# കമലം.

(ഒരു സാമുദായിക ആഖ്യായിക.)

മഹാമഹിമശ്രീ

## കൊച്ചി അപ്പൻതമ്പുരാൻ

തിരുമനസ്സുകൊണ്ടു എഴുതിയ അവതാരികയോടുകൂടി.



ഗ്രന്ഥകൎത്താ

## വി. ഐ. മന്നാടിയാർ.



---

CALICUT

**Printed at the Norman Printing Bureau.**

Re 1-8-0] 1924. [1-ക 8-ണ.

# കമലം.

(ഒരു സാമുദായിക ആഖ്യായിക.)

മഹാമഹിമശ്രീ

## കൊച്ചി അപ്പൻതമ്പുരാൻ

തിരുമനസ്സുകൊണ്ടു എഴുതിയ അവതാരികയോടുകൂടി.




ഗ്രന്ഥകാൎത്താ

## വി. ഐ. മന്നാടിയാർ.



---

CALICUT

**Printed at the Norman Printing Bureau.**

Re 1-8-0 1924. [1-ക 8-ണ.

# ആമുഖം.

---

ഭാഷയിൽ 'നോവൽ' എന്ന് ആംഗ്ലേയ നാമധേയത്തോ
യ പ്രസ്ഥാന വിശേഷത്തിന്റെ 'പ്രവർത്തകൻ' 'ഇന്ദുലേ
കർത്താവായ ചന്തുമേനവനോ, 'കുന്ദലതാ'കാരനായ അ
ന്റടങ്ങാടിയൊ ആരുതന്നെയായാലും, ആ സാഹിത്യശാഖ
ഉല്പത്തിസ്ഥാനം പാശ്ചാത്യ സാഹിത്യകോടിയിലാണെ
അത് ഒടിച്ചെടുത്തു മലയാളത്തിൽ [illegible] നട്ടുവളർത്തിയ
ംഗ്ലഭാഷാ പണ്ഡിതനായ ഒരു [illegible] കേരളീ ബന്ധുവാ
സംശയമില്ല. പാശ്ചാത്യരീതി അനുസരിച്ചുതന്നെ
അനേകം ഉപശാഖകളായി പിന്നീട്ട് പൊട്ടിത്തഴച്ചു വ
ന്നും ഇടയായി. ഈ വൃക്ഷവിശേഷത്തിന്റെ ഫലാസ്വാ
ത്തിൽ കേരളീയർക്ക് അഭിരുചി മേല്ക്കുമേൽ വർദ്ധിച്ചുകൊ
ന്നെയാണ് ഇന്നും കാണുന്നത്. കാലഗതിയുടെ വൈ
ത്യംകൊണ്ടോ, ലോകരുചിയുടെ വക്രഗതികൊണ്ടോ കാ
നാടകാദികളിലും ഇതിഹാസപുരാണാദികളിലും അഭിരു
നിശ്ശേഷം നശിക്കുന്നതായാലും ലോകവ്യവഹാരങ്ങളിൽ
സക്തന്മാരായ പണ്ഡിതപാമരന്മാർ, സംസാരിക പാശ
ധന്മാരായിരിക്കുന്ന കാലത്തോളം ഈ 'നോവൽ' എന്ന
ാഹിത്യപദ്ധതി സഞ്ചാരവൈരള്യംകൊണ്ടു കാടുകെട്ടി ഉപ
ാഗമില്ലാതെ പോകുമെന്നു തോന്നുന്നില്ല.

'ധർമ്മാർത്ഥകാമമോക്ഷേഷു വൈചക്ഷണ്യം കലാസു ച
കരോതി കീർത്തിം പ്രീതിഞ്ച സാധുകാവ്യനിഷേവണം'

എന്ന പ്രമാണംകൊണ്ടു നിർദ്ദേശിച്ചിരിക്കുന്ന സൽക്കാ
ഫല സമുദായം അനായാസേന സമ്പാദിക്കുവാൻ അഖില
[illegible]ം, പ്രപഞ്ചത്തിലെ കോലാഹലങ്ങളും 'കുസൃതി

കളും' ആശകളും ആദർശങ്ങളും കഷ്ടാരിഷ്ടങ്ങളും കാലവിളംബങ്ങളും സുഖജീവിതങ്ങളും നിത്യവൃത്തികളും മനുഷ്യപ്രയത്നങ്ങളും ഈശ്വരവിലാസങ്ങളും എന്നുവേണ്ട, ലൌകികങ്ങളും ലോകാതീതങ്ങളും ആയ സകല ചേഷ്ടകളും ചേഷ്ടിതങ്ങളും വ തിരിഞ്ഞു തെളിഞ്ഞുകാണത്തക്കവണ്ണം ഇഷ്ടപ്പെടുന്ന ഏവക്കും സ സംകഥാകഥനരൂപേണ കാര്യം പറഞ്ഞു ഗ്രഹിപ്പിക്കുന്ന തിയാണ് മററുള്ള സാഹിത്യ സമ്പ്രദായങ്ങളെക്കാൾ സുഗ്ര ഹ്യവും സുഖകരവും ആയി തോന്നുകയെന്നാണ് ആഖ്യായികാ കാരന്മാരുടെ മതം.

ആഖ്യായികയിലെ കഥാവസ്തു നിർദ്ദേശത്തിൽ, 'ഗോപനം' എന്ന ഉപായംകൊണ്ടു വായിക്കുന്നവരുടെ മനസ്സിൽ കഥാഗതിയിൽ നിരന്തരം ഉൽക്കണ്ഠിതമാക്കി പരിസമാപ്തിസന്ധാനംവരെ 'പ്രതീക്ഷാ' എന്ന വ്യാപാരം ബുദ്ധിക്ക് പാദിച്ചു ബുദ്ധിവികാസത്തെ ഉണ്ടാക്കുന്നുവെന്നും, കഥയിൽ അവിതർക്കിതങ്ങളായ ചില സംഭവങ്ങളെ യഥാവസ്ഥ ഘടിപ്പിച്ച് 'വ്യതിയാനം' എന്ന നയംകൊണ്ടു 'പ്രതീക്ഷാ'വശഗനായ വായനക്കാരന്റെ ആശക്കു ഭംഗം വരുത്തി സങ്കശക്തിയെ വേറെ വഴിക്കു തിരിച്ചു് ശീലിപ്പിച്ച് 'പ്രതിഭാ' ന്ന ഉൽകൃഷ്ടഗുണത്തെ ബുദ്ധിക്കു നല്കുന്നു എന്നും ... ത്തുകാർ സിദ്ധാന്തിക്കുന്നു.

യുക്തിപ്രധാനമായിട്ടുള്ളതു ഗദ്യമെന്നും സങ്കല്പബഹുലമായിട്ടുള്ളത് പദ്യമെന്നും ആണ് ആഗ്ലേയന്മാരുടെ പക്ഷ എന്നാൽ 'നോവൽ' എന്ന പ്രസ്ഥാനം സങ്കല്പബഹുളമാണെങ്കിലും ഗത്യന്തരമില്ലാതെ ഗദ്യകോടിയിൽ പെടുത്തേണ്ടിവന്നപ്പോൾ, മുൻപറഞ്ഞ ഗദ്യപദ്യലക്ഷണങ്ങൾക്കു ശരിയാപ്തിയില്ലെന്നും ബുദ്ധിക്കു 'വികാസപ്രതിഭാദി' ഗുണങ്ങളുണ്ടാക്കുന്നതുകൊണ്ടു നോവലിൽ യുക്തി പ്രാധാന്യം ഇല്ലാതില്ലെന്നും അവക്കു കിടന്നുരുളേണ്ടിവന്നു. സാഹിത്യശാസ്ത്രത്തിൽ ഗീർവ്വാണഭാഷയെ ആശ്രയിച്ചിട്ടുള്ള കേരളഭാഷക്ക്

ഖ്യാത്രരിൽനിന്ന പകൎത്തുവാങ്ങിയ പ്രസ്ഥാനത്തിലും ഈ വൈഷമ്യം നേരിട്ടിട്ടില്ല. കാവ്യത്വം എന്ന സാമാന്യലക്ഷണം ഗദ്യപദ്യങ്ങളെ ഒരുപോലെ വ്യാപിക്കുന്നതുകൊണ്ടു ദൃശ്യശ്രാവ്യകാവ്യങ്ങളുടെ ഗുണങ്ങളോടുകൂടിയ ഗദ്യപ്രബന്ധമെന്നേ ആഖ്യായികയെ നമ്മൾക്കു വിശേഷിപ്പിക്കേണ്ടതുള്ളു. കേരളസാഹിത്യത്തിൽ ചരിത്രസംബന്ധമായും രാജ്യതന്ത്രവിഷയകമായും ആദൎശപ്രധാനമായും സങ്കല്പസരസമായും സാമുദായികമായും ഗാൎഹികമായും ഉണ്ടായിട്ടുള്ള എല്ലാ നോവലുകളും മേൽപറഞ്ഞ ലക്ഷണംകൊണ്ടു നിരൂപണവും നിയമനവും ചെയ്യാവുന്നതാണ്. വല്ല സ്വാതന്ത്ര്യങ്ങളും പരിഷ്കാരരീത്യാ ആവശ്യങ്ങളെന്നു തോന്നുന്നപക്ഷം, നമ്മുടെ കാവ്യലക്ഷണങ്ങളും മതഭേദാനുസാരേണ ആയതിന്നു അനുകൂലിക്കുന്നതാണ്.

ശ്രീ വടശ്ശേരി മന്നാടിയാർ അവർകളുടെ 'കമലം' എന്ന ഈ നോവൽ 'ഇന്ദുലേഖ'യെപ്പോലെ കേവലം ഗാൎഹികമായ ഒരു ആഖ്യായികയാണ്. അത്യൽക്കടങ്ങളായ ലോകവിപ്ലവങ്ങളൊന്നും ഇതിൽ തേടിയാൽ കാണുന്നതല്ല ശ്വാസരോധം ചെയ്തു മനസ്സിനെ വ്യാമോഹിപ്പിക്കുന്ന അസാധാരണ സംഭവങ്ങളും അസംഭാവ്യ കല്പനകളും ഇതിൽ സ്ഥലം പിടിച്ചിട്ടില്ല. ആധുനിക പരിഷ്കാര കോലാഹലം ബാധിക്കാത്ത ഒരു നാട്ടുപുറത്തുള്ള 'ശ്രീരാമപുര'ത്തിലേയും അതിന്നടുത്തു 'ചെറുമംഗലം' എന്ന കുഗ്രാമത്തിലേയും പ്രധാനപ്പെട്ട ചില കുടുംബങ്ങളിലെ ജീവിതദശയും ആ കുടുംബങ്ങളിലുള്ള അംഗങ്ങളുടെ ചരിത്രവും മാത്രമാണ് ഇതിലെടുത്തു പെരുമാറീട്ടുള്ളതു. നാട്ടുപുറങ്ങളിലെ ശുദ്ധവായു ശ്വസിക്കാത്തവരുടെയും പുതിയതൊക്കെ പിച്ചളയെന്നോ പഴയതൊക്കെ പരിഹാസ്യമെന്നോ മൎക്കമുഷ്ടി പിടിക്കത്തക്കവണ്ണം ബുദ്ധിക്കു വികാസം കുറഞ്ഞവരുടേയും, കുടുംബസ്നേഹവും ഈശ്വരവിശ്വാസവും ഇല്ലാത്തവരുടേയും ഹൃദയതന്ത്രികൾ മീട്ടുവാൻ ഈ കവി തുനിഞ്ഞില്ല. അ[illegible]ങ്ങളെന്നു തോന്നുന്ന കാരണങ്ങളും മഹത്തര

ങ്ങളായ കാൎയ്യങ്ങളെ ഉണ്ടാക്കുന്നു. 'ചിരട്ടയിലുള്ള വെള്ളം ഉപ്പിനു സമുദ്ര'മെന്നു പറയുന്നതുപോലെ സുഖദുഃഖങ്ങളുടെ അനുഭവത്തിൽ അനുഭോക്താവിന്റെ അവസ്ഥാഭേദംപോലെ വിപരീതാനുഭവംപോലും നാം കണ്ടുവരുന്നു. ഭവിതവ്യങ്ങടെ ദ്വാരങ്ങൾ പൌരുഷംകൊണ്ടു ബന്ധിക്കാമായിരുന്നെങ്കിൽ ഐഹികസുഖാനുഭവങ്ങൾക്കു പ്രതിബന്ധങ്ങൾ കൂടായും കഴിക്കാമായിരുന്നു. ഈവക തത്വങ്ങൾ സൎവ്വേശ്വരന്റെ പ്രാപഞ്ചികമൂല കുടുംബത്തിൽ എങ്ങിനെ വ്യാപരിക്കുന്നുവോ അതുപോലെ ആ കുടുംബശാഖകളായ 'ശ്രീരാമപുര'ത്തും 'ചെറുമംഗല'ത്തും പ്രകാശിക്കുന്നതാണെന്നു കാണ്മാൻ കഴിയുന്നവൎക്കേ 'കമല'ത്തിലുള്ള മധുരസം ആസ്വാദിപ്പാൻ സാധിക്കയുള്ളു.

മുല്ലക്കൽ നാലുകെട്ടിലെ കോലായിൽവെച്ചുകളിച്ചുകൊണ്ടിരുന്ന ആ നാലു കുട്ടികളിൽ കാൽ നീട്ടിയിരുന്നു കുരുത്തു കൊട്ടുകന്ന 'ഞാൻ അമ്മ'യും ആ കാലിൽകിടക്കുന്ന 'എൻ മക'ളും തന്നെയാണ് ചമ്പകശ്ശേരി പൂന്തോട്ടത്തിലുള്ള ലതാഗൃഹത്തിൽ ചാരുബെഞ്ചിന്മേലിരിക്കുന്ന ശ്രീമദ്ധാക്കൂർ, തറവാട്ടിൽ കാരണവർ, ബി. എ. കമലമ്മാളുടെ ഭൎത്താവ്, സാക്ഷാൽ വേണുഗോപാലൻ നായർ എന്നും, അടുത്തുതന്നെ ഭൎത്താവിന്റെ മടിയിൽനിന്നു പട്ടിക്കുട്ടിയെ തട്ടിയിറക്കി പൂൎവ്വവൃത്തമോൎത്തു 'ദേവയാനി'യുടെ പേരും പറഞ്ഞു പ്രണയകലഹത്തിനു കാലിടുന്ന നമ്മുടെ കെൾവികേട്ട കമലമെന്നും പറഞ്ഞാൽ അവരുടെ ഈ അവസ്ഥാഭേദങ്ങൾക്കു മദ്ധ്യേയുള്ള ജീവിതദശയിൽ അവർ അനുഭവിച്ച പരമസങ്കടങ്ങളും കടന്നുകൂടിയ വിഷമഘട്ടങ്ങളും അറിയാതിരിക്കുന്നവർ ആ ഭാൎയ്യാഭൎത്താക്കന്മാർ ആ അവസരത്തിൽ പങ്കുവെച്ചെടുക്കുന്ന പരമാനന്ദരസത്തിന്റെ ലഹരി എങ്ങിനെ മനസ്സിലാക്കും! ഇപ്പോൾ നിർബ്ബാധമായി വളൎന്നു പൂത്തു തഴച്ചുനില്ക്കുന്ന ആ പൂവ്വൃക്ഷം ചെറുപ്പം മുതല്ക്കുതന്നെ അടുത്തു വേരൂന്നി വളൎന്നു വന്നിരു

# വിഷയാനുക്രമണിക.

# ശുദ്ധപത്രം.

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| 21 | 5 | നാസികകളും | നാസികയും |
| 51 | 24 | സ്വല്പശയനമാത്രത്താലും | സ്വല്പാശനമാത്രത്താലും |
| 84 | 1 | കണ്ണുതുടച്ചു | കണ്ണടച്ചു |
| 88 | 13 | ഒരിക്കലും | ഒരു ദിക്കിലും |
| 95 | 21 | കുന്തളഭാരം | കുന്തളഭരം |
| 108 | 3 | കട്ടി | കുട്ടി |
| 112 | 22 | അന്തരാക്കന്മാരായ | അന്തരക്തന്മാരായ |
| 6 | 8 | വന്നിരിപ്പാനാണെന്നു | വന്നിരിപ്പാണെന്നു |
| | 7 | നാടകന്നിന്നുമായി | നാടകത്തിന്നുമായി |
| | 14 | കേഷ്ഠുവിനോടുകൂടി | ജ്യേഷ്ഠനോടുകൂടി |
| 89 | 10 | മറുകെട്ടിപ്പിടിച്ചു | മുറുകെ കെട്ടിപ്പിടിച്ചു |
| | 16 | അനുതാപബന്ധനായ | അനുതാപബദ്ധനായ |
| 19 | 8 | തന്നെ | നന്നെ |
| 207 | 17 | ദേഹത്തേവം | ദേഹത്തേയും |
| | 19 | പതിച്ചു, നിന്നു | പതിപ്പിച്ചു നിന്നു്, |
| | 20 | സ്തോകഭാഷയണം | സ്തോകഭാഷണം |
| 4 | 8 | പ്രാണദയാഷ്ണം | പ്രണയോഷ്ണം |
| 9 | 22 | നിസ്സഹായയാല്ലൊ | നിസ്സഹായയായല്ലൊ |
| 41 | 24 | എഴുത്തും | എഴുത്തു് |
| 256 | 21 | മഖം | മുഖം |
| 263 | 24 | പുനരുദ്ധൃത | പുനരുദ്ധൃത |
| 288 | 27 | ചിരിയെല്ലും | ചിരിയെല്ലാം |
| | 22 | സുന്ദരച്യുൻ | സുന്ദരച്യുന |
| 297 | 14 | ച്ചമപ്പാം | ചമപ്പാനും |
| 302 | 17 | വിലാത്തിയപ്പാൻ | വിലാത്തിക്കയെപ്പാൻ |
| 304 | 18 | ചിന്തിച്ചു | ചിന്തിച്ചും |

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
| --- | --- | --- | --- |
| 304 | 24 | ഏഴെട്ടു | അഞ്ചാറു |
| 312 | 10 | മഹാഭാരതമായും | മഹാ ഭാരമായും |
| 325 | 10 | പ്രായശപ്പുരമാഷ്ഠാ | പ്രായശപ്പുരമകാഷ്ഠം |
| | 19 | ഉണ്ടാകുന്നു | ഉണ്ടാകുന്നി |
| 326 | 15 | പാരശപ്പുരമകാഷ്ഠാ | പ്രായശപ്പുരമകാഷ്ഠാ |
| | 4 | സാമത്ഥത്തെ | സാമത്ഥ്യത്തെ |
| 340 | 27 | സ്യ്വലിയും | സ്യാലിയും |
| 344 | 8 | പാശ്ചാത്യാജ്യത്തു | പാശ്ചാത്യരാജ്യത്തു |
| | 19 | കമലത്തെക്കാളും | കമലത്തിനെക്കാളും |
| 356 | 1 | അയക്കമായിരുന്നു? | അയക്കമായിരുന്നോ? |
| 360 | 10 | ദിവ്യാാംബര | ദിവ്യാംബര |
| | 19 | എന്നു | എന്ന |
| 395 | 5 | എട്ടുക്കേണ്ടതു? | എടുക്കുന്നതു? |
| 397 | 2 | "എന്നു" | (എന്നതു വിട്ടുവായിക്കണം) |
| 401 | 12 | നീരസസ്വഭാവത്തോടെ | നീരസഭാവത്തോടെ |
| 422 | 15 | തമ്മെുണ്ടെന്നു | തരമുണ്ടെന്നു |
| | 28 | മാററുന്നതിക്കൊൾ | മാററുന്നതിനേക്കാൾ |
| 423 | 19 | മേഹിച്ചു | മോഹിച്ചു |
| 432 | 5 | രസക്കേടില്ലെന്നും | രസക്കേടില്ലെന്നു |

# കമലം.

## ഒന്നാം അദ്ധ്യായം.

പിശുക്ക ായ ഭർത്താവും കെങ്കേമിയായ ഭാര്യയും.

മീനമാസ ട്ടുച്ച. വെയിലിൻെറ ചൂടുകൊണ്ടു പുറ ക നോക്കുവാൻ വയ്യാ. സകല ചരാചരങ്ങളും വാടി ന്നു വലയുന്നു. ജനങ്ങളെല്ലാം വെള്ളവും വിശറിയുമാ ത്തന്നെ കഴിച്ചുകൂട്ടുന്നു. 'എന്തൊരു വെയിലാണ്' എന്നു ത്തു സൂര്യനെ ശപിക്കാത്തവർ ആരും ഇല്ല.

ഉഷ്ണം നിമിത്തം കണക്കിലധികം കഴങ്ങുന്നത് ചമ്പ രി രുഗ്മിണിയമ്മയാണ്. ഒഴിച്ചുകൂടാത്ത ആവശ്യങ്ങൾ ഴികെ ഇരുന്നേടത്തുനിന്നിളകാത്തൊരു സ്വഭാവമാണ് ണിയമ്മയുടെ. അതുകൊണ്ടു, സ്വതേ സ്ഥൂലിച്ചതായ ൻെറ ശരീരം ഇപ്പോൾ അത്യധികം തടിച്ചുവീർത്തു രുഗ്മിണി യുടെ സ്വാധീനതയില്ലാതായിത്തീൎന്നിട്ടുണ്ട്.

ഉച്ചക്ക് ഊൺകഴിച്ച ശ്രമംകൊണ്ടു വിയൎത്തൊലിച്ചു പര ായി, മന്ദമന്ദം നടന്നുവന്നു, രുഗ്മിണിയമ്മ നാലു ലെ ഒരു തൂണുംചാരി കാലും നീട്ടിയിരുന്നു. കയ്യിലുള്ള ത്ത തോൎത്തുമുണ്ടുകൊണ്ടു ദേഹമാസകലം തുടച്ചു. അടു ന്ന വിശറിയെടുത്തു സാവധാനത്തിൽ വീശു ടി. ഇരിപ്പും മുഖഭാവവും കണ്ടാൽ ഈ സ്ത്രീ തറവാട്ടിലമ്മയാണെന്നും, ...ചിക്ക...ന്ന ഇ...രിക്കയെന്നത് ഈ സ്ത്രീക ...ന്നെ ഏവനും മനസ്സിലാക്കാം ...ണ്ടേരി ...ിയമ്മ ചമ്പകശ്ശേരി വീട്ടിലെ ... പ്രായം ഇപ്പോൾ നാല്പത്തഞ്ചാ ...ട്ടിനമുത്ത് ...ല്ല്

നിറവും നല്ല മുഖവുമാണ്. കവിളുകൾ അല്പം ...ംസള ളാണെന്നേയുള്ളു. കഴുത്തിനുടനെ താഴത്തായും മ ...ടത്തി മേല്പോട്ടായും സ്വല്പം വെള്ളച്ചുണങ്ങുണ്ട്. കഴുത്തിലിട്ട പൊൻനൂലിൽ കോർത്ത പൂത്താലിയും ചെന്നുങ്ങളും ചുണ ...ന്റെ നടുവിലായി തൂങ്ങിക്കിടക്കും. ഒരു വൈരക്കല്ല് ... ത്തിയും ഉണ്ട്. നയനങ്ങൾ വിശാലായതങ്ങൾ ത... യാണ്. കാതുകൾ പണ്ടത്തെ സമ്പ്രദായത്തിൽ വളർത്തീട്ടുണ്ട ങ്കിലും തോടകൾ ഇപ്പോൾ ഇട്ടിട്ടില്ല. വലിയ വയറി...ടെ ഇരുവശത്തും ലംബങ്ങളായിക്കിടക്കുന്ന ത...കൾ മാംസളമ... ദേഹത്തിന്നൊത്ത വലിപ്പത്തോടുകൂടിയവയാണ്. ശുഭ്രമാ... ...രു കസവുകരമുണ്ടുടുത്തിട്ടുണ്ട്. കുറച്ചധികം തടിച്ചു ...ര മല്ലായിരുന്നുവെങ്കിൽ രുഗ്മിണിയമ്മയെ സുന്ദരിയാണെ പറയാതിരിപ്പാൻ തരമുണ്ടാകയില്ല. നമ്മുടെ ... എന്തായാലും, താൻ അതിസുന്ദരിയാണെന്നു തന്നെയാണ് രുഗ്മിണിയമ്മയുടെ അഭിമാനം. തലയിൽ മുൻഭാഗത്തു ഒ... രണ്ടിഴ നരച്ചിട്ടുള്ളതോർത്തു രുഗ്മിണിയമ്മ പലപ്പോഴും വ്യ... നിക്കാറുണ്ട്.

വിശറി താഴത്തുവെച്ചു രുഗ്മിണിയമ്മ വെററിലെ ...ടുത്ത് മുറുക്കുവാനാരംഭിച്ചപ്പോൾ, സുമാറു സമവയന... അതിസുമുഖനും ആയ ഒരു ബ്രാഹ്മണൻ അവിടെ വന്നു. ഇദ്ദേഹത്തെ കണ്ടഉടനെ രുഗ്മിണിയമ്മ തോർത്തുമുണ്ടു ...മാറിടം ആച്ഛാദനം ചെയ്തു. വന്ന ബ്രാഹ്മണന്റെ ...ഗ്മിണിയമ്മയുടേതിനേക്കാൾ ഒരു ...കൂടിയതാണ്. ...കുറിയും കുങ്കുമപ്പൊട്ടും ഫാലദേശത്തിന്നാലങ്കാരങ്ങളാ... ...ളമുള്ള ചുരുണ്ട ...ൻകു... ...ചുകപ്പു കല്ലുക്കടുക്കൻ, ...പൊതിഞ്ഞതുമായ രുദ്രാക്ഷം, മോതിരങ്ങൾ എന്നീ അല...

ട്ട തൃപ്തിപ്പെടാതെ അദ്ദേഹം തന്റെ നേത്രങ്ങളിൽ മഷി കൂ
എഴുതീട്ടുണ്ട്. ഉടുത്തിരിക്കുന്നത് ഒരു കോടി തെക്കൻ പാ
മുണ്ടാണ്. കയ്യിൽ നന്നഞ്ഞൊരു തോർത്തുമുണ്ടുമുണ്ട്.

'ഊൺകഴിഞ്ഞു, ഇല്ലേ ?' എന്ന് അഴകേറിയ രണ്ടു
രി പല്ലും പുറത്തു കാണിച്ചു പുഞ്ചിരി ഇട്ടുംകൊണ്ട് ഇദ്ദേഹം
ഗ്മിണിയമ്മയോടു ചോദിച്ചു. രുഗ്മിണിയമ്മയാകട്ടെ അ
ദ്ദേഹത്തിന്റെ മുഖത്തു നിന്നു കണ്ണെടുക്കാതെ അല്പനേരം
നാക്കിയതേയുള്ളു. നില്ക്കുന്ന ആളുടെ ദൃഷ്ടികൾ താഴത്തു
പതിച്ചു. അദ്ദേഹം രുഗ്മിണിയമ്മക്കഭിമുഖമായി തളത്തിലി
രുന്നു; വീണ്ടും 'ഉണ്ടില്ലേ?' എന്നു ചോദിച്ചു. തുടരെ നോ
ക്കിക്കൊണ്ടിരിക്കുന്ന രുഗ്മിണിയമ്മ പുഞ്ചിരിയിട്ടുംകൊണ്ട്,
ച്ച്, സുന്ദരയ്യന്റെ ഊൺ കഴിഞ്ഞില്ലേ?' എന്നു ചോദിച്ചു.
ഴിഞ്ഞു എന്തൊരുഷ്ണമാണ്.' എന്നു പറഞ്ഞു സുന്ദരയ്യ
മുറുക്കുവാനാരംഭിച്ചു. രണ്ടുപേരും മുറുക്കി ചവച്ചും, ചി
പ്പോൾ അന്യോന്യം നോക്കിയും, മററുചിലപ്പോൾ എങ്ങാ
ം നോക്കിയും, മൌനമായി കുറെനേരം ഇങ്ങിനെ രസിച്ചും
കൊണ്ടിരുന്നതിന്നുശേഷം ഇവർ തമ്മിൽ താഴെ പറയുന്ന സം
ാഷണം നടന്നു.

സുന്ദരയ്യൻ:—കുളത്തിലെ വെള്ളത്തിന്നു കുറെ ദുർഗ്ഗന്ധം തുടങ്ങി
യിരിക്കുന്നു.

ഗ്മിണിയമ്മ:—നാളെത്തന്നെ ആളെ വിട്ടു ചണ്ടിയെടുപ്പിക്ക
ണം. എന്റെ തല നരപ്പിച്ചത് ആ ചീത്തവെള്ളമാണെ
ന്നു തോന്നുന്നു. എന്താ സുന്ദരയ്യൻ വല്ലമരുന്നും ഉണ്ടോ,
ഈ നര മാറാൻ?

സു:—രണ്ടുഴതന്നെയല്ലേ നരച്ചിട്ടുള്ളു? വിശേഷിച്ചു മരു
ന്നൊന്നും ചെയ്യേണമെന്നില്ല. ഈ നര ഇനിക്കു ഒരു
ഭംഗിയായിട്ടാണ് തോന്നുന്നത്. 'നരമനുഷ്യൻ' എന്നല്ലെ
പറയുന്നത്? മനുഷ്യരായാൽ നരവേണം. അല്ലാ,

ഖേദമുണ്ടെങ്കിൽ അതിന്നും ഒരു വഴിയുണ്ട്. മതിരാശിയിൽ എന്തൊ ഒരു ഔഷധം കിട്ടുമത്രെ?

രുഗ്മി:—എന്നാൽ നമുക്കതു വേഗം എഴുതി വരുത്തണം. ഇനിയും അധികമായാലൊ? തല മുഴവൻ നരച്ചാൽ ശുദ്ധമുത്തശ്ശിയാവില്ലെ? ആട്ടെ, എനിക്കിപ്പോൾ എത്ര വയസ്സ പ്രായം തോന്നും? മുഖസ്തുതി പറയെണ്ട; സത്യംപറയിൻ.

സുന്ദ:—(നല്ലവണ്ണം മുഖത്തു നോക്കി) ഒരു മുപ്പതിലകം-

രുഗ്മി:—അങ്ങ് എന്നെ കളിയാക്കുകയാണ്.

സുന്ദ:—(കാൎയ്യഗൌരവത്തോടെ പൂണൂൽതൊട്ട്) ബ്രഹ്മനാണെ സത്യം. ഇതുകേട്ടപ്പോൾ രുഗ്മിണിയമ്മക്കുണ്ടായ ചാരിതാൎത്ഥ്യം പുറത്തേക്കു പുഞ്ചിരിയായി പ്രകാശിച്ചു.

രുഗ്മി:—മൂപ്പരെ കണ്ടില്ല. വെയിലുകൊണ്ടായിരിക്കാം. (എന്നു പറഞ്ഞു സുന്ദരയ്യന്നഭിമുഖമായി അവിടെത്തന്നെ ഒരു ഭാഗം ചരിഞ്ഞുകിടന്നു.)

സുന്ദ:—മൂപ്പർ അറുപതിനായിരത്തിനു പാലക്കലെ വസ്തു വാങ്ങാൻ തീൎച്ചയാക്കിയിരിക്കുന്നുവത്രെ.

രുഗ്മി:—(ഉടനെ എഴുനേററിരുന്ന്)അറുപതിനോ?

സുന്ദ:—അതേ, അങ്ങിനെയാണ് കേട്ടത്.

രുഗ്മി:—അറുപത്തഞ്ചു കിട്ടിയാലെ അവർ കൊടുക്കുകയുള്ളു. ആ വിലക്കു നഷ്ടമാണ്. അതുകൊണ്ടു വേണ്ടെന്നുവെച്ചു എന്നാണല്ലൊ മൂപ്പർ ഇന്നലെ പറഞ്ഞത്.

സുന്ദ:—അതാവോ? അറുപതിനു തീൎച്ചയാക്കി എന്നാണ് കേട്ടത്.

രുഗ്മി:—(വായും പൊളിച്ചു അരനിമിഷം ഇരുന്നശേഷം, ഭൈ ണ്ട പുരികങ്ങൾ പൊക്കിക്കൊണ്ട് അൎത്ഥഗൎഭമായ മുഖഭാവത്തോടെ) ഇനി വേണ്ടവഴി ആലോചിക്കണം.

—(അതേഭാവത്തിൽ) ശരി, മനസ്സിലായി എന്നു പ

യുമ്പോഴെക്കു 'മൂപ്പർ' വരുന്നതു കണ്ടു. സുന്ദരയ്യൻ അവിടെ നിന്നു അകായിൽ താൻ പെരുമാറുന്ന മുറിക്കു പോയി. രുഗ്മിണിയമ്മ ഉറങ്ങുന്നഭാവത്തിൽ കിടന്നു.

'തിണ്ടൻ' വടിയും കുത്തി ഉക്കണ്ടനുണ്ണിനായർ വരുന്ന ശബ്ദം കേട്ട് പടിക്കൽ കിടന്നിരുന്ന പട്ടി ഞെട്ടിയുണൎന്നു പേടിച്ചോടി. 'മൂപ്പർ' കറുത്തിരുണ്ടു തടിച്ച ഒരാളാണ്. തല മുഴുവൻ നരച്ചിട്ടുണ്ട്. പ്രകൃത്യാ കോപിഷ്ഠനാണെന്നു മുഖം കണ്ടാൽ തോന്നും. പ്രായം അറുപതായി. ആളെ കണ്ടാൽ എന്തെന്നില്ലാത്ത ഒരു ഭയം ആൎക്കും തോന്നും. പിമ്പെ വന്നിരുന്ന ആളോടു, ഉക്കണ്ടനുണ്ണിനായർ, പടി കയറുമ്പോൾ പിൻതിരിഞ്ഞ്, 'നീ പൊയ്ക്കോ. ഞാൻ ഒന്നും വിട്ടുതരില്ല' എന്നു തലയാട്ടിയുംകൊണ്ടു പറഞ്ഞു.

കുടിയാൻ:—നാട്ടടക്കം വിളവില്ല തമ്പുരാനേ! എല്ലാവരും വിട്ടുകൊടുക്കുന്നുണ്ട്. അതുപോലെ അടിയനും വിട്ടുതന്നാൽ മതി.

ഉക്കണ്ട:—(അവിടെത്തന്നെ നിന്ന്) ആരും വിട്ടുകൊടുക്കുന്നില്ല. എന്നോടിതൊന്നും പറയണ്ട. അധികം കിട്ടിയാൽ ഇനിക്കു തരുന്നുണ്ടോ? ബാക്കി മുഴുവൻ ശരിയായി അളക്കണം. ഒരുമണി നെല്ലു ഞാൻവിടില്ല.

കുടിയാൻ:—ഇങ്ങിനെ ആയാൽ എന്നെക്കൊണ്ടു നടക്കാൻ ആവില്ല.

ഉക്കണ്ട:—(കുപിതനായി അത്യുച്ചത്തിൽ) എടാ തെമ്മാടി! അധികപ്രസംഗി! നീ ശുദ്ധ അധികപ്രസംഗിയാണ്. നിന്നെ അന്നുതന്നെ ഒഴിപ്പിക്കേണമെന്നു വിചാരിച്ചതാണ്. വസ്തു ഒഴിഞ്ഞോ ഇനിക്ക് ഇന്നാലെ സന്തോഷം.

കുടിയാൻ:—ഒഴിഞ്ഞുകളയാം; മുപ്പാട്ടസംഖ്യ കി[illegible] [illegible]തി.

ഉക്കണ്ട:—(ദേഷ്യത്താൽ വിറച്ചുകൊണ്ട്) മു[illegible]ട്ടാ? [illegible] മുപ്പാട്ടം? രണ്ടുതവണ നിനക്കു പാട്ടം വിട്ടു[illegible]

യിരം പറ നെല്ലോളം. അതിൽ മൂപ്പാട്ടം തട്ടിക്കിഴിഞ്ഞാൽ പിന്നെ ഇങ്ങോട്ടേക്കാണ് കിട്ടാനുള്ളത്.

കുടിയാൻ:—വിട്ടതന്നതിന്റെ കണക്ക് ഇപ്പോഠം പറയുന്നതു കഷ്ടമാണ്. തമ്പുരാൻ മുമ്പ് സമ്മതിച്ചു മനസ്സാൽ വിട്ടതന്നതല്ലേ?

ഉക്കണ്ഠ:—എടാ കഴുതേ! നിനക്കു സംസാരിപ്പാനറിയാം എന്ന് ഇനിക്കു പണ്ടേ അറിയാം. ഇതൊന്നും എന്റെ അടുക്കൽ കൊണ്ടുവരേണ്ട. കഴുതേ! പോ ഇവിടുന്ന്. നിന്നെ എന്റെ മുമ്പിൽ കാണരുത്.

ഇപ്പോഠം സമയം പന്തിയല്ലെന്നു കരുതി കുടിയാൻ പോയി. ഉണ്ടായ ക്രോധം നിമിത്തം ദേഹമാസകലം വിറച്ചുകൊണ്ടു ഉക്കണ്ഠനുണ്ണിനായർ ചെമ്പകശ്ശേരി നാലുകെട്ടിനുള്ളിൽ കടന്നു വടി ഒരു മൂലക്കൽ വെച്ചു ഉറങ്ങുന്ന ഭാവത്തിൽ കിടക്കുന്ന രുഗ്മിണിയമ്മയെ നോക്കി 'രുഗ്മിണി! രുഗ്മിണി!' എന്നു വിളിച്ചു. അതിനുത്തരമായി സുന്ദരയ്യൻ ഒരു കിണ്ടിയിൽ വെള്ളവുമായി പ്രവേശിച്ചു. 'മൂപ്പർ' കാൽ കഴുകിത്തുടച്ചു പുറത്തളത്തിൽ രുഗ്മിണിയമ്മ കിടക്കുന്നതിന്നരികെ ഇരുന്നു. 'മുകളിലേക്കു പോകുന്നുവോ?' എന്നു സുന്ദരയ്യൻ ചോദിച്ചു. 'വരട്ടെ' എന്നു പറഞ്ഞു മൂപ്പർ അവിടെത്തന്നെ ഇരുന്നു, വിശറി എടുത്തു വീശുവാൻ തുടങ്ങി. സുന്ദരയ്യൻ പോയി.

ഉക്കണ്ഠനുണ്ണിനായർ വിറക്കുന്ന കൈകൊണ്ടു തൊട്ടിളക്കിക്കൊണ്ടു 'രുഗ്മിണി! രുഗ്മിണി!' എന്നു വിളിച്ചു. തറവാട്ടിലമ്മക്കു യാതൊരനക്കവും ഉണ്ടായില്ല. മൂപ്പർ വീണ്ടും അതേ പ്രകാരം ചെയ്തു. 'ഹേയ്! ഇതെന്തുപദ്രവമാണ്!' എന്നു രുഗ്മിണിയമ്മ ശഠിച്ചു മൂപ്പരുടെ കയ്യിന്നെ ഒരു തട്ടുതട്ടി. വടി ഓങ്ങിയതു കണ്ട പട്ടിക്കുട്ടിയെപ്പോലെ ഉക്കണ്ഠനുണ്ണിനായർ പേടിച്ചൊതുങ്ങി. പിന്നെയും 'ഇങ്ങിനെ പകൽ കിടന്നുറങ്ങിയാൽ' ചോദിച്ചു.

രുഗ്മിണി:—ഉറങ്ങുക തന്നെ (എന്ന് അപ്പുറം തിരിഞ്ഞുകിടന്നു.)

ഉക്കണ്ട:—ഇനിക്ക് ഒന്നു മുറുക്കണം.

രുഗ്മിണി:—(കിടന്നേടത്തുനിന്നനങ്ങാതെ കണ്ണടച്ചുകൊണ്ടു) അവിടുന്നു മുറുക്കായിരുന്നില്ലെ?

ഉക്കണ്ട:—അവിടെ വെററില മേടിച്ചതു കഴിഞ്ഞു.

രുഗ്മിണി:—ഇവിടെയും കഴിഞ്ഞു.

ഉക്കണ്ട:—(തട്ടെടുത്തു നോക്കിക്കൊണ്ടു) ഇതിൽ അടക്കയും പൊകലയും ഉണ്ട്. ഒരു ചീന്തു വെററില വേണം.

രുഗ്മിണി:—ഇവിടെ ചീന്തും ഇല്ല, കീന്തും ഇല്ല്യാ.

ഉക്കണ്ട:—(വീണ്ടും തൊട്ടിളക്കിക്കൊണ്ടു) എന്റെ പല്ലു വേദനിക്കുന്നു, ഒരു ചീന്തു മതി.

രുഗ്മിണി:—(എഴുന്നേററിരുന്നു ശുണ്ഠിയോടെ) നല്ലവണ്ണം കാശു കൊടുത്താലെ വെററില കിട്ടുള്ളു. നിങ്ങൾക്കൊക്കെ വീട്ടുകാൎക്ക മുതൽ നേടിയാൽ മതി. ശേഷമുള്ളവർ എങ്ങിനെയൊ പോട്ടെ എന്നാണ് നിങ്ങടെയൊക്കെ വിചാരം.

ഉക്കണ്ട:—അവസാനം ഫലം ഇതുതന്നെ എന്നു ഞാൻ പണ്ടേ കണ്ടുവെച്ചിട്ടുണ്ടു. എത്ര തന്നാലും തന്നിട്ടില്ലന്നേ പറയൂ. അതു നിന്റെ സ്വഭാവമാണ്. പിന്നെ പറഞ്ഞിട്ടു കുററമില്ല.

രുഗ്മിണിയമ്മയുടെ ഭാവം പകന്നു. കലി വല്ലാതെവന്നു, അല്ലെങ്കിൽ വരുത്തിച്ചു. മുഖത്തു ചിതറിയ തലമുടിയെ കൈകൊണ്ടു പെട്ടെന്നു ഒന്നു ഒതുക്കിയപ്പോൾ അപാരമായ നിതംബപ്രദേശം കുറച്ചൊന്നു ചലിച്ചു. എന്നിട്ടു ഇപ്രകാരം ഗൎജ്ജിച്ചു:—'എന്താ തന്നിട്ടുള്ളത്? ഒമ്പതിനായിരമോ? ഇതാണോ ഒരുതരൽ. പാതയടിച്ചുവാരാൻ പോയാൽകിട്ടുമല്ലോ ഇത്. എന്റെ കഷ്ടകാലം. അല്ലെങ്കിൽ ഇനിക്കിങ്ങിനെ വരാനുണ്ടോ? കുട്ടിലക്ഷ്മിയുടെ അച്ഛൻ ഇത്രവേഗം മരിക്കണോ? (കണ്ണിൽനിറഞ്ഞ വെള്ളം തുടച്ചു വിതുമ്മിക്കൊ[illegible] ഒരു [illegible]ഹം അഞ്ചുകൊല്ലമേ ഇരുന്നുള്ളു എന്നൊ സംബന്ധ[illegible] യിട്ട്.

അതിനിടയിൽ തന്നിട്ടുണ്ടല്ലോ പതിനയ്യായിരം ഉറുപ്പിക. ഇപ്പോൾ പതിനഞ്ചു കൊല്ലമായില്ലേ ഞാൻ സ്നേഹിച്ചു വിശ്വസിച്ചിരിക്കാൻ തുടങ്ങീട്ട്? ഇല്ലേ? ഒരൊമ്പതു തന്നതു വളരെ അതിശ്യായി ഇല്ലേ? എന്റെ തലയിലെഴുത്തിന്റെ വലിപ്പത്തിന്നു നിങ്ങളെയൊക്കെ പറഞ്ഞിട്ടു ഫലമില്ലല്ലോ! സ്നേഹം ഇല്ലാത്തവരെ സ്നേഹിച്ചാൽ ഇങ്ങിനെ തന്നെ. (എന്ന് വീണ്ടും ബാഷ്പപൂർണ്ണമിഴികളെ തുടച്ചും, മൂക്കു ചീററിയും ചിതറിയ കേശത്തെ ഒതുക്കിയും കൊണ്ടിരുന്നു.)

രുഗ്മിണിയമ്മയുടെ ഗർജ്ജനം കേട്ടപ്പോൾ, പ്രകൃത്യാ കോപിഷ്ഠനായ ഉക്കണ്ടനുണ്ണിനായർ, സർക്കസ്സ് മാനേജരുടെ കൊരടാവു വീശൽകണ്ട നരിയെപ്പോലെ പതുങ്ങിത്തുടങ്ങി! തന്റെ പ്രിയതമയുടെ വിലാപം കണ്ടപ്പോൾ മൂപ്പരുടെ മനസ്സും അലിഞ്ഞു. വററിയ തൊണ്ടയിൽനിന്നു ശബ്ദം വേരാതെയായി. പണിപ്പെട്ടു 'സുന്ദരയ്യനുണ്ടോ അവിടെ? ഹേ സുന്ദരയ്യൻ!' എന്നു വിളിച്ചു ചോദിച്ചു. 'എന്ത്, എന്നു വിളികേട്ടു സുന്ദരയ്യൻ പ്രവേശിച്ച് ഒതുങ്ങി വണങ്ങിനിന്നു.

ഉക്കണ്ട:—രുഗ്മിണി പറയുന്നതു കേട്ടുവോ?

സുന്ദരയ്യൻ:—എന്താണത്?

ഉക്കണ്ട:—അവിടെ ഇരിക്കു.

സുന്ദരയ്യൻ ഒരുഭാഗത്തു ഒതുങ്ങി മാറിയിരുന്നു.

ഉക്കണ്ട:—ഞാൻ അവളെ സ്നേഹിക്കുന്നില്ലപോൽ. അങ്ങക്കെന്താണ് തോന്നുന്നത്?

എന്താ പറയേണ്ടതെന്നറിയാതെ സുന്ദരയ്യൻ രുഗ്മിണിയമ്മയുടെ മുഖത്തു നോക്കി.

ഉക്കണ്ട:—ഇങ്ങോട്ടു നോക്കു. ചോദിച്ചതിന്നുത്തരം പറയു.

സുന്ദരയ്യൻ ഒന്നു അന്ധാളിച്ചു.

ഉക്കണ്ട:—എനിക്കു അവളെ സ്നേഹം ഇല്ലെന്നാണൊ അങ്ങയ്ക്കു കണ്ട [illegible]ന്നത്.

സു[illegible] ഉണ്ട്. [illegible]ങ്ങിനെ വരില്ല.

ഉക്കണ്ട:—പിന്നെന്താ രുഗ്മിണി പറയുന്നതിന്റെ അൎത്ഥം?

രുഗ്മിണി:—ഞാൻ പറഞ്ഞാൽ അൎത്ഥം ആവില്ല, വീട്ടിലുള്ളവർ പറഞ്ഞാൽ എളുപ്പത്തിൽ അൎത്ഥം ആവും.

സുന്ദര:—ശരിയാണ്. 'അൎത്ഥമനൎത്ഥം' എന്നല്ലെ പറയുന്നത്.

ഉക്കണ്ട:—ശരിയാണത്. ഒരിക്കൽക്കൂടി പറയൂ. ഇനിക്ക് ഇതൊന്നും വേണ്ടെന്നുവെച്ചു കാശിക്കുപോയാൽകൊള്ളാമെന്നുണ്ട്.

സുന്ദര:—ഇനിക്കും ആ മോഹം ഉണ്ട്. വേണെങ്കിൽ വലിയമ്മയും വന്നോട്ടെ. നമുക്കു ഒന്നിച്ചുപോകാം.

ഉക്കണ്ട:—വിഡ്ഢി! വിട്ടുവിഡ്ഢി! അതല്ലാ ഞാൻ പറഞ്ഞത്. അങ്ങെക്കു മനസ്സിലായില്ല.

സുന്ദര:—എയമാൻ പറഞ്ഞതു ശരിയാണ്.

ഉക്കണ്ട:—ഇനിക്ക് ഈ കാൎയ്യം നോക്കീട്ടു തൃപ്തിവന്നു. വീട്ടിലുള്ളവൎക്കും നാട്ടിലുള്ളവൎക്കും എന്റെ പേരിൽ തൃപ്തിയില്ല.

രുഗ്മിണി:—എങ്ങിനെയാണ് തൃപ്തിയുണ്ടാവുക? കാൎയ്യ എന്നു പറഞ്ഞാൽ ജീവനെക്കളയും. ആളുകളുടെ പേരിൽ സ്നേഹം എള്ളോളം ഇല്ല.

ഉക്കണ്ട:—ഹേ! സുന്ദരയ്യൻ! അങ്ങ് എന്താ പറയുന്നത്? ഞാൻ സ്നേഹിക്കുംപോലെ രുഗ്മിണി എന്നെ സ്നേഹിക്കുന്നില്ല എന്നാണ് എനിക്കു തോന്നുന്നത്. എന്താ പറയൂ. ഞാൻ പറയുന്നതിൽ വല്ല തെറ്റും ഉണ്ടോ?

സുന്ദര:—ഇല്ല.

ഉക്കണ്ട:—ഉണ്ടെങ്കിൽ പറയൂ.

സുന്ദര:—തെറ്റില്ല. തെറ്റുവാൻ പാടില്ലല്ലൊ. വലിയമ്മക്കും അങ്ങിനെതന്നെ.

രുഗ്മിണി:—(സുന്ദരയ്യന്റെ നേരെ തൊട്ടു തൊട്ടില്ലെന്ന വിധം ഉയൎക്കോടെ കൈനീട്ടി ശരിച്ചുംകൊണ്ട്) അങ്ങ് സേവകശങ്കുളുന്നവനാണ്. ബീജം വീരപ്പട്ടരുടെ അല്ലെ?

ഉക്കണ്ട:—എന്തിനാണ് ഒരു ബ്രാഹ്മണനെ വെറുതെ തെറിപ്പറയുന്നത് ? കാൎയ്യം പറഞ്ഞാൽ രസിക്കില്ല. ഇനിക്കറിയില്ലെ അത്?

രുഗ്മിണി:—കണ്ണിൽകണ്ടവരോട്ട ചോദിച്ചിട്ടാണ് ഇവിടത്തെ കാൎയ്യങ്ങളെല്ലാം.

സുന്ദര:—ഞാൻ ഒന്നും പറയുന്നില്ല. വേണെങ്കിൽ ഞാൻ പൊയ്ക്കളയാം (എന്ന എഴുന്നേല്ക്കാൻ ഭാവിക്കുന്നു).

ഉക്കണ്ട:—ഹെയ് ! അവിടെ ഇരിക്കു. ഞാൻ പറയട്ടെ. ഞാൻ ഇവളോട്ട ചോദിക്കാതെ വല്ല കാൎയ്യവും ചെയ്യാറുണ്ടോ ?

സുന്ദര:—ഇല്ല.

രുഗ്മിണി:—അങ്ങ് ഉണ്ടായിരുന്നില്ലെ അന്ന്. എഴുപത്തയ്യായിരത്തിന്റെ എടവാട് ഉടനെ പിരിയും എന്ന പറയുമ്പോൾ ?

സുന്ദര:—ഉവ്വ്.

രുഗ്മിണി:—ആ പണം ഇപ്പോൾ എവിടെ ?

ഉക്കണ്ട:—കുററിയില്.

രുഗ്മിണി:—അതെന്താ, ഇനിയും പിരിച്ചിട്ടില്ല ?

ഉക്കണ്ട:—പണം തെയ്യാറുണ്ട്. പിരിച്ചാൽ പലിശ പോകില്ലെ ?

രുഗ്മിണി:—അതല്ല. ഞാൻ പറയാം. ഇവിടെ കൊണ്ടുവന്നാൽ വല്ലോരും ഭക്ഷിക്കും എന്ന പേടിച്ചിട്ടാണ്. നിങ്ങടെ പണം ഒന്നും ഇവിടെ ആവശ്യമില്ല. അത്ര വിശ്വാസമില്ലാത്തവരാരും ഇവിടെ വന്നില്ലെങ്കിലും വിരോധമില്ല. എന്റെ തലയിലെഴുത്ത് (എന്ന വീണ്ടും വിതുമ്മിക്കരയാൻ തുടങ്ങി.)

ഉക്കണ്ട:—ഹേ! സുന്ദരയ്യൻ! ഇവളുടെ സംശയം ഇപ്പോൾ തീൎത്തേക്കാം. പാലക്കലെ വസ്തു രുഗ്മിണിയുടെ പേൎക്കെഴുതിക്കളയാം. എന്നാൽ പിന്നെ ഈ കണ്ണീരൊക്കെ കാണേണ്ടല്ലോ. എന്താ പറയു ?

സുന്ദര:—ശരി. അങ്ങിനെത്തന്നെയാണ് വേണ്ടത്.

ഉക്കണ്ടനുണ്ണിനായർ എഴുന്നേററു, മുകളിലേക്കു പോയി. സുന്ദരയ്യൻ രുഗ്മിണിയമ്മയെ നോക്കി ഒന്നു മന്ദഹസിച്ചു. സന്തോഷംകൊണ്ടു ഹൃദയം തുടിക്കുന്ന രുഗ്മിണിയമ്മ, 'ആവൂ' എന്നു ദീൎഘശ്വാസം ചെയ്തു്, നിലത്തൊരു കൈ ഊന്നിക്കൊണ്ടെഴുന്നേററു, വെററിലത്തട്ടം വിശറിയുമായി മുകളിലേക്കു പുറപ്പെട്ടു. 'ഞാനും ഒന്നു ചായട്ടെ' എന്നു പറഞ്ഞു സുന്ദരയ്യനും പിരിഞ്ഞു.

---

# രണ്ടാം അദ്ധ്യായം.

## ശ്രീരാമപുരം.



കാട്, കുന്ന്, മല എന്നിവയുടെസാമീപ്യത്തോടുകൂടിയതും, ആധുനിക പരിഷ്കാരവ്യാപനം പറയത്തക്കവിധം, എത്താത്തതുമായ ഒരു നായർസമുദായജനസ്ഥാനമാണ്, ശ്രീരാമപുരം. ബ്രാഹ്മണർ, ചക്കാന്മാർ, ആണ്ടികൾ, കല്ലാണ്ടികൾ, ഈഴവർ, തട്ടാന്മാർ, കൊല്ലന്മാർ, തൊട്ട് മററുജാതിക്കാരും ഇവിടെ ഇല്ലെന്നില്ല. ഈ പ്രദേശം പണ്ടു വെറും ഒരു കാടായി കിടന്നിരുന്നുവെന്നും, ടിപ്പുസുൽത്താൻെറ ആക്രമണകാലത്തു ഭയപ്പെട്ടോടിവന്ന ചിലർ അഭയം പ്രാപിച്ച സ്ഥലമാണിതെന്നും ചില മുത്തുമുത്തശ്ശിമാർ പറഞ്ഞകഥ, ഈ കഥ തുടങ്ങുന്നകാലത്തുള്ള മുത്തശ്ശിമാർ ആവൎത്തിക്കാറുണ്ട്. ശ്രീരാമപുരത്തിൻെറ ഉല്പത്തി എങ്ങിനെയായാലും, ഇക്കാലത്ത് ഈ ദേശം സുഖവാസത്തിന്നുതകുന്നതായിത്തന്നെ പരിണമിച്ചിരുന്നു. കന്നുകാലികളെ ധാരാളമായി വളൎത്തുന്നതിന്നും, നെൽകൃഷി കാലാവസ്ഥാപേക്ഷ കൂടാതെ ചെയ്യുന്നതിന്നും ഇതിനേക്കാൾ സൌകൎയ്യമുള്ളൊരു പ്രദേശം കേരളത്തിൽ മറെറങ്ങാനുമുണ്ടോ എന്നു സംശയമാണ്. കുടിക്കുന്നതിന്നും, കുളിക്കുന്നതിനുമുള്ള ജലസമൃദ്ധിയും ഈ നാട്ടു

പുറത്തെങ്ങുമുണ്ട്. പട്ടണങ്ങളും ചന്തസ്ഥലങ്ങളും പത്തുനാഴിക ദൂരെപ്പെട്ടതുകൊണ്ടും, അവയെ പ്രാപിപ്പാനുള്ള മാൎഗ്ഗങ്ങൾ ദുൎഗ്ഗമങ്ങളായതുകൊണ്ടും, ശ്രീരാമപുരത്തു സുലഭമായുണ്ടാവുന്ന കായ്കനികളും, കുടം കുടമായി കറന്നെടുക്കുന്ന പാലും, ആ പ്രദേശത്തു തന്നെ അതിസഹായവിലക്കു വിററിരുന്നു; എന്നു മാത്രമല്ല, യാദൃശ്ചികമായി കയറിച്ചെല്ലാറുള്ള പൈദാഹാൎത്തന്മാരായ പാന്ഥന്മാൎക്കു യഥേഷ്ടംഭക്ഷണം കൊടുക്കുന്നതിനോ, തൈർ കുടിപ്പാൻ കൊടുക്കുന്നതിന്നൊ, തദ്ദേശനിവാസികൾക്കു ലേശം വിമുഖതയുണ്ടായിരുന്നതുമില്ല.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച ചമ്പകശ്ശേരി വീട്ടിലെ വടക്കെ വളപ്പിൽ നിന്നാൽ, ഒരു ഫർലാങ്ങ് ദൂരത്തായി ഉന്നതങ്ങളും പഴക്കമേറിയതും മേഞ്ഞതുമായ നാലഞ്ചു സൌധങ്ങളടങ്ങിയ ഒരു വലിയ വളപ്പും, അതിന്റെ പടിഞ്ഞാറെഭാഗത്തു വിശാലമായ ഒരു കുളവും, കുളവക്കത്ത് ഒരു വലിയ ആൽവൃക്ഷവും കാണാം. ഇതെല്ലാം ശ്രീരാമപുരത്തെ ജന്മികളായ വാഴപ്പിള്ളി പണിക്കന്മാരുടെ തറവാടും മററുമാണ്. ശ്രീരാമപുരത്തു കാണുന്ന പാതിയിലധികം കുടിയിരുപ്പുകളും, നിലംവഹകളും ഇവൎക്കു ചേൎന്നവയാണ്. ആസ്തികൊണ്ടും, പ്രഭുത്വംകൊണ്ടും, സ്ഥാനമാനങ്ങൾകൊണ്ടും, വാഴപ്പിള്ളിപ്പണിക്കന്മാർ ശ്രീരാമപുരത്തെരാജാക്കന്മാരെപ്പോലെയാണെന്നു പറഞ്ഞാൽ ശേഷമുള്ള വിവരം വായനക്കാൎക്കു ഊഹിപ്പാൻ കഴിയുന്നതാണെല്ലൊ. ഈ തറവാട്ടിനെക്കുറിച്ച് അധികമായി ഇനിയൊരവസരത്തിൽ പ്രസ്താവിക്കാനുള്ളതുകൊണ്ട് ഇവിടെ ഇത്രമാത്രമേ പറയുന്നുള്ളു.

"പണിക്കർവീട്" വിട്ടാൽ പിന്നത്തെ ജന്മികൾ മുല്ലയ്ക്കൽ നായർവീട്ടുകാരാണ്. നായർവീട്ടിലേക്കു നാലുകെട്ട്, പത്തായപ്പുര, പടിപ്പുര, കുളപ്പുര ഊട്ടുപുര, തൊട്ടു കെട്ടിടങ്ങൾക്കു പുറമേ ഒരു വിഷ്ണുക്ഷേത്രവും, അതിനടുത്തൊരു കുളവും ഉണ്ട്. വിശാലമായ വളപ്പിന്നകത്തു മറെറാരു താമരക്കുളവും, ഇതിൽ

നിന്നു അല്പം വടക്കോട്ടുതള്ളി ഒരു അറളിമരച്ചുവട്ടിൽ ഇടിഞ്ഞു പൊളിഞ്ഞ കുട്ടിമതിലിന്നകത്തു മൂന്നുനാലു നാഗപ്രതിഷ്ഠകളുമുണ്ട്. സ്വത്തു വൎദ്ധിക്കുന്തോറും ഓരോ വീട്ടുകാരുടേയും നടവടികളും സമ്പ്രദായങ്ങളും ഭേദപ്പെട്ടുവരുന്നതു നാം സാധാരണ കണ്ടുവരാറുള്ള ഒരു സംഗതിയാണെല്ലൊ. കേവലംനായന്മാരുടെ വേഴ്ച്ചയേക്കാൾ പദവിക്കും പ്രൌഢിക്കും അധികം നല്ലതു, നമ്പൂതിരിമാരുടേയും തമ്പുരാക്കന്മാരുടേയും വേഴ്ച്ചയാണെന്നു വിചാരിച്ചു, പണ്ടു സ്വപരിഷക്കാരായ വാഴപ്പിള്ളിപ്പണിക്കന്മാരെ സംബന്ധത്തിന്നനുസരിച്ചിരുന്നുവെങ്കിലും ഈയ്യിടെ കുറേക്കാലമായി മുല്ലയ്ക്കൽനായർവീട്ടുകാർ നായന്മാരെ നിശ്ശേഷം സംബന്ധത്തിന്നു സ്വീകരിക്കാറില്ല. ഇവരുടെ സ്ത്രീകൾ യാതൊരു സംഗതിവശാലും മറ്റുനായന്മാരുടെ വീടുകളിൽ കയറിച്ചെല്ലാറുമില്ല. ഈ നടപടി പണിക്കർവീട്ടുകാരിൽ നിന്നു നായർവീട്ടുകാർ പഠിച്ചതാണ്.

ഈ കഥ തുടങ്ങുന്നകാലത്തു മുല്ലയ്ക്കൽ നായർവീട്ടിലെ കാരണവൻ നമ്മുടെ ഭഗിനിയമ്മയുടെ ഭൎത്താവായ ഉക്കണ്ടനുണ്ണിനായരാണ്. ഇദ്ദേഹത്തിന്റെ മരിച്ചുപോയ സഹോദരിയായ ഇട്ടിച്ചിരി അമ്മക്കു നല്ലൂർമനക്കൽ നീലകണ്ഠൻനമ്പൂതിരിപ്പാടായിരുന്നു സംബന്ധം. ഇവരുടെ മൂത്തമകളായ 37 വയസ്സു പ്രായംചെന്ന മാധവിനൈത്ത്യാൎക്ക് അച്ഛന്റെ മരുമകനായ നാരായണൻനമ്പൂതിരിപ്പാടാണ് സംബന്ധം. ഇട്ടിച്ചിരിയമ്മയുടെ രണ്ടാമത്തെ സന്താനം, ഇപ്പോൾ 35 വയസ്സു പ്രായം ചെന്ന ശ്രീധരനുണ്ണിനായരാണ്. ശ്രീധരനുണ്ണിനായരുടെ അനുജൻ 30 വയസ്സു പ്രായംചെന്ന രാമനുണ്ണിനായരാണ്. രാമനുണ്ണിനായൎക്കു താഴെ, കഷ്ണിച്ചു 13 വയസ്സായ ജാനകി എന്ന പെൺകുട്ടിയുമുണ്ട്. ഇങ്ങിനെ ഈ കഥയുടെ ആരംഭത്തിൽ മുല്ലയ്ക്കൽ നായർവീട്ടിൽ അൎദ്ധംഗങ്ങളാണുള്ളത്.

കാരണവനായ ഉക്കണ്ടനുണ്ണിനായര മഹാലുബ്ധനാണ്. വീട്ടിന്നകത്തുള്ള അന്വേഷണങ്ങൾ നടത്തുന്നതു തറവാട്ടിലമ്മ

യായ മാധവിനൈേത്ത്യാരാണ്. ഈ സ്ത്രീ കുടിലയും അററത്തകയ്യി നപ്പിടാത്തവളുമായതുകൊണ്ട്, കാരണവർ ചുരുക്കത്തിൽ വല്ല തും താവാട്ടുചിലവിന്നായി കൊടുത്തിരുന്നതിൽ നിന്നും തറവാ ട്ടിലമ്മയും ചുങ്കം പിടിച്ചിരുന്നു. ഇതുനിമിത്തം നായർവീട്ടുകാ രുടെകഴിച്ചിൽ നല്ലൊരു സമ്പ്രദായത്തിലല്ലാതായിത്തീൎന്നു.

ശ്രീധരനുണ്ണിനായൎക്കു മേഞ്ചിലവിന്നു കൊല്ലത്തിൽ 70 ഉ റുപ്പിക മാത്രമെ കാരണവർ കൊടുത്തിരുന്നുള്ളു. ശ്രീധരനുണ്ണി നായർ ഒരു 'പത്രാസ്സ്'കാരനായതുകൊണ്ട്, ഈ സംഖ്യ ചിലവി ന്നു മതിയാവാതെ ചില്ലറ ചില്ലറയായി പലരോടും കടം വാങ്ങീ ട്ടുണ്ട്. ഇതെല്ലാംകൂടി ഇപ്പോൾ സുമാറു രണ്ടായിരത്തിലധികം കാണും. ഇതിൽ പാതിയോളം സംഖ്യ നായാട്ടിന്നു വേണ്ട സാ മഗ്രികൾ വാങ്ങിയതിലാണ് ചെലവു ചെയ്തിരിക്കുന്നത്. കുടി ക്കാരിൽ ചിലർ ഇദ്ദേഹത്തിന്റെ പേരിൽ അന്യായം കൊടു ത്തു വിധി സമ്പാദിച്ചിട്ടുമുണ്ട്.

അനുജനായ രാമനുണ്ണിനായരെ കാരണവരുടെ വലത്തു കൂ ട്ടാം. മാധവിനൈേത്ത്യാൎക്കും ഇദ്ദേഹത്തെ വളരെ ബോദ്ധ്യമാണ്.

ശ്രീധരനുണ്ണിനായൎക്ക് അധികം സ്നേഹം തന്റെ എളയസ ഹോദരിയായ ജാനകി എന്ന കുട്ടിയെയാണ്. ജാനകിക്കും അ ത്രകണ്ട് സ്നേഹം ശ്രീധരനുണ്ണിനായരുടെ പേരിലും ഉണ്ട്.

മുല്ലയ്ക്കൽ നായർവീട്ടിന്നു തൊട്ടതാണ് ചമ്പകശ്ശേരിവീട്. രണ്ടു വീടിനേയും ഭാഗിക്കുന്നതു നായർവീട്ടിലെ വലിയ മതി ലാണ്. മതിലിൽ ഒരുഭാഗത്ത് അല്പം ഇടിഞ്ഞു പോയിട്ടുള്ള ഇടയിൽകൂടി വേണമെങ്കിൽ രണ്ടു വീട്ടുകാൎക്കും തമ്മിൽ അങ്ങു മിങ്ങും ഗതാഗതം ചെയ്യാം. ചമ്പകശ്ശേരിയിലും, മുല്ലയ്ക്കലുള്ളതു പോലെ നാലുകെട്ടും, പത്തായപ്പുരയും മററുമുണ്ട്. ഇതി ന്നുംപുറമേ നാലുകെട്ടിന്റെ മുൻഭാഗമായ തെക്കുഭാഗത്തു വി ശേഷമായ ഒരു പൂന്തോട്ടവും, വളപ്പിന്റെ വടക്കുഭാഗത്തു ന ല്ലൊരു കുളവും, കുളത്തിന്റെ ചുററും, തെങ്ങും കവുങ്ങും മററുമുണ്ട്.

ഈ തറവാട്ടിലെ കാരണവനായിരുന്ന കുഞ്ഞികൃഷ്ണമേനോൻ നല്ല വിവരവും, പ്രാപ്തിയും, ധാടിയും ഉള്ള ഒരാളായിരുന്നു. അദ്ദേഹത്തിന്റെ മരണശേഷം അനുജനായ എരേശ്ശമേനോൻ കാരണവനായി. ഇദ്ദേഹം കൊള്ളരുതാത്തവനായതുകൊണ്ടും നമ്മുടെ രുഗ്മിണിയമ്മ സാമത്ഥ്യമുള്ളൊരു സ്ത്രീയായതുകൊണ്ടും, രുഗ്മിണിയമ്മക്കു സ്വകാൎയ്യസ്വത്തിന്റെ പ്രാബല്യമുള്ളതുകൊണ്ടും, എരേശ്ശമേനോൻ തന്റെ സഹോദരിയുടെ ചൊൽപ്പടിക്കു തന്നെ ഇപ്പോൾ നടന്നുവരുന്നുണ്ട്. തറവാട്ടുകാൎയ്യം മുഴുവൻ നോക്കുന്നതു രുഗ്മിണിയമ്മതന്നെയാണ്. എരേശ്ശമേനോൻ കൊല്ലത്തിൽ നാലായിരംപറ നെല്ലു വാങ്ങി നാലുനാഴിക ദൂരത്തുള്ള തന്റെ ഭാൎയ്യവീട്ടിൽ സ്ഥിരതാമസവുമാണ്.

മുല്ലയ്ക്കൽ നായർവീട്ടുകാരും ചമ്പകശ്ശേരിക്കാരും പണ്ടു പണ്ടേ ബന്ധുക്കളാണ്; എങ്കിലും നമ്മുടെ രുഗ്മിണിയമ്മയുടെ ആദ്യത്തെ ഭൎത്താവ് ഒരു കല്ല്യാട്ടെ നായരായിരുന്നു; എന്നു മാത്രമല്ല, ചമ്പകശ്ശേരി സ്ത്രീകളോടു മുല്ലയ്ക്കൽ നായന്മാർ സംബന്ധം തുടങ്ങീട്ടുണ്ടെന്നല്ലാതെ, ചമ്പകശ്ശേരി പുരുഷന്മാരെ മുല്ലക്കൽ സ്ത്രീകളോടു സംബന്ധത്തിന്നു സ്വീകരിച്ചിട്ടുമില്ല. ചെമ്പകശ്ശേരിക്കാരുടെ ജാതി മുല്ലയ്ക്കൽക്കാരുടേതിനെക്കാൾ അല്പം താണതാണ്. എന്നുമാത്രമല്ല, സ്വത്തുകൊണ്ടും, പ്രഭുത്വംകൊണ്ടും, സ്ഥാനവലിപ്പംകൊണ്ടും മുല്ലയ്ക്കൽ നായർവീട്ടുകാർ മേലേക്കിടയിലുള്ളവരുമാണ്.

രുഗ്മിണിയമ്മയുടെ ആദ്യത്തെ ഭൎത്താവു പരേതനായ കല്ല്യാട്ടെ നായരായിരുന്നുവെന്നു പ്രസ്താവിച്ചുവല്ലൊ. അദ്ദേഹത്തിന്റെ മകളാണ് രുഗ്മിണിയമ്മയുടെ ഏകസന്താനമായ കുട്ടിലക്ഷ്മിയമ്മ. കുട്ടിലക്ഷ്മിയുടെ അഞ്ചാമത്തെ വയസ്സിലാണ് തന്റെ അച്ഛൻ മരിച്ചത്. അതിൽപിന്നെ രുഗ്മിണിയമ്മ ഒരു പത്തുകൊല്ലത്തോളം ഭൎത്താവില്ലാതെ ഇരുന്നു. ആ ഇടയിൽ ഒരു ദിവസം രുഗ്മിണിയമ്മയെ പാട്ടുപാടി രസിപ്പിച്ചു വല്ലതും വാങ്ങിക്കൊണ്ടുപോവാൻ വന്ന തിരുവിലാമലക്കാരൻ 'പട്ടക്കുട്ടി'യ്ക്കു

ണ് നമ്മുടെ സുന്ദരയ്യൻ. പാട്ടുപാടി രസിപ്പിച്ചതിന്നശേഷം ഇദ്ദേഹം ചമ്പകശ്ശേരി വിട്ടു പോയിട്ടില്ല. സുന്ദരയ്യൻ അതിസമർത്ഥനായതുകൊണ്ടു രുഗ്മിണിയമ്മ പ്രായേണ ഇദ്ദേഹത്തിൻെറ കയ്യിൽ ഒരു പാവപോലെയായിത്തീൎന്നു. ഒരു സംഗതിയിൽ ഒഴികെ സുന്ദരയ്യൻപറഞ്ഞതു സ്വീകരിക്കാതെ രുഗ്മിണിയമ്മ യാതൊന്നുംഇതുവരെ പ്രവൃത്തിച്ചിട്ടുമില്ല. രുഗ്മിണിയമ്മയുടെ രണ്ടാമത്തെ ഭൎത്താവായ ഉക്കണ്ടനുണ്ണിനായരെ ചമ്പകശ്ശേരിക്കു കൊണ്ടുവരുവാൻ യത്നംചെയ്ത ദൂതൻ സുന്ദരയ്യൻതന്നെയായിരുന്നു.

കുട്ടിലക്ഷ്മി പതിനാലാമത്തെ വയസ്സിൽ ഋതുവായിയെങ്കിലും, തക്കതായ ഒരുഭൎത്താവിനെ കിട്ടാഞ്ഞതുകൊണ്ടു, രുഗ്മിണിഅമ്മ മകളെ ഇരുപതു വയസ്സുവരെ ഇരുത്തി. കോമളയായ കുട്ടിലക്ഷ്മിയോടു സംബന്ധം തുടങ്ങുന്നതിന്നു സുന്ദരയ്യന്നു വളരെ മോഹം ഉണ്ടായിരുന്നുവെങ്കിലും, ആശ്രീമതിക്കു അക്കാൎയ്യം വളരെ അനിഷ്ടമായതുകൊണ്ടും മററു ചില സംഗതികളാലും, രുഗ്മിണിയമ്മ മകളോടു അത്രയധികം മക്കടമുഷ്ടി പിടിച്ചില്ല. പണ്ടുപണ്ടേയുള്ള ബന്ധുത വിചാരിച്ചും, നായർ വീട്ടുകാരുടെ സ്വത്തിന്മേൽ കണ്ണുവെച്ചും, രുഗ്മിണിയമ്മ ശ്രീധരനുണ്ണിനായരെ കൊണ്ടു കുട്ടിലക്ഷ്മിയെ സംബന്ധം തുടങ്ങിച്ചു.

ഈ കഥ തുടങ്ങുന്നകാലത്തു കുട്ടിലക്ഷ്മിയമ്മക്കു മുപ്പതു വയസ്സു കഴിഞ്ഞിരിക്കുന്നു. കുട്ടിലക്ഷ്മിയമ്മയുടെ സ്വഭാവം തൻെറ അമ്മയുടേതു പോലെയല്ല. സത്യം, അനുകമ്പ, ധൎമ്മനിഷ്ഠ, ധീരത, സ്വാത്മപരിത്യാഗം എന്നീ വിശിഷ്ട ഗുണങ്ങൾക്കിരിപ്പടമായിരുന്നു, ആ മനോഹരാംഗി. താൻ എഴുത്തുപള്ളിയിൽ പഠിക്കുമ്പോൾ തൻെറ ഭൎത്താവ്, അതിലെ ചട്ടാംപിള്ളയായിരുന്നു. ബാല്യം മുതൽതന്നെ രണ്ടുപേരും പരസ്പരാനുരാഗപുരസ്സരം വളൎന്നു വന്നതാണ്. ഇവരുടെ ദേഹം രണ്ടാണെങ്കിലും ദേഹി ഒന്നാണെന്നു തോന്നും വിധമാണ് ഈ ദമ്പതിമാർ തമ്മിലുള്ള ഇപ്പോഴത്തെ പ്രേമബന്ധം. ശ്രീധരനുണ്ണിനായൎക്കു സ്വഗൃഹത്തിൽ പാൎക്കുന്ന

തിനു അത്ര സുഖമില്ലെന്ന് കുട്ടിലക്ഷ്മിയമ്മ മനസ്സിലാക്കിയിരുന്നു. അതിനാൽ ചമ്പകശ്ശേരിയിൽ സുഖമായി താമസിക്കാമെന്നു കുട്ടിലക്ഷ്മിയമ്മ പ്രേമാധിക്യം നിമിത്തം ഭർത്താവിനോടു അഭിപ്രായപ്പെടുകയും ശ്രീധരനുണ്ണിനായർ തന്റെ പ്രിയതമയുടെ അഭിലാഷത്തിന്നനുകൂലമായി ഭാര്യവീട്ടിൽതന്നെ സ്ഥിരതാമസം തുടങ്ങുകയും ചെയ്തു. ഇങ്ങിനെ താമസം തുടങ്ങീട്ടു ഇപ്പോൾ ഏഴെട്ടു കൊല്ലമായിരിക്കുന്നു. തന്റെ പ്രാണപ്രിയന്നു യാതൊരു വിധേനയും സുഖക്കേടൊ അസൌകര്യമൊ നേരിടാതിരിക്കുന്നതിന്നായി കുട്ടിലക്ഷ്മിയമ്മ പ്രത്യേകം ശ്രദ്ധവെച്ചിരുന്നു. എങ്കിലും തമ്പുരാട്ടിയമ്മക്കു ചിലപ്പോൾ ചില "ചേട്ടത്തം" ഇളകുന്നതു സാധാരണയാകകൊണ്ടു, ശ്രീധരനുണ്ണിനായർക്കു ചിലപ്പോൾ മനസ്സിന്നു ചില സൈ്വരക്കേടുകളും ഉണ്ടാവാതിരുന്നില്ല.

മുപ്പതു വയസ്സു കഴിഞ്ഞിട്ടും തന്റെ പ്രിയതമ പ്രസവിക്കാത്തതു വിചാരിച്ച് ശ്രീധരനുണ്ണിനായർക്കു വലുതായ കുണ്ഠിതം ഉണ്ടായിരുന്നു. പ്രസവകാലം വൈകിയതു നിമിത്തം കുട്ടിലക്ഷ്മിയമ്മക്കും ധാരാളം മനോവേദനയുണ്ടായിരുന്നു. തനിക്ക് ഒരു സന്താനം ഉടനെ ഉണ്ടാവുമെന്നു ഭിക്ഷക്കാരനൊ മറ്റോ പറഞ്ഞാൽ അവർക്കു കാശും പണവും നെല്ലും അരിയും യഥോചിതം സമ്മാനിക്കുന്നതിൽ ഈ പ്രൌഢാരത്നം വളരെ ഔദാര്യം കാണിച്ചിരുന്നു. ഇതുകൂടാതെ ഏതെല്ലാം ക്ഷേത്രങ്ങളിൽ എന്തെല്ലാം പൂജകൾ ചെയ്യപ്പെട്ടിട്ടുണ്ടെന്നും എത്ര വഴിവാടുകൾ എവിടെക്കെല്ലാം നേൎന്നിട്ടുണ്ടെന്നും ഈ അപത്യാൎത്ഥിനിക്കു മാത്രമേ അറിവുള്ളൂ. വിധിച്ചതല്ലാതെ കൊതിച്ചതു കിട്ടുകയില്ലല്ലൊ. നതജനങ്ങൾക്കു നിഖിലകാമപ്രദനെന്നു പറയപ്പെടുന്ന ജഗദീശ്വരൻ ഈ വിമലാശയക്കു സമ്പൽസമൃദ്ധിയും സന്താനശൂന്യതയും ഒരേകൈകൊണ്ടുതന്നെ സമ്മാനിച്ചിരിക്കുന്നത് സൎവ്വോപരി ദയനീയംതന്നെ.

# മൂന്നാം അദ്ധ്യായം.

ഐഹികസുഖദുഃഖങ്ങൾ

സമയം അഞ്ചര മണി കഴിഞ്ഞു. സൎവ്വജീവജാലങ്ങളേയും ഒരുപോലെ പീഢിപ്പിച്ച തപനന്റെ ഉഗ്രത ലേശം കുറഞ്ഞു തുടങ്ങി. പടിഞ്ഞാറെ ചക്രവാളത്തിന്നു സമീപമെത്തിയിരിക്കുന്ന ദിവാകരന്റെ നിൽപ്പു കാണുമ്പോൾ പ്രജാപീഢനം ചെയ്ത പാൎത്ഥിവൻ പശ്ചാത്താപപുരസ്സരം പശ്ചിമാബ്ധിയിൽ മുങ്ങിച്ചാവാനൊരുമ്പെട്ടിരിക്കുന്നപോലെ തോന്നും. കാമിനീകാമുകന്മാർ ആസന്നസമാഗമവിയോഗദശകളിലെന്നപോലെ കുമുദം മോദിക്കയും കമലം ഖേദിക്കയും ചെയ്യുന്നു. കല്ലോലങ്ങളുടെ ഘോരാരവശ്രവണത്തിൽ അപാരമായ പാരാവാരത്തിലെങ്ങാനോ ദൂരെസ്സഞ്ചരിക്കുന്ന പ്രാണപ്രിയന്റെ സ്മരണയുണ്ടായി, തിരമാലകളുടെ കരുണക്കു് ഉഴിഞ്ഞുവിട്ടിരിക്കുന്ന കാന്തന്നു യാതൊരു ഹാനിയുമണയാതെ കാത്തുകൊള്ളുന്നതിന്നായി, നാവികപ്രേയസി, വിളൎത്ത വദനത്തോടും അശ്രുപൂൎണ്ണങ്ങളായ മിഴികളോടും ഉൎദ്ധ്വങ്ങളായ ഹസ്തങ്ങളോടും, ഭക്തിസമന്വിതം ദൈവത്തോടു പ്രാൎത്ഥിക്കുന്നു.

സൂൎയ്യാസ്തമനം സുഖപ്രദവും നയനാനന്ദജനകവുമായിരിക്കുന്നു. ഉഷ്ണം നിമിത്തം വീട്ടിന്നകത്തിരുന്നു മുഷിഞ്ഞ ജനങ്ങൾ കാററു കൊള്ളുന്നതിന്നായി വെളിയിലിറങ്ങിത്തുടങ്ങി. പശ്ചിമചക്രവാളത്തിന്റെ ഉപരിഭാഗത്തിപ്പോൾ കാണുന്ന ലോഹിതവൎണ്ണം ലോഹിനികളെ ഓൎമ്മപ്പെടുത്തുന്നതിന്നും പുറമെ ആ ഭാഗമെല്ലാം ഒരു സമുദ്രംപോലെയും അവിടെ സഞ്ചരിക്കുന്ന ചെറുമേഘങ്ങൾ കപ്പലുകൾപോലെയും തോന്നിപ്പിക്കുന്നതുമുണ്ടു്. ശ്രീരാമപുരത്തിന്നടുത്തുള്ള മലയുടെ മുകളിൽ തേരു ചമഞ്ഞു നിൎത്തിയപോലെ വെള്ളമേഘക്കൂട്ടങ്ങൾ വിളങ്ങുകയും ചെയ്യുന്നു.

ചമ്പകശ്ശേരിപ്പൂന്തോട്ടവും അതി രമണീയമായിരിക്കുന്നു. സുമസമൃദ്ധിയോടുകൂടിയ മുല്ല, പിച്ചകം മുതലായ ലതാജാലങ്ങൾ മന്ദമാരുതനേററാടുന്നതു കാണുമ്പോൾ കാണികളെ തലയാട്ടിക്കൊണ്ട് തങ്ങളുടെ അരികത്തേക്കു ക്ഷണിക്കുകയൊ എന്നു തോന്നും. വിവിധവർണ്ണങ്ങളോടു കൂടിയ പൂച്ചെടികൾ, വിശാലപത്രങ്ങളോടു കൂടിയ മലവാഴകൾ, വിശേഷമായ ഒട്ടുമാവുകൾ, വിശിഷ്ടഫലഭൂയിഷ്ഠങ്ങളായ കടപ്പിലാവുകൾ മുതലായ സസ്യവൃന്ദങ്ങൾ വേനൽക്കാലത്തെ കഷ്ടങ്ങളറിയാതെ യഥേഷ്ടം ആഹാരദ്രവ്യങ്ങളനുഭവിച്ച് "കുളുകുളെ"ത്തളിർത്തുവളൎന്നു നിൽക്കുന്ന പ്രകൃതിവിശേഷവും മനോഹരംതന്നെ. ഈ നയനോത്സവത്തിൽ പങ്കുകൊള്ളുവാൻസന്നിഹിതരായ നാനാവർണ്ണങ്ങളോടു കൂടിയ ചെറുതുമ്പിക്കൂട്ടങ്ങളാലും, നിരന്തരമായി മൂളുന്ന ഭ്രമരനിരകളാലും, മധുരഗാനനിരതരായ മററു പല പറവികളാലും പ്രസ്തുത പൂവനം പ്രശോഭിതമായിരുന്നു.

തോട്ടത്തിൽ സൈ്വരസഞ്ചാരത്തിന്നുള്ള മാൎഗ്ഗത്തിൽക്കൂടി കോമളയായൊരു മത്തേഭഗാമിനി മന്ദംമന്ദം ഉലാത്തിക്കൊണ്ടു വന്ന്, കിഴക്കെ അററത്തുള്ള കിണററിന്നരികെ നിൽക്കുന്ന ഒരു ഒട്ടുമാവിൻ ചുവട്ടിലുള്ള തറയിന്മേൽ ഇരുന്ന്, വിശ്രമിപ്പാൻ തുടങ്ങി. നല്ല പരിചയമില്ലാത്തവൎക്കു ദൂരദൃഷ്ടിയിൽ ഈ സ്ത്രീ നമ്മുടെ രുഗ്മണിയമ്മയല്ലേ എന്നു തോന്നിയേക്കാം. തങ്കവർണ്ണവും, തടിയുടെ സമ്പ്രദായവും, മുഖത്തിൻെറ ആ ഭാഷയും ഇട്ടപ്പും ഇരിപ്പും മററുമെല്ലാം ഈ ഊഹത്തിന്നനുകൂലമായവതന്നെയാണ്. അടുത്തു ചെന്നു നല്ലവണ്ണം നോക്കിയാൽ പ്രായം ഒരു മുപ്പതേ തോന്നുകയുള്ളു. എന്നു മാത്രമല്ല, ഈ സുമുഖിയുടെ മുഖത്തിന്നും ഭാവത്തിന്നും പ്രത്യേകമായ ഒരു ആകൎഷണശക്തിയും കൂടിതോന്നുന്നതാണ്. സ്വാഭാവികമായ മന്ദസ്മിതംകൊണ്ടു ചുവന്ന മുഖകമലം പശ്ചിമഭാഗത്തിപ്പോൾ കാണുന്ന രാഗരംഗത്തെ ഹസിക്കയാണെന്നു തോന്നും. കണ്ണാടിപോലെ

മിന്നുന്ന കവിൾത്തടങ്ങളിൽ ഒന്നു രണ്ടു മുഖക്കുരുവുണ്ടെങ്കിലും കല്ലുവെച്ച ചെറിയ തോടകളുടെ കാന്തി അവയിൽ പ്രതിഫലിച്ചുകാണുന്നുണ്ട്. വട്ടമുഖത്തിന്നൊത്ത നാസികയിൽ ഒരു വൈരക്കല്ലു മൂക്കുത്തിയാണിട്ടിരിക്കുന്നത്. മൈയ്യെഴുതിയ നയനങ്ങൾ വിശാലങ്ങളും നീണ്ടവയുമാണ്. പുരികങ്ങളും ധാരാളമുണ്ട്. അധരം തൊണ്ടിപ്പഴംപോലെ തുടുത്തതാണെങ്കിലും അല്പം തടിച്ചതും മലൎന്നതുമാണ്. മന്ദമാരുതനേററിളകുന്ന കുറുനിരകൾ, കുങ്കുമാങ്കിതമായ നിടിലഫലകം, പനിനീർകുസുമതതിയാലലങ്കരിക്കപ്പെട്ട ചികുരഭാരം, സുഖാനുഭോഗവൃത്തിയുടെ ചിഹ്നമായ്ത്തിളങ്ങുന്ന ജഠരഭാരം, പട്ടുറവുക്കയാലും കസവുകരക്കവണിയാലും ആച്ഛാദനം ചെയ്യപ്പെട്ട പീനസ്തനങ്ങൾ, സ്വൎണ്ണക്കാപ്പുകളും മോതിരങ്ങളും വിളങ്ങുന്ന കരപങ്കജങ്ങൾ, ഹേമശൃംഖലയും ആലും പതക്കവും കൊണ്ടലംകൃതമായ കണ്ഠദേശം, എന്നീ നിസൎഗ്ഗകൃത്രിമവിശേഷങ്ങളാൽ പ്രശോഭിതയായ ഈ പ്രൌഢ ചമ്പകശ്ശേരി തരുണിയമ്മതന്നെയല്ലെങ്കിലും ആ ധനവതിയുടെ ഏക സന്താനമായ കുട്ടിലക്ഷ്മിയമ്മയാണ്. 'സുരഭിലമായും മന്ദശീതളമായും വീശുന്ന വാതപോതത്തിന്റെ ആശ്ലേഷവിശേഷമനുഭവിച്ചാനന്ദിച്ചുകൊണ്ടിരിക്കുന്ന ഈ വനിത കൂടക്കൂടെ എത്തിനോക്കുന്നതു കാണുമ്പോൾ ഏതോ ഒരാളുടെ സമാഗമം പ്രതീക്ഷിച്ചിരിക്കയാണെന്നു തോന്നും. ഇങ്ങിനെ കുറേനേരം ഇരുന്നശേഷം ഒരു മുഷിഞ്ഞഭാവത്തോടെ എഴുന്നേററ്, മേലിട്ടിട്ടുള്ള കവണി അരയിൽത്തൂക്കി, നീണ്ടുതടിച്ച കേശഭാരം കെട്ടഴിച്ചിട്ട്, സാവധാനത്തിൽ വേറെട്ടത്തുവാൻ തുടങ്ങി.

ശ്രീധരനുണ്ണിനായർ ഒരു "വയലോ" വടിയുമായി പുറപ്പെട്ടു. ഇദ്ദേഹത്തിന്റെ വൈരക്കല്ലുകടുക്കനും, തോളിലുഴിഞ്ഞിട്ട പാവുമുണ്ടും, ഉടുത്തിരിക്കുന്ന ശുഭ്രമായ മൽമുണ്ടും ചന്ദനക്കുറിയും കുങ്കുമപ്പൊട്ടും കുടവയറും ദൃഢഗാത്രവും ആകപ്പാടെ കണ്ടാൽ തന്നെ ഇദ്ദേഹം ഉന്നതപദവിയിലുള്ള ഒരാൾ ആണെന്നും, ആൾ

ഒരു സുഖിയനാണെന്നും തോന്നും. നടക്കുന്ന നടയും ദേഹത്തിൻെറ വടിവും കണ്ടാൽ ശക്തിയും ആരോഗ്യസമൃദ്ധിയുമുള്ളൊരാളാണെന്നും മനസ്സിലാക്കാം. അഗ്രംകെട്ടി പിൻഭാഗത്തിട്ടിരിക്കുന്ന സമൃദ്ധമായ കുടുമയും, വിശാലമായ ഫാലദേശവും നയനങ്ങളും നാസികകളും അന്യോന്യയോജ്യങ്ങളാണെന്നു മാത്രമല്ല അല്പം നീണ്ടതായ മുഖത്തിന്നു എന്തെന്നില്ലാത്ത ഒരു 'കല'യും ഗാംഭീര്യവും തേജസ്സും ഉളവാക്കുന്നവയുമാണ്. ഉയരം ധാരാളമുണ്ടെങ്കിലും തടിയുടെ ഭാഷകൊണ്ട് അത് അത്രയുണ്ടെന്നു തോന്നുകയില്ല. ശ്രീധരനുണ്ണിനായരെ നല്ല നിറമെന്നു നാം പറയുന്നവരുടെ കൂട്ടത്തിൽ കൂട്ടുവാൻ തരമില്ലെങ്കിലും കറുത്താളുകളുടെ സംഘത്തിൽ ചേർത്തുവാൻ ഒരിക്കലും വഴിയില്ല. ഇദ്ദേഹത്തെ ആകപ്പാടെ കണ്ടാൽ ഇദ്ദേഹത്തിൻെറ ഇരുനിറമാണ് പുരുഷന്മാർക്കുത്തമമായ വർണ്ണം എന്നൊരഭിപ്രായം കൂടി ചിലക്കു തോന്നിപ്പോകും. പ്രായം ഇപ്പോൾ മുപ്പത്തഞ്ചു കഴിഞ്ഞുവെങ്കിലും കണ്ടാലൊരു മുപ്പതിലകമേ മതിക്കയുള്ളു. ശ്മശ്രുപാളിവിഹീനവും സുലക്ഷണസംയുതവുമായ ഇദ്ദേഹത്തിൻെറ വദനം ഗംഭീരസുന്ദരമായിരുന്നു.

ശ്രീധരനുണ്ണിനായർ നമ്മുടെ കുട്ടിലക്ഷ്മിയമ്മ നില്ക്കുന്നേടത്തേക്കുതന്നെയാണ് ചെന്നത്. വടികുത്തലിൻെറ ശബ്ദം കേട്ടു തിരിഞ്ഞുനോക്കിയപ്പോൾ ഭർത്താവിനെ കണ്ട്, "എന്താ ഇത്ര നേരം?", എന്ന് ആ സുമുഖി ചോദിച്ചു.

ശ്രീധരനുണ്ണിനായരുടെ മുഖത്ത് പ്രസന്നതയുണ്ടായിരുന്നില്ല. അദ്ദേഹം ഒന്നും മിണ്ടിയതുമില്ല. കുട്ടിലക്ഷ്മിയമ്മ തൻെറ ഭർത്താവിൻെറ മുഖത്തൊന്നു സൂക്ഷിച്ചുനോക്കി. ഭാവം പകന്നതായിക്കണ്ടു പരിഭ്രമിച്ചു.

"എന്താ വല്ലാതിരിക്കുന്നത്?" എന്നു വീണ്ടും പ്രേമപൂർവ്വം ചോദിച്ച് അല്പം കൂടി അടുത്തുചെന്നു നിന്നു.

"ഒന്നും ഇല്ല" എന്നുമാത്രം സംക്ഷിപ്തമായിപ്പറഞ്ഞ്, ശ്രീധരനുണ്ണിനായർ മാവിൻതറയിൽ ഇരുന്ന്, ദീൎഘമായൊന്നു നിശ്വസിച്ചു.

"കാരണവർ ഇപ്പോൾതന്നെ പോയേഉള്ളു?", എന്നു കുട്ടിലക്ഷ്മിയമ്മ ചോദിച്ചു.

"അതെ," എന്നു ശ്രീധരനുണ്ണിനായർ എങ്ങാനോ നോക്കിപ്പറഞ്ഞു.

കുട്ടിലക്ഷ്മിയമ്മ:—തമ്മിൽ വാഗ്വാദം ഒന്നും ഉണ്ടായില്ലല്ലൊ?

ശ്രീധരനുണ്ണിനായർ:—അതുതന്നല്ലെ കുട്ടിലക്ഷ്മി എന്നോട് പറഞ്ഞിട്ടുള്ളത്? പിന്നെ അങ്ങിനെ ഉണ്ടാവുമോ?

കുട്ടി:—പിന്നെന്താ വല്ലാതിരിക്കുന്നത്?

ശ്രീധര— ഒന്നും ഇല്ല. (എന്ന് നെററി തടവിക്കൊണ്ടിരുന്നു)

കുട്ടി:—ഒരു സംഗതിയും ഇല്ലാതെ ഇങ്ങിനെ വരികയില്ല. (എന്നു പറഞ്ഞു പ്രാണപ്രിയന്റെ മുഖത്തുതന്നെ നോക്കിക്കൊണ്ടു നിന്നു.)

ശ്രീധ:—നിന്റെ പേരിലുള്ള പ്രേമംനിമിത്തം തന്നെ. (എന്നു പ്രതിവീക്ഷണം ചെയ്തു)

കുട്ടി:—എന്റെ പേരിൽ പ്രേമം ഇപ്പോഴേ തോന്നാൻ തുടങ്ങിയുള്ളു അല്ലേ? ഞാൻ അങ്ങിനെയല്ലാ മനസ്സിലാക്കിയിരുന്നത്. (എന്നു ഒന്നു ചിരിച്ചു.)

ശ്രീധ:—(തലതാഴ്ത്തിയും വടികൊണ്ടു നിലത്തു വരച്ചുംകൊണ്ടു) നിന്റെ കാരണമായി ആരുടേയെല്ലാം ശകാരമാണ് കേട്ടു സഹിച്ചിരിക്കേണ്ടി വരുന്നത്.

ഇതുകേട്ടപ്പോൾ കുട്ടിലക്ഷ്മിയമ്മയുടെ ദേഹമാസകലം ഒന്നു വിയൎത്തു. മുഖത്തുണ്ടായിരുന്ന പ്രസന്നതയെല്ലാം മറഞ്ഞു.

കുട്ടി:—അമ്മ എന്തെങ്കിലും പറഞ്ഞുവോ?

ശ്രീധ:—'അമ്മ' എന്ന് നീ വിളിക്കുന്നതു കേൾക്കുമ്പോൾ തന്നെ എനിക്കു കലിവരുന്നു. ഒരു രാക്ഷസിയാണ്. ഇ

ങ്ങിനെ ഒരു രാക്ഷസിയെ ഈ ഭൂലോകത്തെങ്ങും ഞാൻ കണ്ടിട്ടില്ല. 'ഇത്ര പുലത്തിയതുമതി. ഇനി ഇവിടെ സാധിക്കയില്ല. ഞാൻ പറയാൻ തീച്ച്യയാക്കീട്ടുണ്ട്. വേണെങ്കിൽ സംബന്ധത്തിന്നു വന്നുപൊയ്ക്കോട്ടെ. ഞാൻ ഇട്ടകല്ല് എന്റെ തലക്കുതന്നെ,' എന്നും മററും സുന്ദരയ്യനമായി സംസാരിക്കുന്നതു ഞാനിപ്പോൾ വരുമ്പോൾ കേട്ടു. എന്നെ കണ്ടപ്പോൾ സംസാരം നിൎത്തി.

രുഗ്മിണിയമ്മ ഇയ്യിടെയായി ഇങ്ങിനെ സംസാരിക്കാൻ തുടങ്ങീട്ടുള്ളതു പരസ്യമായൊരു രഹസ്യമായിരുന്നു. ശ്രീധരനുണ്ണിനായരെക്കുറിച്ചുതന്നെയാണ് ആക്ഷേപിച്ചതെന്നതിന്നു യാതൊരു സംശയവുമുണ്ടാവാൻ തരമില്ലായിരുന്നു. കുട്ടിലക്ഷ്മിയമ്മ വാടിയ താളുപോലെ ആയി. കവണി തറമേൽ വിരിച്ചു, കേശഭാരം ഉപധാനമാക്കി, ആ മുദ്ദുലാംഗി ഒരു ഭാഗം ചരിഞ്ഞുകിടന്നു......കുറേനേരം കഴിഞ്ഞു......

ശ്രീധ:— അതുകൊണ്ട് ഇനി ഞാൻ ഇവിടെ താമസിക്കാൻ വിചാരിച്ചിട്ടില്ല.

കുട്ടി— (എഴുന്നേററിരുന്ന്) എന്റെ ഇഷ്ടത്തിന്നല്ലേ ഇവിടെ താമസിക്കുന്നത്? അമ്മടെ ഇഷ്ടത്തിനല്ലല്ലൊ.

ശ്രീധ— അതെല്ലാം ശരി. നീ ശാഠ്യംപിടിക്കേണ്ട. എനിക്കും ഒരു കാലം ഉണ്ടാവും. അന്നു നിന്നെ വീട്ടിൽകൊണ്ടുപോയി വെച്ചു സുഖമായിരുത്തുവാൻ എനിക്കു സാധിക്കും.

കുട്ടി:—അവിടെ ഇതിൽപ്പരം വിശേഷമല്ലേ?

ശ്രീധ:—അത് എനിക്കുമനസ്സിലായി. ഞാൻകാരണവനാകുമ്പോൾ എന്റെ ഇഷ്ടത്തിന്നനുസരിച്ചു നടക്കാതെ കഴിയുമോ?

കുട്ടി:—അമ്മയുടെ സ്വഭാവം പുതുതായി ഇന്ന് ഇവിടുന്നു മനസ്സിലാക്കിയതല്ലല്ലൊ? എട്ടുകൊല്ലമായി ക്ഷമിച്ചുവരാറില്ലെ? എനിക്കുവേണ്ടി ഇനിയും ക്ഷമിച്ച് ഇവിടെത്തന്നെ താമസിക്കണം. കാരണവനാകുമ്പോൾ വീട്ടിൽ പോയി

സ്ഥിരതാമസം തുടങ്ങാം. ഇപ്പോൾ അവിടെപ്പോയാൽ ബുദ്ധിമുട്ടാണ്. യാതൊരു വിധത്തിലും ഇവിടുന്നു കഷ്ടപ്പെട്ടുന്നതായിക്കാണുന്നത് എനിക്കു പരമസങ്കടമാണ്.

ഇത്രയും പറയുമ്പോഴെക്കു സുന്ദരയ്യൻ വരുന്നതു കണ്ടു. പ്രസ്തുത സംഭാഷണം നിൎത്തി.

'മൂപ്പർ പാലക്കലെ വസ്തുവാങ്ങാൻ തീൎച്ച്യയാക്കി' എന്നു സുന്ദരയ്യൻ വരുന്നവഴിയേ പറഞ്ഞുകൊണ്ടുവന്നു.

ശ്രീധ:—എത്രക്ക്?

സുന്ദ:—അറുപതിനു.

ശ്രീധ:—ആരാ പറയാൻപോവുക? അതു നഷ്ടമാണ്. മുപ്പതായിരം പാട്ടെ കിട്ടുള്ളു.

സുന്ദ:—അത്രേ ഉള്ളൂ?

ശ്രീധ:—നടക്കുന്ന കുടിയാനാണ് പറഞ്ഞത്. വേറെ ആരും അല്ല.

സുന്ദ:—എന്നാൽ നഷ്ടം തന്നെ. സംശയമില്ല. മൂപ്പരെ ആരോ വിഡ്ഢിത്തത്തിൽ ചാടിച്ചതാണ്. അതു നഷ്ടമാണെന്നു ഞാനും പറഞ്ഞിരുന്നു. എന്റെ വാക്ക് അത്ര ശരിപ്പോയില്ല.

ശ്രീധ:—ആരുടെ പേൎക്കാണ് വാങ്ങാൻ തീൎച്ച്യയാക്കിയിരിക്കുന്നത്?

സുന്ദ:—നമ്മടെ വലിയമ്മയുടെ പേൎക്കുതന്നെ (എന്ന് കുട്ടിലക്ഷ്മിയമ്മയെ നോക്കിപ്പറഞ്ഞു)

ശ്രീധ:—കടലാസ്സു വാങ്ങിയോ?

സുന്ദ:—ഇല്ല. നാളെ വാങ്ങും എന്നാണ് മൂപ്പർ പറഞ്ഞതു.

എന്നു പറയുമ്പോഴെക്കു 'സുന്ദരയ്യൻ' എന്നു കുട്ടിയമ്മ അത്യുച്ചത്തിൽ ഒരു മയിലിന്റെ സ്വരത്തിൽ വിളിക്കുന്നതു കേട്ടു. 'എന്ത്' എന്നു വിളികേട്ടു സുന്ദരയ്യൻ പോവുകയും ചെയ്തു.

ശ്രീധ:—ഞാൻ നോട്ടീസ്സു കൊടുക്കും.

കുട്ടി:—ആൎക്ക്?

ശ്രീധ:—എടവാട്ടുകാൎക്ക്. സംഖ്യ കൊടുത്തുപോകരുതെന്ന്-ഇങ്ങിനെയായാൽ നിലയുണ്ടാവില്ല. പിന്നെ, നിന്റെ അമ്മക്കു കിട്ടുന്നതല്ലേ എന്നൊരു സംഗതിയാണ്. നിനക്കു സുഖക്കേടു തോന്നേണ്ടാ. ഞാൻ സ്ഥാനത്തു വരുമ്പോൾ നിന്റെ പേൎക്കു തന്നെ എഴുതിത്തരാമല്ലൊ.

കുട്ടി:—ഇവിടുന്ന് ഇപ്പോൾ വിരോധം പറയുമ്പോലെ തറവാട്ടുകാർ അപ്പോൾ പറയില്ലെ? ഇന്നു ചെയ്യുന്ന ഒരു പ്രവൃത്തി തറവാട്ടിലേക്കു ദോഷമാണെങ്കിൽ അതേ പ്രവൃത്തി നാളെക്കും ദോഷം തന്നെയല്ലെ?

ശ്രീധ:—ഇതിനുമുമ്പുള്ള കാരണവന്മാർ എത്രയെത്രയോ പണം ഓരോരുത്തൎക്കു കൊടുത്തുകഴിഞ്ഞുവല്ലൊ. ഇനിയുള്ളവൎക്കും അതുപോലെ കൊടുക്കാൻ വേണ്ടെ?

കുട്ടി:—ഞാൻ പറയുന്നതു കേൾക്കുമോ?

ശ്രീധ:—എന്താണത്?

കുട്ടി:—എനിക്ക് അരക്കാശിനു മോഹമില്ല. എനിക്കു സുഖമായിരിപ്പാൻ വേണ്ട സ്വത്ത് ഈശ്വരകാരുണ്യംകൊണ്ട് ഇവിടെ ഉണ്ട്. നോട്ടീസ്സും മററും അയക്കേണ്ട. എന്നെ സ്നേഹമുണ്ടെങ്കിൽ ഈഷ്യ വൎദ്ധിപ്പിക്കരുത്.

ശ്രീധ:—അതുമാത്രം എന്നോടു പറയേണ്ട. ഞാൻ അയച്ചേ ഇരിക്കു. ഇനിക്ക് ഇവരെ ആരേയും പേടിയില്ല. തറവാട്ടുമുതലിന്മേൽ അവകാശം എല്ലാവൎക്കും ഒരുപോലെയാണ്. ഇങ്ങിനെ കാക്കമാംസം ആക്കിക്കളയാനല്ല.

കുട്ടി:—ഇനി ഇഷ്ടംപോലെ.

അനന്തരം രണ്ടുപേരും മൌനമായിത്തന്നെ ഇരുന്നു. കുറേ കഴിഞ്ഞപ്പോൾ ശ്രീധരനുണ്ണിനായർ എഴുന്നേററു തോട്ടത്തിൽ ഉലാത്തുവാൻ തുടങ്ങി.

ഇങ്ങിനെ നടന്നുകൊണ്ടിരിക്കുന്നതിൻമദ്ധ്യെ, അഞ്ചേവളപ്പു ചൂണ്ടിക്കാണിച്ചുകൊണ്ട് അദ്ദേഹം 'കണ്ടുവോ? ആതാ!

ആ പശുവിൻെറ ഒരു മാതിരി!' എന്ന സാശ്ചര്യം തൻെറപ്രിയതമയോട വിളിച്ചുപറഞ്ഞു. കുട്ടിലക്ഷ്മിയമ്മ വേഗം ചെന്നു നോക്കിയപ്പോൾ ആളെ അറിയിക്കാതെ ഒരു പശു മന്നങ്ങനെ വന്നു ഒരു തെങ്ങിന്മേൽ കെട്ടിയിരിക്കുന്ന തൻെറ പൈതലിനു പാൽ കൊടുക്കുന്നതു കണ്ടു. ആദ്യം സന്തോഷമുണ്ടായി; എങ്കിലും ഉടനെ തന്നെ അതിലധികം സന്താപം ആ അപത്യാൎത്ഥിനിക്കു തോന്നി. 'ഞാൻ മാത്രമാണ് ഈ ലോകത്തിൽ ഒരു മഹാപാപി! കഴിഞ്ഞ ജന്മത്തിൽ എത്ര കുട്ടികളെ ഞാൻ കഴുത്തു തിരുമ്മി കൊന്നിരിക്കുമോ' എന്നു പറയുമ്പോഴേക്ക് ആ സുമുഖിയുടെ രണ്ടുകണ്ണിലും വെള്ളം നിറഞ്ഞുകഴിഞ്ഞു. കണ്ണീർ കവണിയുടെ തലകൊണ്ടു തുടച്ചു.

ശ്രീധ:—നിന്നേക്കാൾ പതിന്മടങ്ങു വ്യസനം എനിക്കുണ്ട്. ഞാൻ കരയുന്നില്ലെന്നേ ഉള്ളു.

കുട്ടി:—ഒരു കുട്ടിയുണ്ടായി അതിനെ ഒന്നു കയ്യിലെടുത്തു മുലകൊടുത്തുകൊണ്ടിരിക്കുമ്പോൾ ഞാൻ അങ്ങിനെ തന്നെ മരിച്ചോട്ടെ. എനിക്കു ലേശം സങ്കടമില്ല.

ശ്രീധ:—ഇന്നാൾ എൻെറ ജാതകം പരിശോധിപ്പിച്ചു. സന്താനയോഗം ഉണ്ടെന്നാണ് പറഞ്ഞത്. രണ്ടാമതൊരു എഴാമേടവും ഉണ്ടാവുമത്രേ.

ഇതുകേട്ടപ്പോൾ കുട്ടിലക്ഷ്മിയമ്മ ഇടിതട്ടിയ മരംപോലെയായി.

ശ്രീധ:—ഈ പണിക്കന്മാർ പറയുന്നതു മുഴുവൻ വിശ്വസിക്കാൻപാടില്ല. പറയുന്നതു മുഴുവൻ ഫലിക്കയുമില്ല.

കുട്ടിലക്ഷ്മിയമ്മയുടെ ആദ്യത്തെ വിസ്മയവും ഉദ്വേഗവും ഒന്നു നിലച്ചു. മനസ്സിൻെറ പതച്ചിയെ സധൈൎയ്യം അടക്കി. ആ നിൎമ്മലവിശാലഹൃദയ ഇപ്രകാരം പറഞ്ഞു. "ഞാൻ മരിക്കുന്നതായാലും എന്നെ ഉപേക്ഷിക്കുന്നതായാലും എനിക്കു ഭയവും വ്യസനവും ഇല്ല. മഹാപാപിയായ ഞാൻ സന്തതി ഉണ്ടാവുന്ന

തിന്ന സുകൃതം ചെയ്തിട്ടില്ലാത്തവളാണ്. സംഗതിവശാൽ എന്നോടു ചേൎന്നിട്ടുള്ളവരും ഈ നിൎഭാഗ്യത്തിൽ പങ്കുകൊള്ളണമെന്നു ഞാൻ സിദ്ധാന്തിക്കയില്ല. ഞാൻ ദുഃഖിക്കേണ്ടിവന്നാലും ഇവിടുന്നു കുട്ടികളും മക്കളുമായി സുഖമായിരുന്നു കാണണമെന്നുതന്നെയാണ് എന്റെ ആഗ്രഹം"

ശ്രീധ:—കുട്ടിലക്ഷ്മി എന്തു വിഡ്ഢിത്തം ഒക്കെയാണ് പറയുന്നത്? എന്റെ കൎമ്മഫലവും അങ്ങിനെയാണെങ്കിലോ?

കുട്ടി:—ഇവിടെക്കും ആ ദുഷ്കൎമ്മഫലം ബാധകമാണെങ്കിൽ ഇവിടുത്തെ ജാതകത്തിൽ സന്താനയോഗം കാണുകയില്ലല്ലോ. ഇവിടെക്കുണ്ടാവുന്ന സന്താനം എന്റെ സ്വന്തംപോലെത്തന്നെയാണ്. അതിനെ ഞാൻ പെററതുപോലെ തന്നെ അരുമയായി എടുത്തു തലോലിക്കും.

ഈ പ്രിയഭാഷണങ്ങൾ കേട്ടപ്പോൾ ശ്രീധരനുണ്ണിനായൎക്കുണ്ടായ അഭിമാനം തന്റെ മുഖത്തു നല്ലവണ്ണം പ്രകാശിച്ചു. 'കുട്ടിലക്ഷ്മി ശുദ്ധവിഡ്ഢിത്തമാണ് പറയുന്നത്. പ്രസവിക്കേണ്ട പ്രായം ഒന്നും തെററീട്ടില്ല. നാല്പതുവയസ്സിൽ ചിലർ പ്രസവിച്ചിട്ടുണ്ടല്ലൊ' എന്ന് അദ്ദേഹം പറയുന്നതിന്നിടയിൽ ഒരു മഴ "ചല്പപിലെ"പ്പെയ്യാൻ തുടങ്ങുകയും രണ്ടുപേരും ത്വരിതഗതിയായി മാളികക്കു പോകയും ചെയ്തു.

---

# നാലാം അദ്ധ്യായം.

ഒരു കശപിശ.

ശ്രീധരനുണ്ണിനായരുടെ സംബന്ധം സുന്ദരയ്യന്നു ലേശം സന്തോഷകരമായിരുന്നില്ല. ഇതൊരു സംഗതിയിൽ മാത്രമാണ് രുഗ്മിണിയമ്മ സുന്ദരയ്യന്റെ അഭിപ്രായത്തിന്നനുസരിക്കാതെ നടന്നിട്ടുള്ളത്. ശ്രീധരനുണ്ണിനായരെ വല്ലവിധേനയും ചെമ്പകശ്ശേരിയിൽനിന്നു അകററിക്കളയെണമെന്നാണ് സുന്ദരയ്യന്റെ

ആഗ്രഹം. രുഗ്മിണിയമ്മയേയും മരുമകനേയും കൂടി തമ്മിൽ തല്ലിച്ചാൽ ഈ മോഹം സാധിക്കുമെന്നു അദ്ദേഹം തീർച്ചയാക്കി, അതിനു തക്കതായ ഒരവസരവും നോക്കിക്കൊണ്ടിരുന്നു.

ഉക്കണ്ടനുണ്ണിനായൎക്കു തന്റെ ഭാൎയ്യയുടെ മകളുടെ പേരിൽ വാത്സല്യം ഉണ്ടായിരുന്നില്ലെങ്കിലും, രുഗ്മിണിയമ്മക്കു തന്റെ മകളെ സ്നേഹം ഇല്ലാതിരുന്നില്ല. എങ്കിലും, കടിപിടി കൂട്ടിക്കുന്നതിൽ അതിവിദഗ്ദ്ധനായ സുന്ദരയ്യന്റെ പിട്ടിൽ പെട്ട്, രുഗ്മിണിയമ്മയ്ക്കു തന്റെ മരുമകന്റെ പേരിലുണ്ടായിരുന്ന സ്നേഹം പ്രായേണ കുറഞ്ഞുവന്നു. രുഗ്മിണിയമ്മ കണ്ടും കാണാതേയുമായി ശ്രീധരനുണ്ണിനായരെ അത്യാവശ്യം ശകാരിപ്പാനും തുടങ്ങി.

തന്റെ പ്രിയതമയുടെ അഭിലാഷപ്രകാരം നടക്കുകയാലാണ് ശ്രീധരനുണ്ണിനായർ ഈ മാതിരി അന്യന്മാരുടെ ആക്ഷേപത്തിന്നും പരിഹാസത്തിന്നും പാത്രീഭവിച്ചിരിക്കുന്നത്. ഭാൎയ്യയെ സ്വന്തംവീട്ടിൽ കൂട്ടിക്കൊണ്ടുപോയി താമസിപ്പിക്കാമെന്നു വെച്ചാൽ അവിടെ സൌകൎയ്യം നന്നെ കുറവാണ്. ചമ്പകശ്ശേരിയിൽ പരമസുഖമായി നിത്യവൃത്തി കഴിച്ചുവരുന്ന കുട്ടിലക്ഷ്മിയമ്മ നായർവീട്ടിൽ ചെന്നാൽ വല്ലാതെ കുഴങ്ങേണ്ടിവരും. അവിടത്തെ സമ്പ്രദായങ്ങളെല്ലാം മോശമായ സ്ഥിതിയിലാണെന്നു പ്രസ്താപിച്ചിട്ടുണ്ടല്ലൊ. തറവാട്ടിലമ്മയായ മാധവിനൈത്യാർ വിരുന്നുകാരെ സൽക്കരിക്കുന്നകാൎയ്യത്തിൽ പ്രത്യേകം വിമുഖത കാണിച്ചിരുന്നു എന്നു മാത്രമല്ല, തന്റെ സഹോദരനായ ശ്രീധരനുണ്ണിനായരോടു നല്ല രസമില്ലാത്ത വിധവുമായിരുന്നു. കാരണവൎക്കും കാരണവരുടെ താളത്തിൽ കളിക്കുന്ന രാമനുണ്ണിനായൎക്കും മാധവിനൈത്യാരെപ്പോലെ തന്നെ, ധാരാളച്ചിലവുകാരനും ആരേയും കൂട്ടാക്കാത്തവനുമായ ശ്രീധരനുണ്ണിനായരുടെ പേരിൽ, അത്ര തൃപ്തിയുണ്ടായിരുന്നില്ല. മരുമകന്റെ സംബന്ധം തന്നെ കാരണവൎക്ക് ഒരു ഭാരമായിത്തീൎന്നിട്ടുണ്ട്. രുഗ്മിണിയമ്മ

യുടെ താല്പൎയ്യപ്രകാരം മൂപ്പരാണ് കുട്ടിലക്ഷ്മിയമ്മക്ക് ഉടുക്കാനെടുത്തുകൊടുക്കാറുള്ളത്. ഭാൎയ്യയെ സംബന്ധിച്ച യാതൊരു ഭാരവും ശ്രീധരനുണ്ണിനായൎക്ക് അറിയേണ്ടിയിരുന്നില്ല. തനിക്കു സുഖമായി ഭാൎയ്യവീട്ടിൽ താമസിക്കുകയും ചെയ്യാം. എങ്കിലും അമ്മായിയമ്മയുടെ നാവിനു "നീളം" കൂടിയിരുന്നതുകൊണ്ടു ശ്രീധരനുണ്ണിനായൎക്കു ചമ്പകശ്ശേരിയിൽ പൊറുതിമുട്ടിത്തുടങ്ങി.

ഇങ്ങിനെ ഇരിക്കുമ്പോഴാണ് ഒന്നാം അദ്ധ്യായത്തിൽ പ്രസ്താവിച്ച പാലക്കലെ വസ്ത്ര വാങ്ങുന്ന സംഗതി സംഭവിച്ചത്. അന്നുച്ചതിരിഞ്ഞു രുഗ്മിണിയമ്മയും സുന്ദരയ്യനുമായി ഈ എടവാടിനെപ്പററി സംസാരിച്ചുകൊണ്ടിരിക്കുന്നതിൻമദ്ധ്യേ സുന്ദരയ്യൻ, മരുമകൻ അമ്മാമനേയും അമ്മായിയമ്മയേയും പററി ചിലരോടു ചില ദുഷ്യപ്രസ്താവനകൾ ചെയ്തിരിക്കുന്നുവെന്നു, രുഗ്മിണിയമ്മയെ ദൃഢമായി വിശ്വസിപ്പിച്ചപ്പോളുണ്ടായ ക്രോധം നിമിത്തം ശ്രീധരനുണ്ണിനായരെ രുഗ്മിണിയമ്മ നിന്ദിച്ചുപറഞ്ഞ വാക്കുകളാണ് അദ്ദേഹം പൂന്തോട്ടത്തിലേക്കു പോകുംവഴി കേട്ടത്. തന്റെ പ്രേയസിയുടെ സാന്ത്വനോക്തികളും പ്രേമപൂൎണ്ണമായ അപേക്ഷയും അഭിലാഷവും എല്ലാം ഓൎത്ത് ഈ ആക്ഷേപം അത്ര വകവെക്കാനില്ലെന്നു ശ്രീധരനുണ്ണിനായർ അനേകം പ്രാവശ്യം മനസ്സിലുരുവിട്ടു. എങ്കിലും ആ സ്ത്രീ പറഞ്ഞ ഓരോ വാക്കും പിന്നീടു ആലോചിക്കുന്തോറും അദ്ദേഹത്തിനു കുണ്ഠിതവും ഈൎഷ്യയും വൎദ്ധിച്ചുവന്നു. ആ വാക്കുകൾ പറിച്ചെടുപ്പാൻ സാധിക്കാത്തവിധം ശ്രീധരനുണ്ണിനായരുടെ ഹൃദയത്തിൽ തറച്ചുകഴിഞ്ഞു. രുഗ്മിണിയമ്മ പറഞ്ഞതു കുറെ കടന്നുപോയി. ആ സ്ത്രീയുടെ പേരിൽ അദ്ദേഹത്തിനു വല്ലാത്ത കറ തോന്നി. രാത്രി ഉറക്കമുണ്ടായില്ല. എഴുന്നേററുപോയി തലമുടി ചുററിപ്പിടിച്ചിഴച്ച് ആ കുടിലയെ കാൽകൊണ്ടു മട്ടിക്കണമെന്നു ശ്രീധരനുണ്ണിനായരുടെ നിദ്രാവിഹീന മസ്തിഷ്കത്തിൽ പെട്ടെന്നൊരു ഭ്രാന്തിയുദിച്ചു! അദ്ദേഹം പൊടുന്നനവേ 'കിടന്നോടത്തു

നിനൊഴന്നേററു!...രുഗ്മിണിയമ്മയുടെ ധനശക്തിയും എന്തിനും മടിക്കാത്ത സ്വഭാവവും കാരണവരുടെ പദവിയും പ്രബലതയും സ്ത്രീവിധേയതയും ഓൎത്തു—അരികെ കിടന്നുറങ്ങുന്ന നിരപരാധയായ തന്റെ പ്രിയതമയെ ഓൎത്തു—മൎയ്യാദകേടും വിചാരിച്ചു. അങ്ങിനെ ചെയ്യരുതെന്നു തീൎച്ചയാക്കി.

എങ്കിലും പക മനസ്സിൽ നിന്നു വിട്ടുപോയില്ല. പിറെറ ദിവസം എടവാട്ടുകാൎക്കു നോട്ടീസ്സുകൊടുത്തു. അതിൽ പറഞ്ഞ സംഖ്യ ഇതിന്നു മുമ്പുള്ള കാരണവൻ സമ്പാദിച്ചു തറവാട്ടുസ്വത്താണെന്നും, തറവാട്ടിൽ എല്ലാ മെമ്പ്രമാരുടേയും സമ്മതപ്രകാരമല്ലാതെ കാരണവന്നു പ്രത്യേകമായി പിരിച്ചെടുപ്പാൻ പാടുള്ളതല്ലെന്നും, കാരണവർ സംഖ്യപിരിക്കുന്നതു തറവാട്ടാവശ്യമായി വിനിയോഗിക്കാനല്ലെന്നും, അതുകൊണ്ടു സംഖ്യ കൊടുത്തുപോകരുതെന്നും, കൊടുത്താൽ നഷ്ടത്തിന്നുത്തരവാദികളാകുന്നതാണെന്നും കത്തിൽ പ്രസ്താപിച്ചിരുന്നു.

തറവാട്ടുമാനേജരും കാരണവരും കൈകാൎയ്യകൎത്താവുമാകകൊണ്ടു കാരണവർ ആവശ്യപ്പെടുമ്പോൾ സംഖ്യ കൊടുക്കുന്നതിന്ന് വിരോധമില്ലെന്നു ചില വക്കീലന്മാരും, ജാമ്യം വാങ്ങി സംഖ്യ കൊടുക്കുന്നതിന്നു വിരോധമില്ലെന്നു മററുചിലരും, കിട്ടി ബോധിച്ചുവെന്നു മെമ്പ്രമാരെല്ലാവരും ഒപ്പിട്ടുതരുന്നതായാൽ സംഖ്യ കൊടുത്തു തീൎക്കുന്നതിന്നു വിരോധമില്ലെന്നു ചില നാട്ടുകാൎയ്യസ്ഥന്മാരും, കോടതിയിൽ കെട്ടിവെക്കുന്നതാണ് നല്ലതെന്നു മററുചിലരും ഓരോരിക്കൽ ഓരോ അഭിപ്രായം ഇങ്ങിനെ വിളമ്പിത്തുടങ്ങി—എടവാട്ടുകാർ ആകപ്പാടെ ഒന്നുഅന്ധാളിച്ചു!

ഒരു ബഹളം ഉണ്ടായി. എടവാട്ടുകാർ നായർവീട്ടിൽചെന്നു വിവരം അറിയിച്ചു. ഇത്ര വലിയൊരു സംഖ്യ തറവാട്ടിൽനിന്നു പോകുന്നതിൽ മാധവിനെൎത്ത്യാൎക്കും രാമനുണ്ണിനായൎക്കും ഇഷ്ടമുണ്ടായിരുന്നില്ല. എടവാട്ടുകാരോടു കാരണവൎക്ക് അനുകൂല

മായി സംവാരിച്ചില്ല, എങ്കിലും കാരണവരോട്ട നേരിട്ടു വിരോധം പറവാൻ ധൈര്യ്യമുണ്ടായിരുന്നതുമില്ല.

പ്രകൃത്യാ സിദ്ധിച്ചിട്ടുള്ള തന്റെ അധികാരങ്ങളേയും അവകാശങ്ങളേയും സ്വാതന്ത്ര്യങ്ങളേയും അമൎത്തുവാനുത്സാഹിച്ച റജിസ്ത്രനോട്ടീസ്സിന്റെ ധിക്കാരമോൎത്ത് കാരണവനുക്കണ്ടനുണ്ണിനായക്ക വല്യതായ കുണ്ഠിതവും കോപവും വിദ്വേഷവുമുണ്ടായി. തനിക്കു പണം കിട്ടുന്നമാൎഗ്ഗത്തിൽ ഇങ്ങിനെ ഒരു പ്രതിബന്ധം നാട്ടിയ ശ്രീധരനുണ്ണിനായരെ പച്ചയോടെ തിന്നണമെന്നു രുഗ്മിണിയമ്മക്കും തോന്നി. വിവരം കേട്ട ഉടനെ മകളെ ഒരു നാലുനാഴികനേരം ശകാരിക്കയാണുണ്ടായത്. കുട്ടിലക്ഷ്മിയമ്മ യാതൊരു മറുവടിയും പറയാതെ മാളികയുടെ മുകളിൽപോയിവാതിലടച്ച മുറിക്കകത്തു കിടന്നതേയുള്ളു. ഇച്ഛാഭംഗം നിമിത്തം രുഗ്മിണിയമ്മക്ക് ഊണും ഉറക്കവും ഇല്ലാതായി, ഉക്കണ്ടനുണ്ണിനായരും ഭാൎയ്യയെ ശകാരിച്ചു. 'അവൻ വേണ്ട. തോന്നിയവാസിയാണ്. നമുക്കു കൊള്ളാത്തവനാണ്—എന്നു സംബന്ധം ആലോചിക്കുമ്പോൾ തന്നെ ഞാൻ എത്രപറഞ്ഞു' എന്നു മൂപ്പർവീണ്ടും വീണ്ടും നാവു ക്ഷീണിക്കുന്നതുവരെ ദീൎഘദൃഷ്ടിയില്ലാത്ത തന്റെ ഭാൎയ്യയെ തെററും കുററവും പറഞ്ഞു. സുന്ദരയ്യൻ ശങ്കിടിപിടിച്ചു. 'ഞാൻ ഉണ്ടാക്കിയ തെററല്ലെ? ഞാൻ തന്നെ തീൎത്തുകളയാം.' എന്നു രുഗ്മിണിയമ്മ അലറിക്കൊണ്ടു പറഞ്ഞു.

ഇങ്ങിനെ പറഞ്ഞിരിക്കുന്നതിൻമദ്ധ്യെ ശ്രീധരനുണ്ണിനായർ ഉച്ചക്കൂണ്കഴിച്ചു നായർവീട്ടിൽനിന്നുവന്നു. അദ്ദേഹംമാളികപ്പുമുഖത്തെത്തുന്നതിൻമുമ്പുരുഗ്മിണിയമ്മ അവിടെചെന്നുനിന്നു. പതിവില്ലാത്തവിധം രുഗ്മിണിയമ്മ ഇവിടെ വന്നു ഒരു ദുൎമ്മുഖിയായി നില്ക്കുന്നതു കണ്ടപ്പോൾ ശ്രീധരനുണ്ണിനായർ വിസ്മയഭരിതനാകുകയും എന്തോ ഒരു ദുൎന്നിമിത്തമുണ്ടെന്നു കരുതുകയും ചെയ്തു. പെട്ടെന്നു തന്റെ കാൽവിരൽ ഇരടിപ്പൊട്ടി.

അദ്ദേഹം വന്നെത്തിയ ഉടനെ രുഗ്മിണിയമ്മ "ഇനി നോം തമ്മിലുള്ള ബന്ധുത്വം നിൎത്തുന്നതാണ് നല്ലത്," എ

ന്നു യാതൊരു മടിയും കൂടാതെ പറഞ്ഞു. നായർ അല്പനിമിഷം അന്ധാളിച്ചുനിന്നു. ദേഹം ആസകലം വിയൎത്തു നായരുടെ മുഖത്ത കുത്തിയാൽ ചോരയില്ല.

"വിരോധമില്ല" എന്നു മാത്രം പറഞ്ഞു അദ്ദേഹം വന്ന വഴിയേ പോയി.

മുഖപ്രസന്നതയോടുകൂടി രുഗ്മിണിയമ്മ നാലുകെട്ടിലേക്കുമടങ്ങി.

എടവാട്ടുകാരെ സുന്ദരയ്യൻ പോയി കൂട്ടിക്കൊണ്ടുവന്നു. മൂപ്പർകാണെ എഴുപത്തയ്യായിരം ഉറുപ്പിക രുഗ്മിണിയമ്മ എണ്ണി വാങ്ങി ശ്രദ്ധമായി പതിനായിരം വിട്ടുകൊടുത്തു. ഇതിൽ അയ്യായിരം സുന്ദരയ്യൻ തട്ടി!

# അഞ്ചാം അദ്ധ്യായം.

കന്യകക്കു പററിയ കളങ്കം.

ശ്രീരാമപുരത്തുനിന്നു നാലുനാഴിക കിഴക്കായി ചെറുമംഗലം എന്നൊരു കുഗ്രാമമുണ്ടായിരുന്നു. ഈ കുഗ്രാമത്തിൽ പകൽ ജനസംഖ്യ ചുരുക്കവും രാത്രി അധികവുമാണ്. ഇവിടെയുള്ള നിവാസികൾ സാമാന്യം ദരിദ്രന്മാരായിരുന്നു. പുരുഷന്മാർ വല്ലിടത്തും ചെന്നു കൂലിപ്പണി ചെയ്യുന്നവരോ മലവാരകൃഷികളിൽ ചെന്നു പ്രവൃത്തി എടുക്കുന്നവരോ അടുത്തുള്ള ശ്രീരാമപുരത്തു ഭേദപ്പെട്ട വീടുകളിൽ വേലക്കാരായി താമസിക്കുന്നവരോ ആയിരുന്നു. സ്ത്രീകളിൽ മിക്കപേരും ശ്രീരാമപുരത്തുചെന്നു വേലയെടുത്തുപജീവനം കഴിച്ചുവരുന്ന ദാസികളുമായിരുന്നു. ഈ പ്രവൃത്തിക്കാർ പുലരുന്നതിന്നു മുമ്പു വീട്ടു വിട്ടുപോകയും സാധാരണ രാത്രി മടങ്ങിവരികയും ചെയ്തിരുന്നു. ഇതിന്നും പുറമേ, ഈ പ്രദേശത്തുള്ള ദരിദ്രനിവാസികളുടെ സുലഭസഹവാസമിച്ഛിച്ചുകൊണ്ടു സമീപവാസികൾ

ളായ ചില കാമുകസമൂഹങ്ങളും ചെറുമംഗലത്തുവന്നു രാത്രി തങ്ങാറുണ്ടായിരുന്നു.

ദരിദ്രരായിരുന്നുവെങ്കിലും ചെറുമംഗലത്തെ സ്ത്രീകൾ വെടിപ്പും വൃത്തിയും ധാരാളം ഉള്ളവരും സാമാന്യം സുമുഖികളുമായിരുന്നു. ഇതരദേശങ്ങളിലുള്ള സ്ത്രീകൾക്കില്ലാത്തതായ ഒരു പ്രത്യേകമായ പകിട്ടും രമ്യങ്ങളായ ഭാവനാട്യങ്ങളും ചെറുമംഗലത്തുകാർക്കുണ്ടായിരുന്നു. ഉപജീവനം കഴിച്ചുവരുന്നതിന്നു കായാദ്ധ്വാനം ആവശ്യമായിരുന്നതുകൊണ്ടു പ്രസരിപ്പും ആരോഗ്യസമ്പത്തും ഇവരുടെ ദേഹത്തിലെങ്ങും വിളങ്ങിക്കൊണ്ടിരുന്നു. പാതിവ്രത്യം എന്നൊരു ധർമ്മമുണ്ടെന്നും അതു സ്ത്രീകൾക്കനുഷ്ഠിപ്പാനുള്ള ഒരു ഉത്തമധർമ്മമാണെന്നും ദുരാചാരപരമ്പര നിമിത്തം ഈ വനിതമാർക്കു വഴിപോലെ ധരിപ്പാനിടവന്നിരുന്നില്ല. ജന്മാന്തരസുകൃതഫലംകൊണ്ടും വല്ലവരും സതീവ്രതമാചരിപ്പാനാഗ്രഹിക്കുന്നതായാൽ അതുംകൂടി ഇവരുടെ ഇടയിൽ പരിഹാസകരമായിത്തീർന്നിരുന്നു. മേല്പറഞ്ഞ സംഗതികൾമൂലം 'ചെറുമംഗലം' എന്നു പേർ കേൾക്കുന്നവരുടെ പ്രഥമമായ വിചാരത്തിന്നു വിഷയീഭവിച്ചിരുന്നതു് തദ്ദേശനിവാസികളുടെ ദുരാചാരങ്ങളായിരുന്നു.

സ്വത്തുകാരെന്നു പറയത്തക്കവരില്ലായിരുന്നുവെങ്കിലും കഴിഞ്ഞുകൂടുവാൻ മാർഗ്ഗമുള്ളവരായി രണ്ടുമൂന്നു വീട്ടുകാർ ചെറുമംഗലത്തുണ്ടായിരുന്നു. ഈ വീടുകളിൽ ഒന്നു നമ്മുടെ ചെമ്പകശ്ശേരി ഏരേശ്ശമേനോന്റെ ഭാര്യവീടായ 'കമലത്തെ' എന്ന വീടാണു്. 'കമലത്തെ' എന്നു വീട്ടുപേരുള്ള മററു പലേ വീട്ടുകാരും ചെറുമംഗലത്തുണ്ടു്. അവരെല്ലാം ദാസ്യവൃത്തിയാചരിച്ചുവരുന്നുണ്ടെങ്കിലും ഏരേശ്ശമേനോന്റെ ഭാര്യയായ ഭാർഗ്ഗവിയമ്മ ഏരേശ്ശമേനോൻ ചെന്നു കൂടിയതിൽപിന്നെ പുറത്തിറങ്ങാറുണ്ടായിരുന്നില്ല. ഏരേശ്ശമേനോൻ കെട്ടിച്ചുകൊടുത്ത ഒരു വീട്ടിലാണു് ഈ കഥ തുടങ്ങുന്ന കാലം ഭാർഗ്ഗവിയമ്മയും മക്കളും

താമസിച്ചുവരുന്നത്. എരേശ്ശമേനോൻ സംബന്ധം തുടങ്ങുന്നതിന്നു മുമ്പു ഭാൎഗ്ഗവിയമ്മക്കു മൂന്നു ഭൎത്താക്കന്മാരുണ്ടായിട്ടുണ്ട്. അവരിൽനിന്നു രണ്ടു സന്താനങ്ങൾ ഉണ്ടായിട്ടുമുണ്ട്. മൂത്തമകനായ ശേഖരൻ അമ്മയുടേയും തന്റെ സഹോദരിയായ പാറുക്കുട്ടിയുടേയും വൃത്തിക്കു പ്രതികൂലനായിരുന്നതുകൊണ്ടു 'പിനാങ്ങി'ലേക്ക് ഓടിപ്പോകേണ്ടിവന്നു. നമ്മുടെ എരേശ്ശമേനോനു ഭാൎഗ്ഗവിയമ്മയിൽ ഒരു സ്ത്രീസന്താനമാണുണ്ടായിട്ടുള്ളത്. അവളുടെ പേർ കുഞ്ഞമ്മാളുവെന്നാണ്.

ഭാൎഗ്ഗവിയമ്മക്ക് ഇപ്പോൾ മുപ്പത്തൊമ്പതു വയസ്സു പ്രായമാണ്. തടിച്ചുവീൎത്തൊരു ശരീരവും, അല്പം കറുത്തൊരു നിറവുമാണ്. ഭാൎഗ്ഗവിയമ്മ തന്റെ താരുണ്യദശയിൽ കേൾവികേട്ടൊരു സ്ത്രീയായിരുന്നു. ചെറുമംഗലത്തെങ്ങും പ്രചരിച്ചിരുന്ന ദുർവൃത്തി, 'കണ്ടാൽ കൊള്ളാവുന്ന' ഭാൎഗ്ഗവിയമ്മയെ ധാരാളം ബാധിച്ചിരുന്നു. ഇങ്ങിനെയിരിക്കുമ്പോഴാണ് നമ്മുടെ സുന്ദരസ്സുൻ ചെമ്പകശ്ശേരി എരേശ്ശമേനെ ഇവിടെ പിടിച്ചുകൊണ്ടുവന്നിട്ടത്. ഇതു ഭാൎഗ്ഗവിയമ്മക്കു വലിയൊരു സഹായവുമായി. എരേശ്ശമേനോൻ സംബന്ധമായതിന്നു ശേഷം ഭാൎഗ്ഗവിയമ്മയുടെ നടപടി അല്പം ഭേദപ്പെട്ടുകയും ചെയ്തു. എങ്കിലും എരേശ്ശമേനോന്റെ സഹവാസം നിമിത്തം മറെറാരു ഛീത്തവൃത്തിയായ മദ്യപാനം ഭാൎഗ്ഗവിയമ്മയും പാറുക്കുട്ടിയും പരിശീലിച്ചു. കുഞ്ഞമ്മാളുവിനേയും 'തീൎത്ഥസേവ' ശീലിപ്പിപ്പാൻ എരേശ്ശമേനോൻ ചില അവസരങ്ങളിൽ ഉദ്യമിച്ചിരുന്നുവെങ്കിലും, കുഞ്ഞമ്മാളുവിന്റെ ഹൃദയം തന്റെ പിതാവിന്റെ ദുരഭിലാഷത്തിന്നധീനമായി ഭവിച്ചില്ല.

കമലത്തേക്ക് ഇപ്പോൾ സുഖമായി കഴിവാനുള്ള സ്വത്തുണ്ടായിരുന്നു എങ്കിലും ഭാൎഗ്ഗവിയമ്മ അമിതമായ വ്യയം ചെയ്യുന്ന ഒരു സ്ത്രീയായതുകൊണ്ടും കുഞ്ഞമ്മാളുവൊഴികെ ശേഷമുള്ളവരെല്ലാം പാനരതരായതുകൊണ്ടും കിട്ടുന്നതൊന്നും ചിലവിന്നു മതിയാവാതെ വരികയും ചില്ലറ ചില്ലറയായി പലരോടും കടം

വാങ്ങേണ്ടിവരികയും ചെയ്തു. കടക്കാരിൽ ചിലരിപ്പോൾ ഭാൎഗ്ഗവിയമ്മയോടു മുട്ടിക്കൂടുകയും ചെയ്തിട്ടുണ്ട്.

ഒരു ദിവസം ഉച്ചതിരിഞ്ഞു പെട്ടിയിൽ യാതൊരു കാശുമില്ലാതായി. കാശില്ലാതാവുമ്പോൾ ഉണ്ടാവുന്ന ഉന്നലും അനിവൃതിയും അവൎക്കതന്നേ അറിയാവൂ. എരേശ്ശമേനോനും ഭാൎയ്യയും തമ്മിൽ കലഹം കൂടി. കമലത്തെ വീടു കോലാഹലമയമായി. ഇങ്ങിനെയിരിക്കുമ്പോൾ നമ്മുടെ സുന്ദരയ്യൻ അവിടെ എത്തി. ഇദ്ദേഹത്തെ കണ്ട ഉടനെ ഭാൎഗ്ഗവിയമ്മയുടെ മുഖം സന്തോഷംകൊണ്ടു വികസിച്ചു. സുന്ദരയ്യനെ മാടിവിളിച്ചു, ഒരു മൂലക്കൽ ചെന്നു, എന്തൊ ചില സ്വകാൎയ്യം പറഞ്ഞു, ഭാൎഗ്ഗവിയമ്മ അദ്ദേഹത്തിൻെറ കയ്യിൽനിന്നു എന്തോ വാങ്ങി ഭത്താവിൻെറ കയ്യിൽകൊടുത്തു. എരേശ്ശമേനോൻെറ മുഖത്തു പ്രസന്നതയുണ്ടായി!

ഭാൎഗ്ഗവിയമ്മ സുന്ദരയ്യനേയും കൂട്ടിക്കൊണ്ടു മുകളിലേക്കു പോയി. ഒരു പുൽപായിട്ടുകൊടുത്തു. അദ്ദേഹത്തെ ഇരുത്തി. "ഈയ്യിടെ ഒന്നും ഇങ്ങോട്ടു കാണാറില്ലല്ലൊ. സാധുക്കളായ ഞങ്ങളെയൊന്നും കാണെണ്ടെന്നു വെച്ചു, അല്ലെ?", എന്നു ഭാൎഗ്ഗവിയമ്മ കൊഞ്ചിക്കുഴഞ്ഞു ചോദിച്ചു.

സുന്ദരയ്യൻ:—അവിടുത്തെ തിരക്കുകൊണ്ടു വരാൻ സാധിച്ചില്ല; അത്രേ ഉള്ളു.

ഭാൎഗ്ഗ:—അതൊന്നും അല്ല; അത്രേ സ്നേഹം ഉള്ളു; ഞങ്ങൾ സാധുക്കൾ. ചമ്പകശ്ശേരിക്കാരെപ്പോലെ സ്വത്തുണ്ടോ?

സുന്ദ:—പോകാൻ പറയൂ. സ്വത്തിനെ ആർ കണ്ടു? ഇന്നുണ്ടാകും, നാളെ പോകും.

ഭാൎഗ്ഗ—അതൊന്നും അല്ല. പണം തന്നെയാണ് ഇക്കാലത്തു പ്രധാനം. പണം ഉള്ളവരെത്തന്നേ എല്ലാവരും സ്നേഹിക്കുള്ളു. അതില്ലാത്തവൎക്ക് ആരും ഉണ്ടാവില്ല. അവിടെ വിശേഷിച്ചൊന്നുമില്ലല്ലോ?

സുന്ദ:—വിശേഷിച്ച ഒന്നും ഇല്ല. എല്ലാവക്കും സൌഖ്യംതന്നെ.

ഭാൎഗ്ഗ:—കുട്ടിലക്ഷ്മിയുടെ സംബന്ധക്കാരൻ അവിടെത്തന്നെയല്ലെ?

സുന്ദ:—ഇല്ല. അതെല്ലാം സാവധാനത്തിൽ പറയാം. മകൾ എവിടെ?

ഭാൎഗ്ഗ:—അങ്ങേമുറിയിൽ എന്തോ വായിച്ചുകൊണ്ടിരിക്കയാണെന്ന തോന്നുന്നു.

സുന്ദ:—ഞാൻ അന്നു പറഞ്ഞ കാൎയ്യത്തിൽ ഭാൎഗ്ഗവി അത്ര ശ്രദ്ധിച്ചില്ല അല്ലേ?

ഭാൎഗ്ഗ:—(പുരികങ്ങൾ പൊക്കിക്കൊണ്ടു) ഞാൻ എന്താ ചെയ്യേണ്ടത്? ആ പെണ്ണു പറഞ്ഞാൽ കേൾക്കുന്നില്ലല്ലോ!

സുന്ദ:—അവൾ എന്താ പറയുന്നത്?

ഭാൎഗ്ഗ:—ഒന്നും പറയുന്നില്ല. അതു പറഞ്ഞാൽ കരയും; വെറുതേകരയും; അത്രേ ഉള്ളു.

സുന്ദ:—എന്നെ ശരിപ്പിടിച്ചില്ലായിരിക്കും. എനിക്കു പണം ഉണ്ടോ, ഭാൎഗ്ഗവി പറയുംപോലെ?

ഭാൎഗ്ഗ:—അതു ഞാൻ സമ്മതിക്കില്ല. സ്വാമി ഊട്ടു തെണ്ടിത്തിരിയുന്നവകയല്ല. കയ്യിൽ ധാരാളം കാശുള്ള ആളാണ് എന്നു ഞാൻ അവളോടു നല്ലവണ്ണം പറഞ്ഞു മനസ്സിലാക്കീട്ടുണ്ട്. ഞാനും പാറുക്കുട്ടിയും കുറെ ദിവസമായി ശാസിക്കുന്നതും കൂടിയുണ്ട്. എന്തായാലും അവൾ ഒരടി സമ്മതിക്കുന്നില്ല.

സുന്ദ:—ആട്ടേ, ഞാൻ തന്നെ ഒന്നു ചോദിക്കട്ടേ?

ഭാൎഗ്ഗ:—ഓ ഹോ! ധാരാളം. ഇന്നാലേ സമ്മതം.

അനന്തരം ഭാൎഗ്ഗവിയമ്മ "കുഞ്ഞമ്മാളു! കുഞ്ഞമ്മാളു!," എന്നു വിളിച്ചു. കുഞ്ഞമ്മാളു വിളികേട്ടു. "ആ ചെല്ലപ്പെട്ടി കൊണ്ടുവന്നു കൊടുക്കു" എന്നും പറഞ്ഞു ഭാൎഗ്ഗവിയമ്മ മുകളിലേക്കു പോയി.

ചെല്ലപ്പെട്ടി കുഞ്ഞമ്മാളു ഇരുന്നിരുന്ന അകത്തായിരുന്നു. അമ്മ താഴത്തേക്കു ഇറങ്ങിപ്പോകുന്ന ശബ്ദം കുഞ്ഞമ്മാളു കേട്ടു. എങ്കിലും അതിഥിസല്ക്കാരം കൎത്തവ്യമാണെന്നു കരുതി ചെല്ലപ്പെട്ടിയെടുത്തുകൊണ്ടുപോയി സുന്ദരയ്യനിരിക്കുന്ന തളത്തിന്റെ ഉമ്മരത്തു വെച്ചു് കുഞ്ഞമ്മാളു മടങ്ങുമ്പോൾ "എവിടെ, ഇവിടെയൊന്നു കാണട്ടെ" എന്നു സുന്ദരയ്യൻ വിളിച്ചു പറഞ്ഞുവെങ്കിലും താൻ കേട്ടില്ലെന്നു ഭാവിച്ചു് അവൾ താഴത്തേക്കു പോയി.

കുഞ്ഞമ്മാളുവിനെ സുന്ദരയ്യൻ കണ്ടു. പണ്ടുണ്ടായിരുന്ന വ്യാധി അധികരിച്ചു; ഒരു രോമാഞ്ചമുണ്ടായി. എന്തായാലും താൻ ഈ തരുണിയെ കൈവിടുകയില്ലെന്നു മനസ്സുകൊണ്ടു ദൃഢമായുറച്ചു.

"ഭാൎഗ്ഗവിയമ്മേ! ഭാൎഗ്ഗവിയമ്മേ!" എന്നു അദ്ദേഹം വിളിച്ചു. ഭാൎഗ്ഗവിയമ്മ മുകളിലേക്കു വന്നു്, "എന്താ ഞാൻ പറഞ്ഞപ്പോൾ വിശ്വാസമായില്ലാ അല്ലേ" എന്നു പറഞ്ഞു പുഞ്ചിരിയിട്ടു.

സുന്ദ:—ഭാൎഗ്ഗവി വിചാരിച്ചാൽ സാധിക്കാതിരിക്കില്ല. ഏതാനും ചില കാൎയ്യത്തിനു ഞാനും വേണ്ടിവരും. ഉം, മനസ്സിലായില്ലേ?

ഭാൎഗ്ഗ:—ചിലതിനല്ല, പലതിനും വേണം.

സുന്ദ:—ശ്രീധരനുണ്ണി ചെമ്പകശ്ശേരിയിൽ കുറെമുഷിച്ചിലാണ്. അമ്മായിയും മരുമകനുമായി തമ്മിൽ തല്ലി സംബന്ധത്തിനു വരേണ്ടെന്നു രുഗ്മിണിയമ്മ പറഞ്ഞു.

ഭാൎഗ്ഗ:—(വിസ്മയിച്ചു്) ങ്ഹ! ങ്ഹാ! എന്നേ അതു്?

സുന്ദ:—പത്തുപതിനഞ്ചു ദിവസമായി.

ഭാൎഗ്ഗ:—എന്താ സംഗതി?

സുന്ദ:—കാരണവൎക്കു പണം കൊടുത്തുപോകരുതെന്നു് എടവാട്ടുകാൎക്കു നോട്ടീസ്സു കൊടുത്തു.

ഭാഗ്ഗ്:—ഓഹോ! അതു ഞാൻ കേട്ടു. അതിനെപ്പററിയാണോ തമ്മിൽ പറഞ്ഞു മുഷിഞ്ഞത്?

സുന്ദ:—അതെ.

ഭാഗ്ഗ്:—അതു സാരമില്ല്യ. അതൊക്കെ കുറെ ദിവസംകൊണ്ടു തീരും. കുട്ടിലക്ഷ്മി നായരെ വേണ്ടെന്നു വെച്ചിരിക്കുമോ?

സുന്ദ:—എന്തായാലും ശ്രീധരനുണ്ണി ഇനി അവിടെ പോവില്ല്യ. വേറെ സംബന്ധം തുടങ്ങാൻ കൂടി ആലോചനയുണ്ട്.

ഭാഗ്ഗ്:—അങ്ങിനെ വല്ല ആലോചനയും ഉണ്ടെങ്കിൽ സ്വാമി അറിയാതിരിക്കുമോ?

സുന്ദ!—എന്നാൽ അങ്ങിനെ ആലോചനയെല്ലാം ഉണ്ട്. എന്നോടു ശ്രീധരനുണ്ണി പറഞ്ഞിട്ടും ഉണ്ട്. (എന്നു നിവന്നിരുന്നു.)

ഭാഗ്ഗ്:—എന്നാൽ നമുക്കു ഒന്നു ആലോചിച്ചാലോ? (എന്നു സുന്ദരയ്യന്റെ അടുക്കലേക്കു നീങ്ങിയിരുന്നു.)

സുന്ദ:—അതിനു മകൾ സമ്മതിക്കണ്ടേ?

ഭാഗ്ഗ്:—ആവൂ! അവളെ തല്ലിക്കൊല്ലില്ലേ? അവൾ സമ്മതിക്കാതിരിക്കില്ല്യ. ആ കാര്യം ഞാൻ ഏററു.

സുന്ദ:—എന്നാൽ ഞാൻ ചുരുക്കിപ്പറയാം. ഞാൻ പറഞ്ഞു ശ്രീധരനുണ്ണിയെ സമ്മതിപ്പിക്കാം. വല്ലതും പത്തോ രണ്ടായിരമോ കൊടുത്താൽ മതി. പണം ഇല്ലെങ്കിൽ തൽക്കാലം ഞാൻ കടം തരാം. മുമ്പു തന്നിട്ടുള്ളതും കൂട്ടിച്ചേർത്തി എഴുതിത്തന്നാൽ മതി. അതായില്ലെങ്കിൽ രാമനുണ്ണിയെക്കൊണ്ടു തുടങ്ങിക്കാം രണ്ടിൽ ഒന്നു ഞാനേററു.

ഭാഗ്ഗ്:—ഇങ്ങിനെ വല്ല ആലോചനയും തുടങ്ങുമ്പോൾ ഇനി അത് ഒരു തരമല്ലേ?

സുന്ദ:—(ഭാവഭേദത്തോടെ) എന്നാൽ എനി നീ ആയി നിന്റെ മകളായി, ഇനിമേൽ നിങ്ങടെ ശബ്ദമേ എനിക്കില്ല്യ. ഞാൻ വല്ലതും പറഞ്ഞാൽ അതു സാരം ഇല്ല്യ. നിന്റെ കാര്യം സാ

ധിക്കാൻ വല്ല ചക്കരവാക്കും പറയുക, നിന്റെ മാതിരിയാണത്. നന്ദിയില്ലാത്തവൎക്ക ഉപകാരം ചെയ്താൽ ഇതാണ് ഫലം!

ഭാഗ്യ:—സത്യം പറയാം. കേൾക്കിൻ. ഞാൻ അവളെ ഇനി ഇതിൽപരം ശാസിക്കാനില്ല. അത്രകണ്ടു ശാസിച്ചു കഴിഞ്ഞു. ആ പെണ്ണ് കൂട്ടാക്കാത്തതിന് ഞാൻ എന്താ ചെയ്യാ? അതൊരു പെണ്ണല്ലാ, ഒരു ശവമാണ്! എഴഞ്ഞ ശവം!

സുന്ദ:—ഈ പെരട്ടൊന്നും എന്നോടു പറയണ്ട. ഞാൻ നിന്നെ അറിയില്ലെ? നീ വിചാരിച്ചാൽസാധിക്കും. എനിക്കറിയാം. നിനക്കിപ്പോൾ അവസ്ഥ കൂടിയിരിക്കയാണ്. ഞാൻ തന്നേയാണ് അതിന്റെ കുറക്കാരൻ. അതു കുറക്കാനുള്ള വഴിയും എനിക്കറിയാം. എനി എന്റെ പ്രകൃതി മാറും. കടക്കാരെയെല്ലാം ഞാൻ അറിയും. ചമ്പകശ്ശേരിയിൽനിന്ന ഒരുമണി നെല്ല് ഇനി നിന്റെ കണ്ണിൽ കാണില്ല. അതിനുള്ള വിദ്യ എനിക്കറിയാം. പണ്ടത്തെ സ്ഥിതിയൊക്കെ നിനക്കു മറന്നുപോയി ഇല്ലേ? (എന്ന് കുപിതനായികണ്ണുരുട്ടിമിഴിച്ചു)

ഭാഗ്യ:—ഒന്നും മറന്നിട്ടില്ല. സ്വാമി ചെയ്ത ഉപകാരം ഞാൻ ചാവുന്നതുവരെ മറക്കില്ല. വെററില മുറുക്കിൻ. അതിനോടു പരിഭവം വേണ്ട. (എന്നു പറഞ്ഞു ചെല്ലപ്പെട്ടി തുറന്നുവെച്ചു, അടക്ക വെട്ടിക്കൊണ്ടു ഗൂഢമായി ചിലതു സംസാരിച്ചു; പിന്നീടു) മനസ്സിലായില്ലെ? അതാണ് ഞാൻ പറഞ്ഞത്. അത്ര ബദ്ധപ്പെടേണ്ട. മെല്ലെത്തിന്നാൽ മുള്ളും തിന്നാം എന്നല്ലെ? പ്രായം പത്തു നാല്പത് ആയില്ലേ? ഇനിയും ഇത്ര ക്ഷമയില്ലാതായോ?

ഇതുകേട്ടപ്പോൾ സുന്ദരയ്യൻ ഒന്നു ഇളിച്ചു.

ഭാഗ്യ:—ആട്ടെ, ഇപ്പോൾ കുറെ പണം വേണല്ലൊ!

സുന്ദ:—എത്ര വേണം?

ഭാഗ്യ:—കയ്യിലുണ്ടോ? ഒരമ്പതു മതി.

സുന്ദ:—ഇവിടെ കൊണ്ടുവന്നിട്ടില്ല.
ഭാഗ്ഗ്:—എന്നാൽ വരുമ്പോൾ കൊണ്ടുവന്നാൽ മതി.

സുന്ദരയ്യനും ഭാഗ്ഗവിയമ്മയും മുറുക്കി ചുവട്ടിലേക്കു വന്നു. സുന്ദരയ്യൻ യാത്രപറഞ്ഞു പിരിഞ്ഞു.

* * *

കുഞ്ഞമ്മാളുവിന് ഇപ്പോൾ പതിനെട്ടുവയസ്സു കഴിഞ്ഞു. സ്ഥൂലിച്ച ദേഹമായതുകൊണ്ടു കാഴ്ചയിൽ ഒരു ഇരുപതു വയസ്സു പ്രായംതോന്നും. കുഞ്ഞമ്മാളുവിന്റെ പ്രായത്തിൽ ഭാഗ്ഗവിയമ്മ കുഞ്ഞമ്മാളുവിനെപ്പോലെ തന്നെയായിരുന്നുവെന്നു പലരും പറഞ്ഞിരുന്നു. അമ്മയുടേതുപോലെതന്നെ കുഞ്ഞമ്മാളുവിന്റെ നിറവും അല്പം കറുത്തതാണ്. ഉയരംകൊണ്ടും പ്രായവ്യത്യാസംകൊണ്ടും തടി അത്രകണ്ടു തന്നെ തോന്നില്ലെങ്കിലും കാലാന്തരംകൊണ്ടു കുഞ്ഞമ്മാളു ഭാഗ്ഗവിയമ്മയെപ്പോലെതന്നെ ആവുമെന്നു ദേഹപ്രകൃതി കണ്ടാൽ ഊഹിക്കാം. ചെറുപ്പമായതുകൊണ്ടു തലമുടി അമ്മക്കുള്ളതിനേക്കാൾ എത്രയോ അധികം ഉണ്ട്. മുഖം വൃത്താകാരവും നയനങ്ങൾ ദീഘവിശാലങ്ങളുമാണു. പുഷ്ടിയോടുകൂടിയ നാസികയിൽ ഒരു ചുകപ്പു കൽമൂക്കുത്തിയും ഞാത്തും ഉണ്ടു. അധരപുടം ചെറിയതും കവിൾത്തടങ്ങൾ സ്വല്പം സ്ഥൂതങ്ങളുമാണു. അമ്മ ചെറുപ്പത്തിൽ കുത്തിച്ചിട്ടുള്ള പച്ച, ഇപ്പോഴും കുഞ്ഞമ്മാളുവിന്റെ നെററിയിൽ ഉണ്ടെങ്കിലും പുരികങ്ങൾ വളന്നുകൂടിയതുകൊണ്ടു പച്ച തെളിഞ്ഞു കാണുകയില്ല. ദേഹത്തിലെങ്ങും താരുണ്യം നിറഞ്ഞു കവിഞ്ഞൊഴുകുന്നതുപോലെ തന്നെ നീണ്ട നേത്രങ്ങളിൽ സൌമ്യതയും സാരള്യവും വ്യക്തമായി പ്രകാശിക്കുന്നതു കാണാം. ആകപ്പാടെ കുഞ്ഞമ്മാളു സുശീലയും സച്ചരിതയുമായ ഒരുതരുണിയാണെന്നു കാണുന്നവക്കു തോന്നാതിരിക്കയില്ല.

ഇവളെ മോഹിച്ചു പ്രഭുക്കന്മാരായ പലരും ഭാഗ്ഗവിയമ്മയെ പലപ്പോഴും ബുദ്ധിമുട്ടിച്ചിരുന്നു. താൻ മുമ്പു ധൂത്തയാ

യിരുന്നുവെങ്കിലും തന്റെ വാത്സല്യഭാജനമായ പുത്രിയെ ദുർവൃത്തിയഭ്യസിപ്പിക്കുവാൻ ഭാൎഗ്ഗവിയമ്മക്കിഷ്ടമുണ്ടായിരുന്നില്ല. മകൾക്കു മൎയ്യാദക്കാരനായ ഒരാൾ വന്നു കാണണമെന്നു തന്നെയായിരുന്നു ഭാൎഗ്ഗവിയമ്മയുടെ ആഗ്രഹം.

ഇതുവരെ കുഞ്ഞമ്മാളുവിനോടു സുന്ദരയ്യന്റെ കാൎയ്യം ഭാൎഗ്ഗവിയമ്മ സംസാരിച്ചിട്ടില്ല. പറഞ്ഞിരുന്നുവെന്നു സുന്ദരയ്യനോടു കളവു പറഞ്ഞതാണ്. സുന്ദരയ്യൻ വിരോധമായാൽ തനിക്കു നേരിടാവുന്ന പല ദോഷങ്ങളും ഭാൎഗ്ഗവിയമ്മ ചിന്തിച്ചു. സ്നേഹമായിരുന്നാൽ അദ്ദേഹത്തെക്കൊണ്ടുണ്ടാകാവുന്ന ഗുണങ്ങളും ഓൎത്തു. പ്രസിദ്ധപ്പെട്ട സ്ഥാനികളായ മുല്ലശ്ശേൽ നായർവീട്ടുകാരുമായി ബന്ധുതയുണ്ടാവാൻ സംഗതിവന്നാൽ അതിനേക്കാൾ വലിയൊരു ഭാഗ്യം തനിക്കുണ്ടാകയില്ലെന്നും, സുന്ദരയ്യൻ കൊണ്ടുപിടിച്ചു ശ്രമിച്ചാൽ അതു സാധിക്കാതിരിക്കില്ലെന്നും, ഭാൎഗ്ഗവിയമ്മ ഉറപ്പായി വിശ്വസിച്ചു. എങ്കിലും കുഞ്ഞമ്മാളുവിനോടു ഇക്കാൎയ്യം പറയുന്നതിന്നു ഭാൎഗ്ഗവിയമ്മക്കു മനസ്സു വന്നില്ല. ഒന്നു രണ്ടു ദിവസം കഴിഞ്ഞു. സുന്ദരയ്യനെ സമാധാനിപ്പിക്കുവാൻ യാതൊരു മാൎഗ്ഗവും കാണാതെ ഭാൎഗ്ഗവിയമ്മ കുഴങ്ങി. അദ്ദേഹം എടഞ്ഞാൽ തന്റെ കുഡുംബം പണ്ടത്തെപ്പോലെ ശോചനീയാവസ്ഥയിലാവുമെന്നും ഭാൎഗ്ഗവിയമ്മ ഭയപ്പെട്ടു. സ്വതവേതന്നെ ഭാൎഗ്ഗവിയമ്മക്കു സുന്ദരയ്യനെ ഒരുഭയമാണ്. താൻ ഇപ്പോൾ ഈ സ്ഥിതിയിലായിട്ടുള്ളത സുന്ദരയ്യന്റെ സഹായം നിമിത്തമാണ. അദ്ദേഹത്തോടു നന്ദികേടു കാണിപ്പാൻ പാടില്ലെന്നും ഭാൎഗ്ഗവിയമ്മ തീൎച്ചയാക്കി. പണ്ടത്തെ ദുർബുദ്ധി ഭാൎഗ്ഗവിയമ്മയെ വീണ്ടും ബാധിച്ചു. കുഞ്ഞമ്മാളുവിനോടു സുന്ദരയ്യന്റെ അഭിലാഷത്തെക്കുറിച്ചു സംസാരിച്ചു. അവൾ സമ്മതിച്ചില്ല. ഭാൎഗ്ഗവിയമ്മ ശാസിച്ചു, കുഞ്ഞമ്മാളു കരഞ്ഞു! പിന്നീടു ഒന്നുരണ്ടു ദിവസം ഭാൎഗ്ഗവിയമ്മ മകളെ അലട്ടാതിരുന്നു. അതിനുശേഷം പാറുക്കുട്ടിയെ ദൗത്യത്തിന്നു നിയോഗിച്ചു. ദുഷ്ട

രിതയായ ഈ സ്ത്രീ തന്റെ സഹോദരിയെ പാട്ടിലാക്കുവാൻ പഠിച്ചവിദ്യ പതിനെട്ടും കഴിച്ചു. ജ്യേഷ്ഠത്തിയുടെ സാമദാനഭേദദണ്ഡാദികൾക്കൊന്നും കുഞ്ഞമ്മാളു വഴിപ്പെട്ടില്ല. പാറുക്കുട്ടി ദുരുപദേശങ്ങൾ വീണ്ടും വർഷിച്ചുതുടങ്ങി. കുഞ്ഞമ്മാളു, വല്ലാതെ കുഴങ്ങി! "എന്നോടിങ്ങിനെ വല്ല കാൎയ്യവും അമ്മയോ ജ്യേഷ്ഠത്തിയോ സംസാരിച്ചാൽ എന്നെ ഇവിടെ കാണില്ല. വല്ലവിധവും ഞാൻ എന്റെ പ്രാണനെക്കളയും" എന്നു കുഞ്ഞമ്മാളു അവസാനം പറഞ്ഞു. തന്റെ ഉപദേശങ്ങളേയും ആജ്ഞകളേയും താൻ ബുദ്ധിമുട്ടിപ്പെററുവളൎത്തിയ മകൾ തീരേ നിരാകരിച്ചതുകൊണ്ടു ഗണികയായ മാതാവിന്നു വളരെ നൈരാശ്യവും മനസ്താപവുമുണ്ടായി.

കുഞ്ഞമ്മാളുവിനു സുന്ദരയ്യന്റെ ചരിത്രം നല്ലവണ്ണം അറിയാമായിരുന്നു. അദ്ദേഹത്തിന്റെ അന്തൎഗ്ഗതം അവൾക്കു മനസ്സിലായിരുന്നു. ഈ സംഗതി നിമിത്തമായിരുന്നു തന്റെ മാതാവിന്റേയും സഹോദരിയുടേയും ഉപദേശങ്ങൾ കുഞ്ഞമ്മാളു സ്വീകരിക്കാതിരുന്നതു. അമ്മയും ജ്യേഷ്ഠത്തിയും അവളോടു മുഷിഞ്ഞു. അവർ രണ്ടുപേരും കുഞ്ഞമ്മാളുവിനോടു സംസാരിക്കാതായി. കുഞ്ഞമ്മാളുവിനു സ്വഗൃഹം ശൂന്യമായിത്തോന്നി. പതിവായുള്ള വിനോദങ്ങളിലും അലങ്കാരങ്ങളിലും ആസക്തി കുറഞ്ഞു.

പിന്നീടൊരു ദിവസം രാത്രി അത്താഴം കഴിഞ്ഞശേഷം ഭാൎഗ്ഗവിയമ്മ കുഞ്ഞമ്മാളുവിനെ വിളിച്ചു. കുറെ ദിവസമായി തമ്മിൽ സംസാരിക്കാതിരിക്കെ, ഇപ്പോൾ തന്നെ അമ്മ വിളിച്ചതു കേട്ടു കുഞ്ഞമ്മാളുവിന്റെ ഹൃദയം സന്തോഷംകൊണ്ടു തുടിച്ചു. അവൾ വിളികേട്ടു മുകളിൽ ചെന്നു. അകത്തു ഒരു നിലവിളക്കു കത്തിച്ചു ഭാൎഗ്ഗവിയമ്മ അതിന്നരികെയിരിക്കയായിരുന്നു. മകളെ കണ്ടു ഉടനെ അമ്മയുടെ കണ്ണിൽ വെള്ളം നിറഞ്ഞു. "ഇവിടെ വാ" എന്നു തൊണ്ടയിടറിക്കൊണ്ടു പറ

ഞ്ഞു, പുത്രിയെ തന്റെ അരികത്തു പിടിച്ചിരുത്തി. "നീ എന്താ വല്ലാതിരിക്കുന്നതു! നിന്റെ ദേഹം പാതിയായല്ലൊ!" എന്നു സഖേദം പറഞ്ഞ് ഭാൎഗ്ഗവിയമ്മ കുഞ്ഞമ്മാളു പുതച്ചിരുന്ന മുണ്ടെടുത്ത അവളുടെ ദേഹം കൈകൊണ്ടു തലോടി.

കുഞ്ഞമ്മാളു ഒന്നും മറുപടി പറഞ്ഞില്ല. മകളുടെ തലമുടി അഴിച്ചു, "എല്ലാം കൊഴിഞ്ഞുപോയി, നേരാംവണ്ണം നോക്കാതെ" എന്നുപറഞ്ഞു ഭാൎഗ്ഗവിയമ്മ വേറെടുത്തുവാൻ തുടങ്ങി.

ഭാൎഗ്ഗ:—രാത്രി കിടക്കുമ്പോൾ നീ ഇന്നു മുതൽ കുറെ പാൽ കുടിക്കണം. കണ്ടില്ലേ? ദേഹം നായിനെപ്പോലെയായി. അന്താ ഞാൻ കുറെ പാൽ കൊണ്ടുവന്നു വെച്ചിട്ടുണ്ടു.

കുഞ്ഞ:—നമുക്കു അതിനുള്ള അവസ്ഥയുണ്ടോ, അമ്മെ?

ഭാൎഗ്ഗ:—ഉണ്ടെങ്കിലും ഇല്ലെങ്കിലും നിന്റെ കാൎയ്യം കഴിച്ചേ ഈ വീട്ടിൽ ബാക്കിയുള്ളവൎക്കുള്ളു. എനിക്കു നിന്നെ സ്നേഹമില്ലെന്നാണു നിന്റെ വിചാരം. അതു ആ ഭഗവാനറിയാം (എന്നു കണ്ണിലെ വെള്ളം കൈകൊണ്ടു തുടച്ചു.)

കുഞ്ഞ:—(വിതുമ്മിക്കൊണ്ടു) അമ്മക്കു എന്നെ സ്നേഹമില്ലെന്നു ഞാൻ ഒരു കാലത്തും വിചാരിക്കില്ല (എന്നു കൂടെക്കരഞ്ഞു തുടങ്ങി.)

ഭാൎഗ്ഗ:—നീ നല്ലവണ്ണം നടക്കുന്നതു കണ്ടിട്ടു ദിവസം എത്രയായി! (എന്നു പറഞ്ഞു എഴുന്നേററു പോയി പെട്ടി തുറന്നു സുഗന്ധതൈലവും അലക്കിയ വസ്ത്രങ്ങളും ചില ആഭരണങ്ങളും എടുത്തുകൊണ്ടു വന്നു.)

ഇതെല്ലാം ഇപ്പോൾ എന്തിനാണെന്നറിയാതെ, കുഞ്ഞമ്മാളു വിസ്മയിച്ചു.

"ഇതെല്ലാം എന്റെ മകൾ അണിഞ്ഞു കണ്ടു ഉടനെ ഞാൻ ചാവുന്നതായാലും ഇനിക്കു സങ്കടമില്ല." എന്നു പറഞ്ഞു ഭാൎഗ്ഗവിയമ്മ തൈലം പുരട്ടി പുത്രിയുടെ കേശഭാരത്തെ

മുൻഭാഗത്തു ഭംഗിയായി ചുററിക്കെട്ടിവെച്ചു. കയ്യിലുണ്ടായിരുന്ന നനഞ്ഞ തോർത്തുമുണ്ടുകൊണ്ടു മകളുടെ മുഖവും കഴുത്തും നല്ലവണ്ണം ഒന്നു തുടച്ചു മിനുക്കി. തോടകളും കണ്ഠാഭരണങ്ങളും ഒന്നുരണ്ടു മോതിരങ്ങളും താൻതന്നെ അവളെ അണിയിച്ചു. നെററിയിൽ നല്ലൊരു ചാന്തുപൊട്ടിട്ടുകൊടുത്തു. ശുഭ്രവസ്ത്രവും ധരിപ്പിച്ചു.

"കുട്ടി. ഇപ്പോൾ ആ കണ്ണാടിയെടുത്തുനോക്കു" എന്നു ഭാർഗ്ഗവിയമ്മ തന്റെ, സംതൃപ്തി പ്രകാശിപ്പിച്ചുംകൊണ്ടു പറഞ്ഞു.

കുഞ്ഞമ്മാളു വിസ്മയഭരിതയായി നിന്നതേയുള്ളു. ഭാർഗ്ഗവിയമ്മ തന്നെ ഒരു ചെറിയ കൽക്കണ്ണാടിയെടുത്തുകൊണ്ടുവന്നു, "ഇതാ, നോക്കു" എന്നു പറഞ്ഞു അതു കൊടുപ്പാൻ ഭാവിച്ചു. കണ്ണാടി വാങ്ങാതെ കുഞ്ഞമ്മാളു ലജ്ജിച്ചു് തല തിരിച്ചു.

"എന്നാൽ ഞാൻ എന്റെ മകളോടു ഉള്ളതു പറയാം, മുഖസ്തുതിയല്ല. എല്ലാവരും ആഭരണങ്ങൾ ഇടുന്നുണ്ടു്. ഇതുഭംഗി എനിക്കു തോന്നീട്ടില്ല. ആ തോടകൾ നിന്റെ വട്ടമുഖത്തിന്നു എന്തൊരു യോജിപ്പാണ! ചിലരെല്ലാം ഭംഗിക്കുവേണ്ടി റവുക്ക ഇടുന്നുണ്ടു്. എന്റെ മകൾ ഈ ചെറിയ കസവുകരമുണ്ടു പുതച്ചിരിക്കുന്നതാണു് എനിക്കു അധികം ഭംഗി തോന്നുന്നതു്. ഞാൻ പറഞ്ഞാൽ നിനക്കു വിശ്വാസാവില്ല. കണ്ണാടിയെടുത്തു നോക്കു. ഇവിടെത്തന്നെ കിടന്നോളു. പാൽ കുടിക്കാൻ മറക്കരുതെ," എന്നു പറഞ്ഞു് കണ്ണാടി വിളക്കിന്നരികത്തുവെച്ചു ഭാർഗ്ഗവിയമ്മ ചുവട്ടിലേക്കുപോയി.

"ഈ സൂത്രം ഒന്നും എന്റെ അടുക്കൽ നടക്കില്ല. ഇതിനാണല്ലേ?" എന്നു കുഞ്ഞമ്മാളു തന്നത്താൻപറഞ്ഞു. ഉടനേ തന്നെ അവൾ മുറിയുടെ വാതിലടച്ചു ചീപ്പിട്ടു സാക്ഷികൾ നീക്കി ഭദ്രമാക്കി. ഒരു ചങ്ങലയും കുററിയുമുണ്ടായിരുന്നതും വളരെ പ്രയാസപ്പെട്ടു ദൃഢമായി ബന്ധിച്ചു. വിളക്കിന്ന

രികെ ഇരുന്ന തിരി നല്ലവണ്ണം നീട്ടി കണ്ണാടിയെടുത്തു മുഖവും ആഭരണങ്ങളും മററും കുറേനേരം നോക്കി തന്നെത്താൻ സുഖിച്ചു. പിന്നീടു പാലെടുത്തു കുടിച്ചു. അതിൽ എന്തോ ഒരു കാരം തോന്നി. ബ്രാണ്ടി കലന്നതാണെന്നു മനസ്സിലായി. പിന്നെ കുടിച്ചില്ല. എങ്കിലും അല്പം ലഹരിയുണ്ടായി. കട്ടിലിന്മേൽ കയറി മൃദുമെത്തമേൽ ശയിച്ചു. കിടക്ക ഇളകിക്കൊണ്ടിരിക്കുന്നപോലെതോന്നി. എന്തെന്നില്ലാത്തൊരസ്വാസ്ഥ്യവുമുണ്ടായി. അങ്ങുമിങ്ങും ചാഞ്ഞും ചരിഞ്ഞും കവിഴ്ന്നും കുറേനേരം കുഞ്ഞമ്മാളു കിടന്നുഴച്ചു. അവസാനം മലന്നുകിടന്നു. തനിക്കു സൌന്ദര്യമുണ്ടെന്നഭിമാനിച്ചു. പ്രായത്തിനൊത്ത വികാരതരംഗങ്ങളും ഇവളുടെ ഹൃദയത്തിലങ്കുരിച്ചു. പരിചിതമല്ലാത്തൊരു സ്പർശാനുഭൂതി അവൾക്കുണ്ടായി. ക്ഷേമമാസകാലം വിയർത്തു. കുഞ്ഞമ്മാളു ഒന്നു ഞെട്ടി. "ഞാനല്ലേ സുന്ദരൻ" എന്നു താഴ്ന്ന സ്വരത്തിൽ ഒരു ശബ്ദംകേട്ടു. അറയിൽ ആളുണ്ടായിരുന്നതു കുഞ്ഞമ്മാളു അറിഞ്ഞില്ല. ഹാ! കഷ്ടം അനഘയായ കന്യകക്കു ഇങ്ങിനെ കളങ്കം പററി.

---

# ആറാം അദ്ധ്യായം.

### വിരഹതാപം.

തനിക്കു പററിയ അഭിമാനക്ഷയം ഓർത്തു ശ്രീധരനുണ്ണിനായർ വളരെ വിഷാദപ്പെട്ടു. നോട്ടീസ്സയച്ചതിന്നുശേഷം ചമ്പകശ്ശേരിക്കു പോയതുതന്നെ തൻെറ പേരിൽ തെററാണെന്നിപ്പോൾ നായൎക്കു തോന്നിത്തുടങ്ങി. രുഗ്മിണിയമ്മയുടെ ചേട്ടസ്വഭാവം തനിക്കു നല്ലവണ്ണം അറിയാമായിരുന്നു. ഇങ്ങിനെ വല്ല കശപിശയുണ്ടാവാനിടയുണ്ടെന്നു താൻ കരുതേണ്ടതായിരുന്നു. ഇപ്പോൾ പിണഞ്ഞ പൊരായ്മയോർത്തു നായർ തന്നെത്താൻ കുററപ്പെടുത്തി

സംബന്ധം ചെയ്തുമുതൽ പത്തു സംവത്സരകാലമായി ഇതുവരെ തന്റെ പ്രിയതമയെ പിരിഞ്ഞിരിക്കാത്ത നായൎക്കു ഇപ്പോൾ നേരിട്ടിരിക്കുന്ന വിരഹതാപം തുലോം ദുസ്സഹമായിരുന്നു. കുളിക്കുമ്പോഴും ഊൺ കഴിക്കുമ്പോഴും കിടക്കുമ്പോഴും എന്നുവേണ്ടാ സദാ സമയവും തന്റെ പ്രാണപ്രേയസിയെ ചിന്തിച്ച് നായർ വല്ലാത്ത മനോവ്യഥക്കധീനനായി. അവൾക്കുണ്ടാവുന്ന വ്യസനം ആ നിരപരാധിനി എങ്ങിനെ സഹിക്കുമെന്നു വിചാരിച്ചും അദ്ദേഹം വളരെ വ്യസനിച്ചു.

നായർവീട്ടിലെ നാലുകെട്ടിന്റെ മുൻഭാഗത്തു പടിഞ്ഞാറെ വശത്തുള്ള പത്തായപ്പുരയിൽ താഴത്തൊരു മുറിയിലാണ് ശ്രീധരനുണ്ണിനായരുടെ കിടപ്പും ഇരിപ്പും. തറവാട്ടുപുളിയും ചോറും ഉണ്ടു അദ്ദേഹം നന്നെ കുഴങ്ങി. കാരണവർ മേഞ്ചിലവിന്നു കൊടുത്തിരുന്ന സംഖ്യയും തനിക്കു ഇപ്പോൾ കിട്ടാതെയായി. നായരുടെ പേരിൽ വിധി സമ്പാദിച്ചു വെച്ചിട്ടുള്ള കടക്കാർ രുഗ്മിണിയമ്മയുടെ പ്രേരണം നിമിത്തം തന്നോടു മുട്ടിക്കൂടി ഉടനെ വിധി നടത്തുമെന്നു ഖണ്ഡിതമായി പറഞ്ഞു പിരിഞ്ഞു.

ശ്രീധരനുണ്ണിനായർ വല്ലാത്ത കുഴപ്പത്തിലായി. അദ്ദേഹത്തിന്റെ ശരീരമെല്ലാം മെലിഞ്ഞുവശായി. രക്തപ്രസാദമുള്ള നിറമെല്ലാം പോയി; ദേഹം ആകപ്പാടെയൊന്ന് കറുത്തിരുണ്ടു. നായർ ഒരു രോഗിയെപ്പോലെയും ഭ്രാന്തനെപ്പോലെയുമായിത്തീൎന്നു.

മാസം നാലു കഴിഞ്ഞു. നാലുയുഗംപോലെയാണ് നായൎക്കുതോന്നിയത്. ഇതിനിടയിൽ ഒരു ദിവസം സുന്ദരയ്യൻ ഇദ്ദേഹത്തെ കാണ്മാൻ ചെന്നു. സുന്ദരയ്യനെ കണ്ട ഉടനെ നായർ അദ്ദേഹത്തോടിരിക്കാൻ പറഞ്ഞു. സുന്ദരയ്യൻ ഇരുന്നു ഒരഞ്ചു മിനിട്ടുനേരം രണ്ടുപേരും യാതൊന്നും സംസാരിക്കാതെ തന്നെയിരുന്നു. അതിനുശേഷം സുന്ദരയ്യൻ "എന്താ ഇതു

ക്ഷീണം? ദേഹം ഒക്കെ വല്ലാതായല്ലോ! നിറംതന്നെ ഒന്നു ക റുത്തു!" എന്നു മനസ്താപം അഭിനയിച്ചു പറഞ്ഞു.

നായർ:—വിശേഷിച്ചു സുഖക്കേടൊന്നുമില്ല.

സുന്ദര:—ഈയ്യിടെയായി പുറത്തെങ്ങും കാണാറില്ലല്ലൊ.

നായർ:—എറങ്ങാറില്ല. അത്രേ ഉള്ളു.

സുന്ദ:—ഞാൻ ഇന്നലെ കൃഷ്ണൻനായരെ കണ്ടു.

നായർ:—മാരാത്തെയോ?

സുന്ദ:—അതേ. ആ അധികപ്രസംഗി പറഞ്ഞു:—'ഇനി നിത്താൻ തരം ഇല്ല. വിധി നടത്തുക തന്നെ' എന്ന്. 'അ ത്ര ബദ്ധപ്പെടേണ്ട. ഇതെല്ലാം ഇന്നല്ലെങ്കിൽ നാളെ തീരു ന്ന എടവാടാണ് എന്നു ഞാൻ ആയാളോടു പറഞ്ഞു. രു ഗ്മിണിയമ്മയുടെ ഉപദേശംകൂടി ഉണ്ടോ എന്നറിഞ്ഞില്ല.

നായർ:—(ചെവിപൊത്തിക്കൊണ്ട്) ഇനിക്ക് ആ രാക്ഷസി യുടെ ശബ്ദമേ കേൾക്കണ്ട. അതു വെറുത്തുകഴിഞ്ഞു.

സുന്ദ:—ശരിയാണ്. രാക്ഷസിതന്നെയാണ്. ഞാനും ഈയ്യി ടെയായി ഉള്ളുകൊണ്ടു അത്ര രസം അല്ല. 'യജമാനനോടു അന്ന് ഉച്ചക്കുപറഞ്ഞതു നന്നായില്ല. വളരെ സാഹസമാ യിപ്പോയി' എന്നു ഞാൻ രുഗ്മിണിയമ്മയോടു പറഞ്ഞു. അ തു പറഞ്ഞപ്പോൾ എന്നോടു ശണ്ഠക്കുവന്നു. ഞാൻ വി ട്ടൊഴിച്ചില്ല. ഞാനും നല്ല കണക്കിൽ മറുവടി പറഞ്ഞു. അ തു അത്ര രസായിട്ടില്ല. അന്നു മുതൽ ഞങ്ങൾ തമ്മിൽ ഉ ള്ളുകൊണ്ടു അത്രമാത്രമെ ഉള്ളു.

നായർ:—അവരെ ആരേയും കുററം പറഞ്ഞിട്ടു കാര്യമില്ല. എന്റെ പേരിൽവന്ന തെററാണ്. ഞാൻ അവളുടെ വാക്കുകേട്ടു കളിച്ചിട്ടാണ് ഇങ്ങിനെ കണ്ണിൽ കണ്ടവരുടെ അസഭ്യവാക്കുകൾ കേൾക്കാനിടയായത്. ഇനി എനിക്കതു വേണ്ടല്ലോ!

സുന്ദ:—കണ്ടാൽകണ്ടവരോടെല്ലാം മകൾക്കു സംബന്ധക്കാര

നെ അന്വേഷിക്കയാണ് രുഗ്മിണിയമ്മക്ക് ഇപ്പോൾ ജോലി.

നായർ:—എന്നാൽ വേഗം ആയ്ക്കോട്ടെ.

സുന്ദ:—ഇതുപോലെ ഇനി തപസ്സുചെയ്താൽ കിട്ടില്ല എന്നു രുഗ്മിണിയമ്മയോടു ഞാൻ നേരിട്ടു പറഞ്ഞുവല്ലോ!

നായർ:—എന്തായാലും ഞാൻ ഇനി ആ പടി കയറാൻ തീർച്ച്യാക്കീട്ടില്ല. എനിക്കു തൃപ്തിവന്നു.

സുന്ദ:—യജമാനനെ കിട്ടിയാൽ അങ്ങിനെതന്നെ വിഴുങ്ങുവാൻ എത്രയോ ആളുകൾ വായും പൊളിച്ചിരിക്കുന്നുണ്ടു. ഇന്നാൾ ആ കമലത്തെ ഭാർഗ്ഗവിയമ്മ എന്നോടു പറഞ്ഞു, 'പത്തോ മുപ്പായിരമോ കൊടുക്കാം. ഒന്നാലോചിക്കിൻ. രുഗ്മിണിയമ്മക്ക് അതു രസാവില്ല എങ്കിലും നമുക്കു അതൊന്നും ആലോചിക്കേണ്ടാവശ്യമില്ല. എന്റെ മകൾ പ്രായമായി ഇരിപ്പാണ്. കണ്ടാൽ നല്ലകുട്ടി!' സ്വഭാവവും നന്ന്.

ഇതു കേട്ടപ്പോൾ ശ്രീധരനുണ്ണിനായർക്ക് ഒരു ചിരിയാണ് വന്നത്.

സുന്ദ:—ഇവിടുന്നെന്താണ് ചിരിക്കുന്നത്?

നായർ:—ഒന്നും ഇല്ല.

സുന്ദ:—നേരമ്പോക്കു പറഞ്ഞതല്ല. ഭാർഗ്ഗവിയമ്മ എന്നോടു നേരിട്ടു പറഞ്ഞതാണ്. ഭാർഗ്ഗവിയമ്മയുടെ സ്വഭാവം ഇപ്പോൾ പണ്ടത്തെപ്പോലെയല്ല. വളരെ വ്യത്യാസപ്പെട്ടിട്ടുണ്ട്.

നായർ:—ഭാർയ്യയും ഭർത്താവും ഇപ്പോഴും കടിച്ചുമറിയുകതന്നെയല്ലേ?

സുന്ദ:—ഏയ്! അതെല്ലാം കണ്ടുകൂടായ്കകൊണ്ട് ഓരോരുത്തർ വെറുതെ ദൂഷ്യം പറയുകയാണ്! ഇതിന്നുമുമ്പു ഞാനും യജമാനനെപ്പോലെതന്നെ തെററി ധരിച്ചിരുന്നു. ഈയ്യിടെയാണ് എനിക്കു സൂക്ഷ്മം മനസ്സിലായത്. അങ്ങിനെയാതൊന്നും ഇല്ല. ഭാർഗ്ഗവിയമ്മ നല്ല തൻേറടമുള്ള

സ്ത്രീയാണ്. മകളുടെസ്വഭാവം അതിനേക്കാൾ നല്ലതാണ്. തങ്കവൃത്തി; കണ്ടാൽ നല്ലകുട്ടി; തലമുടിയും മററും ധാരാളം ഉണ്ടു. വേണമെങ്കിൽ നമുക്കൊരു ദിവസം അങ്ങോട്ടെക്ക ഇറങ്ങാമല്ലോ.

നായർ ഇതിന്നു യാതൊരു മറുവടിയും പറഞ്ഞില്ല. എന്തോ ആലോചിച്ചു ഒരു ദീഘശ്വാസം മാത്രമേ ചെയ്തുള്ളു.

സുന്ദ:— ഞാൻ ഒന്നാണ് ആലോചിക്കുന്നത്.

നായർ:— എന്താത്?

സുന്ദ:— പത്തോ രണ്ടായിരമോ അവരുടെ കയ്യിൽനിന്നു വാങ്ങി ഈ കടങ്ങളെല്ലാം തീൎത്തു സുഖമായിരിക്കാം. യജമാനൻ മൂണ്ടാൽമതി. ശേഷമുള്ളതെല്ലാം ഞാൻ ഏററു. രണ്ടു ദിവസത്തിലകം തീൎച്ചയാക്കാം. അല്ലെങ്കിൽ എൻെറ പേർ സുന്ദരനല്ല.

നായർ—വരട്ടേ. അത്ര ബദ്ധപ്പെടേണ്ട.

സുന്ദ—അതല്ല. ഈ വക കാൎയ്യങ്ങൾ നീട്ടിയിടരുത്. 'ശുഭസ്യശീഘ്രം' എന്നല്ലെ പ്രമാണം?

നായർ— രണ്ടായാലും ഇതു കൎക്കടകമല്ലേ? ഈ മാസം നന്നല്ലല്ലൊ.

സുന്ദ— അതൊന്നും അത്ര നോക്കാനില്ല. എങ്കിലും യജമാനന് അജ്ഞാനം ഉണ്ടെങ്കിൽ ഈ മാസത്തിൽ വേണ്ട. എന്നാൽ ഇപ്പോൾ ദിവസം തീൎച്ചയാക്കി വെക്കാമെല്ലൊ. വരുന്നമാസം ആദ്യം നടത്തിക്കളയാം. രുഗ്മിണിയമ്മ മകളെയും വെച്ചു വട്ടത്തിൽ തിരിയട്ടേ!

ഇതു കേട്ടപ്പോൾ നായരുടെ മുഖം വിളൎത്തു. ദേഹമാസകലം ഒന്നു വിയൎത്തു.

'ഞാൻ ഒന്നു കുളിച്ചില്ല. നേരം ഉച്ചയായി' എന്നു പറഞ്ഞ് അദ്ദേഹം എഴുനേററു.

'എന്നാൽ കുളി വൈകിക്കേണ്ട. ഞാൻ പിന്നെ കണ്ടോളാം' എന്നു പറഞ്ഞു സുന്ദരയ്യൻ പിരിഞ്ഞു.

ശ്രീധരനുണ്ണിനായർ മുറിപൂട്ടി കളിപ്പാൻപോകയും ചെയ്തു.

നമ്മുടെ കുട്ടിലക്ഷ്മിയമ്മയുടെ കഥ എടുപ്പാനും കൊടുപ്പാനുമില്ലാത്ത വിധത്തിലാണ്. കുടിലയായ മാതാവിന്റെ സാഹസം നിമിത്തം തനിക്കുണ്ടായ വിരഹതാപം ആ ഭൎത്തൃമയൈകജീവിത എങ്ങിനെ സഹിക്കും? തന്റെ സൎവ്വസ്വമായ പ്രാണപ്രിയനെ പത്തു കൊല്ലമായി കാററും വെയിലും കൊള്ളിക്കാതെ വിലയേറിയ നിധിപോലെ ഭദ്രമായി കാത്തു സൂക്ഷിച്ചുവന്നിരുന്നു. അദ്ദേഹത്തെ നിൎദ്ദയയായ മാതാവു പുറത്താട്ടിക്കളഞ്ഞുവെന്നറിഞ്ഞപ്പോൾ, ദുസ്സഹമായ ദുഃഖം നിമിത്തം ആദ്യമായാലോചിച്ചത് തന്റെ ജീവനെ വല്ലവിധേനയും കളയുന്നതിന്നായിരുന്നു. എങ്കിലും ബുദ്ധിയുംവിവേകവുമുള്ളൊരു സ്ത്രീയായിരുന്നതുകൊണ്ടു സാഹസം പ്രവൎത്തിക്കരുതെന്നു താൻ അവസാനം തീൎച്ചയാക്കി. തന്റെ വീട്ടിൽ തനിക്കും അധികാരവും അവകാശവും ഉണ്ടെന്ന് കുട്ടിലക്ഷ്മിയമ്മ വഴിപോലെ ധരിച്ചിരുന്നു. ഭൎത്താവിനെ വരുവാൻ പറഞ്ഞ് ഒരു ഭൃത്യനെ എഴുത്തും കൊടുത്തയച്ചു. രുഗ്മിണിയമ്മയുള്ള കാലത്തോളം താൻ ആ പടി കയറുകയില്ലെന്നും കുട്ടിലക്ഷ്മിയോടു വ്യസനിക്കരുതെന്നും മാത്രം ശ്രീധരനുണ്ണിനായർ മറുവടി പറഞ്ഞയച്ചു. കുട്ടിലക്ഷ്മിയമ്മ വീണ്ടും വീണ്ടും ആളെ അയച്ചു. യാതോരുഫലവുമുണ്ടായില്ല. നായർ വീട്ടിലേക്കു താൻതന്നെ ഒന്നു പോയെങ്കിലൊ എന്നാലോചിച്ചു. കഴിഞ്ഞ തവണ അവിടെനിന്നിറങ്ങിവരുമ്പോൾ മാധവി നേത്ത്യാരോടു ചില സമാധാനം പറഞ്ഞിരുന്നത് അപ്പോൾ ഓൎമ്മ വന്നു. പറഞ്ഞവാക്കിന് ഇളക്കം വരരുതെന്നുറച്ചു. കാലാന്തരംകൊണ്ട് ഈൎഷ്യകുറഞ്ഞു വരുമെന്നും തന്റെ കാന്തൻ തിരിയെ വരാതിരിക്കയില്ലെന്നും വിചാരിച്ചു തൽക്കാലം സമാധാനിച്ചു. ഒന്നു രണ്ടു മാസം ഇങ്ങിനെ കഴിഞ്ഞു. രണ്ടു കല്പാന്തകാലം

കഴിഞ്ഞപോലെ ഈ വിരഹിണിക്കു തോന്നി. വീണ്ടും കത്തയച്ചു. യാതൊരു ഫലവുമുണ്ടായില്ല. അര നിമിഷം പോലും ഭത്താവിനെ പിരിഞ്ഞിരിപ്പാൻ അശക്തയായ താൻ ഈ ദീഘകാലീനവിരഹം എങ്ങിനെ സഹിക്കും? ഭത്തൃമുഖം കാണ്മാൻ നേത്രങ്ങളാത്തിപൂണ്ടു. ആ മധുരസ്വരം കേൾപ്പാൻ കണ്ണങ്ങൾ കൊതിച്ചു. കുട്ടിലക്ഷ്മിയമ്മ മതിലുക്കൽ പോയി പാട്ടുനിന്നു. യാതൊരു ഫലവുമുണ്ടായില്ല. തന്റെ മനസ്സു വീണു. ആശിച്ച ആശകളെല്ലാം സ്വപ്നപ്രായങ്ങളായി. ഒരു സന്താനമുണ്ടായശേഷം ഈ വിധം ത്യജിച്ചതായിരുന്നുവെങ്കിൽ അദ്ദേഹത്തെ കാണുന്നപോലെ ആ കുട്ടിയുടെ മുഖം നോക്കി സ്വല്പമെങ്കിലും തന്റെ ഹൃദയത്തെ സമാശ്വസിപ്പിക്കാമായിരുന്നു എന്ന് ഈ അപത്യാത്ഥിനി ചിന്തിച്ച തൽക്ഷണം തന്റെ ഇടനെഞ്ഞു പൊട്ടി പരിതപ്തമായ ഹൃദയത്തെ സമാശ്വസിപ്പിപ്പാനെന്നു തോന്നുമാറ് അശ്രുധാരകൾ മനോഹരങ്ങളായ കവിൾത്തടങ്ങളിലൂടെ തെരുതെരെയൊഴുകി വീണു വക്ഷസ്സിനെ അഭിഷേകം ചെയ്തു.

ഇതെല്ലാം ജന്മാന്തരകമ്മഫലം! ഈ വിധമുള്ള ദുഃഖം ഇനി ഉണ്ടാവാതിരുപ്പാൻ വഴി കണ്ടു പിടിക്കേണമെന്നു കുട്ടിലക്ഷ്മിയമ്മ അവസാനം തീർച്ചയാക്കി.

ഐഹികസുഖങ്ങളിലാസക്തി കുറഞ്ഞു. ക്ഷുൽപിപാസാദികൾ വഴിപോലെ നിവാരണം ചെയ്യാതായി. ജീവസന്ധാരണത്തിന്നുമാത്രം ഭക്ഷണം കഴിച്ചുതുടങ്ങി എണ്ണതേച്ചു കുളി വജ്ജിച്ചു. ആദ്യം കുറെ വല്ലായ്മയും തലവേദനയുമുണ്ടായി. പരിശീലനം നിമിത്തം അവയുമില്ലാതായി. സ്വല്പഭോജനമാത്രത്താലും മനഃക്ലേശത്താലും മുമ്പു സ്ഥൂലമായിരുന്ന ശരീരമെല്ലാം ഇപ്പോൾ ശോഷിച്ചുവശായി. വിരഹിണികൃശഗാത്രിയായി. ഇപ്പോഴാണ് കുട്ടിലക്ഷ്മിയമ്മയുടെ കടിതടത്തിന്നു പ്രത്യേകമായൊരു രമ്യതയുണ്ടായത്.

പണ്ടുണ്ടായിരുന്നതിൽ പതിന്മടങ്ങ് ഈശ്വരഭക്തിയും വൎദ്ധിച്ചുവന്നു. നിസൎഗ്ഗമൃദുസ്മിതമയമായിരുന്ന മുഖം ഇപ്പോൾ പ്രശാന്തകോമളമായിച്ചമഞ്ഞു. ചിരകാലിക ജിതേന്ദ്രിയത്വം നിമിത്തം നയനങ്ങളിൽ വിശേഷമായൊരു ജീവനും തേജസ്സും കളിയാടുവാൻ തുടങ്ങി. ആഭരണങ്ങളും ദിവ്യാംബരങ്ങളും ത്യജിച്ചിരുന്നതുമൂലം ശരീരം അകൃത്രിമലാവണ്യ പരിശോഭിതമായി. പിൻഭാഗത്തു വലിയൊരു കരുവിക്കൂടുപോലെ തൂങ്ങിക്കിടക്കുന്ന കബരീഭരം, സുലഭമായി ഭസ്മലേപനം ചെയ്യപ്പെട്ട രമണീയ കളേബരം, ചെറിയൊരു വസനമാത്രത്താലാച്ഛാദനം ചെയ്യപ്പെട്ട വക്ഷസ്ഥലം, എന്നിവകൊണ്ടു ഭാസുരയായ നമ്മുടെ കുട്ടിലക്ഷ്മിയമ്മ കയ്യിലൊരു ഗ്രന്ഥമെടുത്തു വായിച്ചുകൊണ്ടിരിക്കുന്നതുകണ്ടാൽ മനോജ്ഞരൂപിണിയായ ഏതോ ഒരു തപസ്വിനി സൽ ഗ്രന്ഥപാരായണം മൂലം തത്വബോധം കരസ്ഥമാക്കി സൂക്ഷ്മമായ നിത്യാനന്ദം സമ്പാദിപ്പാൻ മുഷിഞ്ഞിരുന്ന പ്രയത്നിക്കുകയാണെന്നുതോന്നും.

ശ്രീധരനുണ്ണിനായരെകണ്ട് സംസാരിച്ചു പിരിഞ്ഞദിവസം ഉച്ചക്ക് ഊൺകഴിഞ്ഞ് സുന്ദരയ്യൻ കുട്ടിലക്ഷ്മിയമ്മയുടെ മാളികമുറിയിൽചെന്നു. കുട്ടിലക്ഷ്മിയമ്മ പതിവിൻപ്രകാരം തത്വജ്ഞാനരസായനം സേവിച്ചുകൊണ്ടിരിക്കയായിരുന്നു. കാലടിശബ്ദംകേട്ടു തിരിഞ്ഞുനോക്കിയപ്പോൾ സുന്ദരയ്യനെ കണ്ടു. ഉടനെ മുഖമൊന്നു കറുത്തു. ഒരക്ഷരവുമുരിയാടാതെ വീണ്ടും ഗ്രന്ഥം നോക്കിക്കൊണ്ടിരുന്നു.

സുന്ദരയ്യൻ ആകപ്പാടെ ഒന്നു വല്ലാതെയായി. എങ്കിലും വിദഗ്ദ്ധനായ വിടൻ വിജിതനായില്ല. "ഞാൻ അവിടെ പോയിരുന്നു. ചെറിയ യജമാനനെകണ്ടു. വളരെനേരം ഇവിട്ടത്തെ വൎത്തമാനം പറഞ്ഞു" എന്നു ആ നാരസൻ ഒരു നാത്രം പ്രയോഗിച്ചു.

"അവിടെ ഇരിക്കു. ഇതൊന്നു വായിച്ചുവെച്ചേക്കാം" എന്നു കുട്ടിലക്ഷ്മിയമ്മപറഞ്ഞു.

കയ്യിലുണ്ടായിരുന്ന തോൎത്തുമുണ്ട് താഴത്തുവിരിച്ച് സുന്ദരയ്യൻ അതിന്മേൽ ഇരുന്നു. ഗ്രന്ഥാദ്ധ്യയനം ചെയ്യുന്ന കൃശഗാത്രിയുടെ വിപുലമായ കേശഭാരം സമീക്ഷിച്ച് ഇടക്കിടെ ഈ ചാരിത്ര്യകണ്ടകൻ ദീൎഘനിശ്വാസം ചെയ്തു. വായന അവസാനിച്ചു, ഗ്രന്ഥങ്ങളെടുത്തുവെച്ച് കുട്ടിലക്ഷ്മിയമ്മ സുന്ദരയ്യനിരിക്കുന്നിടത്തുനിന്നു കുറെ അകലെയായി ഇരുന്നു. ശ്രീരാമവൃത്താന്തം കേൾപ്പാൻ സീതാദേവിക്ക് ഇത്ര ഉൽക്കണ്ഠയുണ്ടായിരുന്നുവോ എന്നു സംശയമാണ്.

സുന്ദ—ദേഹം വല്ലാതെ പരവശായി. ഇങ്ങിനെ വെറുതെ രാവും പകലും വായിച്ചാലോ?

കുട്ടി—ദേഹത്തിനെ വലിയ കാൎയ്യമായി കരുതുന്നവൎക്കല്ലെ അതിനു കേടുതട്ടുമ്പോൾ വ്യസനം ഉണ്ടാവുള്ളു?

സുന്ദ—ഇതെല്ലാം അദ്വൈതമാണ്. അതിനുള്ള കാലമൊന്നും ആയിട്ടില്ല. പ്രായം പത്തിരുപതല്ലേ ആയുള്ളു?

കുട്ടി—ഇരുപതോ? അങ്ങെക്കു ഭ്രാന്താണ്. ഈ വൃശ്ചികം വന്നാൽ മുപ്പത്തൊമ്പതായി.

സുന്ദ—കണ്ടാൽ ഒരു ഇരുപതേ തോന്നുള്ളു. അതുപോട്ടേ—എന്നാലും പത്തു മുപ്പതു തന്നല്ലേ? ഈ മാതിരിയെല്ലാം കണ്ടിട്ട് അമ്മെക്കു വളരെ വേദനയുണ്ട്. ഒരു സന്തതിയില്ലല്ലോ? എന്നുപറഞ്ഞു രുഗ്മിണിയമ്മ പാവം! വളരെ കരഞ്ഞു. പിന്നെ ഞാൻ പറഞ്ഞൊരുവിധം സമാധാനിപ്പിച്ചു.

കുട്ടി—കളയു. ഇതൊന്നും ഇനിക്കു കേൾക്കണ്ട.

സുന്ദ—അങ്ങിനെ പറയരുതേ. വലിയൊരു തറവാട്. നിങ്ങൾരണ്ടാളുടേയും കാലം കഴിഞ്ഞാൽ—അയ്യോ! ഇനിക്കതാലോചിക്കവെയ്യേ!

കുട്ടി—ആലോചിക്കേണ്ട. ആ വൎത്തമാനം കളയു.

സുന്ദ—ഇങ്ങിനെ പറഞ്ഞാൽ പിന്നെന്താ പറയുക? ഇഷ്ടം പോലാവട്ടെ. അല്ലാതെന്താ ചെയ്യാ?

കുട്ടി—അങ്ങ് ചാവുമ്പോൾ അങ്ങടെ കയ്യിലുള്ള പണംകൊണ്ടെന്താ ചെയ്യുക? കെട്ടിക്കൊണ്ടുപോവുമൊ?

സുന്ദ—എന്റെ കയ്യിലെന്താ ഉള്ളത്? ഈ നൂലും രുദ്രാക്ഷവും കാപ്പുമൊ?

കുട്ടി—ആ പെരട്ടൊക്കെയിരിക്കട്ടെ. അങ്ങടെ കയ്യിൽ പന്തീരായിരം ഉറുപ്പികയുണ്ടെന്ന് ഇനിക്കറിയാമല്ലോ.

സുന്ദ—അത്രയൊന്നുമില്ല. ഒന്നു രണ്ടു കാശു ഞാനും കഷ്ടപ്പെട്ട് ഈശ്വരാനുഗ്രഹം കൊണ്ടു സമ്പാദിച്ചിട്ടുണ്ട്.

കുട്ടി—അതിനെ അങ്ങ് ചാവുമ്പോൾ എന്തുചെയ്യും?

സുന്ദ—അതിനെ— അത്......

കുട്ടി—അതിനെ പറയു. കേൾക്കട്ടെ അങ്ങക്ക് അമ്മ്യാരുണ്ടോ? കുട്ടികളുണ്ടോ?

സുന്ദ—അതെല്ലാം ഇവിടേക്കുതന്നെ ചേരും.

കുട്ടി—അതെങ്ങിനെ ചേരും?

സുന്ദ—ഞാൻ അങ്ങിനെ എഴുതിവെക്കും.

കുട്ടി—ഇവിടെ ഇപ്പോൾ ഉള്ള സ്വത്തിനുതന്നെ ഒരു സന്തതിയില്ല. പിന്നെന്തിനാ അങ്ങടെ സ്വത്തുംകൂടി ഇതിൽക്കൂടെ ച്ചേർത്തുന്നത്?

സുന്ദ—ഇവിടെ സന്തതി ഇനി ഉണ്ടായിക്കൂടെന്നില്ലല്ലോ?

കുട്ടി—കളയു ആ വൎത്തമാനം. വെറുതെ എന്തിനാ വിഡ്ഢിത്വം പറയുന്നത്?

സുന്ദ—എന്നാൽ ആ വൎത്തമാനം പോട്ടെ. ഇന്നു കാലത്തു ഞാൻ മുല്ലയ്ക്കൽ പോയിരുന്നു. ഉച്ചവരെ അവടെത്തന്നെയായിരുന്നു. നമ്മുടെ ചെറിയ യജമാനനെ കണ്ടു. ദേഹം ഒക്കെ ചടച്ചു. ഒന്നു കറുത്തിരുണ്ട്—ഒരു—എങ്ങിനെയിരിക്കുന്നുവെന്നാ പറയേണ്ടത്!

ഇതു കേട്ടപ്പോൾ കുട്ടിലക്ഷ്മിയമ്മ തലയൊന്നു താഴ്ത്തി തന്റെ മനസ്സിലുണ്ടായ ക്ഷോഭം ഒരു ദീൎഘനിശ്വാസരൂപേണ പുറത്തു പ്രകാശിപ്പിച്ചു. കണ്ണിൽനിന്നു ഒന്നു രണ്ടു തുള്ളി വെള്ളം വീഴുന്നതും സുന്ദരയ്യൻ കണ്ടു.

സുന്ദ—ഇനി അതിനെപ്പററി വിചാരിച്ചു വ്യസനിച്ചിട്ടു പ്രയോജനമില്ല. തീരേ സ്നേഹമില്ലാത്ത ആളാണ്. വേറെ സംബന്ധംകൂടി ആലോചിച്ചുവരുന്നുണ്ട്. എന്നോട് അതിനെപ്പററി അദ്ദേഹം പറഞ്ഞു—'അങ്ങിനെ ചെയ്യരുത്. കഷ്ടമാണ്' എന്നു ഞാൻ വളരെയൊക്കെ കെഞ്ചുകയും മുടക്കംപറയുകയും ചെയ്തു. ഇനി ഈ പടി കയറില്ലെന്ന് അദ്ദേഹം സത്യം ചെയ്തു. കമലത്തെ ഭാഗ്ഗവിയുടെ മകൾ കുഞ്ഞമ്മാളുവിനെയാണ് ആലോചിക്കുന്നത്. രണ്ടായിരം വാങ്ങി കടംതീക്കാൻ പോകുന്നുഎന്നും പറഞ്ഞു. കടക്കാർ വിധി നടത്തുമെന്നു പറഞ്ഞു മുട്ടിക്കൂടീട്ടുണ്ടത്രെ. അതാണുപോൽ സംബന്ധം ചെയ്തു പണംവാങ്ങാനിത്ര ധൃതി. മനസ്സിലായില്ലേ?

ഇതുകേട്ടപ്പോൾ കുട്ടിലക്ഷ്മിയമ്മയുടെ ഹൃദയം ഒന്നു ചലിച്ചുവശായി. ഈ വൃത്താന്തം ഇതിലധികം കേൾപ്പാൻ താൻ അശക്തയായിത്തീൎന്നു. എങ്കിലും ആ ധൈൎയ്യശാലിനി തന്റെ ഉദ്വേഗങ്ങളെ തൽക്കാലം സംയമനംചെയ്തു.

കുട്ടി—അതെല്ലാം ഓരോരുത്തരുടെ ഇഷ്ടം അല്ലേ?

സുന്ദ— അതു ശരിയാണ്— എങ്കിലും ഇത്ര സ്നേഹമില്ലാത്ത ഒരാളാണെന്ന് ഞാൻ വിചാരിച്ചിരുന്നില്ല. പണത്തിനു വേണ്ടി മനുഷ്യൻ എന്തും ചെയ്യാൻ മടിക്കാതായി!

ഇതിനുശേഷം രണ്ടുപേരും കുറേനേരം മൌനമായിത്തന്നെയിരുന്നു. പിന്നീട് എന്തോ പറവാനുണ്ടെന്ന സൂചനയോടെ സുന്ദരയ്യൻ കണ്ണുമൊന്നനക്കി. കുട്ടിലക്ഷ്മിയമ്മ താഴ്ത്തിയ തല അല്പമൊന്നുപൊക്കി.

സുന്ദ—ഞാൻ ഒന്നാണ് ആലോചിക്കുന്നത്. അമ്മക്കും അതാണ് താല്പൎയ്യം. പണ്ടേ അങ്ങിനെയായിരുന്നു ഞങ്ങൾ രണ്ടാളുടേയും കാരണവരുടേയും അഭിപ്രായം. കാരണവരും അമ്മയും ഇപ്പോൾ എന്നെ വല്ലാതെ ബുദ്ധിമുട്ടിച്ചുതുടങ്ങി.

കുട്ടി—എന്തിന്?

സുന്ദ—'ഞാൻ പറയില്ല. നിങ്ങൾ പറയിൻ' എന്നു ഞാൻ അമ്മയോടു പറഞ്ഞു. അമ്മ എന്നോടുതന്നെ പറയാൻ പറഞ്ഞു.

കുട്ടി—എന്ത്?

ഇതിനു മുമ്പൊരിക്കലും സുന്ദരയ്യന് ഇത്ര കുസൽ ഉണ്ടായിട്ടില്ല. ഈ സന്ദർഭത്തിൽ വല്ലാത്തൊരു ഭയവും വല്ലായ്മയും തോന്നി. എങ്കിലും താൻ പിൻവാങ്ങിയില്ല. തോർത്തുമുണ്ടെടുത്ത് മുഖം ഒന്ന് നല്ലവണ്ണം തുടച്ചു മിനുക്കി—അല്പം ധൈര്യം നടിച്ചു.

സുന്ദ—(കണ്ഠമൊന്നനക്കി) വേറെയൊന്നുമല്ല. കുട്ടി ലക്ഷ്മിയെ സംബന്ധംചെയ്യാൻ രുഗ്മിണിയമ്മ എന്നോടുപറയുകയാണു.

ഇതുകേട്ടപ്പോൾ— വാക്കുകളുടെ ശക്തി മഹാത്ഭുതം തന്നെ!— കുട്ടിലക്ഷ്മിയമ്മ ഒരു വെടി കൊണ്ടപോലെ പെട്ടന്നവിടെ നിന്നെഴുന്നേററു. സ്ത്രീരത്നത്തിൻെറ ശരീരത്തിലുള്ള സർവ്വേന്ദ്രിയങ്ങളും ഒന്നായി ക്ഷോഭിച്ചു! കോപം നിമിത്തം കമനീയവദനം ചോരക്കട്ടയായി!. കമലദലായതനയനങ്ങൾ ചുകന്നു സിന്ദൂരസന്നിഭങ്ങളായി. കേശാദിപാദം വിറച്ചുതുടങ്ങി. ഖണ്ഡിതവൃത്തൻ നടുങ്ങി. വിടൻെറ മുഖം വിളർത്തു രക്തശൂന്യമായി. കേസരിയെക്കണ്ട കരിയെപ്പോലെ ശരീരമെല്ലാംക്രൂടിയൊന്ന് ചുരുങ്ങിച്ചുമഞ്ഞു. സുന്ദരയ്യൻകിടുകിടെ വിറപ്പാൻ തുടങ്ങി.

കുട്ടി—'എണീക്കു അവിടുന്ന്. എറങ്ങിപ്പോയ്ക്കോളു. ഇനി എൻെറ മുമ്പിൽ കാണരുത്. എൻെറ സമ്മതം കൂടാതെ ഇനിമേലിതിനുമുകളിലെങ്ങാനും കയറി വന്നാൽ, അതിനുശേഷം ഞാനിപ്പോൾ പറയുന്നില്ല'. എന്നു ദന്തനിരകൾ തമ്മിലമർത്തുരച്ചുംകൊണ്ടു പറഞ്ഞു.

ഒരു സൈനികൻ തൻെറ തലവൻെറ കല്പനകൾ അവിളംബമായും നിർവ്വികല്പമായും നിറവേററുന്നതുപോലെ ആ കാ

മുകൻ സാദ്ധ്വീശിരോമണിയുടെ ശാസനങ്ങളനുസരിച്ച് യാതൊരക്ഷരവുമുരിയാടാതെ താഴത്തേക്കിറങ്ങിപ്പോയി.

ഇങ്ങിനെ ഒരു സംഭവമുണ്ടാവാനിടവന്നതിനെപ്പററി വിചാരിച്ച് കുട്ടിലക്ഷ്മിയമ്മ അത്യധികം ഖേദിച്ചു. തന്നോടിപ്രകാരം വിടഭാഷണമുരിയാടുന്നതിന്ന് ആ ദുരാചാരന്നു ധൈര്യമുണ്ടാവുമെന്നു കുട്ടിലക്ഷ്മിയമ്മ കരുതിയിരുന്നില്ല. ആ വാക്കുകൾ ആലോചിക്കുംതോറും ക്രോധം വൎദ്ധിച്ചുവന്നു. എങ്കിലും ഒരുവിധം മനസ്സിനെ സമാധാനപ്പെടുത്തി. പിന്നീടുണ്ടായ വിചാരം തന്റെ പ്രിയതമനെപ്പററിയായിരുന്നു. സുന്ദരയ്യൻ പറഞ്ഞ സംഗതികൾ ഓരോന്നായി കുട്ടിലക്ഷ്മിയമ്മ നിരൂപണംചെയ്തു. കടക്കാർ ഭൎത്താവിനെ ബുദ്ധിമുട്ടിച്ചിരുന്നതു് തനിക്കു മുമ്പേതന്നെ അറിയാമായിരുന്നു. അമ്മയുടെ പേരിൽ അദ്ദേഹത്തിന്നുള്ള ഈൎഷ്യയുടെ അതിരേകവും തനിക്കു നല്ലവണ്ണം ഊഹ്യമായിരുന്നു. താൻ അയച്ചിരുന്ന കത്തുകൾക്ക് അദ്ദേഹം അനുകൂലമായ മറുവടി അയച്ചിട്ടില്ല. തന്നോടു വ്യസനിക്കരുതെന്നുമാത്രം എഴുതിയിരുന്നതേയുള്ളു. മൂന്നുനാലു മാസമായിട്ടും ഒരു കണ്ണുകാണ്മാൻകൂടി അദ്ദേഹം അനുവദിച്ചിട്ടില്ല.

അദ്ദേഹത്തിന്റെ ഹൃദയസ്വഭാവംതന്നെ ഒന്നു ഭേദിച്ചിരിക്കുമോ? കാലാന്തരംകൊണ്ട് തന്നെ മറന്നിരിക്കുമോ? കഷ്ടങ്ങളിൽനിന്നൊരു നിവൃത്തികിട്ടുവാൻ വേണ്ടി വേറെ വല്ലെവിടേയും സംബന്ധം തുടങ്ങാമെന്നുറച്ചുവോ? സന്താനലാഭേച്ഛ ഈ ഉറപ്പിനെ പ്രബലപ്പെടുത്തിയോ? എങ്കിലും വിശ്രുതകുലടയായ ഭാൎഗ്ഗവിയമ്മയുടെ പുത്രിയെ സംബന്ധംചെയ്വാൻ അദ്ദേഹം ഒരു കാലത്തും ഒരുമ്പെടുമോ? ബുദ്ധിമുട്ടുനിമിത്തം തന്നത്താൻ മറന്നുപോയിരിക്കുമോ? അപത്ഥ്യാൎത്ഥമായി പുനൎവ്വിവാഹമാവാമെന്നു താൻ അന്നു ഉച്ചതിരിഞ്ഞു പറഞ്ഞതിനെ കേവലം നിദാനമാക്കി അദ്ദേഹം പ്രവൃത്തിപ്പാൻ തുനിഞ്ഞുവോ? ഹാ! കഷ്ടം! തന്റെ പ്രിയതമൻ മറെറാരു വനിതയുടെ രമണനായിരിക്കുന്നു

 തു കണ്ടു സഹിച്ചിരിപ്പാൻ താൻ ശക്തയോ? ഇപ്രകാരമുള്ള ശങ്കാഭയങ്ങളും അഭ്യസൂയയും കുട്ടിലക്ഷ്മിയമ്മയുടെ ഹൃദയത്തെപ്പിടിച്ചമർത്തി ചാറു പിഴിഞ്ഞുതുടങ്ങി.

എങ്കിലും കുട്ടിലക്ഷ്മിയമ്മയുടെ സ്വാഭാവികമായ ധൈര്യം നിശ്ശേഷം നശിച്ചില്ല. "തന്നെ സ്നേഹിക്കാത്ത ആൾ തന്റെ പ്രിയതമനായിരിപ്പാൻ യോഗ്യനോ? തന്നിൽ അനുരക്തനല്ലാത്ത പുരുഷനോടൊന്നിച്ചിരുന്നാൽ എന്നായാലും തനിക്കു സാപത്ന്യദുഃഖമനുഭവിക്കേണ്ടിവരികയില്ലേ? അനുരാഗമില്ലാത്ത പുരുഷനു ദാമ്പത്യസുഖമുണ്ടാകുമോ? അദ്ദേഹമെങ്കിലും സുഖമായിരിക്കട്ടേ! തനിക്കിനി വിഷയസുഖങ്ങളിലാശയില്ല. തന്റെ ജീവിതശിഷ്ടം ആത്മീയജ്ഞാനസമ്പാദനത്തിൽ ചിലവുചെയ്തു നിത്യസുഖമണവാൻ വഴി നോക്കുകതന്നെ" എന്നു ആ സ്വാർത്ഥപരിത്യാഗബുദ്ധി അവസാനം ഉറച്ചു.

* * * *

രാത്രി ഊൺകഴിഞ്ഞു ശ്രീധരനുണ്ണിനായർ തന്റെ മുറിയിൽ കിടക്കുകയായിരുന്നു. സമയം പന്ത്രണ്ടുമണിയായി. ഉറക്കം ലേശം വന്നില്ല. സുന്ദരയ്യൻ പറഞ്ഞതെല്ലാം ഓരോന്നായി മനസ്സിൽ ചിന്തിച്ചുതുടങ്ങി. കുഞ്ഞമ്മാളുവിനെ സംബന്ധം ചെയ്തു ബുദ്ധിമുട്ടു നിവൃത്തിച്ചെങ്കിലോ എന്നൊന്നു വിചാരിച്ചു. ഉടനെ ആ വിചാരം ശിഥിലമായി. ജേലിലിരിക്കേണ്ടിവന്നാലും അവളെ സംബന്ധംചെയ്യുകയില്ലെന്നു തീച്ച്യയാക്കി. വേറെ വല്ലെവിടേയും സംബന്ധംചെയ്തു പണം വാങ്ങി ബുദ്ധിമുട്ടു നിവൃത്തിച്ചെങ്കിലോ എന്നും ആലോചിച്ചു. തനിക്കു സന്താനം വേണമെന്നുള്ള കൊതി ഈ ആലോചനകൾ ശക്തിക്കൂട്ടി. എങ്കിലും തന്റെ പ്രിയതമയായ കുട്ടിലക്ഷ്മിയെ എങ്ങിനെ പിരിഞ്ഞിരിക്കും? അവളെ ഒരു കാലത്തും വിസ്മരിക്കയില്ല. ആ പ്രാണപ്രേയസിയെ ഇതുകാലംതന്നെ താൻ ക്ലേശിപ്പിച്ചതു വല്ലാത്ത കുറ്റംകെയ്യായി. ചെമ്പകശ്ശേരിക്കുളത്തിൽ ഇന്നു വൈകുന്നേരം

അവൾ കുളിക്കുന്നതു് താൻ സ്വല്പനേരം ഒളിവിലിരുന്നു കണ്ടു. ആ വിരഹാതുരയുടെ ഗാത്രം അതികൃശമായിത്തീൎന്നിരിക്കുന്നു. അവളുടെ മുഖം അതിശോചനീയമായും ലോചനാമൃതമായും തനിക്കു തോന്നി. തൻെറ ദ്വിതീയപ്രാണനെ പിരിഞ്ഞിരിപ്പാൻ ഇനിമേൽ അശക്തനെന്നു തീൎച്ചയാക്കി. ശ്രീധരനുണ്ണിനായർ കിടക്കയിൽനിന്നെഴുന്നേററു.

* * * *

കാലം കൎക്കടകമാസം. കറുത്തപക്ഷം. കലശലായ മഴ. ദൃഷ്ടിഗോചരമായ കൂരിരുട്ടു്. ചേതനാചേതനങ്ങളെ വേൎതിരിച്ചറിവാൻ വഹിയാ. മണ്ണട്ടകളുടെ നിരന്തരമായ 'ററം ററം' രവമുഴക്കം. അതിനിടയിൽ 'ചീ ചീ' എന്നു ചില പ്രാണികളുടെ ശബ്ദം. അതിനിടയിൽ 'ട്രേയ് ട്രേയ്' എന്നൊരുവക ഭേകാരവം—പ്രകൃതിബഹുഭയാനകം!

എങ്കിലും ശ്രീധരനുണ്ണിനായൎക്കു സങ്കോചമുണ്ടായില്ല. യഥാൎത്ഥപ്രണയത്തിന്നു് കണ്ണില്ലെന്നു് ചില കവികൾ പറയുന്നുണ്ടു്. യഥാൎത്ഥപ്രണയത്തിന്നു കണ്ണില്ലെങ്കിലും കണ്ണുകാണുമെന്നുകൂടി പറയേണ്ടിയിരിക്കുന്നു. നമ്മുടെ കാമുകൻ വടിയെടുത്തു. കുടയെടുപ്പാനുണ്ടായിരുന്നില്ല. പേരിനുമാത്രം ഒരു തോൎത്തുമുണ്ടു തലയിലിട്ടു ക്രൂസൽക്കൂടാതെ നടന്നു. വഴി പിഴച്ചില്ല. എവിടെയും തപ്പിയതും തടഞ്ഞതുമില്ല. നായർ ചൊവ്വേ ചെമ്പകശ്ശേരി മാളികച്ചുവട്ടിലെത്തി. കോലായയിൽക്കൂടി കോണിവാതുക്കൽ ചെന്നുനോക്കിയപ്പോൾ വാതിലടച്ചിരുന്നു. മെല്ലെ ഉന്തി. വാതിൽ തുറന്നില്ല. 'കുട്ടിലക്ഷ്മി! കുട്ടിലക്ഷ്മി!' എന്നു തൊണ്ടയിടറിയുംകൊണ്ടു നാലഞ്ചുപ്രാവശ്യം നായർ മെല്ലെ വിളിച്ചു. പതുക്കെ വിളിച്ചാൽ അടമഴപെയ്യുമ്പോൾ മുകളിൽ കിടന്നുറങ്ങുന്ന ആൾ എങ്ങിനെ കേൾക്കും? ഉറക്കെയായാൽ അന്യരാരെങ്കിലും കേൾക്കുകയുംചെയ്യും. ഇനി എന്തുചെയ്യും? നായർ കുഴെറിതല്ലെട്ടു് അവിടെത്തന്നെയിരുന്നു. അല്പനേരം

ആലോചിച്ചു. മടങ്ങിപ്പോകാമെന്നുറച്ചു. എഴുന്നേററു മുററത്തിറങ്ങി. മനസ്സു സമ്മതിച്ചില്ല. മടങ്ങിവന്നു വാതിൽ ഒന്നുകൂടി ഉന്തിനോക്കി. ഇത്തവണ ഉന്തിയതു് അല്പം ഊന്നിയാണു്. സ്വാമിനിയുടെ ഇഷ്ടത്തിന്നനുസരിച്ചു അവളുടെ പ്രാണപ്രിയനെ ഏതുകാലത്തും സ്വാഗതം നൽകേണ്ടതു് തങ്ങളുടെ ചുമതലയാണെന്നു കരുതിയായിരിക്കാം 'ചടേ' എന്നു വാതിലുകൾ രണ്ടും ഒന്നിച്ചു തുറന്നതു്! അപ്പോൾ നമ്മുടെ കാമുകനുണ്ടായ സന്തോഷം എങ്ങിനെ വർണ്ണിക്കട്ടേ? ശ്രീധരനുണ്ണിനായർ ഉള്ളിൽ കാലെടുത്തുവെച്ചു. ചവിട്ടിയതു് ഒരു പായയിലായിരുന്നു. കാൽകൊണ്ടുതന്നെ ഒന്നു തടവിനോക്കി. പായയിൽ ആരേയും കണ്ടതുമില്ല. കാവൽ കിടന്നിരുന്ന ഭൃത്യൻ രാത്രി എങ്ങാനോ പോയിരിക്കയായിരുന്നു. ഇതൊന്നും ആലോചിപ്പാനോ ഇതിനെപ്പററി സംശയിച്ചുനില്പാനോ നായർക്കു ക്ഷമയുണ്ടായിരുന്നില്ല. അദ്ദേഹം ത്വരിതഗതിയായി കോണികയററി മുകളിലെത്തി. തളത്തിലെ വാതുക്കൽ ചെന്നുനോക്കിയപ്പോൾ അതും അടച്ചിരുന്നു. എങ്കിലും നായർക്കിപ്പോൾ മുമ്പിലത്തെപ്പോലെ നൈരാശ്യമുണ്ടായില്ല. വിറക്കുന്ന വിരൽകൊണ്ടു വാതിലിന്മേൽ തട്ടി 'കുട്ടിലക്ഷ്മി!' എന്നു ഗൽഗദമായി വിളിച്ചു. പ്രാണപ്രിയന്റെ ഗംഭീരമധുരസ്വരം ഗാഢനിദ്രാവിഹീനയായ വിരഹിണിയുടെ ചെവിയിൽ അമൃതൊഴിക്കുന്നവിധം പതിച്ചു. കുട്ടിലക്ഷ്മിയമ്മ ഉണൎന്നു വിളികേട്ടുവന്നു വാതിൽതുറപ്പാനാരംഭിച്ചു. തരളകരങ്ങൾകൊണ്ടു അതു തുറക്കുന്നതിന്നു ഒരഞ്ചുമിനിട്ടുനേരം ബുദ്ധിമുട്ടി.

വിശ്വസ്തയായ ദാസിയെ വിളിച്ചുണൎത്തി വിവരം അറിയിച്ചു. അവൾ പുറത്തുള്ള വ്രാന്തയിൽ ചെന്നു കിടപ്പാൻ പോയി.

വിളക്കുകത്തിച്ചപ്പോൾ അരികത്തു നിന്നിരുന്ന തന്റെ ഭൎത്താവിന്റെ വികൃതകൃശഗാത്രംകണ്ടു കുട്ടിലക്ഷ്മിയമ്മ താനറി

യാതെതന്നെ ഒന്ന പിൻമാറി. പിന്നീട്ട പൊട്ടിക്കരയുകയാണു ചെയ്തതു. നായരും കരഞ്ഞു. ശേഷം ചിന്ത്യമാണല്ലോ. പത്തു സംവത്സരംമുമ്പു കഴിഞ്ഞ വിവാഹദിവസം രാത്രി ഈ ദമ്പതിമാക്ക ഇത്ര പരമാനന്ദം ലഭിച്ചിരുന്നില്ല. 'സ്നേഹത്തിന്നവിരോധിയല്ലവിരഹം നേരോക്കിൽ നേരെമറി—ച്ചേറീടും പ്രിയമിച്ഛപോലനുഭവിക്കാത്തപ്പൊളിഷ്ടങ്ങളിൽ' എന്ന കവിവാക്യം ഈ അവസരത്തിൽ സ്മരണീയമാണ്.

# ഏഴാം അദ്ധ്യായം.

## ചില പരിണാമങ്ങൾ.

അഞ്ചുമാസം കഴിഞ്ഞു. കാരണവൻ ഉക്കണ്ടനുണ്ണിനായരുടെ കാലവും കഴിഞ്ഞു. ചെമ്പകശ്ശേരി രുഗ്മിണിയമ്മ വളരെ ദുഃഖിച്ചു. മാധവിനെെത്ത്യാരും രാമനുണ്ണിനായരും വ്യസനിച്ചില്ലെന്നില്ല, എങ്കിലും ഇവർ രണ്ടുപേരും അധികം ഖേദിച്ചത് ശ്രീധരനുണ്ണിനായർ കാരണവനായതിനെപ്പററിയായിരുന്നു. കാരണവസ്ഥാനത്തിന്നുവേണ്ടി ശ്രീധരനുണ്ണിനായർ അനേകം വഴിവാടുകൾ നേൎന്ന കാത്തിരിക്കയായിരുന്നുവെങ്കിലും, ഉക്കണ്ടനുണ്ണിനായർ തറവാട്ടിലെക്ക ഇരുപതിനായിരം പറ നെല്ലു പാട്ടംവരുന്ന ഭൂമി സമ്പാദിച്ചിട്ടുള്ളതിന്നും പുറമെ അദ്ദേഹത്തിന്റെ മരണകാലത്തു നല്ലൊരു സംഖ്യ കെട്ടിയിരിപ്പായി വെച്ചിരിക്കുകയും ചെയ്തിരുന്നതിനാൽ പരേതനായ പുണ്യാത്മാവിന്റെ പേരിൽ ശ്രീധരനുണ്ണിനായൎക്ക ബഹുമാനം വൎദ്ധിക്കുകയും അദ്ദേഹത്തിന്റെ ചരമഗതിയെയോൎത്തു വ്യസനിക്കുകയും ചെയ്തു. കാരണവരുടെഅടിയന്തിരങ്ങൾഎല്ലാം ശ്രീധരനുണ്ണിനായർ ഘോഷമായിത്തന്നെ കഴിച്ചുകൂട്ടി. പണ്ടത്തെ ഈഷ്യയൊന്നും മനസ്സിൽ വെക്കാതെ വിധവയായ രുഗ്മിണിയമ്മക്ക വേണ്ട മൎയ്യാദകളെല്ലാം നായർ ചെയ്യുകയും ചെയ്തു.

പിശുക്കനായൊരു കാരണവൻെറ മരണാനന്തരം അതി വ്യയപരനായ ഒരനന്തിരവൻ ആ സ്ഥാനത്തുവന്നാൽ ധാരാളം സ്വത്തുള്ളൊരു നായർ കുഡുംബത്തിൽ അവിളംബമായുണ്ടാവു ന്ന ഭേദഗതികളെന്തെല്ലാമാണെന്നു നാമെല്ലാവരും സാധാരണ കണ്ടുവരാറുള്ളതാണല്ലോ. കുതിരകളും വണ്ടികളും കുന്തർ പ ട്ടികളും വിലയേറിയ കോച്ചുകളും വട്ടമേശകളും വീട്ടികസേരക ളുമെന്നുതൊട്ട സാമാനങ്ങൾ മുല്ലശ്ശേരി നായർ വീട്ടിൽ സ്ഥലം മുടക്കിത്തുടങ്ങി. വളപ്പിൻെറ വടക്കുഭാഗത്തു വിശേഷമായൊരു പൂന്തോട്ടവും വന്നു ചേൎന്നു. മതിലുകളുടെ കേട്ടപാടുകൾ തീൎത്തു സിമെൻറിട്ടു. ഊട്ടുപുരയും കുളിപ്പുരയും നേരെയാക്കി. ജാനകി എന്ന പെൺകുട്ടി പുഷ്പവതിയായ കല്യാണം, ഒരു താലികെട്ടു കല്യാണമെന്നപോലെ, ബഹുഘോഷമായിക്കഴിച്ചു. യോഗ്യനാ യ ശ്രീമംഗലത്തു ശങ്കരൻ നമ്പൂരിപ്പാട്ടിലെക്കൊണ്ടു ഈ ജാന കിനെത്ത്യാൎക്കു പുടമുറി കൊടുപ്പിച്ചു മംഗളാവസരവും അത്യാ ഡംബരപുരസ്സരം കഴിച്ചുകൂട്ടി. ജാനകിനെത്ത്യാൎക്കു പ്രത്യേകമാ യൊരു പത്തായപ്പുര പണിചെയ്യാനും തുടങ്ങി. മാധവിനെ ത്ത്യാൎക്കും രാമനുണ്ണിനായൎക്കും ഈ വക ദുർവ്യയങ്ങളൊന്നും അ ശേഷം രസിച്ചില്ല. എങ്കിലും കാരണവരോടു വിമുഖത ഭാവി പ്പാൻ ധൈൎയ്യമില്ലായിരുന്നതിനാൽ രണ്ടുപേരും അദ്ദേഹത്തി ൻെറ സേവകുതന്നെ നിന്നുകൊണ്ടിരുന്നു. ശ്രീധരനുണ്ണിനായർ തൻെറ അനുജനും ജ്യേഷ്ഠസഹോദരിക്കും വേണ്ടതു കൊടുക്കുക യും ചെയ്തിരുന്നു. മാധവിനെത്ത്യാരും രാമനുണ്ണിനായരും തരവും തഞ്ചവും നോക്കിനിന്നു, കാരണവരുടെ സേവ സമ്പാദിക്കുന്ന തിൽ അതിവിദഗ്ദ്ധരായിരുന്നു. കുട്ടിലക്ഷ്മിയമ്മയെ കൂട്ടിക്കൊ ണ്ടുവന്നു മുല്ലശ്ശേരി താമസിപ്പിക്കുന്നതിന്നു സഹോദരനെ ഇവർ രണ്ടുപേരും ബുദ്ധിമുട്ടിച്ചു തുടങ്ങി. ഇപ്പോൾ മാധവിനെത്ത്യാരു ടെ വൃത്തി കുട്ടിലക്ഷ്മിയമ്മയുമായി പണ്ടെങ്ങാനും തനിക്കു രസ

ക്ഷയമുണ്ടായിരുന്നുവെന്ന് അനുമാനിപ്പാൻകൂടി സാധിക്കാത്ത വിധമായിത്തീൎന്നു.

ശ്രീധരനുണ്ണിനായർ കുട്ടിലക്ഷ്മിയമ്മയെ മുല്ലയ്ക്കലേക്കുകൂട്ടിക്കൊണ്ടുവന്നു. സന്താപങ്ങളെന്നപോലെ സന്തോഷവും കൂട്ടത്തോടെയാണ് മനുഷ്യരുടെ ജീവദശയിൽ വന്നുകാണാറുള്ളതു. സന്താനമില്ലായ്കകൊണ്ടത്യാൎത്തിപിടിച്ചുഴന്നിരുന്ന കുട്ടിലക്ഷ്മിയമ്മക്കു ഇപ്പോൾ ഏഴുമാസം ഗൎഭമാണ്. ഈശ്വരഭജനംമൂലമാണ് വിശുദ്ധമതിയായ കുട്ടിലക്ഷ്മിയമ്മക്ക് ഗൎഭംധരിപ്പാൻ സംഗതിവന്നതെന്നു ചിലരും, അതിയായുണ്ടായിരുന്ന തടി ചുരുങ്ങിയതു നിമിത്തമാണ് ഈ പ്രൌഢ ഗൎഭിണിയായതെന്നു മറ്റു ചിലരും അഭിപ്രായപ്പെട്ടു. പ്രായം എത്രചെന്നാലും, യോഗമുണ്ടെങ്കിൽ സന്താനമുണ്ടാകാതിരിക്കില്ലെന്നും, ചെമ്പകശ്ശേരി തറവാട്ടിലെ ഭാഗ്യം ക്ഷയിച്ചിട്ടില്ലെന്നും ശ്രീരാമപുരത്തുള്ള വയോധികന്മാരിൽ ചിലരും അഭിപ്രായപ്പെടുകയുണ്ടായി. ശ്രീധരനുണ്ണിനായൎക്കുണ്ടായ സന്തോഷത്തിന്നളവുണ്ടാവാൻ തരമില്ലെന്നു വായനക്കാർ ഊഹിച്ചുകൊള്ളുമെല്ലോ. കുട്ടിലക്ഷ്മിയമ്മയുടെ അഭിമാനം ഈശ്വരേച്ഛയാ ഭൎത്താവിൽനിന്നു ലബ്ധമായൊരു ബഹുമൂല്യ നിധി താൻവഹിച്ചുകൊണ്ടിരിക്കയാണെന്നായിരുന്നു. യാതൊരു ഹാനിയുമണയാതെ ഈ നിധിലഭിക്കേണ്ടതിന്നുജഗദീശ്വരസഹായമുണ്ടാവാൻവേണ്ടി കുട്ടിലക്ഷ്മിയമ്മ പൂൎവ്വാധികം ധൎമ്മംചെയ്തു. തനിക്കുണ്ടാവാൻ പോകുന്ന ശിശു താതനെപ്പോലെയായിരിക്കുമെന്നു പറഞ്ഞവൎക്കായിരുന്നു ഈ പ്രിയഹിതകാരണി അധികസമ്മാനം കൊടുത്തിരുന്നത്.

പ്രസവത്തിനുകൂടി പ്രിയതമയെ ശ്രീധരനുണ്ണിനായർ ചെമ്പകശ്ശേരിക്കയച്ചില്ല. പൂൎണ്ണഗൎഭിണിയായ കുട്ടിലക്ഷ്മിയമ്മ ഒരു ദിവസം പതിവുപോലെ പുരാണപാരായണം ചെയ്തുകൊണ്ടിരിക്കുന്ന സമയത്തു തനിക്ക് ഒരു അസ്വാസ്ഥ്യം തോ

ന്നി. ഗർഭം ധരിച്ച സന്തോഷം നിമിത്തം അങ്ങുമിങ്ങുമോടി ച്ചാടി നടന്നിരുന്നതുമൂലമോ ജന്മാന്തരസുകൃതഫലം നിമിത്ത മോ കുട്ടിലക്ഷ്മിയമ്മ അനായാസേന പ്രസവിച്ചു.

തൻെറ പ്രാണപ്രിയ പ്രസവിച്ച നാലാംദിവസമാണ് എന്തോ സംഗതിവശാൽ മദിരാശിക്കുപോയിരുന്ന ശ്രീധരനു ണ്ണിനായർ മടങ്ങി വീട്ടിലെത്തിയത്. എത്തിയ ഉടനെ നായർ പ്രവേശിച്ചത് സൂതികാഗൃഹത്തിലേക്കുതന്നെയായിരുന്നു. അ വിടെ അദ്ദേഹം കണ്ടകാഴ്ച എത്രയും ആഹ്ലാദകരമായിരുന്നു.

കുട്ടിലക്ഷ്മിയമ്മ തലമുടി നിറുകയിൽ കെട്ടിവെച്ചിട്ടുണ്ട്. ഒരു മഞ്ഞവസ്ത്രംകൊണ്ടു ശരീരം ആച്ഛാദനംചെയ്തിട്ടുണ്ട്. അ തിയായ താംബൂലചവ്വണംനിമിത്തം അധരങ്ങൾ വിവർണ്ണങ്ങ ളായിത്തീർന്നിട്ടുണ്ട്. കാലും നീട്ടിയിരുന്ന്, തങ്കവർണ്ണത്തോടുകൂടി യ നന്ദനനെ കയ്യിലെടുത്തു മാതാവു സ്തന്യദാനം ചെയ്തുകൊ ണ്ടിരിക്കുകയാണ്.

ഈ ഹൃദയംഗമമായ കാഴ്ച കണ്ടപ്പോൾ സന്തോഷപാ രവശ്യംകൊണ്ടു തന്നെത്താൻ മറന്ന് ശ്രീധരനുണ്ണിനായർ ആ ദ്യമായി ഭാവിച്ചത് പ്രസൂജനഹസ്തത്തിൽനിന്നും തൻെറ ശി ശുവിനെ ഗ്രഹിക്കുന്നതിനായിരുന്നു.

"ഏയ്! തൊടരുത്. പുല കഴിയണം. പിന്നെ അവി ടുന്നുതന്നെ എല്ലിച്ചുതരാമല്ലോ," എന്നു കുട്ടിലക്ഷ്മിയമ്മ വേ ഗം പറഞ്ഞു.

എന്നാൽ പത്തുദിവസംകൂടി കുട്ടിലക്ഷ്മി നോക്കിക്കോളൂ. ഇതുവരെ വഹിച്ചുകൊണ്ടിരുന്നതിൻെറ പ്രതിഫലമായല്ലോ," എന്നു പറഞ്ഞത് നായരുടെ സന്തോഷം അധരത്തിന്നിരുഭാഗ ത്തുംകൂടി പുഞ്ചിരിയായൊഴുകിക്കൊണ്ടായിരുന്നു.

കുട്ടി:—(മന്ദഹസിച്ച്) അതേ, ചുമന്നതിനു കൂലിവേണ്ടേ?

ശ്രീധ:—എവിടെ, ഇങ്ങോട്ടു കാണിക്കു, നോക്കട്ടെ.

കുട്ടി:—(കുട്ടിയെ കാണിച്ചുകൊണ്ട്) ഇതാ! അവന്ന മുല കുടിച്ചതു മതിയായില്ല. അതാണ് കരയുന്നത്.

ശ്രീധ:—എന്നാൽ കൊടുക്കു, കൊടുക്കു. അമ്മയെപ്പോലെ തന്നെ തലമുടി ധാരാളം ഉണ്ട്, ഇല്ലേ?

കുട്ടി:—അച്ഛനെപ്പോലെ വയററിൽ ഒരു മറു ഉണ്ട്. ഇതാ നോക്കു. (എന്നു കാണിച്ചുകൊടുത്തു.)

'അച്ഛൻ' എന്ന വിളി കേട്ടപ്പോൾ നായക്കു മനസ്സിൽ എന്തൊക്കയോ തോന്നി. എന്തൊരു മാതിരി പുഞ്ചിരിയാണ് അദ്ദേഹത്തിന്റെ മുഖത്തിപ്പോൾ പ്രകാശിച്ചതെന്നു വർണ്ണിപ്പാൻ പ്രയാസം.

ശ്രീധ:—അങ്ങിനെ കയ്യ് വയററിൽ വെക്കണ്ട. അവന്ന വേദനിക്കും. അതാ! ഞാൻ പറഞ്ഞില്ലേ? അതാണ് അവൻ കരയുന്നത്.

കുട്ടി:—അതിന്നുള്ള മരുന്ന് എന്റെ കയ്യിലുണ്ട്. (എന്നു പറഞ്ഞു മുല കൊടുത്തു.)

അനന്തരം ഒരു ദാസി പ്രവേശിച്ച് വെള്ളം ഒഴിക്കാറായെന്നു പറയുകയും അച്ഛനും അമ്മയും ശിശുവും തമ്മിൽ വേർപിരിയുകയും ചെയ്തു.

പ്രസവിച്ചദിവസം തന്നെ കുട്ടിലക്ഷ്മിയമ്മയുടെ കുട്ടി അമ്മയേപ്പോലെയാണെന്നു മാധവിനെത്ത്യാർ അഭിപ്രായപ്പെട്ടിരുന്നു. കുട്ടി അച്ഛന്റെ ഛായയാണെന്നു മററുചിലരും ബലമായി വാദിച്ചു. എങ്കിലും ആറാംമാസത്തിൽ 'ചോറു കൊടുക്കുക' എന്ന വിധി നടത്തുന്ന കാലത്ത് വേണുഗോപാലൻ (ഇതായിരുന്നു കുട്ടിക്കിട്ട പേർ) അമ്മയുടെ മുഖച്ഛായയോടുകൂടിയും അച്ഛന്റെ ദേഹദൈർഘ്യത്തോടുകൂടിയും പ്രായത്തിൽ കവിഞ്ഞ പുഷ്ടിയോടുകൂടിയും വിളങ്ങി. പ്രായം ചെല്ലുംതോറും വേണുഗോപാലനിൽ മേൽപറഞ്ഞ ലക്ഷണങ്ങൾ വ്യക്തമായി പ്രകാശിച്ചും വന്നു. വെറിയും പ്രസരിപ്പും കുട്ടിക്ക് ധാരാളം ഉണ്ടായിരു

നാളുകൊണ്ട് കുട്ടിലക്ഷ്മിയമ്മക്ക് ഒരു നേരവും ബാലനെപ്പിരി ഞ്ഞു സമാധാനത്തോടുകൂടിയിരിപ്പാൻ നിവൃത്തിയില്ലാതായി. സന്താനമില്ലാതെ തപിച്ചിരുന്ന മാതാവിന് ഇതൊരു ബുദ്ധി മുട്ടായിത്തോന്നിയിരുന്നതുമില്ല. മാതാപിതാക്കന്മാർ മനോഹര മായ നന്ദനൻെറ രമണീയലീലാവിലാസങ്ങൾ കണ്ടുരസിച്ചു സ ന്തുഷ്ടിപൂണ്ടു. വേണുഗോപാലന് ഒരു വയസ്സു തികഞ്ഞപ്പോൾ കുട്ടിലക്ഷ്മിയമ്മ വീണ്ടും ഗർഭം ധരിക്കുകയും ഒരു പെൺകുട്ടിയെ പ്രസവിക്കുകയും ചെയ്തു. ഈ കുട്ടി കുട്ടിലക്ഷ്മിയമ്മയുടെ പ്രതി ച്ഛായയായിരുന്നു. തൻെറ അമ്മയുടെ പേരായ 'ഇട്ടിച്ചീരി' എ ന്ന നാമധേയമാണ് ശ്രീധരനുണ്ണിനായർ പുത്രിക്കിട്ടത്. എങ്കി ലും കുട്ടിയെപിന്നീടുവിളിച്ചുവന്നത് 'അമ്മിണി' എന്നായിരുന്നു.

അമ്മിണിയെ പ്രസവിച്ചുമുതൽ കുട്ടിലക്ഷ്മിയമ്മയ്ക്കു ദേഹ ത്തിനു നല്ല സുഖമില്ലാതായി. കയ്യിലും കാലിലും ഒരു വേദന യായിട്ടാണ് രോഗം ആരംഭിച്ചത്. വേണുവിന് മൂന്നുവയസ്സും അമ്മിണിക്ക് ഒരു വയസ്സുമായപ്പോഴെക്കു രോഗം നിമിത്തം കുട്ടി ലക്ഷ്മിയമ്മ തീരെ കിടപ്പായി. കുട്ടികളുടെ അമ്മയുടെ സുഖക്കേ ടു കണ്ട് ശ്രീധരനുണ്ണിനായർ വളരെ വ്യസനിച്ചു. പല വൈദ്യ ന്മാരേക്കൊണ്ടും പ്രിയതമയെ ചികിത്സിപ്പിച്ചു. രോഗത്തിനു ശാന്തി കിട്ടിയില്ല; ദീനം ഒരു പക്ഷവാതമായിരുന്നു. വലത്തുഭാ ഗം മുഴുവനും അസ്വാധീനമായി; എന്നു മാത്രമല്ല, സംസാരി പ്പാൻ നാവും പേരാതായി. മററുള്ളവർ പറയുന്നതെല്ലാം കേ ൾപ്പാനും മനസ്സിലാക്കുവാനും കഴിയും. ഇടത്തുകൈകൊണ്ടു ചി ല ആംഗ്യങ്ങൾ മറുവടിയായി കാണിപ്പാനും സാധിക്കും. ഇതു കൂടാതെ സാധുവായ കുട്ടിലക്ഷ്മിയമ്മയ്ക്കു് ദേഹംകൊണ്ടു മററു യാതൊന്നും പ്രവൃത്തിപ്പാനും വഹിയാതായി. ഭർത്താവിനേയും കുട്ടികളേയും കാണുമ്പോൾ രോഗിണിയുടെ കണ്ണിൽനിന്നു വെ ള്ളം ധാരധാരയായി വന്നിരുന്നു. ഈ കാഴ്ച ശ്രീധരനുണ്ണിനായ ക്കു മർമ്മച്ഛേദകമായിത്തീർന്നു. കുട്ടിലക്ഷ്മിയമ്മയെ ചെമ്പകശ്ശേരി

യിൽ കൊണ്ടുപോയിക്കിടത്തി. എങ്കിലും ചികിത്സ മുറക്ക് നട ത്താതിരുന്നില്ല. കുട്ടികളെ പിരിഞ്ഞിരിപ്പാൻ അശക്തനായിരു ന്നതുകൊണ്ട് നായർ അവരെ തന്റെ ഒരുമിച്ചുതന്നെ താമസി പ്പിച്ചും വന്നു.

രണ്ടുകൊല്ലക്കാലം ചികിത്സിച്ചിട്ടും കുട്ടിലക്ഷ്മിയമ്മയുടെ ദീനത്തിനു യാതൊരു ശാന്തിയുമുണ്ടായില്ല. കുട്ടികളെ നോക്കേ ണ്ട ഭാരം ശ്രീധരനുണ്ണിനായൎക്ക് വലിയൊരുബുദ്ധിമുട്ടായിത്തീൎന്നു. വലിയൊരു തറവാട്ടിലെ കാരണവനായിരുന്നതുകൊണ്ട് കൃത്യാ ന്തരബാഹുല്യവും ധാരാളമുണ്ടായിരിക്കുമല്ലോ. അദ്ദേഹം പതി നാലുവയസ്സു പ്രായം ചെന്ന 'ദാക്ഷായണി' എന്നൊരു പെൺ കിടാവിനെ സംബന്ധം ചെയ്തുകൊണ്ടുവന്നു. ദാക്ഷായണിയെ നായർ കൊണ്ടുവന്നതിന്റെ മുഖ്യമായ ഉദ്ദേശം ബാലസംരക്ഷ ണത്തിനായിരുന്നുവെങ്കിലും അദ്ദേഹം വിചാരിച്ചത്ര ഗുണം കു ട്ടിലക്ഷ്മിയമ്മയുടെ കുട്ടികൾക്കു സിദ്ധിച്ചില്ല.

ഈ അഞ്ചുകൊല്ലങ്ങൾക്കിടയിൽ ശ്രീധരനുണ്ണിനായരുടെ ഇളയസഹോദരിയായ ജാനകിനെത്ത്യാൎക്കു മൂന്നു സന്താനങ്ങളു ണ്ടായി. 'തങ്കം' എന്നു വിളിച്ചുവന്ന മൂത്തമകൾക്കു മുത്തശ്ശിയു ടെ പേരായ 'ഇട്ടിച്ചീരി' എന്ന നാമധേയമാണിട്ടിരുന്നത്. ര ണ്ടാമത്തെ കുട്ടിക്കു 'കേശവനുണ്ണി'യെന്നും മൂന്നാമത്തെ പെൺ കുട്ടിക്കു 'കമലം' എന്നും യഥാവിധി നാമകരണം ചെയ്തിരുന്നു. കമലത്തിനെ പ്രസവിച്ച വൎഷത്തിൽ ജാനകിനെത്ത്യാരുടെ ഭ ൎത്താവു മരിക്കയും ചെയ്തു. കുട്ടികളുടെ സ്വഭാവരൂപീകരണത്തി ൽ ജാനകിനെത്ത്യാൎക്ക് അതിയായ ശ്രദ്ധ പതിഞ്ഞിരുന്നു. മൂ ത്ത മകളായ തങ്കത്തിനെ വന്ധ്യയായ മാധവിനെത്ത്യാരായിരു ന്നു എടുത്തുവളൎത്തിയത്. കുട്ടികൾക്ക് അത്ഭുതകരമായ അനുക രണശക്തിയുണ്ടെന്ന് എല്ലാവൎക്കും അറിയുന്നതാണല്ലോ. തങ്കം ദുശ്ശീലാവതിയായ പോററമ്മയേയായിരുന്നു അധികം അനുക രിച്ചുവന്നത്. കേശവനുണ്ണിയിലും കമലത്തിലും സുശീലയായ

മാതാവിൻെറ സ്വഭാവഗുണങ്ങളായിരുന്നു പകൎന്നുചേൎന്നത്. തങ്കത്തിൻെറ നിറം അമ്മയുടേതുപോലെ തന്നെ കറുത്തതായിരുന്നു. മുഖത്തിൻെറ ഭാഷകൾ സ്വഭാവികമായ വൈരൂപ്യമുണ്ടായിരുന്നില്ലെങ്കിലും ചിലപ്പോൾ അവൾ ചില ഗോഷ്ഠികൾ കാട്ടി മുഖത്തെ വിരൂപമാക്കിത്തീൎത്തിരുന്നു. കേശുവിൻേറയും കമലത്തിൻേറയും നിറം ഈ കുട്ടികളുടെ അച്ഛൻേറതുപോലെ വിശേഷതരമായ തങ്കവൎണ്ണമായിരുന്നു. വിശിഷ്യ, കമലത്തിൻെറ മുഖം ചെന്താമരപ്പൂപോലെ മനോജ്ഞമായിരുന്നു; എന്നുമാത്രമല്ല കമലത്തിനെ കണ്ടാൽ ഒന്നെടുക്കുന്നതിന്നു കാണികൾക്കു കൊതി തോന്നിക്കത്തക്ക ഒരു കൌതുകംകൂടി അവൾക്കുണ്ടായിരുന്നു.

വേണുഗോപാലനും അമ്മിണിയും തങ്കവും കേശവനുണ്ണിയും കമലവും ഒന്നിച്ചു കളിച്ചു വളൎന്നുവരുവാൻ തുടങ്ങി. അച്ഛൻെറ ലാളനം നിമിത്തം വേണുഗോപാലൻ അല്പം വികൃതിയായിട്ടാണു് വളൎന്നുവരുന്നത്. അധികമായി തല്ലുകൂടിയതു് ദുശ്ശീലയായ തങ്കത്തിനോടു കൂടിയായിരുന്നു. വേണുവിൻെറ ഭാവം പകൎന്നുകണ്ടാൽ അമ്മിണിയും കേശുവും പിൻമാറിയിരുന്നതുകൊണ്ടു വേണുവിന്നു ഈ കുട്ടികളോടു കലഹം കൂട്ടുവാൻ അവസരം നന്നെ കുറഞ്ഞിരുന്നു. കമലം നന്നേ ചെറിയ കുട്ടിയായിരുന്നതുകൊണ്ടും കാഴ്ചയിൽ തങ്കംകൊണ്ടു വാൎത്തൊരു വിഗ്രഹമെന്നു തോന്നുന്ന കമലത്തിനെ വേണുവിന്നു സ്വതവേ തന്നെ നല്ല സ്നേഹമുണ്ടായിരുന്നതുകൊണ്ടും വേണുവിൻെറ മുറാളത്തരം അവളിൽ ഏല്ക്കുവാൻ അശേഷം സംഗതിവന്നിരുന്നില്ല. വേണു ചിലപ്പോൾ കമലത്തിനെ എടുത്തു നടക്കുകയും, താഴത്തിട്ടു വേദനിപ്പിക്കുകയും, ജാനകിനെത്യാർ വ്യസനിക്കുകയും, മാധവിനെത്യാർ വേണുവിനെ പ്രഹരിക്കുകയും ചെയ്തിരുന്നുവെങ്കിലും, വേണുവിന്നു് കമലത്തിൻെറ പേരിലുള്ള സ്നേഹത്തിന്നു് കുറവുണ്ടായിരുന്നില്ല.

ഒരു ദിവസം കുട്ടികളെല്ലാവരും കൂടി മുല്ലയ്ക്കൽ നാലുകെട്ടിലെ ഒരു കോലായയിൽ കളിപ്പാൻ തുടങ്ങി. 'വെച്ചുകളി'പ്പാനുള്ള കളിക്കോപ്പുകളെല്ലാമെടുത്തൊരുക്കിവെച്ച് നായികാസ്ഥാനം വഹിച്ചുകൊണ്ടിരുന്ന തങ്കം ഇപ്രകാരം പറഞ്ഞു:—

'പിന്നേ! ഞാനമ്മ. കമലം ഇൻെറ മകാം. പിന്നെ വേണു! പിന്നെ! കമലത്തിനെ തരൂ. ഞാൻ മടിയിലിരുത്തി കുറുക്കിയതു കൊടുക്കട്ടേ.

വേണു:—ഇരുത്ത്'അല്ലാ, വേണ്ടാ, ഞാൻ തര്ല്ല. ൻെറ മകാം. ഞാൻ അമ്മ. ഞാൻ കുറുക്കിയത് കൊടുക്കാം. കമലം കെടക്കു (എന്നു കാൽ നീട്ടി കമലത്തിനെ കിടത്തി)

തങ്കം:—നാൽ പിന്നെ!-കേശു ഇൻെറ മകൻ. ഞാൻ അമ്മ വരു കേശു! കാലിൽ കെടക്കൂ. കുറുക്കിയ്തു തരട്ടേ.

കേശു:—ഇൻച് ഇല്ല-ഞാ അച്ചൻ-കുക്കിയ്ക്ക് ഇൻച് വേണ്ടാ. (എന്നു മാറിയിരുന്നു)

തങ്കം:—നാൽ പിന്നെ!- കേശു വരൂ. ഇരിക്കു ചോറുതരാം.

കേശു:—ഇൻച് ഇല്ല്. ഞാ മാമുത്തരാ.

ഇതുകേട്ടപ്പോൾ ഒന്നിലും കൂടാതെയും കൂട്ടാതെയും മൌനമായിരുന്ന അമ്മിണി പൊട്ടിച്ചിരിച്ചു. കുട്ടികളെല്ലാവരും 'കളകള' എന്നു കൂടെ ചിരിച്ചു. ഈ കളകളഹാസം മധുരമായ സംഗീതത്തേക്കാൾ അതിമധുരമായതാണെന്ന് അനുഭവരസികന്മാക്കേ അറിഞ്ഞുകൂടൂ.

തങ്കം:—ഞാനില്ലാപ്പാ. കേശു കളിക്കാൻ വേണ്ട. (എന്നു പറഞ്ഞു കേശുവിനെ ഉന്തി തള്ളിയിടുകയും കേശു കരഞ്ഞുകൊണ്ടു പോകയും ചെയ്തു.)

തങ്കം:—പിന്നെ! വേണു. കമലൻ കുട്ടി. ഞാൻ എടുക്കും.

വേണു:—വേണ്ടാ കമലം!

തങ്കം:—(ദുമ്മുഖംകാണിച്ച്) വേണ്ടാ ഇങ്ങട്ടു തരൂ. (എന്നു പെട്ടെന്നു കമലത്തിനെ വേണുവിൻെറ കയ്യിൽനിന്നു പിടുങ്ങിയെടുത്തു)

വേണുവിനു കലശലായ ദ്വേഷ്യംവന്നു. അവൻ എഴുന്നേററു തങ്കത്തിൻെറ ചെകിടത്ത് ഓങ്ങി ഒരടിയടിച്ചു. അടികൊണ്ടു തങ്കം മറിഞ്ഞുവീണു; പിന്നീട് എഴുന്നേററു പോയി ആവലാതി പറഞ്ഞ് അവൾ മാധവിനൈത്ത്യാരെയും കൂട്ടിക്കൊണ്ടുവന്നു. മാധവിനൈത്ത്യാർ വേണുവിൻെറ തലക്കു നല്ലൊരു കിഴുക്കുകൊടുത്ത്, 'ഇനി അവളെ തൊട്ടാൽ കൈ വെട്ടും' എന്നും പറഞ്ഞ് പോയി. വേണുവിൻെറ ദേഹം തൊട്ടാൽ ചുവക്കുന്നതാകയാൽ ഈ മാതിരി ശിക്ഷയായിരുന്നു സാധാരണ വേണുവിനു ഈ സ്ത്രീ നൽകിയിരുന്നത്. കിഴുക്കും കൊണ്ടു വേണു പോയി മററൊരു കോലായയിൽ ഒരു മൂലക്കൽ ചെന്നു കരഞ്ഞുകൊണ്ടിരുന്നു. ഇതിൻെറ ചുവട്ടിൽ മാധവിനൈത്ത്യാരുടെ പശുവിനേയും കുട്ടിയേയും കെട്ടിയിട്ടിരുന്നു. പശുക്കുട്ടി കയറു വലിച്ചു മുല കുടിപ്പാൻ പരിശ്രമിക്കുകയായിരുന്നു. പശു നീങ്ങിനിന്നിട്ടും കയറിൻെറ നീളം ചുരുങ്ങിയതുകൊണ്ടു പയ്യുകുട്ടിയ്ക്കു നാവുകൊണ്ടു മുലക്കണ്ണു നക്കുവാൻ സാധിച്ചതല്ലാതെ മുല കുടിപ്പാൻ കഴിഞ്ഞില്ല. ഇതു കണ്ടുകൊണ്ടു കരച്ചിൽ മാററിയ വേണുഗോപാലൻ മെല്ലെ എഴുന്നേററുപോയി പശുക്കുട്ടിയെ അഴിച്ചു പിടിച്ചു കുടിക്കുവാൻ വിട്ടുകൊണ്ടുനിന്നു. സന്തോഷം നിമിത്തം ചുരന്നുവീർത്ത അകിടോടുകൂടിയ പശു രണ്ടു മുരളുകയും കുട്ടിയെ നക്കിത്തുടക്കുന്ന കൂട്ടത്തിൽ വേണുവിൻെറ കയ്യിലും ഒന്നുരണ്ടു നക്കുകയും ചെയ്തു. വേണു നന്നേ രസിച്ചു! മാധവിനൈത്ത്യാർ ആകസ്മികമായി അവിടെ എത്തി. ഈ കാഴ്ച കണ്ടു അതികുപിതയായി വേണുവിനെ ശകാരിക്കുകയും അവൻെറ കയ്യിൽ നിന്നു വേഗം കയറു വലിച്ചെടുത്തു പശുക്കുട്ടിയെ കെട്ടുകയും ചെയ്തു. അങ്ങുമിങ്ങും തിരിഞ്ഞുനോക്കിയപ്പോൾ മാധവിനൈത്ത്യാർ ആരേയും കണ്ടില്ല. വേണുവിൻെറ തലക്കു അതികഠോരമായി രണ്ടുമൂന്നു കിഴുക്കു കൊടുക്കുകയും, 'ഇനി ഇങ്ങിനെ ചെയ്താൽനിൻെറ കയ്യിൽ ചൂടു വെക്കും' എന്നു അടുക്കളയിൽ കടന്നപ്പോൾ

തന്നെ ഞാൻ വിചാരിച്ചതാണ്. അസത്ത്!' എന്നു പറഞ്ഞു നെയ്ത്യാർ പല്ലുകടിച്ച് ദുർമ്മുഖം കാണിച്ചുകൊണ്ടു പോവുകയുംചെയ്തു.

ഇപ്പോഴത്തെ ദണ്ഡനം വേണുവിനെ നന്നെ വേദനപ്പെടുത്തി. വേദനയുടെ കാഠിന്യംനിമിത്തം കുട്ടിയുടെ കണ്ണുകൾ രണ്ടും ചുവന്നു. വിതുമ്മിക്കരഞ്ഞുകൊണ്ട് അച്ഛനിരിക്കുന്ന പത്തായപ്പുരയുടെ മുകളിലേക്കു കയറിച്ചെന്നു. 'അച്ഛാ!— അ... ച്ഛാ!' എന്ന് ഉറങ്ങിക്കിടക്കുന്ന ശ്രീധരനുണ്ണിനായരെ വിളിച്ചുണത്താൻ തുടങ്ങി. ആദ്യം ഉണൎന്നതു് ദാക്ഷായണിയായിരുന്നു. 'ഇവിടെ വരു,' എന്നു പറഞ്ഞു ചെറിയമ്മ വേണുവിനെ താഴത്തേക്കു കൂട്ടിക്കൊണ്ടുപോയി. ഒരു അപരാധിയെ എന്നപോലെ ദാക്ഷായണി വേണുവിനെ മുമ്പിൽ പിടിച്ചു നിൎത്തി— "ഇനി അച്ഛനെ ഉണൎത്തുവോ?" എന്നു പറഞ്ഞു അവൾ വേണുവിന്റെ രണ്ടു കവിളിലും കഠിനമായി തിരുമ്മുകയും നഖങ്ങൾകൊണ്ടു നുള്ളുകയും ചെയ്തു.

നിരാശ്രയനായ ബാലന്റെ മുഖം ചെന്താമരപ്പൂവിനെ കൈക്കൊണ്ടു കൎക്കശമായി കശക്കിയതുപോലെയായി. മൃദുലങ്ങളായ കവിൾത്തടങ്ങൾ കഠോരമായ അംഗുലീമൎദ്ദനം നിമിത്തം വല്ലാതെ വീങ്ങുകയും ക്രൂരനഖക്ഷതംകൊണ്ട് അവയിൽ ചോരപൊടിയുകയും ചെയ്തു. വേദന സഹിയാതെ വേണു വിതുമ്മിക്കരഞ്ഞു. ചെഞ്ചുണ്ടുകൾ വീൎപ്പിച്ചുകൊണ്ടു തേങ്ങിക്കരയുന്ന ഈ സുകുമാരത്തയ്യിനെക്കണ്ടാൽ ആരുടെ മനസ്സുമലിഞ്ഞുപോകും! എങ്കിലും വജ്രഹൃദയയായ ദാക്ഷായണി "കരച്ചൽ കൂട്ടിയാൽ തല്ലിക്കൊല്ലും നോക്കിക്കോളു" എന്നു അധരം കടിച്ചുകൊണ്ടു പറഞ്ഞ് നിസ്സഹായനായ ബാലകന്റെ നേരെ വീണ്ടും കയ്യോങ്ങുകയാണ് ചെയ്തതു്.

വേണുവാകട്ടേ അവിടെ നില്ക്കാതെ ത്വരിതഗതിയായി ചെമ്പകശ്ശേരിക്കു നടന്നു. മനോഹരങ്ങളായ നയനങ്ങളിൽ·

നിന്നൊഴുകുന്ന കണ്ണുനീരാൽ മലിനമാക്കപ്പെട്ട വക്ത്ര ത്തോടും, തിണർത്തുവീർത്തു ചോരത്തുള്ളികൾ പൊടിഞ്ഞിരി ക്കുന്ന ഗണ്ഡമണ്ഡലങ്ങളോടും കൂടിയ ഈ ബാലൻ മുക്തകേ ശവും പറപ്പിച്ചുകൊണ്ടു, 'ധരയെത്താഴ്ത്തുമോയെന്നു തോന്നും, വിധം പോയി. വേണു വീട്ടിലെത്തി വ്യാധിഗ്രസ്തയായ മാതാ വിന്റെ അടുത്തു ചെന്നിരുന്നു സങ്കടങ്ങൾ ബോധിപ്പിച്ചു. ഹാ! കഷ്ടം; വാത്സല്യസുധാംബുധിയായ കുട്ടിലക്ഷ്മിയമ്മ ഈ സങ്കടം എങ്ങിനെ സഹിക്കും?

ദുഃഖാക്രാന്തയായ ജനനി കൺമണിയായ സുതനെ ഇടത്തുകൈകൊണ്ടു കെട്ടിപ്പിടിച്ചു മാറോടണക്കുകയും ചെയ്തു. അമ്മയുടെ സങ്കടംകണ്ടു വേണുവും പൊട്ടിക്കരഞ്ഞുതുടങ്ങി! വിലാപം കേട്ടു്, രുഗ്മിണിയമ്മ അവിടെ എത്തി. "എന്തേ! മോനേ! അരുതേ, അമ്മക്കു വേദനിക്കില്ലേ?" എന്നു പറഞ്ഞു. രുഗ്മിണിയമ്മ മകളുടെ മാറത്തു കിടന്നുകരയുന്ന വേണുവിനെ വേ ഗം പിടിച്ചെഴുനീല്പിച്ചു. മുത്തശ്ശി പൌത്രനോടു വിവരം ചോ ദിച്ചറിയുകയും ദാക്ഷായണിയെ വേണ്ടതിലധികം ശകാരിക്കു കയും ചെയ്തു. "എന്റെ മോൻ ഇനി ആ ദുഷ്ടകളുടെ അടുക്കെ പോണ്ട ഇവിടെത്തന്നെ താമസിച്ചാൽമതി" എന്നു പറഞ്ഞു് രുഗ്മിണിയമ്മ വേണുവിനെ തലോടുകയും ബാഷ്പ പൂർണ്ണമായ വദനം തുടക്കുകയും അഴിഞ്ഞുകിടക്കുന്ന തലമുടി കെട്ടിക്കൊടുക്കുകയും ചെയ്തു. "നീ വ്യസനിക്കണ്ട. അവനെ ഞാൻ നല്ലവണ്ണം നോക്കിക്കോളാം. ഇനി ഈ മാതിരി ഉണ്ടാ വാൻ എടവെക്കില്ല," എന്നു് മാതാവു് പുത്രിയോടും പറഞ്ഞു. രുഗ്മിണിയമ്മ മകളുടെ കണ്ണീർ തുടച്ചു. വാഗ്രഹിതയായ കുട്ടില ക്ഷ്മിയമ്മ രണ്ടുമൂന്നു നിശ്വാസങ്ങൾ അതിദീർഘമായ് ചെയ്തു. ഇവ പക്ഷേ കത്തുന്ന ചിത്തത്തിന്റെ ആശ്വാസലക്ഷണങ്ങ ളായിരിക്കാം, എന്നുമാത്രമല്ലേ നമുക്കനുമാനിപ്പാൻ തരമുള്ളു.?

# എട്ടാം അദ്ധ്യായം.

ആകസ്മികമായ ഒരു ഗൂഢ സംഭാഷണം.

കാലം, സ്ഥലമെന്നപോലെ, ആദിയും അവസാനവുമി ല്ലാത്തൊരുപാധിയാണല്ലോ. ആദ്യന്തവിഹീനമായൊരു വസ്തു വിന്ന മദ്ധ്യവുമുണ്ടാകയില്ല. ഇപ്രകാരമുള്ളൊരു വസ്തു നമ്മുടെ ബുദ്ധിക്കു ഗോചരമായിരിക്കുന്നില്ല. അതിനെപ്പററി ആലോ ചിക്കുംതോറും തല കായുന്നതല്ലാതെ യാതൊരു ഫലവും സിദ്ധി ക്കുന്നില്ല; എങ്കിലും, നമ്മുടെ സൌകൎയ്യത്തിന്നുവേണ്ടി 'കാലം' എന്ന് ഒന്നിനെ നാം കല്പിച്ചിട്ടുണ്ട്. ഈ സങ്കല്പത്തിന്ന വി ശ്വത്തിൽ ഐകവിധ്യവും കാണുന്നില്ല. കാലത്തിന്റെ ദീൎഘ തയും ഹ്രസ്വതയും ജീവികളുടെ പ്രതീതിയെ ആശ്രയിച്ചാണിരി ക്കുന്നത്. ഞാൻ ഈ പുസ്തകം എഴുതിക്കൊണ്ടിരിക്കുന്ന ഈ സമ യത്തെ ഒരു മണിക്കൂർ ജോലിയില്ലാതെ മനസ്സ് സ്വസ്ഥമായിരി ക്കുമ്പോഴുള്ള അഞ്ചുമിനിട്ടു നേരംപോലെ എനിക്കു തോന്നുന്നു. അതുപോലെതന്നെ ഒരു രാത്രി ഒരു മണിക്കൂർപോലെയും തോ ന്നാറുണ്ട്. പ്രിയജനവിരഹാതുരന്മാൎക്ക് ഒരു രാത്രി ഒരു യുഗംപോ ലെ തോന്നുന്നു. ചിരകാലം കൊതിച്ചിരുന്ന ഗൂഢസമാഗമം ലഭിച്ച കാമിനീകാമുകന്മാൎക്കു നേരെ മറിച്ചും തോന്നാറുണ്ട്. ഇതിന്നും പുറമേ, പാററക്ക് ആയുസ്സ് മൂന്നേമുക്കാൽനാഴിക നേ രമേ ഉള്ളുവെന്നും പുരുഷായുസ്സ് ഒരു നൂററിരുപതു സംവത്സര മാണെന്നും, ആനക്കു നൂററിരുപതാണെന്നും, ആലിന്ന നാന്നൂറാ ണെന്നും ചില ഗണനങ്ങൾ നാം കേട്ടിട്ടുണ്ടല്ലോ. ഈ കാലഗ ണനം മനുഷ്യരുടേയാണ്. മൂന്നേമുക്കാൽനാഴികനേരം പാററ ക്കു മൂന്നേമുക്കാൽ യുഗംപോലെ തോന്നുകയില്ലെന്നും നമുക്കു പ റവാൻ സാധിക്കയില്ല. നാന്നൂറു സംവത്സരക്കാലം ആലിന് ഹ്രസ്വമായിത്തോന്നുകയില്ലെന്നും നമുക്കറിഞ്ഞുകൂടാ. ദേവന്മാ രുടെ ഒരു ദിവസത്തിന് നമുക്കെത്ര സംവത്സരം കണക്കാക്കണ

മെന്നു തിട്ടമായി മതിപ്പാൻ പ്രയാസമായിരിക്കുന്നു. ബ്രഹ്മാവു രാവണനെ സൃഷ്ടിച്ചുവിട്ടതിനുശേഷം കാല്യം മുഖവും കഴുകി വരുമ്പോഴക്കു മൂന്നരക്കോടി വയസ്സോളം ഭൂമിയിൽ ജീവിച്ചിരുന്ന രാവണൻ വീണ്ടും പരലോകം പ്രാപിച്ചുകഴിഞ്ഞുവെന്ന് ഒരു നേരമ്പോക്ക് എന്റെ കുട്ടിക്കാലത്ത് ഞാൻ ചിലർ പറഞ്ഞുകേട്ടിട്ടുണ്ട്. ഈ നേരമ്പോക്കിലടങ്ങിയ തത്വം ഗൌരവമേറിയതാണെന്നിപ്പോൾ എനിക്കു തോന്നുന്നുണ്ട്. കാലത്തിന്റെ ഈ കള്ളി മനസ്സിലായാൽ നമുക്കു പിന്നെയെല്ലാം മനസ്സിലായി. ഇതല്ലേ നമ്മേ വലപ്പിക്കുന്നത്? നാം തത്വമറിവാൻ ശ്രമിക്കുന്നു, കുഴങ്ങുന്നു, നൈരാശ്യത്തിൽ പെടുന്നു. പിന്നെ, എല്ലാം 'മായ' എന്നും പറഞ്ഞു് തന്നത്താൻ സമാധാനിച്ചിരിക്കുകയും ചെയ്യുന്നു. ഇതാണ് സാധാരണ ജനങ്ങൾ ചെയ്യുന്നത്.

കാലാന്തരംകൊണ്ടുണ്ടാവുന്ന ഭേദഗതികളും നാം അറിയുന്നില്ല. അറിവാൻ ശക്തരുമല്ല. കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഗതികൾ നടന്നതിനുശേഷം ഒരു പതിനൊന്നു സംവത്സരം കഴിഞ്ഞുവെന്നുപറഞ്ഞാൽ ശ്രീധരനുണ്ണിനായക്കു പത്തമ്പതു വയസ്സായിക്കാണുമെന്നും, കുട്ടിലക്ഷ്മിയമ്മ മാറാത്ത രോഗത്തിനാധീനയായി ചരമഗതിപ്രാപിച്ചിരിക്കാമെന്നും, കുട്ടികളെല്ലാം ആകാരദശയിലെത്തിക്കൂടിയിരിക്കുമെന്നും മററുമുള്ള സംഗതികൾ വായനക്കാർക്ക് അനായാസേന ഊഹിപ്പാൻ കഴിയുമെങ്കിലും, ഈ പതിനൊന്നു സംവത്സരക്കാലത്തിനുള്ളിൽ വിശ്വത്തിനുണ്ടായ പ്രവൃദ്ധനാകുഞ്ചനങ്ങൾക്കനുസരിച്ച് നാം വസിക്കുന്ന ഭൂമിയും അതിലുള്ള ചരാചരങ്ങളും നീളത്തിലും വണ്ണത്തിലും വീർത്തുവരികയോ ചുരുങ്ങുകയോ ചെയ്തു് രൂപഭേദം വന്നുവെന്നോ, അതല്ലാ, അതേ സ്ഥിതിയിൽതന്നെ ഇരിക്കുന്നുവെന്നോ പറവാൻ സാധിക്കുന്ന വായനക്കാർ കുറച്ചുപേർ മാത്രമേ ഉണ്ടായിരിക്കയുള്ളൂവെന്നുമാത്രമല്ല ഈ പ്രസ്താവനതന്നെ വെറും ഒരു

ഭ്രാന്താണെന്നു വിചാരിക്കുന്നവർ ധാരാളമായുണ്ടായെന്നും വരാം. സർവ്വ ചരാചരങ്ങളും ഒന്നിച്ചു ചുരുങ്ങിവരികയാണെങ്കിൽ നാം ഓരോരുത്തരും ചുരുങ്ങുന്നുണ്ടെന്നു നമുക്കെങ്ങിനെ മനസ്സിലാവും. ഈ ചുരുങ്ങലിനും വീക്കലിനും വിശേഷമാസകലം സാരൂപ്യവു മുണ്ട്. പിന്നെങ്ങിനെ നാം വർദ്ധനയും സ്ഥിതിയും ലയവും അറിയും? മഹാന്മാർ പറയുന്നതിനെ കണ്ണടച്ചു കൈക്കൊൾകയോ കൺമിഴിച്ചു ത്യജിക്കുകയോ യഥേഷ്ടം ആവാം, രണ്ടായാലും തത്വം നമുക്കു ഗ്രാഹ്യമല്ല.

ഇതുപോലെതന്നെ നമുക്കു സൂക്ഷ്മമായി ഗ്രഹിപ്പാൻ സാധിക്കാത്തതും കേട്ടാൽ നല്ല വിശ്വാസം തോന്നാത്തതുമായ പല സംഗതികളുമുണ്ട്. വാതരോഗികളിൽ ചിലർ മരിക്കാതെ അനേകാണ്ടു ജീവിച്ചുകിടക്കുമെന്നു ശ്രീരാമപുരത്തുള്ള വയോധികന്മാരിൽ ചിലർ പറഞ്ഞിരുന്നുവെങ്കിലും കുട്ടിലക്ഷ്മിയമ്മ ദീർഘകാലം വ്യാധിഗ്രസ്തയായും വാഗ്രഹിതയായും മരിക്കാതെ കിടന്നിരുന്നത് ആ നാട്ടിലുള്ളവർക്കു സാമാന്യം ഒരത്ഭുതമായിട്ടാണ് തോന്നിയത്. ആഹാരം കഴിക്കുന്നതിന്നു രുചിയില്ലായ്മയോ ദേഹത്തിലുള്ള അവയവങ്ങളിൽ വേദനയോ കുട്ടിലക്ഷ്മിയമ്മക്കുണ്ടായിരുന്നില്ല. ആഹാരനിഹാരാദികൃത്യങ്ങൾ നിറവേററുന്നതിന്നു പരാപേക്ഷ വേണ്ടിയിരുന്നുവെന്നേ ഉള്ളു. കുട്ടികൾ മുതിർന്നതോടുകൂടി കുട്ടിലക്ഷ്മിയമ്മക്കിക്കായ്മതിലുണ്ടായിരുന്ന ബുദ്ധിമുട്ടും ഇല്ലാതായി. ഒഴിവുള്ള സമയത്ത് മിക്കപ്പോഴും വേണുഗോപാലൻ മാതാവിൻെറ അടുക്കൽതന്നെയായിരുന്നു. അമ്മയേ നല്ലവണ്ണം ശുശ്രൂഷിക്കുന്നതിൽ അമ്മിണിക്കും വേണ്ടപോലെ ശ്രദ്ധ പതിഞ്ഞിരുന്നു. മാതാവിൻെറ ദീനംനിമിത്തം, നാലു ക്ലാസ്സുവരെ പഠിച്ചശേഷം അമ്മിണി പഠിപ്പുനിത്തേണ്ടതായി വന്നു; എങ്കിലും, പിന്നീടു വീട്ടിൽവെച്ച് ഇടവിടാതെ വായിച്ചുവന്നതിനാൽ പതിനാലുവയസ്സു പ്രായംചെന്ന ഇക്കാലത്ത് അമ്മിണിക്ക് നല്ലവണ്ണം വായിപ്പാനും എഴുതുവാനും സാധിച്ചിരുന്നു.

രാമായണം ഭാഗവതം മുതലായ സൽഗ്രന്ഥങ്ങൾ ദിവസേന ഈ പെൺകുട്ടി വായിച്ച് അമ്മയേ കേൾപ്പിക്കുകയും, വ്യാധിഗ്രസ്തയായ കുട്ടിലക്ഷ്മിയമ്മക്ക് ഇതൊരാശ്വാസരസായനമായി ത്തീരുകയും ചെയ്തു.

മുത്തശ്ശിയുടെ ലാളനംനിമിത്തം വേണുഗോപാലൻ ശുദ്ധ വികൃതിയായി ഏഴെട്ടുവയസ്സു പ്രായംവരെ വീട്ടിൽതന്നെ കളിച്ചു പുളച്ചു നടന്നിരുന്നു. സ്ഥിരതാമസം ചെമ്പകശ്ശേരിയിലായിരുന്നുവെങ്കിലും ദിവസേന കളിക്കുന്നതിന്നും മററും അച്ഛന്റെ വീട്ടിലേക്കു പോകയും അച്ഛനെ ചെന്നുകാണുകയും ചെയ്തിരുന്നു; എന്നുമാത്രമല്ല, മിക്കപ്പോഴും അച്ഛന്റെ ഒരുമിച്ചായിരുന്നു ഊൺ കഴിച്ചിരുന്നതും. എട്ടാമത്തെ വയസ്സിലാണ് ശിശുത്തരത്തിൽ വേണുഗോപാലനെ ചേർത്തിയത്. ഒരു പ്രാവശ്യം ചെറിയ ക്ലാസ്സിൽവെച്ച് ഇരട്ടക്ലാസ്സുകയററം കിട്ടിയിരുന്നതുകൊണ്ടു പതിനേഴവയസ്സു പ്രായംചെന്ന ഇക്കാലത്ത് മട്രിക്കുലേഷൻ പരീക്ഷക്കു പോകുവാൻ സംഗതിവന്നു. തന്നെ പഠിപ്പിച്ച ഗുരുനാഥന്മാർക്കെല്ലാം വേണു ഒരോമനക്കുട്ടിയായിരുന്നതിന്നുള്ള കാരണങ്ങൾ പഠിപ്പിലുണ്ടായിരുന്ന ശുഷ്കാന്തിയും ആരെയും വശീകരിക്കുന്ന സ്വരൂപസ്വഭാവഗുണങ്ങളുമായിരുന്നു. എന്തെന്നില്ലാത്ത ഒരു വികൃതിക്കുട്ടിയായിരുന്ന വേണുഗോപാലൻ ഇപ്പോൾ മററുള്ള ബാലന്മാർക്കെല്ലാം ഒരു മാതൃകയായിത്തീർന്നത് അത്ഭുതമാണെന്ന് വേണുവിനെ ചെറുപ്പത്തിൽ കണ്ടു പരിചയമുള്ളവരെല്ലാം അഭിപ്രായപ്പെടുകയുണ്ടായി. ഇങ്ങിനെ സ്വഭാവഭേദം വന്നുചേർന്നതെങ്ങിനെയാണെന്ന് നമുക്കു ശരിയായി പറവാൻ സാധിക്കയില്ലെങ്കിലും, ശൈശവത്തിൽ ദുശ്ശാഠ്യക്കുഴന്തുകളായിരുന്നിരുന്ന ചില ബാലികാബാലന്മാർ താരുണ്യദശയിൽ എത്തിക്കൂടുമ്പോൾ സൌശീല്യപാത്രങ്ങളായി പരിണമിക്കുന്നതു നാം കണ്ടുവരാറുള്ളതാണല്ലോ. തന്റെ മാതാപിതാ

ക്കന്മാരുടെ സുകൃതഫലം നിമിത്തമോ, തന്നിൽതന്നെ അന്തർലീനമായിക്കിടന്നിരുന്ന സ്വാഭാവികഗുണങ്ങൾ പ്രായേണ കരുത്തുണ്ടാകയാലോ, ആ സുഭഗകളേബരത്തിനുള്ളിൽ സൌശീല്യത്തിനു കുടിയേറിപ്പാർപ്പാനുണ്ടായ മോഹാവേശം മൂലമോ, നമ്മുടെ വേണുഗോപാലൻ പ്രശസ്തഗുണശീലനായിട്ടാണ് മുതിർന്നു വന്നത്.

പതിനഞ്ചുവയസ്സു തികഞ്ഞ കേശവനുണ്ണി മട്രിക്കുലേഷൻ പരീക്ഷക്കു വേണുവൊന്നിച്ചും, പതിമൂന്നുവയസ്സായ കമലം നാലാംഫാറം പരീക്ഷക്കും പോയിട്ടുണ്ടെന്നുംകൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പഠിപ്പിൽ കാണിച്ച ശുഷ്കാന്തികൊണ്ടും പ്രകൃത്യാ ഉള്ള ബുദ്ധിസാമർത്ഥ്യങ്ങൾകൊണ്ടും ഈ കുട്ടികളും ജനങ്ങളുടെ പ്രശംസക്കു പാത്രരായിത്തീർന്നു. ഇവരുടെ സ്വഭാവഗുണങ്ങളെപ്പററി ജാനകിനേത്ത്യാരെ പലരും പലപ്പോഴും അനുമോദിക്കുകയും ചെയ്തിരുന്നു.

തങ്കം പതിനാറുവയസ്സായ പെൺകിടാവായിത്തീർന്നതു് മാധവിനേത്ത്യാക്കു വല്ലാത്ത സൈ്വരക്കേടിനു കാരണമായി ഭവിച്ചു. കണ്ടാൽ കണ്ടവരോടെല്ലാം ഇവൾക്കൊരു ഭർത്താവിനെ അന്വേഷിക്കുക, ഉച്ചക്കൂൺ കഴിഞ്ഞിരിക്കുന്ന സമയത്ത്, നേത്ത്യാരുടെ പതിവായ ജോലിയായിത്തീർന്നു. തങ്കം നല്ല കറുപ്പാണെങ്കിലും വലിയമ്മയുടെ ആഗ്രഹം സുന്ദരനും ധനികനുമായൊരു നമ്പൂതിരിപ്പാട്ടിനെക്കൊണ്ടു അവൾക്കു സംബന്ധം തുടങ്ങിക്കണമെന്നാണ്. ഇതിനെക്കുറിച്ച് വല്ലവരോടും മാധവിനേത്ത്യാർ സംസാരിക്കുന്നത് പററിനിന്നു കേട്ടു രസിക്കയാണ് തങ്കത്തിൻെറ ഇപ്പോഴത്തെ ഉദ്യോഗം.

ദാക്ഷായണിക്കു ഇരുപത്തഞ്ചുവയസ്സു പ്രായമായി. ഈ സ്ത്രീ ഭർത്താവൊന്നിച്ചു മുല്ലയ്ക്കൽതന്നെ താമസിച്ചുവരുന്നുണ്ടു്. സന്താനങ്ങൾ ഒന്നും ഇതുവരെ ഉണ്ടായിട്ടില്ല. ദാക്ഷായണിക്കു ഇതുകൊണ്ടുള്ളതിനേക്കാൾ അധികം ഖേദം തൻെറ സമ്പാദ്യം

ഇനിയും അമ്പതിനായിരമായില്ലല്ലൊ എന്നു വിചാരിച്ചാണ്. പണത്തിനു ദുരാശപിടിച്ചൊരു സ്ത്രീയാണ് ദാക്ഷായണി. ഭത്താവ് വേണുവിൻെറ പഠിപ്പിനും മററും ധാരാളമായി ചിലവുചെയ്യുന്നതു് ദാക്ഷായണിക്കു വലിയ വിരോധമാണ്. ചിലപ്പോൾ ശ്രീധരനുണ്ണിനായർ കുട്ടിലക്ഷ്മിയമ്മയെ ചെന്നു കണ്ടിരുന്നതും ഇവൾക്കു തീരെ രസിച്ചിരുന്നില്ല. ശ്രീധരനുണ്ണിനായർ ഈ വിരോധവും രസക്കേടുമൊന്നും വകവെച്ചതുമില്ല.

രുഗ്മിണിയമ്മയും സുന്ദരയ്യനുമായി സുഖമായനുവത്തിച്ചു വരുന്നുണ്ടു്. സുന്ദരയ്യൻെറ പന്തീരായിരമിപ്പോൾ മുപ്പതിനായിരത്തോളമട്ടത്തിട്ടുണ്ടു്. വ്യാധിഗ്രസ്തയായ കുട്ടിലക്ഷ്മിയമ്മയെക്കൊണ്ടൊ പരമസാധുവായ അമ്മിണിയെക്കൊണ്ടൊ സുന്ദരയ്യനും രുഗ്മിണിയമ്മക്കും യാതൊരലട്ടുമുണ്ടായില്ല. എങ്കിലും വേണുഗോപാലൻെറ വളച്ച് ഇവരുടെ സ്വൈരസല്ലാപവല്ലിക്കൊരു ഇത്തിക്കണ്ണിയായിട്ടാണ് പരിണമിച്ചത്. വേണുവിനെ അധികം ഭയപ്പെട്ടതു് രുഗ്മിണിയമ്മയേക്കാൾ സുന്ദരയ്യനായിരുന്നു. വേണുഗോപാലൻെറ സ്വഭാവം ആകപ്പാടെ എല്ലാംകൊണ്ടും നല്ലതാണെങ്കിലും, കുററം കണ്ടാൽ സാഹസികളേയും ധിക്കാരികളേയും ശിക്ഷിക്കുന്നകാൎയ്യത്തിൽ ആളും തരവും നോക്കാതെ പ്രവൃത്തിക്കുന്നവിധവുമായിരുന്നുവെന്നുകൂടി ഈ അവസരത്തിൽ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ ഒരു സ്വഭാവം വേണുവിൻെറ പ്രായത്തിലുള്ള ചെറുപ്പക്കാൎക്കു സാധാരണവുമാണല്ലൊ. പ്രായംചെന്ന് മനസ്സിനു പക്വതവന്നാലല്ലാതെ ഇതു തീരെ നശിക്കയുമില്ലല്ലൊ.

കമലത്തെ വീട്ടുകാരുടെ സ്ഥിതികൂടി അല്പം ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കുഞ്ഞമ്മാളുവിനു കളങ്കം പററിയതിനുശേഷം അവളുടെ ന്യായമായ ഭത്താവ് സുന്ദരയ്യനായിരുന്നില്ല. അങ്ങിനെ ആവണമെന്നു സുന്ദരയ്യനു കലശലായ മോഹവും ഉണ്ടായിരുന്നില്ല. സമത്ഥനായ ബ്രാഹ്മണൻ മുല്ലയ്ക്കൽ

രാമന്നുണ്ണിനായരെ അവിടെ കൊണ്ടുപോയി ചാടിച്ചു. ചില വിനെ ഭയപ്പെട്ടു വളരെക്കാലം സംബന്ധം വേണ്ടെന്നു വെച്ചിരുന്നിരുന്ന രാമന്നുണ്ണിനായർ അവസാനം ചതുരനായ സുന്ദരയ്യൻെറ പെരട്ടിൽ പെടുകയാണ് ചെയ്തത്. കുഞ്ഞമ്മാളുവിനെ മുല്ലയ്ക്കലേക്കു കൂട്ടിക്കൊണ്ടുവരുന്നത് കീർത്തിക്കു അല്പം കുറച്ചിലാണെന്നുകരുതി രാമന്നുണ്ണിനായർ അതു് സാവധാനത്തിലാവാമെന്നും തല്ക്കാലം രഹസ്യമായിരിക്കട്ടെയെന്നും തീർച്ചയാക്കി. കുഞ്ഞമ്മാളുവിൻെറ ജ്യേഷ്ഠത്തിയായ പാറുക്കുട്ടി ഒരു ക്ഷയരോഗംനിമിത്തം അകാലചരമഗതിയെ പ്രാപിച്ചു. പിനാങ്കിലേക്കു നന്നെ ചെറുപ്പത്തിലോടിപ്പോയ ശേഖരനെക്കുറിച്ച് ഇതുവരെ യാതൊരു വർത്തമാനവുമില്ല. വീട്ടിൽ ബാക്കിയായതു് വയസ്സനായ ഏരേശ്ശമേനോനും ഭാർഗ്ഗവിയമ്മയും ഇതുവരെ പ്രസവിച്ചിട്ടില്ലാത്ത കുഞ്ഞമ്മാളുവുമാണ്.

* * * *

ശ്രീരാമപുരത്തിന്നരികെ മലംപ്രദേശങ്ങളുണ്ടെന്ന് ഇതിന്നുമുമ്പ് പ്രസ്താവിച്ചിട്ടുള്ളതു് വായനക്കാർ മറന്നുപോയിരിക്കയില്ലല്ലോ. ഒരു ദിവസം അസ്തമനമടുത്തിരിക്കുന്നസമയം ഇവയുടെ ഒരു ഭാഗത്ത്—എന്നുവെച്ചാൽ കൊടുങ്കാട്ടിൻെറ വക്ഷസ്ഥലത്ത്—സൂര്യരശ്മികൾ ഒളിഞ്ഞുകളിക്കുന്ന മനോഹരമായ കാഴ്ചകണ്ടുല്ലസിച്ചുകൊണ്ട് സുന്ദരനായൊരു യുവാവ് ഒരു തോക്കുമെടുത്തു് സഞ്ചരിക്കയാണ്. ചുരുളൻകുടുമ വെട്ടിക്കളഞ്ഞു് പാശ്ചാത്യപരിഷ്കാരത്തിലാക്കീട്ടുണ്ടെന്നു മാത്രമല്ല മൊണ്ടിക്കുപ്പായവും കാലുറകളും ബൂട്ടീസ്സുകളും ഈ യുവാവ് ധരിച്ചിട്ടുണ്ട്. അരയിൽ തോൽകൊണ്ടുള്ളൊരു ബെൽട്ടിട്ടു വരിഞ്ഞു മുറുക്കിയതിൽനിന്ന് ഇടത്തുഭാഗത്തു് ഒരു ഷിക്കാർകത്തിയും വലത്തുവശത്ത് ഒരു തെരപ്പെട്ടിയും താഴോട്ടു തൂങ്ങിക്കിടക്കുന്നുണ്ട്. നായാട്ടുകാർ ഉഴന്നുനടക്കുന്ന കുറുക്കായ കുടുക്കുവഴികളും കടന്നു നടന്നുനടന്ന്, ഈ യുവാവു് ദുർഗ്ഗമമായൊരു പ്രദേശത്തെത്തി. തിങ്ങി

നില്ക്കുന്ന വൻമരങ്ങളുടെ പൂൎണ്ണതകൊണ്ടും, ദുഷ്ടമൃഗങ്ങളുടെ സൈപരസഞ്ചാരംകൊണ്ടും, ഘോരസൎപ്പങ്ങളുടെ ഭയങ്കരനികേതനങ്ങളാണെന്നുതോന്നുന്ന പുററുകൾ നിറഞ്ഞ പരിവായ്ക്കൂട്ടങ്ങൾകൊണ്ടും, അത്യന്തം ഭയാനകമായിരിക്കുന്ന ഈ പ്രദേശത്തെത്തിയിട്ടും പ്രസ്തുതഗംഭീരപുരുഷൻ കൂസൽകൂടാതെ വീണ്ടും വീണ്ടും മുമ്പോട്ടു നടന്നുതുടങ്ങി. "ആരിവിടെ വരാൻ പറഞ്ഞു?", എന്ന് പരുഷമായി ചോദിക്കുന്നവിധം മൊണ്ടിക്കുപ്പായത്തെപ്പിടിച്ചുവലിക്കുന്ന കണ്ടകക്കൂട്ടങ്ങളെ വലിച്ചെടുത്തുകളയുന്നതിന്ന് ഏകാകിയായി സഞ്ചരിക്കുന്ന യുവാവു് അവിടവിടെ നില്ക്കേണ്ടതായിവന്നു. ഇങ്ങിനെ കുറെ ദൂരം സഞ്ചരിച്ചതിനുശേഷം ഇരുട്ടു വന്നു കൂടുന്നതിന്നുമുമ്പു മടങ്ങിപ്പോയ്ക്കളയാമെന്നു തീൎച്ചയാക്കി പിൻതിരിഞ്ഞു നടന്നുതുടങ്ങി. എങ്കിലും പരിചയമില്ലാത്ത സ്ഥലമാകയാൽ വഴിതെററി വീണ്ടും മുന്നോട്ടുചെന്നതു് സാധുവായ യുവാവറിഞ്ഞതുമില്ല. കുറെനേരം കഴിഞ്ഞപ്പോൾ സൂൎയ്യൻ അസ്തമിക്കുകയും നമ്മുടെ യുവാവു് അന്ധകാരമയമായ ഘോരകാന്താരമദ്ധ്യത്തിൽ തനിയെ പെടുകയും ചെയ്തു.

യുവാവിന്റെ കഥ വല്ലാത്ത പരുങ്ങലിലായി! ജനശൂന്യവും ദുഷ്ടമൃഗപൂരിതവുമായ ദാരുണകാനനമദ്ധ്യം മൃത്യുവക്ത്രമാണെന്ന് ചോരത്തിളപ്പോടുകൂടിയ ചെറുപ്പക്കാരന്ന് ഇദംപ്രഥമമായ ബോധമുണ്ടാകയും, പ്രാണഭയംനിമിത്തം തന്റെ മനസ്സു കലങ്ങിച്ചമയുകയും ചെയ്തു. ഈ യുവാവിന്റെ ഇപ്പോഴത്തെ അവസ്ഥ, അഗാധമായ സമുദ്രത്തിൻനടുവിൽവെച്ചു് നശീകരണയന്ത്രം (ടാർപീഡൊ) കൊണ്ടു തകൎന്നുപോയ കപ്പലിലെ ജനങ്ങളുടേതുപോലെയായി. അവിവേകംനിമിത്തം തനിക്കു പിണഞ്ഞ ആപത്തിനെക്കുറിച്ചു് അത്യധികം വിഷാദിച്ചു. തന്റെ ബന്ധുജനങ്ങളെ കാണ്മാനുള്ള യോഗം ഇന്നത്തോടുകൂടെ അവസാനിച്ചേക്കാമെന്നു ഭയപ്പെട്ടു. അവരെ ദുഃഖിപ്പിപ്പാനിടയാക്കിയ തന്റെ മുഠാളത്തരത്തെ കുററപ്പെടുത്തി. ഇപ്പോൾ നേരി

ഉളിക്കുന്ന അത്യാപത്തിൽനിന്നു ഈശ്വരകടാക്ഷംകൊണ്ടു രക്ഷ പ്രാപിപ്പാൻ സംഗതിവന്നാൽ ഇനിമേൽ ഇപ്രകാരമുള്ള അപ കടത്തിൽ ചെന്നു ചാടുകയില്ലെന്നു ദൃഢമായിത്തന്നെത്താൻ ശ പഥം ചെയ്തു. ഇപ്പോഠം നേരിട്ടിരിക്കുന്ന വിപത്തൊഴിവാനാ യി യുവാവു അസാധാരണമായ ഭക്തിപുരസ്സരം സവ്വശക്തനെ പ്രാത്ഥിക്കയും ചെയ്തു.

കൂരിരുഠംകൊണ്ടു് കണ്ണു ലേശം കാണാതായി! 'വിധിപോ ലെ വരട്ടെ' എന്നു് അവസാനം സങ്കല്പിച്ചു. ഷിക്കാർ കത്തി യൂരി അരികെ വെച്ചു. തോക്കിനെ ഭദ്രമായി കയ്യിൽപിടിച്ചു് പ്രാണരക്ഷക്കു സദാ ജാഗരൂകനായി ഒരു പടപ്പിൻചുവട്ടിൽ പതുങ്ങിയിരുന്നു. എന്നാൽ ഈ ഇരിപ്പു് ഉറച്ചില്ല. ഇടക്കിടെ വ്യാഘ്രനാദവും ഗജഗജ്ജനവുംകേട്ടു് ചെറുപ്പക്കാരൻെറ ഉള്ളു കലങ്ങിപ്പോയി! എന്താ ചെയ്യേണ്ടതെന്നു് നിശ്ചയമില്ലാതെ ഇങ്ങിനെ ഇരിക്കുന്നതിൻമദ്ധ്യേ, വീണ്ടും ഒരു കാട്ടാനയുടെ ഗ ജ്ജനം കുറെ അടുത്തായി കേട്ടുവെന്നു മാത്രമല്ല അതു പാഞ്ഞു വരുന്ന ശബ്ദവും അയാളുടെ ചെവിയിൽ പതിച്ചു. പ്രാണ നിൽ കൊതിയില്ലാത്ത മനുഷ്യർ ആരാണു്? പറഞ്ഞനേരം കൊണ്ടു് യുവാവു് തപ്പിത്തടഞ്ഞൊരു മരത്തിന്മേൽ പൊത്തി പ്പിടിച്ചു കയറി. ഉടനെ ആ ജന്തു ആ മരത്തിൻചുവട്ടിൽക്കൂടി പോകുന്ന ഭയങ്കരമായ ശബ്ദവും കേട്ടു. തൻെറ ആയുസ്സിന്നു ബലമുണ്ടെന്നു് ചെറുപ്പക്കാരൻ ധരിച്ചു. എങ്കിലും ആഹാര മില്ലാതെ വിശന്നു തളന്നും, തണുപ്പുകാററുകൊണ്ടു കിടുകിടെ വിറച്ചും, രാത്രി മുഴുവനും ഉറക്കൊഴിച്ചും നേരം പുലരുന്നതുവ രെ എങ്ങിനെയാണു് ഈ മരത്തിൻമുകളിൽ ഇങ്ങിനെ ഇരു ന്നു കഴിച്ചുകൂട്ടുകയെന്നോത്തു് യുവാവിന്നു് വീണ്ടും വീണ്ടും ആധി മുഴുത്തു.

നിസ്സരണനായ കുമാരനെ പ്രകൃതി സഹായിക്കാമെന്നു തീ ച്ചയാക്കി-നാലുനാഴികനേരത്തെ ഇരുട്ടു കഴിഞ്ഞു. ദരിദ്രന്മാരു

ടെ വിളക്കെന്നു വിചാരിച്ചുവരുന്ന നിശാകരബിംബം ഉദിച്ചു വന്നു! യുവാവിൻെറ ഹൃദയകുമുദം വികസിപ്പാൻതുടങ്ങി. അധികം താമസിയാതെ ചന്ദ്രൻ നിലാവു കോരിച്ചൊരിഞ്ഞുതുടങ്ങി. നമ്മുടെ യുവാവു മരത്തിൻമുകളിൽ കുറേശയായി കയറിക്കയറി ച്ചെന്ന് അതിൻെറ ഒരററത്തെത്തി. കളങ്കരഹിതമായ തൻെറ ചന്ദ്രമുഖം തിരിച്ച് കിഴക്കുഭാഗത്തു നോക്കിയപ്പോൾ സുമാറ് അര ഫർലാങ്ങ് ദൂരത്തായി ശശാങ്കമണ്ഡലപ്രഭയാൽ വിലസിതമായൊരു വിശാലമൈതാനവും അതിൻമദ്ധ്യേ വലുതായ വെള്ളിത്തളികപോലെ മിന്നിത്തിളങ്ങുന്നൊരു തടാകവും കണ്ടു് വിസ്മയാകുലനായി! ആ പ്രദേശത്തെത്തന്നെ വീണ്ടും സൂക്ഷിച്ചുനോക്കിയപ്പോൾ തങ്കവർണ്ണവിഗ്രഹനായ ഒരാൾ ആ തടാകത്തിലിറങ്ങി സ്നാനംചെയ്യുന്നപോലെയും തോന്നി. ഇതു കണ്ടപ്പോൾ, വനദേവതകളെപ്പററി പറയുന്നതായി ചില യക്ഷികഥകൾ വായിച്ചിട്ടുള്ളതാണു് തനിക്കു ആദ്യമായി ഓർമ്മവന്നതു്. മുനികളുടേയും, യക്ഷികളുടേയും, ദേവതകളുടേയും കാര്യത്തിൽ തനിക്കിതുവരെ വിശ്വാസം തോന്നീട്ടുമില്ല. എന്തായാലും, ദുഷ്ടമൃഗസഹവാസം ത്യജിച്ചു സമജീവിയുടെ സ്വരൂപത്തിൽ കാണുന്ന ശരീരത്തിന്നടുത്തു ചെല്ലുകതന്നെയെന്നു യുവാവു തീർച്ചയാക്കി മരത്തിൽനിന്നിറങ്ങി കത്തി എടുത്തു ഉറയിൽതിരുകി, തോക്കു മെടുത്തു പുറപ്പെട്ടു. കുന്നിൻതാഴത്തുള്ളൊരു ഗുഹാമുഖത്തിലെത്തി. അതിലൂടെ താഴ്ന്നുനോക്കിയപ്പോൾ, ആ കണ്ടതു് ഒരു ഗുഹയല്ലെന്നും ഒരു പാറപ്പിളപ്പുമാത്രമാണെന്നും തെളിയിക്കുന്ന വിധം, പിളപ്പിൻെറ മറേറ അററത്തു ചന്ദ്രപ്രകാശം കണ്ടു. പാറപ്പിളപ്പിലൂടെ നൂണുപോയി, തപ്പിത്തടഞ്ഞു്, ഒരുവിധം അങ്ങനെയിങ്ങനെ മൈതാനത്തിനുള്ളിൽ ചെന്നുകയറി. ചുററുപുറവും നോക്കിയപ്പോൾ മൈതാനം ഉന്നതങ്ങളായ കുന്നുകളാൽ എൺപാടും ചുററപ്പെട്ടതായികണ്ടു. മൈതാനത്തിൻമദ്ധ്യേ, ഒരു വരാംഗിയുടെ വദനകമലമെന്നവിധം, തടാകം തിളങ്ങുന്ന

ത്തും കണ്ടു. മെല്ലെ നടന്നു തടാകത്തിന്നരികെ ചെന്നു. അവിടെ നോക്കിയപ്പോൾ അതിൽ കുളിച്ചിരുന്നവിധം തോന്നിയ മാനുഷരൂപത്തെ കണ്ടത്തുമില്ല. യുവാവു വല്ലാതൊന്നന്ധാളിച്ചു! ഈ പ്രദേശം വനദേവതയുടെ വസതിതന്നെയെന്നു തത്സമയം ഒരന്ധവിശ്വാസം തോന്നി സ്തംഭിതനായി അല്പനേരം നിന്നശേഷം കടവെന്നുതോന്നുന്ന ഒരു ഭാഗത്തിറങ്ങി കാലും മുഖവും കഴുകി. "ഇതു വെള്ളംതന്നെയാണ്. നല്ല തണുത്തവെള്ളം. എന്റെ കൈകൊണ്ടു ഞാൻ അതെടുത്തിപ്പോൾ മുഖം കഴുകിയില്ലെ? ഇതു തടാകംതന്നെ. ഈ കണ്ടതു മൈതാനംതന്നെ. വെറും തോന്നലല്ലാ" എന്നീവിധം യുവാവു തന്നത്താൻ പറയുകയും അകത്തുള്ള പേടി പോക്കുന്നതിന്നായി ഒരു പാട്ടിന്റെ കഷണം മൂളുകയുംചെയ്തു. മുഖം കഴുകി മേല്പോട്ടു കയറുമ്പോൾ ഒരു തുണിക്കഷണം കിടക്കുന്നതുകണ്ടു. അതെടുത്തല്പനേരം പരിശോധിക്കയും ആ പ്രദേശം മനുഷ്യസഞ്ചാരമുള്ളതാവാനേ വഴിയുള്ളുവെന്നു നിൎദ്ധാരണംചെയ്കയും ചെയ്തു. എന്തായാലും സ്വൈരമായി സഞ്ചരിക്കാവുന്ന ഈ മനോഹരതലത്തിൽ വന്നു ചേൎന്നതുതന്നെ തന്റെ മഹാഭാഗ്യമാണെന്നു യുവാവു വിചാരിച്ചു. അവിടെ ഒരു ഭാഗത്തു് മനസ്സമാധാനത്തോടുകൂടിയിരുന്ന് അല്പം വിശ്രമിക്കുകതന്നെയെന്നുറച്ചു.

ഇങ്ങിനെയിരുന്നു വീണ്ടും ചുററുപുറവും സൂക്ഷിച്ചുനോക്കിയപ്പോൾ കുന്നിന്റെ ഒരു മൂലക്കൽ ഒരു ചെറിയ ദീപ്തി കണ്ടതുപോലെ തനിക്കു തോന്നി. അതെന്താണെന്നറിയുന്നതിന്നു തോക്കുമെടുത്തു കാലടിശബ്ദം പുറപ്പെടുവിക്കാതെ മന്ദങ്ങനെ നടന്നുചെന്നു. ദീപ്തികണ്ട സ്ഥലമെത്തി. അതൊരു ഗുഹാദ്വാരമായിരുന്നു. ചാടിയാൽ വെടിവെക്കാമെന്നുറച്ച്, കുതിരയെ ശരിയാക്കി, തോക്കിനെ ഭദ്രമായി പിടിച്ച്, കുനിഞ്ഞൊന്നെത്തിനോക്കി. യുവാവു വിസ്മയഭരിതനായി!

ഗുഹാന്തരാളത്തിൽ സ്വല്പം വിറകു കത്തുന്നു! ജടാഭാരത്തെപ്പൂണ്ടൊരു സുകുമാരകളേബരൻ അതിന്നരികേയിരുന്ന് ക

ണ്ണടച്ചു ധ്യാനംചെയ്യുന്നു! സർവ്വാംഗം ഭസ്മം പൂശിയും, കഴുത്തിലും അംഗസന്ധികളിലും രുദ്രാക്ഷമണിഞ്ഞും, കാഷായവസ്ത്രമുടുത്തുംകൊണ്ട് മാൻതോലിന്മേൽ ഏകാഗ്രചിത്തനായ് സ്ഥിതിചെയ്യുന്ന ഈ സന്ന്യാസിയുടെ മുഖാംബുജത്തിൽ വിലസുന്ന ദിവ്യതേജസ്സുകണ്ടപ്പോൾ അദ്ദേഹത്തിന്റെ കാൽക്കൽ സാഷ്ടാംഗം വീണു നമസ്കരിക്കാനാണ് നമ്മുടെ യുവാവിനു ആദ്യമായി തോന്നിയത്. എങ്കിലും തൽക്ഷണം അങ്ങിനെ ചെയ്യാതെ കണ്ണടച്ചിരിക്കുന്ന യതിയുടെ ധ്യാനനിഷ്ഠ കഴിയുന്നതുവരെ കാത്തുനിൽക്കുകതന്നെയെന്നുറച്ച് അവിടെത്തന്നെ നിശ്ചലനായി നിന്നു. ഒരരമണിക്കൂർ കഴിഞ്ഞപ്പോൾ സന്ന്യാസി കൺമിഴിച്ചു. കാത്തുനില്ക്കുന്ന യുവാവു തൊണ്ടയൊന്നനക്കി. സന്ന്യാസിയുടെ ദൃഷ്ടികൾ യുവാവിന്റെ സുന്ദരമായ മുഖത്തു പതിച്ചു. അഭയകാംക്ഷി സന്ന്യാസിയുടെ കാൽക്കൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. സന്ന്യാസി യുവാവിനെ തലോടിയെഴുന്നേല്പിക്കുകയും, ആംഗ്യംകാണിച്ച് അരികത്തു പിടിച്ചിരുത്തുകയും ചെയ്തു. പിന്നീട്, അവിടെയെത്തുവാൻ സംഗതിയായതെങ്ങിനെയെന്നു ആംഗ്യംകൊണ്ടുതന്നെ സന്ന്യാസിചോദിച്ചു. അന്നു കാലത്തു ഷിക്കാറിനു വന്നതാണെന്നും, ഉച്ചവരെ ഷിക്കാറുചെയ്തുവെന്നും, വൈകുന്നേരം കാട്ടിലൂടെ താൻ തനിയെ നടക്കയായിരുന്നുവെന്നും, മററുമുള്ള സംഗതികൾ അതിഥി സന്ന്യാസിയെ ധരിപ്പിച്ചു. വീണ്ടും ചില കൈമുദ്രകൾ സന്ന്യാസി കാണിച്ചപ്പോൾ ഊരും പേരും മററും ചോദിക്കയാണെന്നു യുവാവിനു തോന്നി. താൻ ശ്രീരാമപുരത്തു മുല്ലയ്ക്കൽ ശ്രീധരനുണ്ണി മൂപ്പിൽനായരുടെ ഏകപുത്രനായ വേണുഗോപാലനാണെന്നും, മുറാളത്തരംകൊണ്ടു വഴിതെററി കാട്ടിൻനടുവിൽ കുടുങ്ങിപ്പോയെങ്കിലും, ദൈവഗത്യാ ഇവിടെ വന്നുചേർന്നു യോഗ്യനായ അദ്ദേഹത്തെ സന്ദർശിപ്പാൻ സംഗതിവന്നതുകൊണ്ട് തനിക്കു വലുതായ ഭാഗ്യം കളഞ്ഞുകിട്ടിയതുപോലെ തോന്നുന്നുണ്ടെന്നും, മററും മധുരസ്ഫുടമായി

വിനയപൂർസ്സരം വേണുഗോപാലൻ ഉണർത്തിച്ചു. വേണുവിന്റെ ഭാവവും പ്രകൃതവും മനോഹരമായ വദനവും യതിയുടെ മനസ്സിനെ വശീകരിച്ചു.

* * * *

പിന്നീട് രണ്ടുപേരും കുറെ മരക്കിഴങ്ങു ചുട്ടുതിന്നുകയും ശുദ്ധജലം കുടിക്കുകയും ചെയ്തു. വിശപ്പുകൊണ്ടുവലയുന്ന വേണുഗോപാലനു മരക്കിഴങ്ങു ചുട്ടത് ബഹു രുചികരമായിട്ടാണ് തോന്നിയത്. വിശപ്പ് ഒട്ടടങ്ങുകയും തീക്കാഞ്ഞു ശരീരമെല്ലാം ചൂടുപിടിക്കുകയും ചെയ്തപ്പോൾ, തളർച്ച തീർന്ന വേണുഗോപാലനു സന്ന്യാസിയെക്കുറിച്ചു കുറഞ്ഞൊന്നറിവാൻ മോഹം തോന്നി. എങ്കിലും ചോദിക്കുന്നതു അദ്ദേഹത്തിനിഷ്ടമാവുമോ എന്നും, അഥവാ ചോദിച്ചാൽതന്നെ മൌനം ദീക്ഷിച്ചിരിക്കുന്ന അദ്ദേഹം തന്നോടെങ്ങിനെ വിവരം പറഞ്ഞു മനസ്സിലാക്കുമെന്നും ശങ്കിച്ച് വേണുഗോപാലൻ കുറെനേരം മടിച്ചിരുന്നു. താൻ പറഞ്ഞതെല്ലാം മനസ്സിലായ വിധമായിരുന്നു അദ്ദേഹത്തിന്റെ മുഖഭാവം. പക്ഷെ മഹാന്മാർക്കു ഏതുഭാഷയും അറിഞ്ഞുവെന്നും വന്നേക്കാം. എന്തായാലും, അദ്ദേഹത്തോടൊന്നു ചൊദിക്കുകതന്നെയെന്നുറച്ചിപ്രകാരം പറഞ്ഞു:—

"സ്വാമിൻ! നിന്തിരുവടിയാരാണെന്നും സ്വദേശമേതാണെന്നും മററുമുള്ള വിവരമറിവാൻ എന്റെ മനസ്സു കൊതിക്കുന്നു. വിരോധമില്ലെങ്കിൽ മൂഢനായ എന്നെ ഗ്രഹിപ്പിക്കേണമെന്നു വിനയപൂർവ്വം അപേക്ഷിക്കുന്നു"

സന്ന്യാസി നെററി കൈകൊണ്ടു തടവി അല്പം ആലോചിച്ചതിന്നു ശേഷം ഇപ്രകാരം മധുരമായരുളിച്ചെയ്തു:—

"ഹേ! യോഗ്യനായ യുവാവെ! അങ്ങ് യോഗ്യനും സത്യസന്ധനുമാണെന്നു അങ്ങയുടെ നിഷ്കളങ്കമായ ഹൃദയത്തിന്റെ സൂചികയായി വിളങ്ങുന്ന വദനാരവിന്ദത്തിൽനിന്നു ഞാൻ ധരിക്കുന്നുണ്ടു. എന്റെ വിവരം കുറഞ്ഞൊന്നു ഞാൻ അങ്ങയെ

ഗ്രഹിപ്പിക്കുകയും ചെയ്യാം. എന്നാൽ എന്നെ ഇവിടെ കണ്ടെത്തിയ വിവരവും മററും ഗൂഢമായി വെക്കാമെന്ന് അഗ്നി സാക്ഷിയായി ഒരു പ്രതിജ്ഞചെയ്താൽ കൊള്ളാമെന്നുണ്ട്. അങ്ങയുടെ പേരിൽ വിശ്വാസമില്ലായ്കകൊണ്ടല്ലാ ഞാൻ ഇങ്ങിനെ പറയുന്നത്. വിവരം രഹസ്യമായി വെക്കുന്നതിന്നു എന്നൊന്നും അങ്ങയെ ഓൎമ്മപ്പെടുത്തുന്നതിന്നു മാത്രമാണ് ഇങ്ങിനെ ഒരു പ്രതിജ്ഞ ചെയ്താൽ കൊള്ളാമെന്നു ഞാൻ താല്പൎയ്യപ്പെടുന്നത്.

സന്ന്യാസി മലയാളം സംസാരിക്കുന്നതു കേട്ട് വേണുഗോപാലൻ ആശ്ചൎയ്യപ്പെട്ടു. ഇദ്ദേഹത്തെക്കുറിച്ചുള്ള വൎത്തമാനം താൻ എന്തിനാണ് അന്യരെ ഗ്രഹിപ്പിക്കാൻ പോകുന്നത്? പ്രതിജ്ഞ ചെയ്യുന്നതിന്നു യാതൊരു വിരോധവുമില്ലെന്നു തല്ക്കാലമുണ്ടായ ഔൽസുക്യം നിമിത്തം വേണുഗോപാലൻ നിശ്ചയിക്കുകയും, യാതൊരു വിചികിത്സയും കൂടാതെ അടുത്തെരിഞ്ഞുകൊണ്ടിരിക്കുന്ന അഗ്നിയെ സാക്ഷിയാക്കി സത്യം ചെയ്യുകയും ചെയ്തു. യുവാവു സത്യപരിപാലനനിരതനാണെന്ന് അയാളുടെ അപ്പോഴത്തെ ഭാവത്തിൽ നിന്നു സന്ന്യാസിക്കു പൂൎവ്വാധികം വിശ്വാസം തോന്നുകയും അദ്ദേഹം താഴെ പറയുന്ന സംഗതികൾ അയാളെ ധരിപ്പിക്കുകയും ചെയ്തു.

കാലവും സ്വദേശവും ചില കാരണവശാൽ ഇപ്പോൾ ഗ്രഹിപ്പിക്കുന്നില്ലെന്നും, തന്റെ പേർ ശേഖരദാസനാണെന്നും, മുമ്പ് താൻ മൂഢനും നിൎഗ്ഗതിയുമായൊരു ബാലനായിരുന്നുവെന്നും, വേണുഗോപാലന്റെ പ്രായത്തിൽ ചില സംഗതിവശാൽ ഐഹികസുഖങ്ങളിൽ വെറുപ്പുതോന്നി സ്വദേശംവിട്ടു പുറപ്പെട്ടുപോയിരുന്നുവെന്നും, തൃശ്ശിനാപ്പള്ളി, ശ്രീരംഗം, മധുര, രാമേശ്വരം എന്നീ ദിക്കുകളിലെ പുണ്യക്ഷേത്രങ്ങൾ ചുററിത്തിരിഞ്ഞു പടിഞ്ഞാറെ കരയിലൂടെ സഞ്ചരിച്ചു ഗോകൎണ്ണത്തെത്തിയെന്നും അവിടെ നിന്നു വടക്കേ ഇന്ത്യക്കു പോയി ഗംഗാസ്നാനം ചെയ്ത്

കാശിക്ഷേത്രത്തിൽ ചെന്ന് കുറേകാലം വിശ്വനാഥസ്വാമിയെ ഭജിച്ചിരുന്നുവെന്നും, പിന്നീട്ട ഹരിദ്വാരം വഴിയായി ഹിമവൻ പർവ്വതത്തിൻെറ താഴ്വരയിൽ ചെന്നുവെന്നും, പ്രാണഭയമില്ലാതെ ഒന്നുരണ്ടു പർവ്വതനിര കയറിയിറങ്ങിച്ചെന്നൊരു പ്രദേശത്തു സഞ്ചരിക്കുമ്പോൾ ആകസ്മികമായി ഒരു യതിവരനെ കണ്ടെത്തിയെന്നും, അദ്ദേഹത്തെ ഭക്തിപൂർവ്വം ശുശ്രൂഷ ചെയ്തുകൊണ്ട് ഏറെക്കാലമവിടെത്താമസിച്ചുവെന്നും, അദ്ദേഹം വാത്സല്യപുരസ്സരം തനിക്കു ചില സാരോപദേശങ്ങൾ നൽകിയതിനുശേഷം ദേഹത്യാഗം ചെയ്തുവെന്നും, പിന്നീട്ട താൻ പുറപ്പെട്ട് സഞ്ചരിച്ച് സഞ്ചരിച്ച് വന്നിവിടെത്താമസമാക്കിയിട്ടധികം ദിവസമായില്ലെന്നും, മററുമുള്ള സംഗതികൾ സന്യാസി വേണുവിനെ ധരിപ്പിച്ചു. ഇതെല്ലാം കേട്ടുകൊണ്ട് സ്തംഭിതനായിരുന്ന വേണുഗോപാലൻെറ മനോഹരനേത്രങ്ങൾ സന്തോഷാശ്ചര്യാതിരേകം നിമിത്തം ബാഷ്പപൂർണ്ണങ്ങളായി.

പിന്നീട്ട രണ്ടുപേരും നാട്ടുവർത്തമാനങ്ങളോരോന്നു പറഞ്ഞുകൊണ്ടിരുന്നു. ഈ സംഭാഷണത്തിന്നിടയിൽ വേണുഗോപാലൻ തൻെറ കാരണവർ എരേശ്ശമേനോൻേറയും ഭാര്യവീട്ടുകാരുടേയും വർത്തമാനങ്ങളും, കമലത്തെ പാറുക്കുട്ടി മരിച്ചുപോയ കഥയും, വ്യാധിഗ്രസ്തയായ കുട്ടിലക്ഷ്മിയമ്മയുടെ ശോചനീയാവസ്ഥയും മററും സന്യാസിയെ ഗ്രഹിപ്പിച്ചു. ഇതു കേട്ടപ്പോൾ ശേഖരദാസൻെറ മുഖം ഒന്നു വാടിയവിധം വേണുഗോപാലൻ കണ്ടു. ഉടനെ അദ്ദേഹം, 'സമയം രണ്ടുമണിയായതുകൊണ്ടു ഇനി നിദ്രപ്രാപിച്ച് അല്പം വിശ്രമിക്കുന്നതു നല്ലതാണെ'ന്നു യുവാവിനോടു പറകയും, ഉറക്കംവന്നു തൂങ്ങിക്കൊണ്ടിരിക്കുന്ന കണ്ണുകളോടുകൂടിയ വേണു അവിടെത്തന്നെ ഒരു ഭാഗത്തു കിടക്കുകയുംചെയ്തു.

* * * *

കിടക്കുന്നതിന്നുമുമ്പെ ഉറങ്ങിയിരുന്ന വേണു. ഉണൎന്നുനോക്കിയപ്പോൾ സമയം ഏഴുമണിയായി. ഏഴരനോററുപോയി

കാലും മുഖവും കഴുകി വന്ന ഉടനെ സന്ന്യാസി ചില ഫല ങ്ങൾ ഭക്ഷിപ്പാൻ കൊടുത്തു. ബന്ധുജനങ്ങൾ വേണുവിനെ കാണാതെ വ്യസനിക്കുന്നുണ്ടായിരിക്കുമെന്നും, ഉടനെ നാട്ടിലേക്കു പോകേണ്ടു"മെന്നും സന്ന്യാസി യുവാവിനോടു പറഞ്ഞു. വേണുഗോപാലൻ സന്ന്യാസിയെ നമസ്കരിച്ചെഴുന്നേററിപ്രകാരം പറഞ്ഞു :—

"സ്വാമിയുടെ അപൂർവ്വദർശനം നിമിത്തം എനിക്കു അനന്തഭാഗ്യം ലഭിച്ചതുപോലെ തോന്നുന്നുണ്ടു. വിട്ടു പോവാൻ മനസ്സു വരുന്നില്ല. ഇനി എന്നാണ് സ്വാമിയെ സന്ദർശിപ്പാൻ എനിക്കു അനുവാദം നൽകുന്നതു ? കൂടക്കൂടെ വന്നു കാണണമെന്നു എനിക്കു വലുതായ മോഹം ഉണ്ടു".

സന്ന്യാസി:—ഇനി എന്നെ കാണണമെന്നാഗ്രഹിക്കേണ്ട. കാണാതിരിപ്പാനാണെളുപ്പം. ഞാൻ ഒരിക്കലും സ്ഥിരമായി താമസിക്കുക പതിവില്ല.

ഇതു കേട്ടപ്പോളുണ്ടായ സന്താപം നിമിത്തം വേണുഗോപാലൻെറ മുഖം വാടി കാൽക്കൽ സാഷ്ടാംഗം വീണു നമസ്കരിച്ച് തന്നെ അനുഗ്രഹിക്കേണമെന്നു സന്ന്യാസിയോടു അപേക്ഷിച്ചു.

സന്ന്യാസി:—"വ്യസനിക്കേണ്ട. അങ്ങക്കു സർവ്വഭാഗ്യവും വന്നുചേരും. എല്ലാകാലത്തും സത്യസന്ധനായിത്തന്നെ വർത്തിക്കുക" എന്നു അനുഗ്രഹിച്ച്, കൈകൊണ്ടു ദേഹമെല്ലാം തലോടി വേണുവിനെ എഴുന്നേല്പിച്ചു.

വേണു:—(കണ്ണീർ പൊഴിച്ചുകൊണ്ടു) ത്രികാലജ്ഞനായിരിക്കുന്ന തിരുവടി അരുളിച്ചെയ്യുന്നതു നിഷ്ഫലമായി വരികയില്ലെന്നു എനിക്കു ദൃഢമായ വിശ്വാസമുണ്ട്. എങ്കിലും മാറാത്ത രോഗം പിടിപെട്ടുകിടക്കുന്ന മാതാവിൻെറ അവസ്ഥ എന്നെ ആജീവനാന്തം ഖേദിപ്പിക്കുമല്ലൊ. ഇതിനൊരു നിവൃത്തി ചെയ്യുന്നതല്ലാതെ ഞാൻ ഒരു കാലത്തും ഭാഗ്യവാനാവുന്നതല്ല.

സന്ന്യാസി:—ഈ ഭസ്മം തേനിൽ ചാലിച്ചു നാവിൽ പുരട്ടികൊടുത്താൽ വാക്ശക്തിയുണ്ടാവും. രാത്രി ഉറങ്ങുന്ന സമയത്ത് പുരട്ടിയാൽ മതി. അത് ആരും അറിയുകയും അരുത്.

രോഗം മുഴുവനും കാലക്രമംകൊണ്ടു ഭേദപ്പെടുകയും ചെയ്യും. അതിനു അങ്ങ തന്നെ കർത്താവായും വരും. അധൈര്യപ്പെടാതെ സത്യപരനായി സദാവർത്തിക്കുക. അങ്ങക്കു സർവ്വമംഗലവും ഭവിക്കും.

വേണുഗോപാലൻ ദിവ്യഭസ്മം വാങ്ങി, സന്ന്യാസിയെ മൂന്നു പ്രദക്ഷിണം ചെയ്തു നമസ്കരിച്ചെഴുന്നേററ്, സന്തോഷാകുലനായി തോക്കുമെടുത്ത്, ചെന്നവഴിയെ തിരിയെ പുറപ്പെട്ടു. ചന്ദ്രശേഖരദാസൻ തന്റെ ദിനകൃത്യങ്ങളിൽ പ്രവേശിക്കുകയും ചെയ്തു.

---

# ഒമ്പതാം അദ്ധ്യായം.

## ഭസ്മവിശേഷം.

മാതാവിന്റെ വാക്ശക്തി ഒരു ഇലയിൽ പൊതിഞ്ഞു കെട്ടി, കുപ്പായത്തിന്റെ സഞ്ചിയിലിട്ടു, ഭദ്രമായി സൂക്ഷിച്ചുകൊണ്ടുവരുന്ന വേണുഗോപാലൻ പറവകളുടെ വേഗത്തിലാണ് ചിറകില്ലാതെ പറന്നുവരുന്നത്. കൂടക്കൂടെ സഞ്ചിതടവി ആ ദിവ്യസാധനം അവിടെത്തന്നെയിരിക്കുന്നുണ്ടോ എന്നു വഴിനീളെ ലക്ഷോപലക്ഷം പ്രാവശ്യം സന്ദേഹനിവൃത്തി വരുത്തുകയും ചെയ്തിരുന്നു. തലേദിവസം തന്റെ ഒരുമിച്ചു നായാട്ടിനുണ്ടായിരുന്ന ചില മലയന്മാരെ വഴിയിൽവെച്ചു കാണുകയും, അവർ രാത്രിമുഴുവനും തന്നെക്കാണാതെ വളരെ വ്യസനിച്ചുവെന്നു കണ്ണീർ വാർത്തുകൊണ്ടു പറയുകയും ചെയ്തപ്പോൾ, തനിക്കു യാതൊരു ഹാനിയും പററാതെ കാട്ടിൽതന്നെ ഒരിടത്തു രാത്രി മുഴുവനും കഴിച്ചുകൂട്ടിയെന്നും, അടുത്തിനിയൊരിക്കൽവന്നു അവ

ംരെ കണ്ടുകൊള്ളുന്നതാണെന്നും മാത്രം പറഞ്ഞു വേണുഗോപാലൻ ശ്രീരാമപുരത്തേക്കു ത്വരിതതരംനടന്നുതുടങ്ങി. മനസ്സിലുള്ള സന്തോഷാതിരേകം നിമിത്തം വഴിയുടെ ദീൎഘത ലേശം അറിഞ്ഞില്ലെന്നു മാത്രമല്ല തനിക്കു യാതൊരു ക്ഷീണവും തോന്നിയതുമില്ല. കഠോരമായ വെയിലിൻെറ ഉഗ്രതകൊണ്ടു യുവാവിൻെറ ദേഹം മുഴുവനും സ്വേദസംസിക്തമായിത്തീൎന്നുവെങ്കിലും അമിതാനന്ദലഹരിയിൽ ലയിച്ചിരുന്ന തൻെറ ഹൃദയം നിലാവേററ കുമുദത്തെപ്പോലെ കുളുൎത്തുല്ലസിച്ചതേയുള്ളു. മാതാവിൻെറ വരുഭാഷിതം ശ്രവിപ്പാനുള്ള ഭാഗ്യയോഗം തനിക്കിന്നുണ്ടാവുആന്നു വേണു ദൃഢമായി വിശ്വസിക്കുകയും, തൻെറ ജീവദശതന്നെ ഒന്നുമാറി പുതുതായൊരു ജന്മാന്തരവിശേഷം സിദ്ധിച്ചപോലെ വേണുവിനു തോന്നുകയും ചെയ്തു. താൻ കുടുക്കിൽ പെട്ടുവിവരം നാട്ടിലുള്ളവർ തല്ക്കാലം അറികയില്ല. നായാട്ടിനുമറേറാ യി താമസിച്ചതാണെന്നു മാത്രമേ അവർ വിചാരിക്കുഎങ്കിലും തലേദിവസം രാത്രിയിലുണ്ടായ അത്ഭുതകരമാനുഭവം രഹസ്യമായി മനസ്സിൽതന്നെ എന്നൊന്നും വെച്ചിരിമനസ്സുഭാരം ഇപ്പോഴാണ യുവാവിൻെറ മനസ്സിനെ വ്യാകുലപ്പെടുത്തുവാൻ തുടങ്ങിയത്. താൻ മരിക്കുന്നതുവരെ ഈ സംഗതി ആരോടും പറയാതെ ഹൃദയത്തിൽതന്നെ ഗൂഢമായി നിക്ഷേപിച്ചുകൊള്ളാമെന്നു സന്ന്യാസിയോടു പ്രതിജ്ഞയും ചെയ്തിട്ടുണ്ട് ഈ പ്രതിജ്ഞ ലംഘിക്കുന്നതും അധൎമ്മമാണ. മററാരോടും ഈ സംഗതിയെപ്പററി പറഞ്ഞില്ലെങ്കിലും, കമലത്തിനോടും അമ്മിണിയോടും ഇതിനെക്കുറിച്ചു പറഞ്ഞുരസിപ്പാൻ തരമില്ലല്ലൊ എന്നുവിചാരിച്ചു വേണു അത്യധികം വ്യസനിച്ചു.

സന്താപാധിക്യത്തിൽ പ്രിയജനങ്ങളോടൊത്തുള്ള വിലാപം നിമിത്തം നമ്മുടെ മനസ്സിന്നു ആശ്വാസം ലഭിക്കുന്നതുപോലെ, സന്തോഷാധിക്യം ഹൃദയത്തിൽ തള്ളിത്തിങ്ങിവരുമ്പോൾ പ്രിയജനസല്ലാപംമൂലം അതിൻെറ പ്രവാഹശക്തിയൊഴിപ്പാ

ൻ സൌകൎയ്യമില്ലാതെവന്നാൽ വലുതായ കുണ്ഠിതവുമുണ്ടാവുന്നതാണ്. മന്ദമാരുതൻ ദാവാനലനെന്ന വിധവും, ഹരിചന്ദനച്ചാർ കനലെന്നപോലെയും വിരഹാതുരൎക്കു തോന്നുന്നു!—ശോഭാവഹമായ ഉദ്യാനം ശ്മശാനഭൂമിപോലെ വിധവകൾക്കു തോന്നുന്നു!—സന്തോഷാവസരങ്ങളിൽ പുത്രാൎത്തകളായ ജനനിമാർ കേഴുന്നു!—ദുഃഖത്തിലെന്നപോലെ സുഖത്തിലും മനുഷ്യർ കൂട്ടുകാർ വേണമെന്നാഗ്രഹിക്കുന്നവരാണ്. വിപുലമായ ദുഖം നേരിടുന്ന സമയം നാം നമ്മുടെ ഉത്തമസ്നേഹപാത്രങ്ങളുടെ സംയോഗമിച്ഛിക്കുന്നു. വലുതായ സന്തോഷമുണ്ടാവുമ്പോഴും മിത്രദാരാദികളുടെ സമ്പൎക്കം നാം കൊതിക്കാറുണ്ടു. ഇതിന്നു സൌകൎയ്യം ലഭിച്ചില്ലെങ്കിൽ നമുക്കു എന്തെന്നില്ലാത്ത ഉൽക്കണ്ഠയും, കുണ്ഠിതവും ഉണ്ടാകുന്നു.

ഇതിന്നുംപുറമെ രഹസ്യമായൊരുസംഗതി മനസ്സിൽ തന്നെ ആജീവനാന്തം അടച്ചുപൂട്ടി വെച്ചിരിക്കുന്നതിന്നു ഒരു മനുഷ്യന്നു അസാധാരണമായ മനോബലവും ഉണ്ടായിരിക്കേണ്ടതാണ്. ആ രഹസ്യം, വഹിപ്പാൻ വഹിയാത്തൊരു പേരും ഭാരമെന്നവിധം സൎവ്വദാ ഹൃദയത്തെ അമൎത്തി ഞെക്കികൊണ്ടിരിക്കും. ആ ദുസ്സഹമായ ചുമടിറക്കിവെപ്പാൻ ഒരു ചുമതാങ്ങിക്കല്ലു കാണണമെന്നാഗ്രഹിക്കുന്നതു മനുഷ്യന്റെ സ്വാഭാവികമായ ചിത്തവൃത്തികളിൽ ഒന്നാണ്. നിസ്സാരമായൊരു രഹസ്യം പോലും ചിലൎക്കു ഒരഞ്ചു മിനിട്ടുനേരമെങ്കിലും ഗോപ്യമായിവെപ്പാൻ സാധിക്കയില്ല. മററുചിലൎക്കു രഹസ്യമായൊരുസംഗതി മനസ്സിൽവെച്ചുകൊണ്ടു ഉറങ്ങുവാൻ സാധിക്കയില്ല. ഇങ്ങിനെയുള്ള കൂട്ടർ രഹസ്യമായ സംഗതികളിറക്കിവെപ്പാൻ തക്കതായ ചുമതാങ്ങികൾ വേണമെനിച്ഛിക്കുന്നവരുമല്ല. അവർ ആ ഭാരം സ്വേച്ഛപോലെ വല്ലിവടേയും താഴത്തിട്ടുകളയുന്നു. 'ഗൂഢമായിവെക്കാം' എന്നു പ്രതിജ്ഞചെയ്യുകയും, അനന്തരം അന്യരെ ഗ്രഹിപ്പിച്ചതിന്നശേഷം അവരെക്കൊണ്ടും അങ്ങിനെ ഒരു പ്രതി

ജ്ഞ ചെയ്യിക്കുകയും ചെയ്യുന്ന ജനങ്ങൾക്ക്, തങ്ങൾ വാഗ്ദത്ത ലംഘനം ചെയ്കയാണെന്ന ബോധം, സാധാരണയായി ഉണ്ടാവുന്നതുമില്ല. ചില സംഗതികൾ മരിക്കുന്നതുവരെ ഗോപ്യങ്ങളായി വെക്കുന്ന ജനങ്ങളുമുണ്ട്. അവരെല്ലാം മനോബലമുള്ളവരാണെന്നും പറഞ്ഞുകൂടാ. ഒരു കള്ളൻ തന്റെ മോഷണം അന്യരെ ഗ്രഹിപ്പിക്കാറില്ല; തനിക്കു പററിയ അവമാനം ഒരാൾ മററുള്ളവരിൽനിന്നു മറച്ചുവെക്കുന്നു. ചെറുപ്പകാലങ്ങളിൽ തങ്ങൾക്കുപിണഞ്ഞ ജളത്വങ്ങളും വിഡ്ഢിത്വങ്ങളും, തങ്ങൾ ന്യായരഹിതമായിചെയ്ത ചേഷ്ടിതങ്ങളും മരിക്കുന്നതുവരെ ചിലർ പുറത്തുപറകയില്ല. ഈ വകുപ്പുകളിലൊന്നും പെടാത്തതും എല്ലാവരെയും ഗ്രഹിപ്പിച്ചു രസിപ്പാനാഗ്രഹം തോന്നിക്കുന്നതുമായൊരുസംഗതിയാണ്. രഹസ്യമായി എന്നൊന്നും വെച്ചുകൊള്ളാമെന്നു വേണുഗോപാലൻ സന്ന്യാസിയോടു അഗ്നിസാക്ഷിയായി സത്യം ചെയ്തിട്ടുള്ളത്. താൻ കാട്ടിൽ കുടുങ്ങിയതും, കാട്ടാനയുടെ കയ്യിൽനിന്നു രക്ഷപ്രാപിച്ചതും, പാറപ്പിളപ്പിലൂടെ സഞ്ചരിച്ചു സ്വപ്നത്തിൽകണ്ടു രസിക്കാറുള്ള വിധമുള്ള മനോഹരമായ മൈതാനപ്രദേശത്തെത്തിയതും ജനനിക്കു വാക്ശക്തിദാനംചെയ്വാൻപോകുന്ന ദിവ്യഭസ്മലാഭവും, മററും അതിശയമായൊരു സംഭവമാകയാൽ അതിനെ ആജീവനാന്തം ലോകമാസകലത്തിൽനിന്നും മറച്ചുവെക്കുന്ന കൃത്യവും വെക്കേണ്ടുന്നഭാരവും മഹാകഠിനമാണെന്നു വിചാരിച്ചു വേണുഗോപാലൻ വ്യസനാക്രാന്തനായതത്ഭുതമല്ലല്ലൊ.

ഇതുവരെ ലഘുചിത്തനായി അപ്പപ്പോൾ മനസ്സിൽ തോന്നുന്നതു ഉടനുടൻ പ്രിയജനങ്ങളോടു പറഞ്ഞുല്ലസിച്ചിരുന്ന വേണുവിന്റെ മുഖത്തു ഇപ്പോൾ മുതല്ക്കു് എന്തെന്നില്ലാത്തൊരു ഗൌരവം സ്ഥാനംപിടിച്ചു തുടങ്ങുകയും, താൻ ഇനി കേവലം ഒരു ബാലനല്ലെന്നുള്ള ഒരു തോന്നൽ അവന്റെ ഹൃദയത്തിൽ അങ്കുരിക്കുകയും ചെയ്തു. ഒരു കാലത്തും പ്രതിജ്ഞ ലംഘിക്കുന്ന

തല്ലെന്നു താൻഉറച്ചു. രാത്രി ആരും കാണാതെ ഭസ്മം നാവിൽ പുരട്ടികൊടുപ്പാൻ സന്ന്യാസി പറഞ്ഞിട്ടുള്ളതു വളരെ നന്നായിയെന്നും, അങ്ങിനെ ചെയ്യുന്നതായാൽ ആഔഷധത്തെ പററിയും മററും തന്നോടാരും ചോദിപ്പാനിടയാകയില്ലെന്നും, മററും ചിന്തിച്ചപ്പോൾ യുവാവിന്നു അല്പംമനസ്സമാധാനമുണ്ടായി.

... ... ... ...

വേണുഗോപാലൻ വീട്ടിലെത്തിയപ്പോൾ ഉച്ചതിരിഞ്ഞു രണ്ടു മണി കഴിഞ്ഞു. വീട്ടിന്നകത്തുകടന്നപ്പോൾ ആദ്യം കണ്ടത് തന്റെ പ്രിയസഹോദരി കരഞ്ഞുകൊണ്ടു നില്ക്കുന്നതാണ്. രോഗാർത്തയായ ജനനിയുടെ ഓർമ്മയാണ് പെട്ടന്നു വേണുവിന്റെ മനസ്സിലുണ്ടായത്. അമ്മയുടെ അരികത്തു ചെന്നു നോക്കി. ഉറങ്ങുകയാണെന്നറിഞ്ഞു സമാധാനിച്ചു. അനന്തരം അമ്മിണിയുടെ അടുക്കൽ വന്നു അവൾ കരവാനുള്ള കാരണമെന്തെന്നു ചോദിച്ചു. അമ്മയെ കുളിപ്പിപ്പാൻ താൻ ബുദ്ധിമുട്ടി ചൂടുപിടിപ്പിച്ചവെള്ളം സുന്ദരയ്യൻ ഭൃത്യനോടു പറഞ്ഞെടുപ്പിച്ചു കൊണ്ടുപോയി കുളിപ്പാൻ ഉപയോഗിച്ചത് നാനായില്ലെന്നു പറഞ്ഞതുകേട്ടു അദ്ദേഹം അവളേയും അമ്മയേയും വളരെ ശകാരിച്ചുവെന്നു സഗൽഗതം അമ്മിണി സോദരനെ ഗ്രഹിപ്പിച്ചു. വേണുവിന്നു കലശലായ ദ്വേഷ്യം വന്നു. "ആപട്ടരിപ്പോൾ എവിടെ?" എന്നു ഗംഭീരസ്വരത്തിൽ ചോദിച്ചു. മുകളിലുണ്ടെന്നു അമ്മിണി പറഞ്ഞഉടനെ കോപാന്ധനായ യുവാവു 'ചടചടെ'ന്നു കോണിപ്പടി കയറിച്ചന്നെ, ഒരു ചാരുകസേലയിൽ കാലുംനീട്ടിക്കിടന്നു വിശ്രമിക്കുന്ന സുന്ദരയ്യന്റെ പിൻകുടുമപിടിച്ചു വലിച്ചിഴച്ചു താഴെത്തിട്ടു ബുട്ടീസ്സു കൊണ്ടുചവിട്ടുവാൻ ഓങ്ങിയപ്പോൾ സന്ന്യാസിയുടെ മുഖത്തിന്റെ ഒരു ഛായ സുന്ദരയ്യന്റെ മുഖത്തു കാണുകയും ഉടനെ കോപംനിവൎത്തനായി താഴത്തിറങ്ങി വരികയുംചെയ്തു. യാദൃച്ഛികമായി വലച്ചിട്ടപ്പോൾ അന്ധാളിച്ചു പേടിച്ചു വിറച്ചു സുന്ദരയ്യൻ 'അയ്യോ!' എന്നു നി

ലവിളിക്കുകയും, താഴത്തു വീണ ഉടനെ യാതൊരക്ഷരവും മിണ്ടാതെ മോഹാലസ്യത്തിൽ പെട്ടു, മരംപോലെ കിടക്കുകയും ചെയ്തു. നിലവിളികേട്ട് മറിയിൽനിന്നു ബദ്ധപ്പെട്ടോടിവന്ന രുഗ്മിണിയമ്മ സുന്ദരയ്യന്റെ കിടപ്പും, വേണുവിന്റെ ഇറങ്ങിപ്പോകലും കണ്ട് "ബ്രാഹ്മണനെ കൊന്നുവൊ? മഹാപാപി! എന്നുപറഞ്ഞു മാറത്തടിച്ചു. രുഗ്മിണിയമ്മ വേഗം കുറെ വെള്ളംകൊണ്ടുവന്നു മുഖത്തുതളിച്ചു സുന്ദരയ്യന്റെ മോഹാലസ്യം തീൎത്തശേഷം വേണുവിനേയും അമ്മിണിയേയും മേൽ പുരപൊളിയുമാറുച്ചത്തിൽ അസഭ്യവാക്കുകൾ പറഞ്ഞു ശകാരിപ്പാൻ തുടങ്ങി. അമ്മിണി ഭയപ്പെട്ടു വിറച്ചു ഉറക്കെ കരയുവാൻ തുടങ്ങി. മുത്തശ്ശിയുടെ അതിരുകവിഞ്ഞ ശകാരം വേണുവിന്റെ ക്രോധത്തെ വീണ്ടും ഉജ്ജ്വലിപ്പിച്ചു. കോണിപ്പടികൾ ഛിന്നഭിന്നമായിപ്പോവുമോ എന്നു തോന്നുമാറുഗ്രപാദന്യാസത്തോടുകൂടി വേണുഗോപാലൻ മുകളിൽ വീണ്ടും കയറിച്ചെന്നു. തന്റെ ശത്രുവിനെ കണ്ട ഉടനെ സുന്ദരയ്യൻ ബദ്ധപ്പെട്ടെഴുന്നേററു പേടിച്ചു കിടുകിടെ വിറച്ചുകൊണ്ടൊരു മൂലക്കൽ പതുങ്ങി. രുഗ്മിണിയമ്മയും വല്ലാതൊന്നു ഭയപ്പെട്ടില്ലെന്നില്ല. എങ്കിലും കുടിലയായ ആ സ്ത്രീ തന്റെ ഭയം അത്ര പുറത്തുകാണിച്ചില്ല. "അധികാരം ഇത്രമതി. ഇനി അനാവശ്യമായി അധികപ്രസംഗം പറഞ്ഞാൽ രണ്ടെണ്ണത്തിന്റെയും കഥ ഞാൻ ഇന്നു കഴിക്കും" എന്നു പല്ലുകടിച്ചുകൊണ്ടുപറഞ്ഞു, വേണുഗോപാലൻ ബൂട്ടീസ്സുകൊണ്ടു അത്യുഗ്രമായി നിലത്തൊന്നുചവിട്ടി. തളം മുഴുവനുമെന്നപോലെ സുന്ദരയ്യന്റെയും രുഗ്മിണിയമ്മയുടേയും ഉള്ളം വല്ലാതൊന്നു കുലുങ്ങിച്ചുമഞ്ഞു. രുഗ്മിണിയമ്മ യാതൊന്നും മിണ്ടാതെ വിതുമ്മി കരഞ്ഞുതുടങ്ങി. വേണു താഴത്തേക്കിറങ്ങിതൽക്ഷണം മുല്ലയ്യുടെ ലേക്കു പോവുകയുംചെയ്തു. വേണു പോയതിന്നുശേഷം രുഗ്മിണിയമ്മയുടെ ശകാരവർഷം ഒന്നുരണ്ടു മണിക്കൂർ നിരന്തരമായുണ്ടായി. അമ്മിണിയും വ്യാധിഗ്രസ്തയായ കു

ട്ടിലക്ഷ്മിയമ്മയും അതെല്ലാം കേട്ട് കണ്ണിലെ വെള്ളവും കളഞ്ഞു കൊണ്ടിരുന്നു.

ഇങ്ങിനെ ഒരു സംഭവം നടന്നതിനെപ്പററി വേണുഗോപാലൻ പിന്നീട പലവുരുവും പരിതപിച്ചിട്ടുമുണ്ട്. എങ്കിലും അപ്പോഴെക്കു സുന്ദരയ്യന്റെ ധിക്കാരമാണ് തന്റെ അവിവേകത്തിനു കാരണമെന്നുവിചാരിച്ച് സമാധാനിക്കയാണ് ചെയ്തത്. അദ്ദേഹത്തെ വീട്ടിൽനിന്നു പുറത്താട്ടിക്കളയണമെന്നു വേണുവിനു ചിലപ്പോൾ തോന്നിയിരുന്നു. എങ്കിലും അദ്ദേഹത്തെ അവിടെ താമസിപ്പിക്കുന്നതിന്നു തന്റെ മുത്തശ്ശിക്കും അധികാരമുണ്ടെന്നു വേണുവിന്റെ പരിഷ്കൃതമാനസത്തിൽ തോന്നുകയും ഉടൻതന്നെ തന്നത്താൻ സമാധാനിക്കയും ചെയ്തിരുന്നു. ഇന്നുണ്ടായ ചെറിയസംഭവം വേണുഗോപാലന്റെ ഭാവിദശയെ എത്രകണ്ടു ബാധിച്ചുവെന്നു ആറുസംവത്സരം കഴിഞ്ഞശേഷമാണ് തനിക്കു ശരിയായി മനസ്സിലാവാനിടവന്നത്. മുത്തശ്ശിയും പൌത്രനുമായി ഈ സംഭവത്തിന്നുശേഷം യാതൊന്നും സംസാരിച്ചിട്ടില്ലെന്നുമാത്രമല്ല അവർതമ്മിൽ ബദ്ധവൈരികളായ് ഭവിക്കുകയും ചെയ്തു.

ചെന്താമരപ്പൂപോലെ വികസിച്ചുശോഭിക്കുന്ന മുഖത്തോടുകൂടിയ നമ്മുടെ കമലം ഒരു പുസ്തകമെടുത്തു വായിച്ചു രസിച്ചുകൊണ്ടൊരു ചാരുകസേലയിൽ കിടക്കുകയാണ്. കറുത്തിരുണ്ടു ചുരുണ്ട കുന്തളഭാരം കസേലയുടെ ഇരുവശത്തും അഴിഞ്ഞുലഞ്ഞു് ചിന്നിച്ചിതറിക്കിടക്കുന്നുണ്ടു. അതിരസകരമായൊരാശയവിശേഷം ഗ്രഹിച്ചു ഉടനെ അതിനെപ്പററി പര്യാലോചന ചെയ്തു വീണ്ടും രസിപ്പാനായി മലർത്തിയ പുസ്തകം മാററുവെച്ചു കണ്ണടച്ചല്പനേരം കിടന്നപ്പോൾ ഉഷ്ണാധിക്യം നിമിത്തം അങ്ങിനെ തന്നെ അവൾ ചെറിയ ഒരു സ്വല്പനിദ്രയിലണഞ്ഞുവശായി. ശുഭ്രമായ കസവുവസ്ത്രവും ധവളമായ മൽജാക്കററും. ചില ചില്ലറ സ്വർണ്ണാഭരണങ്ങളും മററും കൊണ്ടു പ്രശോഭിതയായും, അല്പനി

ദ്രാവശഗയായും ശയിക്കുന്ന ഈ സുന്ദരിയുടെ ഇപ്പോഴത്തെ പ്രായവും തരവും താഴെ പറയുന്ന കവിവാക്യത്തെ സ്മരിപ്പിക്കുന്നതായിരുന്നു.

"ഗാത്രേ ഗാത്രേ തുടർന്നു മധുരിമതിര
ളും മാർദ്ദവം, നേത്രരംഗേ
നൃത്താട്ടത്തിന്നു ലജ്ജായവനികയിൽ
മറഞ്ഞംഗജന്മാവിരാജേ;
മുത്തേലും കൊങ്കപങ്കേരുഹമുകുള
സമം, ഹന്ത താരുണ്യവായ്പോ-
ടെത്തിക്കൈത്തോർ പിടിച്ചു ഝടുതി
വടിവെഴും ശൈശവം പേശലാംഗ്യാഃ"

നമ്മുടെ കഥാനായികയായ ഈ പെൺകിടാവിന്റെ വർണ്ണവും, ശോഭയും, കൌതുകവും മററും അവളുടെ പേരോടു കൂടിയ പുഷ്പത്തിന്റെ പ്രസ്തുതഗുണങ്ങളോടിണങ്ങിയവ തന്നെയാണ്.

മന്ദസ്മിതംകൊണ്ടു സ്വല്പം വിടന്ന ചെഞ്ചുണ്ടുകളുടെ മനോഹരതയും, മുത്തുപോലെ വിളങ്ങുന്ന ദന്തനിരയുടെ കൌതുകവും, കാണിച്ചുകൊണ്ടു ശയിക്കുന്ന കമലം ബൂട്ടീസ്സിന്റെ ശബ്ദം കേട്ടു ഞെട്ടിയുണൎന്നു പിന്തിരിഞ്ഞു നോക്കിയപ്പോൾ കണ്ടതു വേണുഗോപാലനേയാണ്. സന്തോഷഭരിതയായി പെട്ടെന്നെഴുന്നേററു, "ഷിക്കാർ കഴിഞ്ഞു വരുന്നവഴിയാണു, അല്ലേ?—ഇരിക്കു ഇവിടെ," എന്നു താൻ കിടന്നിരുന്ന കസേര ചൂണ്ടിക്കാണിച്ചു ഒരു മന്ദഹാസം തൂകിക്കൊണ്ടു അവൾ പറഞ്ഞു–"അതെ" എന്നു മന്ദമായി പറഞ്ഞു വേണുഗോപാലൻ ചാരുകസേരയിൽ കാലും നീട്ടികിടന്നു. കവിൾത്തടങ്ങളിൽ ചിതറിയിരുന്ന തലമുടി കൈകൊണ്ടൊന്നൊതുക്കി, കമലം ഒരുകസേരയിലും ഇരുന്നു.

കമലം:—എന്താ, വല്ലാതെ ക്ഷീണിച്ചിരിക്കുന്നുവല്ലൊ. ഉച്ചക്കൂൺകഴിച്ചില്ലേ?

വേണു:—ഇല്ല. ഇപ്പോൾ തന്നെ മടങ്ങി എത്തിയതേയുള്ളു.

കമലം:—ങ്ഹ! ങ്ഹാ! എന്നാൽ ഞാൻ വേഗം പോയി ഊൺ തയ്യാറാക്കിക്കട്ടെ. (എന്ന് എഴുന്നേററു)

വേണു:—വേണ്ട. ഇപ്പോൾ ഊൺ കഴിക്കണ്ട. വിശപ്പില്ല. വേണമെങ്കിൽ തന്നെ കുറെ ചായ മതി.

കമലം:—കുറെ പലഹാരവും ആവരുതെ.

വേണു:—പലഹാരമൊന്നും വേണ്ട. നല്ല ദാഹമാണുള്ളത്. ചായ മാത്രം മതി.

കമലം ഉടനെ താഴത്തിറങ്ങിച്ചെന്ന് അല്പനിമിഷങ്ങൾക്കുള്ളിൽ കുറെ ചായും പഴങ്ങളുമാണ് കൊണ്ടുവന്നത്. വേണുഗോപാലൻ അതു കഴിച്ചുകഴിഞ്ഞതിന്നു ശേഷം രണ്ടുപേരും മൌനമായി കുറെനേരം ഇരുന്നു. പിന്നീട്,

കമലം:—എന്താ ഇത്തവണ ഷിക്കാറിന്നു പോയിട്ടൊന്നും കിട്ടയില്ലെ?

വേണു:—ഇല്ല. (എന്നു സ്തോകഭാഷണം ചെയ്തു ചിന്താകുലനായിരുന്നു.)

കമലം:—എന്താ മുഖം വാടിയിരിക്കുന്നത്. മനസ്സിലെന്തോ ഒരു വിചാരം കടന്നു കൂടിയപോലെ തോന്നുന്നുവല്ലൊ. വേണു ഒന്നു ചിരിക്കു. ഞാനൊന്നു കാണട്ടെ. (എന്നു പറഞ്ഞു, വേണുവിൻെറ അരികത്തേക്കു കുറേക്കൂടിനീങ്ങിയിരുന്നു)

ഇതു കേട്ടപ്പോൾ വേണുവിന്നു ഒരു ചിരി വരാതിരുന്നതുമില്ല. എങ്കിലും അതു വന്നവഴിയേതന്നെ പോയി.

വേണു:—ആ പട്ടരുടെ ഒരു ധിക്കാരം വിചാരിക്കയാണ്!

കമലം:—ഏതു പട്ടരുടെ?

വേണു:—ആ സുന്ദരയ്യൻെറ.

കമലം:—എന്തേ?

വേണു:—ആയാൾ അമ്മിണിയെ ശകാരിച്ചു.

കമലം:—എന്നിട്ടോ?

വേണു:—(കസേരയിൽ നിവൎന്നിരുന്നു) ഞാൻ വരുമ്പോൾ അ വൾ കരഞ്ഞുകൊണ്ടിരിക്കയാണ്. എന്താണെന്നു ചോദി ച്ചപ്പോൾ വിവരം പറഞ്ഞു. എനിക്കതു കേട്ടപ്പോൾ കല ശലായ ദ്വേഷ്യം വന്നു. മുകളിൽ കസേരയിലങ്ങിനെ കിട ക്കയാണ്, കാലും നീട്ടി ചെമ്പകശ്ശേരി കാരണവരാണെന്ന ഭാവത്തിൽ—ഞാൻ ചെന്ന് പിൻകുടുമ വലിച്ചിഴച്ചു താഴത്തി ട്ടു. ചവിട്ടണമെന്നാണ് വിചാരിച്ചത്, പക്ഷെ അതു ചെ യ്തില്ല.

ഇതു പറയുമ്പോഴക്കു വീണ്ടും ക്രോധം വന്നു വേണുവി ന്റെ ദേഹം മുഴുവൻ വിറച്ചുതുടങ്ങി. യുവാവിന്റെ പകന്ന ഭാവം കണ്ടു കമലവും ഒന്നന്ധാളിച്ചു.

കമലം:—ആട്ടെ, അതു ചെയ്യാതിരുന്നതു നന്നായി. വേണു വിന്റെ മുത്തശ്ശിയുടെ ചൊൽപടിക്കല്ലെ സുന്ദരയ്യൻ അവി ടെ താമസിക്കുന്നത്? അതുകൊണ്ടു തെററു രുഗ്മിണിയമ്മാ യിയുടെ പേരിലാണ്.

വേണു:—രണ്ടിന്റെയും കഥ കഴിച്ചാലെന്താ?

കമലം:—ഏയ്! അതു ശുദ്ധ അവിവേകമാണ്. വേണുവിനെ പ്പോലെ ബുദ്ധിയും തന്റേടവും ഉള്ള ഒരാൾ ഇങ്ങിനെ പറ യുമെന്നു ഞാൻ വിചാരിച്ചില്ല. നല്ലവണ്ണം ആലോചിച്ചു നോക്കു. അങ്ങിനെയുള്ളൊരു വിചാരം തന്നെ വിഡ്ഢിത്വ മാണെന്നു വേണുവിനു തന്നെ ബോദ്ധ്യം വരും. ഇപ്പോൾ തല്ക്കാലത്തെ ദ്വേഷ്യംകൊണ്ടു വേണു ഇങ്ങിനെ പറയുകയാ ണെന്നു മാത്രമേ ഞാൻ മനസ്സിലാക്കുന്നുള്ളു. ഇന്നാളല്ലെ വേണു 'Forgive thine enemy' എന്ന മഹദ്വാക്യത്തിന്റെ അൎത്ഥം വിവരിച്ചു ഒരു അരമണിക്കൂർ നേരം എനിക്കു പ റഞ്ഞു തന്നത്?

വേണു:—ഇതുവരെ ക്ഷമിച്ചിരുന്നതു തന്നെ തെററായിയെന്നാ ണ് എനിക്കിപ്പോൾ തോന്നുന്നത്.

കമലം:—എൻെറ അഭിപ്രായം അങ്ങിനെയല്ല. നാം നന്നായി നടന്നാൽ മതി. മററുള്ളവരെ ശാസിച്ചു നന്നാക്കി നടത്തുവാൻ ശ്രമിക്കുന്നതു വിഡ്ഢിത്വമാണ്. നാം ഇപ്പോൾ വിദ്യാൎത്ഥികളല്ലെ? നമുക്കു മററുള്ള കാൎയ്യങ്ങളിൽ ശ്രദ്ധവെക്കേണ്ട ആവശ്യമില്ല.

വേണു:—എന്നാൽ അമ്മിണിയെ ശകാരിച്ചതു നന്നായോ? കമലം പറയു. അമ്മക്കു കുളിപ്പാൻ അവൾ ബുദ്ധിമുട്ടി വെള്ളം ചൂടപിടിപ്പിച്ചതിനെ എടുത്തുപയോഗിച്ചതു നന്നായില്ലെന്നവൾ പറഞ്ഞതു കേട്ടിട്ടാണല്ലോ പട്ടർ അവളെ ശകാരിച്ചത്, അതു നന്നായോ? പറയൂ.

കമലം:—അശേഷം നന്നായില്ല.

വേണു:—അപ്പോൾ ആ പട്ടരെ വെറുതെ വിടാൻ പാടുണ്ടോ?

കമലം:—അദ്ദേഹത്തിനോടൊന്നും സംസാരിക്കാൻ പോകണ്ട. എന്തോ പറയട്ടെ. എന്തോ കാണിക്കട്ടെ.

വേണു:—കാട്ടുന്നതെല്ലാം കണ്ടുകൊണ്ടിരിക്കുന്നതു് എനിക്കു കുറച്ചിലല്ലെ?

കമലം:—വേണുവിന്ന് യാതൊരു കുറച്ചിലുമില്ല. വേണു അവിടെ പോകണ്ട. ഇവിടെ താമസിച്ചോളൂ. വേണുവിൻെറ മുത്തശ്ശിയുടെ സ്വഭാവം വേണുവിന്നു ചേരില്ല.

വേണു:—എൻെറ വീട്ടിൽ എനിക്കു അധികാരമില്ലേ? ഞാൻ രണ്ടിൻേറയും കഥ കഴിക്കും.

എന്നു പറഞ്ഞു വേണുഗോപാലൻ ബൂട്ടീസ്സുകൊണ്ടൊന്നു നിലത്തു ചവിട്ടി പെട്ടെന്നെഴുന്നേററു. കമലത്തിൻെറ കണ്ണിൽ വെള്ളം നിറഞ്ഞു. അതു കണ്ടപ്പോൾ വേണുവിൻെറ മനോഹരങ്ങളായ കവിൾത്തടങ്ങളിലൂടേയും ഒന്നു രണ്ടു അശ്രുകണങ്ങൾ ഒഴുകി. കമലം എഴുന്നേററു വേണുവിൻെറ അരികെ ചെന്നു തൊട്ടും തൊടാതെയും നിന്നു.

കമലം:—വേണു ചെമ്പകശ്ശേരിക്കു ഇനി പോകയേ അരുത്. എന്നെ സ്നേഹമുണ്ടെങ്കിൽ പോകരുത്. പോയാൽ വല്ല ലഹളയും ഉണ്ടാകും. ഇവിടെ താമസിച്ചോളു. ഒരു ബുദ്ധിമുട്ടും ഉണ്ടാകയില്ല. ഞാനും അമ്മയും നല്ലവണ്ണം നോക്കിക്കൊള്ളാം. വേണു അവിടെ ഇരിക്കു, ഞാൻ പറയാം. (എന്നു കുപിതനായ യുവാവിന്റെ കൈക്കു പിടിച്ചിരുത്തി.)

ദൃഢഗാത്രനായ വേണുഗോപാലന്റെ ക്രോധവും കായബലവും കമലത്തിന്റെ പല്ലവകോമളമായ കരത്തിന്റെ സ്പർശനാവിശേഷത്തിനാധീനങ്ങളായി, കമലം മറ്റൊരു കസേരയിലും ഇരുന്നു.

വേണു:—(ശാന്തസ്വഭാവത്തോടെ) അപ്പോൾ അമ്മിണിയൊ? അവൾ എങ്ങിനെ അവിടെ തനിയേ താമസിക്കും?

കമലം:—അമ്മിണി അവിടത്തന്നെ താമസിക്കാതെ കഴിയില്ലല്ലൊ. അമ്മയെ ശുശ്രൂഷിക്കണ്ടെ.? ആരെന്തു പറഞ്ഞാലും യാതൊരക്ഷരവും പറവാൻ പോവണ്ട.

വെണു:—കമലം! കമലത്തിനറിയില്ലെ അമ്മിണിയുടെ സ്വഭാവം? ഇങ്ങിനെ ഒരു സാധുവുണ്ടോ? അവൾ ആരോടെങ്കിലും കടുത്തവാക്കു പറയുമോ? അവൾക്കു പറയാനറിയുമോ? പാവം! ഞാനില്ലെങ്കിൽ അവൾ അവിടെ എങ്ങിനെ കഴിച്ചുകൂട്ടും? പിന്നെ, എനിക്കു അങ്ങോട്ടു പോകാതെ കഴിയുമോ? അമ്മയെ ചെന്നു കാണണ്ടെ?

കമലം:—അതിന്നു വിരോധമില്ല. ദിവസം ഒരിക്കൽ പോയി വരാമല്ലൊ. ആരോടും യാതൊന്നും സംസാരിക്കാൻ പോകാതിരുന്നാൽ മതി.

ഇതു പറഞ്ഞു കഴിയുമ്പോഴക്കു, "വേണുവും ഞാനും ജയിച്ചു;" എന്നു ഉച്ചത്തിൽ പറഞ്ഞുകൊണ്ടു കേശവനുണ്ണി വർത്തമാനക്കടലാസ്സുമായി പ്രവേശിച്ചു. നമ്പ്രുകൾ നോക്കിയപ്പോൾ 5027-ഉം, 6112-ഉം കണ്ടു. കമലം സന്തോഷപരവശയായി.

കമലം:—അമ്മയോടും അമ്മാമനോടും ഒക്കെ പറഞ്ഞുവോ?

കേശു:—ഉവ്വ്. എല്ലാവരും അറിഞ്ഞു. അമ്മ അതാ ചായയും പലഹാരവും കൊണ്ടുവരുന്നുണ്ട്.

കമലം:—ഇനി നിങ്ങൾ രണ്ടാളും മദിരാശിക്കല്ലെ പോകുന്നത്?

കേശു:—അതെ, ഞങ്ങളുടെ ഇഷ്ടം അതാണ്. വലിയ അമ്മാമൻ ഇനി എന്തു പറയുമോ?

വേണു:—അതെല്ലാം ഞാനേററു. അച്ഛനോടു നേരത്തെ പറഞ്ഞു സമ്മതം വാങ്ങീട്ടുണ്ടു. നമ്മെ രണ്ടാളേയും മദിരാശിക്കയെക്കാമെന്നു അച്ഛൻ പറഞ്ഞിട്ടുണ്ടു.

കമലം:—എന്നാൽ വേണു ഒരു ഉപകാരം ചെയ്യു. എന്നെയും കൂടി നിങ്ങളുടെ കൂടെ അയക്കാൻ പറയു.

"നീ ബിലാത്തിക്കുപൊയ്ക്കോ. നിന്നെ ബിലാത്തിക്കയെക്കാം മദിരാശിക്കു പോണ്ട," എന്ന് പരിഹാസമായി പറഞ്ഞുകൊണ്ടു തങ്കം പ്രവേശിച്ചു.

കമലം:—പക്ഷെ, ബിലാത്തിക്കു പോയാലും കൊള്ളാം. എന്നാൽപിന്നെ ചേച്ചിയുടെ ശകാരവും പരിഹാസവും കേൾക്കണ്ടല്ലൊ.

തങ്കം:—ഞാൻ പറഞ്ഞാൽ നിണക്കു രസാവില്ല. നീ അവരെപ്പോലെ ഒരു പുരുഷനായി ജനിക്കായിരുന്നില്ലെ? എന്നാൽ ഇഷ്ടംപോലെ ബിലാത്തിക്കു പോവുകയൊ, ഒരു വെള്ളക്കാരിയെ സംബന്ധംചെയ്തു് അവിടെത്തന്നെ സ്ഥിരമായി താമസിക്കുകയോ ചെയ്യാമായിരുന്നുവല്ലൊ.

ഇതു കേട്ടപ്പോൾ കേശുവും, കമലവും, വേണുവും നന്നെ ലജ്ജിച്ചു. വേണു കേശുവിന്റെ മുഖത്തൊന്നു നോക്കിച്ചിരിച്ചു.

കേശു:—തങ്കം! അസംബന്ധം പറഞ്ഞതുമതി. കടന്നുപോകു അങ്ങട്ട്!

തങ്കം:—അല്ലെങ്കിലും കേശുന്നു എന്നെ കണ്ടുകൂടാ. ഞാൻ ഇവിടെ ഇനി വരുന്നതേ ഇല്ല. (എന്നു ഉറക്കെ നിലവിളിച്ചുകൊണ്ടുപോയി.)

കേശ്ശു:—വന്നില്ലെങ്കിലും വിരോധമില്ല.

"എന്താത് ലഹള ?" എന്നു ചോദിച്ചു, ചായയും പലഹാരവും എടുപ്പിച്ചുകൊണ്ടു, ജാനകിനേത്ത്യാർ പ്രവേശിച്ചു.

കേശ്ശു:—ലഹള ഒന്നുമില്ല. മകളുടെ നാവിലെന്തൊക്കെയാണ് വരുന്നത് ? ഇതിനെ ഇങ്ങിനെ ആക്കിയല്ലൊ!

ജാനകി:—ഞാനെന്താ ചെയ്യാ? കുട്ടാ! അതിനെ അങ്ങിനെയാക്കിവെച്ചത് അവളുടെ വലിയമ്മയാണ്.

കേശ്ശു:—ആരായാലും വേണ്ടില്ല. നാലാളുകൂടിയിരിക്കുന്ന ദിക്കിൽ അതിനെ കടത്താൻ നന്നല്ല. അതിൻെറ സ്വരൂപംപോലെതന്നെയാണ് സ്വഭാവവും.

കമലം വേണുവിൻെറ മുഖത്തൊന്നു നോക്കി. രണ്ടുപേരും ഒന്നു മന്ദഹസിച്ചു.

ജാനകി:—സ്വരൂപം ദൈവം സൃഷ്ടിച്ചുവിടുന്നതാണ്. സ്വഭാവമാണ് നന്നായിരിക്കേണ്ടത്. അല്ലെ? വേണു!

വേണു:—അതെ. അതു ശരിയാണ്.

കേശ്ശു:—മകൾ ഓരോരിക്കൽ കാണിക്കുന്ന ഗോഷ്ഠിയോ?

ജാനകി:—അതങ്ങിനെയിരിക്കും. ഓരോരുത്തരുടെ സമ്പ്രദായം ഓരോ മാതിരി.

(നേത്ത്യാർ ചായയും പലഹാരവും എല്ലാവക്കും വെച്ചുകൊടുത്തു.)

കമലം:—അമ്മെ! വേണുവിനു കുറെ അധികം കൊടുക്കണം.

ജാനകി:—ശരിതന്നെ. ഉച്ചക്കൂണ് കഴിച്ചിട്ടില്ലല്ലൊ. (എന്നു വീണ്ടും ചായ പകൎന്നുകൊടുത്ത്) എന്താ ഉടുപ്പുകൂടി അഴിച്ചുവെച്ചിട്ടില്ല? വീട്ടിൽ പോയില്ലെ?

വേണു:—ഉവ്വ്.

ഇതു പറഞ്ഞ ഉടനെ കമലം അമ്മയെ മാടിവിളിച്ചു പ്രാന്തയിൽ കൊണ്ടുപോയി നിൎത്തി ചിലതെല്ലാം സംസാരിച്ചശേഷം വീണ്ടും അവർ തളത്തിലേക്കുതന്നെ വന്നു.

ജാനകി:—അതിനെന്താ—എനിക്ക വളരെ സന്തോഷം. ഈ മാളിക വേണുവിൻെറ തന്നെ. അങ്ങോട്ടു പോകണ്ട. ഇ വിടത്തന്നെ താമസിച്ചോട്ടെ. എന്താ കേശു! അങ്ങിനെ യല്ലെ?

കേശു:—ഞാൻ അതു മുമ്പു തന്നെ പറയാറുള്ളതല്ലെ? വേണു ചെമ്പകശ്ശേരിയിൽ താമസിച്ചാൽ മുത്തശ്ശിയുമായി കലമ്പ ൽ കൂട്ടം. വേണുവിൻെറ വൃത്തിക്ക ചേരില്ല. അവരുടെ സ്വഭാവം ചീത്തയാണെന്ന നാട്ടുമുഴവൻ പ്രസിദ്ധമല്ലെ?

ജാനകി:—ഇനിക്ക കേശുവും വേണുവും ഒരുപോലെയാണ് (എ ന്ന കമലത്തിൻെറ മുഖത്തുനോക്കി പറഞ്ഞു.

കമലം:—എനിക്കും അങ്ങിനെ തന്നെ.

ജാനകി:—എന്നാൽ വേണു സാമാനങ്ങളെല്ലാം ഇന്ന തന്നെ ഇങ്ങോട്ടു കൊണ്ടുവന്നോക്ക.

വേണു:—ഇന്ന വേണ്ടാ. എല്ലാം എടുത്തു കെട്ടിവെച്ച് നാളെ കാലത്തു വരാം.

ജാനകി:—എന്നാൽ അങ്ങിനെ ചെയ്യു. ഇനിക്ക താഴത്തു കു റെ ജോലിയുണ്ട്. (എന്ന നേത്ത്യാർ പോയി.)

കേശു:—ഐ സെ! നമ്മുടെ വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്ക ർ ബി. എ. പാസ്സായി.

വേണു:—ഞാൻ അതറിഞ്ഞു.

കേശു:—അത്ഭുതം തന്നെ. ആാം ഒരു മന്ദനാണ്. ഈയാാം ഏതുപാസ്സാവണ്? എന്നും മററും ഓരോരുത്തർ പറഞ്ഞി രുന്നു.

വേണു:—ആയാളുടെ മാതിരി ആകപ്പാടെ കണ്ടാൽ അങ്ങിനെ തന്നെ തോന്നും. എന്നാൽ യഥാൎത്ഥത്തിൽ നല്ലവണ്ണം ബു ദ്ധിമുട്ടി പഠിക്കുന്ന ആളാണ്.

കേശു:—ഇനി എന്തിനാണാവോ ഭാവം?

വേണു:—ബി. എല്ലിന്നു വായിക്കാനാണെന്നു എന്നോടു അന്നു പറകയുണ്ടായി.

കേശു:—അവക്കൊക്കെയെന്താ? ഇഷ്ടംപോലെ ആവാമല്ലൊ. വേണമെങ്കിൽ ശീമക്കു തന്നെ പോവാമല്ലൊ. പണം എത്ര വേണമെങ്കിലും ഉണ്ട്, പിന്നെന്താ?

കമലം:—ജ്യേഷ്ഠാ! ഇതിന്നിടക്കൽ ഞാൻ ഒന്നു ചോദിക്കട്ടെ?

കേശു:—എന്താണ്?

കമലം:—മദിരാശിക്കു ഞാനും വരട്ടെ?

കേശു:—ഇപ്പോൾ വേണ്ടെന്നാണ് എനിക്കു തോന്നുന്നതു. എന്താ വേണു പറയു.

വേണു:—(അല്പം ആലോചിച്ചതിന്നു ശേഷം) മട്രിക്കുലേഷൻ പാസ്സായിട്ടാവാമല്ലൊ.

കമലം:—നിങ്ങളൊക്കെ പോയാൽ ഞാൻ ഇവിടെ തനിയെ എങ്ങിനെയാണ് കഴിച്ചുകൂട്ടുക?

കേശു:—ഞങ്ങൾ മിഡ്സമ്മർ വെക്കേഷന്നു (Mid-Summer Vacation) വരുമല്ലൊ.

വേണു:—ക്രിസ്റ്റ്മസ്സിനും (Christmas) മൈക്കേൽമസ്സിനും (Michaelmas) കൂടി വരാമല്ലൊ, വേണെങ്കിൽ.

കേശു:—അതു മാത്രമല്ല, വലിയമ്മാമൻ സമ്മതിക്കുന്ന കാര്യം തന്നെ അമാന്തമാണെന്നാണ് എനിക്കു തോന്നുന്നത്. കൊച്ചമ്മാമൻ ഇന്നലെ വലിയമ്മാമനോടു കമലം ഇനി സ്കൂളിലേക്കു പോകുന്നതു തന്നെ നന്നല്ലെന്നും മററും പറയുന്നതു കേട്ടു.

കമലം:—അപ്പോൾ വലിയമ്മാമൻ എന്തു പറഞ്ഞു?

കേശു:—ഒന്നും മറുവടി പറഞ്ഞിട്ടില്ല.

വേണു:—അതു സാരമില്ല. ഇവിടെ സ്കൂളിലേക്കു പോകുന്നകാര്യം അച്ഛനോടു ഞാൻ പറഞ്ഞു സമ്മതിപ്പിച്ചുകൊള്ളാം. കമലം അതിനെപ്പററി വ്യസനിക്കേണ്ട.

കമലം:—സ്കൂളിൽ ചേൎന്നു പഠിക്കുന്നതു നന്നല്ലെന്നു വങ്കന്മാരോടെന്താ പറയുക?

കേശു:—നോക്കു! ഇപ്പോഴും തന്നെ മററുള്ളവരെ നും മററും പറഞ്ഞധിക്ഷേപിക്കാൻ തുടങ്ങി ച്ചതിന്റെ ഫലം ഇതാണെങ്കിൽ പിന്നെന്ത് ... റിപ്പിക്കുന്നത്?

കമലം:—(വേണുവിനെ നോക്കി) പഠിപ്പു നിൎത്തുന്നത സനം കൊണ്ടു് അങ്ങിനെ പറഞ്ഞു പോയതാണ് ഉള്ളു. ഞാൻ പറഞ്ഞതു തെററുതന്നെ. ഞാൻ സ ച്ചു. ഇനി ഇങ്ങിനത്തെ വാക്കു എന്റെ വായിൽ വരില്ല.

വേണു:—പിന്നെ! നമുക്കു വേഗം വയർ (Wire) ചെയ്യണ പ്രെസിഡൻസി കാളേജിൽ അഡ്മിഷൻ കിട്ടുമോ എ നോക്കണം.

കേശു:—ശരിയാണ്. ഇക്കുറി (Results) റിസൾട്ടറിഞ്ഞ ന്നെ കുറെ വൈകീട്ടാണ്. കോളേജ് തുറക്കാൻ കഷ്ട രാഴ്ച്ചവട്ടമേ ഉള്ളു. ഇന്നുതന്നെ കമ്പി അയക്കണം.

വേണു:—ഐ. സെ! ഞാനൊരു നേരമ്പോക്കു കേട്ടിട്ടുണ്ട്. ഴ്ചകു കൊള്ളാവുന്നവരാണെങ്കിൽ പ്രെസിഡെൻസി കേ ജിൽ അഡ്മിഷൻ എളുപ്പത്തിൽ കിട്ടുമത്രെ.

കമലം:—എന്നാൽ ഇപ്പോൾ കമ്പി അയക്കണമെന്നു തന്നെ യില്ല.

എന്നു പറഞ്ഞു കമലം ഒന്നു ഉറക്കെ ചിരിച്ചു. കേശവ നുണ്ണിയും വേണുഗോപാലനും അല്പം ഒന്നു ലജ്ജിക്കയുംചെയ്തു.

വേണു:—ഞാൻ ഇപ്പോൾ തന്നെ അച്ഛനെ കണ്ടു നമുക്കു പോ വാനുള്ള ദിവസം തീൎച്ചയാക്കിക്കളയാം.

കേശു:—വലിയമ്മാമനെ കാണാൻ ഞാനും കൂടി വരട്ടയോ?

എന്നാൽ വളരെ നന്നായി. വരു. പോകാം. പ് ൟ ഉടുപ്പൊന്നു മാററി വന്നാലൊ?

ണ്ടും ബണിയനും ഞാൻ തരാം, വരു.

ണ്ടുപേരും എഴുന്നേററപ്പോൾ

ഛം. വിനോട്) വേഗം വരില്ലെ? കളിക്കാൻ വെ പ്പിക്കട്ടെ?

വേണ്ട. ഞാൻ ഇന്നു അങ്ങോട്ടുക്ക പോകുന്നുണ്ട്. ാട കളിച്ചോളാം.

എന്നു പറഞ്ഞു കേശവന്നുണ്ണിയോടൊരുമിച്ചു പോയി ഉടു ാററി, രണ്ടുപേരും കാരണവരുടെ മാളികക്ക കയറിച്ചെല്ലു ളു നോക്കിക്കൊണ്ടു നിന്നിരുന്ന കമലം നാലുകെട്ടിലേക്കുപേ ുയും ചെയ്തു.

മകനും മരുമകനും പരീക്ഷയിൽ ജയിച്ചുവെന്നു കേട്ടു് ശ്രീ നായർ വളരെ സന്തോഷിച്ചു. വിജയികളായ കുട്ടിക ാണണമെന്നു അദ്ദേഹം ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന അ ത്തിലാണ് വേണുഗോപാലനും കേശവന്നുണ്ണിയും അദ്ദേ ത്തക്കാണ്മാൻ മാളികമുകളിൽ കയറിച്ചെന്നത്. കുട്ടികളെ പ്പോൾ നായർ ആനന്ദഭരിതനായി "നിങ്ങൾ രണ്ടുപേരും പ്പിള്ളി ബാലകൃഷ്ണപ്പണിക്കർ ജയിച്ചതുപോലെ ബി. എ. രീക്ഷ ജയിച്ചുകണ്ടിട്ടു ചാവണമെന്നാണ് എൻെറ മോഹം. ുതിനു എന്തു ചെലവായാലും വിരോധമില്ല" എന്നു അദ്ദേഹം പറഞ്ഞു.

വേണു:—അതിനു അച്ഛൻ ഒരു നാലുകൊല്ലം ക്ഷമിച്ചിരുന്നാൽ മതി.

ശ്രീധ:—നാലുകൊല്ലം വേണോ ഇനി?

വേണു:—വേണം. അതു കൂടാതെ കഴികയില്ല. രണ്ടുകൊല്ലം എഫ്. എക്ക, രണ്ടുകൊല്ലം ബി. എക്ക.

ശ്രീധ:—ആക്കറിയാം നിങ്ങടെ ഇതെല്ലാം? ഞങ്ങടെ കാലത്തു ഈ പരിഷ്കാരമൊന്നുമില്ല. രണ്ടാളും മജിസ്രേട്ടും മുൻസീഫുമായിരിക്കുന്നത കാണ്മാൻ ഇനിക്കു യോഗമുണ്ടാകുമോ? എന്താ കേശു!

കേശു:—വലിയമ്മാമന്റെ അനുഗ്രഹവും ദൈവസഹായവും ഉണ്ടെങ്കിൽ ഞങ്ങൾ അതിനെക്കാൾ വലിയ ഉദ്യോഗങ്ങളിൽ പ്രവേശിക്കാൻ സംഗതിവരും.

വേണു:—കേശു പറഞ്ഞതു ശരിയാണല്ലൊ! മജിസ്രേട്ടും മുൻസീഫും ചെറിയ ഉദ്യോഗസ്ഥന്മാരാണ്.

"വേണുവിന്റെ മോഹം ചില്ലറയൊന്നുമല്ല" എന്നു ഇതു കേട്ടുകൊണ്ടുവന്ന ദാക്ഷായണിഅമ്മ ചെറിയൊരു ഹാസ്യഭാവത്തോടെ പറഞ്ഞു.

വേണു:—എന്താ! ചെറിയമ്മെ! എനിക്കിതിനെക്കാൾ വലിയ ഉദ്യോഗം കിട്ടിക്കൂടെന്നുണ്ടോ?

ദാക്ഷാ:—വേണുവിനേക്കാൾ എത്രയോ അധികം ബി. ഏ. ബി. ഏ. പാസ്സായി ഗുമസ്ഥന്മാരായിരിക്കുന്നുണ്ടല്ലൊ.

വേണു:—അവർ മറെറാന്നിനും കൊള്ളരുതാത്ത വകക്കാരാണ്.

ദാക്ഷ:—ശരി. അപ്പോൾ അവർ കൊള്ളരുതാത്തവരായി. ബി. ഏ. ബി. ഏ. പാസ്സായിട്ടു കൊള്ളരുതാത്തവരാകുമോ?

വേണു:—പഠിച്ചു ജയിച്ചാൽ പോരാ. പ്രാപ്തി വേണം. ചെറിയമ്മ കണ്ടോളൂ. ഞാൻ പഠിച്ചു പാസ്സായി ഒരു മജിസ്രേട്ടിനേയും മുൻസീഫിനേയുംകാൾ വലിയൊരുദ്യോഗസ്ഥനായിട്ടിരിക്കുമ്പോൾ ചെറിയമ്മയുടെ അടുക്കൽ ഒരു ദിവസം ചായ കുടിക്കാൻ വരാം. ഇതിനിളക്കമുണ്ടാകയില്ല.

ദാക്ഷാ:—വിരുതു പറയാൻ വേണുവിനു പണ്ടെ തന്നെ നല്ല വശമാണല്ലൊ!

വേണു:—എന്നാൽ സാദ്ധ്യമാവുന്ന വിരുതേ ഞാൻ പറയുള്ളു.

ശ്രീധ:—ആട്ടെ, ദാക്ഷായണി പോയി അവൾ ചായ കൊണ്ടു വരാൻ പറയു.

ദാക്ഷാ:—എനിക്ക അസൂയയൊന്നുമില്ല. കുട്ടി എത്ര വേണമെങ്കിലും അത്ര നന്നായിക്കോളു. (എന്നു പറഞ്ഞുകൊണ്ടു പോയി.)

വേണു:—അച്ഛാ! ഞങ്ങൾക്ക മദിരാശിക്ക രണ്ടു ദിവസത്തിലകം പോണം.

ശ്രീധ:—എപ്പോൾ വേണമെങ്കിലും അപ്പോൾ പോയ്ക്കോളിൻ. ഇനിക്ക ഇന്നാലേ സമ്മതം.

"കോഴിക്കോട്ടേക്ക പോയാൽ പോരെ?", എന്നു ചോദിച്ചുകൊണ്ടു ദാക്ഷായണി വീണ്ടും പ്രവേശിച്ചു.

വേണു:—മദിരാശിക്ക പോവാനാണ് ഞങ്ങൾക്ക അധികം താല്പര്യം.

ദാക്ഷാ:—അവിടെ ചെലവു അധികമാവും. അതുമാത്രമല്ല, അത്ര ദൂരെയൊക്കെ പോയാൽ ഇവിടെയുള്ളവൾ മനസ്സിന്നു സമാധാനമുണ്ടാവില്ല. ഇതുവരെ നിങ്ങളെ പിരിഞ്ഞിരുന്നിട്ടില്ലല്ലൊ?

കേശു:—അതിന്നു ഞങ്ങൾ കൂടക്കൂടെ എഴുത്തയക്കാമല്ലൊ. സുഖക്കേടാണെങ്കിൽ കമ്പിയും അയക്കാം.

ശ്രീധ:—നിങ്ങൾ നിങ്ങടെ ഇഷ്ടംപോലെ ചെയ്ക്കോളിൻ. മദിരാശിക്ക പോണമെങ്കിൽ മദിരാശിക്കുതന്നെ പൊയ്ക്കോളിൻ. ഇനിക്ക സന്തോഷംതന്നെ.

അനന്തരം ഒരു ഭൃത്യൻ ചായ കൊണ്ടുവന്നു. കേശുവും വേണുവും ചായ കഴിച്ച് പ്രസന്നമുഖങ്ങളോടുകൂടി ഇറങ്ങിവന്നു. താഴത്തെത്തിയ ഉടനെ സന്തോഷാധിക്യം നിമിത്തം രണ്ടുപേരും തമ്മിലൊന്നു കൈ കുലുക്കി. സ്വതവേ നല്ല ശക്തിയോടുകൂടിയ കൈകൊണ്ടു വേണു മുറുകെപ്പിടിച്ചു കുലുക്കിയപ്പോൾ,

കേശു "ഔ! ഐസേ!" എന്നു പറഞ്ഞു വേഗം കൈയ്യു ട്ടുത്തു. "കേശു മോശം! കമലത്തിന്റെ കയ്യെങ്കിലും കു ദം," എന്നു നേരമ്പോക്കു പറഞ്ഞു വേണു സ്നേഹിത തോളിൽ പിടിച്ചു. രണ്ടുപേരും അവിടെനിന്നിറങ്ങി.

മുൻ പറഞ്ഞപ്രകാരം വേണുഗോപാലൻ അന്നു വൈകു ന്നേരം ചെമ്പകശ്ശേരിക്കു പോയി. കുളിയും ഊണും കഴിഞ്ഞതി ന്നു ശേഷമാണ് നമ്മുടെ യുവാവിന്നു ദിവ്യഭസ്മത്തിന്റെ ഓർമ്മ വന്നത്. ഉടനെ അയാളുടെ ഉള്ളൊന്നു കാളി. മുല്ലയ്ക്കൽ നിന്നു ഉടുപ്പഴിച്ചു കേശുവിന്റെ കുപ്പായവും മുണ്ടും ധരിച്ച സമയം ആ ദിവ്യസാധനത്തെ വേണുഗോപാലൻ തന്റെ മടിയിൽ ത ന്നെ കെട്ടിയിരുന്നു. പിന്നീടു അതിനെ എവിടെ വെച്ചുവെന്നു വേണുവിന്നു ഓർമ്മയില്ലാതായി. പരീക്ഷാവിജയവും, മദിരാശി യാത്രയും, കോളേജ് വിദ്യാഭ്യാസവും മററും ചിന്തിച്ചു തല്ക്കാലമു ണ്ടായ സന്തോഷസാരംഭത്തിൽ ആ സാധനം [illegible] നി സൂക്ഷി പ്പാൻ ജാഗ്രത കുറഞ്ഞിരുന്നതിനാൽ അതു എവിടേ[illegible] നു പോകയോ മററൊ ചെയ്തു കാണാതെയായി! ആ ദിവ്യ[illegible] നം യാദൃച്ഛികമായി തനിക്കു കളഞ്ഞു കിട്ടിയതുപോലെയായിരു ന്നു. അപ്രകാരം തന്നെ സ്വപ്നപ്രായമായി അതു കാണാതാക യും ചെയ്തു! ഹാ! കഷ്ടം! യുവാവിന്റെ ഇടനെഞ്ഞു പൊട്ടി, ബാഷ്പധാരകൾ തെരുതെരെ വീണുതുടങ്ങി. "സന്യാസി വര്യ ന്നും വാക്രഹിതയായ തന്റെ ജനനിക്കും താൻ പരിത്യാജ്യനാ യ ഒരു അപരാധിയായിത്തീൎന്നു. തന്റെ ആശയെല്ലാം തകൎന്നു പൊടിഞ്ഞുപോയി! ഭൂവാസത്തിന്നുപോലും താൻ കേവലം അ യോഗ്യനായ്ഭവിച്ചു. ഇനിവേണ്ടതു കൈത്തോക്കെടുത്തു തന്റെ പാഴം ജന്മത്തിന്റെ അവസാനം വരുത്തുകയാണ്!" എന്നീവി ധം ചിന്താകുലനായ ആ സാധു യുവാവിന്റെഹൃദയത്തിൽ തോ ന്നിത്തുടങ്ങി. എങ്കിലും, താൻഇരുന്നിരുന്നസ്ഥലങ്ങളിലും നടന്നി രുന്ന വഴികളിലുമെല്ലാം ചെന്നു തിരഞ്ഞു നോക്കുകതന്നെയെന്നു

ു പ്രമാദചിത്തനായി ക്രുരിരുട്ടത്തു പുറപ്പെട്ടു. എന്തിനേറെപ്പറയുന്നു? തട്ടിപ്പറിച്ചെങ്കിലേ പൊട്ടിത്തെറിക്കയുള്ളൂ. ജഗദീശ്വര സഹൃദയന്മാൎക്കെപ്പോഴും സഹായിയാണ്. സന്തോഷഭരിതനായി വേണുഗോപാലൻ കേശവനുണ്ണിയുടെ കൈപിടിച്ചു ക ...ച്ചുക്കിയ സ്ഥലത്തു നിന്നു ആ ഇലപ്പൊതി തിരിയെ കിട്ടി! തൽക്ഷണം വേണു പുറപ്പെടുവിച്ചൊരു നിശ്വാസവും തന്റെ മനസ്സിനുണ്ടായൊരാശ്വാസവും ഞാൻ എങ്ങിനെ വൎണ്ണിക്കട്ടെ!

രോഗിയായ മാതാവു കിടക്കുന്ന തളത്തിൽതന്നെ വേണുഗോപാലനും ചെന്നു കിടന്നു. ആ സ്ഥലത്തു അമ്മിണിയല്ലാതെ മററാരുമുണ്ടായിരുന്നില്ല. എന്തു കാരണവശാലൊ, സുന്ദരയ്യൻ അന്നു അവിടെ കിടക്കാതെ പുറത്തേക്കു പോയിരുന്നു. രുഗ്മിണിയമ്മ പതിവുപ്രകാരം മുകളിൽ ചെന്നു കിടക്കുകയും ചെയ്തു. ... സുമാറു ഒരുമണി കഴിഞ്ഞു. വേണു ഉറങ്ങി ... ...മ്മിണിയുടേയും അമ്മയുടേയും ഘുൎഘുരരവം കേട്ട ... അവർ ഉറങ്ങിപ്പോയെന്നു വേണുഗോപാലൻ വിചാരിച്ചു. സംശയനിവൃത്തിക്കായി ചില ശബ്ദം പുറപ്പെടുവിച്ചു. അവർ ഉണൎന്നില്ല. ഉറങ്ങിയെന്നു തീൎച്ചയാക്കി. താൻ ശയിച്ചിരുന്ന മെത്തയിൽനിന്നു മെല്ലെ എഴുന്നേററു. തന്റെ കൎത്തവ്യകൎമ്മം നിറവേററുന്നതിന്നു വ്യാധിഗ്രസ്ഥയായ ജനനിയുടെ തലക്കൽ ചെന്നിരുന്നു. വേണുവിന് ഒരു രോമാഞ്ചമുണ്ടായി. കൈകാൽ വിറച്ചുതുടങ്ങി. ഭസ്മം നാവിൽ പുരട്ടിക്കൊടുത്തു. കുട്ടിലക്ഷ്മിയമ്മ കണ്ഠംഞെരുക്കികൊണ്ടൊരു അപശബ്ദം പുറപ്പെടുവിച്ചു. വേണു വല്ലാതൊന്നു ഞെട്ടി. രോഗിണി യാതൊരക്ഷരവുംമിണ്ടിയില്ല. എന്തോശബ്ദിച്ചത് വ്യക്തവുമായിരുന്നില്ല. കുട്ടിലക്ഷ്മിഅമ്മ വീണ്ടും ഉറങ്ങുവാൻ തുടങ്ങി. വേണുവിന്റെ മഹാമൂല്യമായ ആശയെല്ലാം കൊട്ടിത്തൂത്ത പാലുപോലെയായി! സന്ന്യാസി തന്നെ ചതിച്ചു! ഇതിനാണോ ഇത്രയെല്ലാം ബുദ്ധിമുട്ടിയ

ക്കുടെ സ്വരൂപത്തിന്റെയും, സ്വഭാവത്തിന്റെയും, സമ്പ്രദായത്തിന്റെയും, ആകപ്പാടെയുള്ളൊരു മാതിരി.

പണിക്കർ ബി. ഏക്കു പഠിപ്പാൻ ആരംഭിച്ചതു മുതൽ തന്നെ ഇദ്ദേഹത്തിന്നു സംബന്ധം ആലോചിച്ചുകൊണ്ടു തന്റെ അമ്മയായ നാരായണിനേത്ത്യാരോടു പലരും ശുപാൎശ ചെയ്തിരുന്നു. ഈ ആലോചനകൾ മിക്കതും വലിയ വലിയ തറവാട്ടുകളിൽ നിന്നുമായിരുന്നു. മകൻ സംബന്ധം തുടങ്ങിക്കാണണമെന്നു പറഞ്ഞു നേത്ത്യാർ പണിക്കരെ പല തവണയും ബുദ്ധിമുട്ടിച്ചിട്ടുമുണ്ടു. പഠിപ്പു കഴിയുന്നതുവരെ അക്കാൎയ്യം ആലോചിക്കയില്ലെന്നാണ് മകൻ അമ്മയോടു ഒഴികഴിവു പറഞ്ഞിട്ടുള്ളത്. എങ്കിലും പണിക്കൎക്കിപ്പോൾ കമലത്തിന്റെ പേരിലുള്ള പ്രേമാധിക്യവും തന്നിമിത്തം തനിക്കു നേരിട്ടിട്ടുള്ള മദനപാരവശ്യവും ഈ നിശ്ചയത്തിന്നു വിപരീതമായിട്ടുള്ളവയാണെന്നു നിസ്സംശയം പറയാം.

സൎവ്വ യോഗ്യതയുമുള്ള ബാലകൃഷ്ണപണിക്കൎക്കു ഇങ്ങിനെ ഒരു മോഹം ഉണ്ടെന്നറിഞ്ഞാൽ അതു കമലത്തിന്റെ ഭാഗ്യമാണെന്നല്ലാതെ ആരും അന്യഥാ പറകയില്ല. മലയാളത്തിലുള്ള സൎവ്വ തരുണീമണികളും അദ്ദേഹത്തിന്റെ ഭൎത്തൃത്വത്തെ മഹാഭാഗ്യമായിട്ടെ കരുതുകയുള്ളു. തന്റെ ഉന്നത പദവിയും മററും പണിക്കൎക്കു തന്നെ നല്ലവണ്ണം അറിയുമായിരുന്നു; ശരിയായും വെളിവായും സംബന്ധം ആലോചിച്ചാൽ കമലത്തിന്റെ കാൎയ്യം ദുസ്സാദ്ധ്യമായിപ്പരിണമിക്കുമെന്നുള്ള ധൈൎയ്യക്ഷയവുമുണ്ടായിരുന്നില്ല. എങ്കിലും ഇങ്ങിനെ ചെയ്യാതെ പണിക്കർ സ്വകാൎയ്യസിദ്ധ്യൎത്ഥം—പക്ഷേ, പുത്തൻ പരിഷ്കാരപ്രകാരം വധുവിന്റെ അഭിമതമറിയുന്നതിനായിരിക്കാം—ഒരു പ്രേമലേഖനമെഴുതി മുല്ലയ്ക്കൽ താമസിക്കുന്ന ഒരു ഭൃത്യന്റെ കയ്യിൽ കൊടുത്തയച്ചത്. ഇതിന്റെ ഫലമായി പരിണമിച്ചത് രണ്ടു ദിവസത്തിലകം

മുല്ലയ്ക്കൽ നിന്ന ആ ഭൃത്യൻെറ മാററവും വാഴപ്പിള്ളിയിൽ താമസവുമാണ്. കാൎയ്യം ഇങ്ങിനെ ആയപ്പോൾ പണിക്കൎക്ക അല്പം ധൈൎയ്യക്ഷയമുണ്ടാവാൻ തുടങ്ങി. എങ്കിലും അദ്ദേഹം പിൻ വലിച്ചില്ല, തൻെറ വിശ്വസ്തനായ ഒരാളെ മുല്ലയ്ക്കൽ ചെന്ന ഭൃത്യനായി താമസിപ്പാൻ ഏൎപ്പാടചെയ്തു.

വേണുഗോപാലനും കേശവനുണ്ണിയും എഫ്. എ. പരീക്ഷക്കപോയി കാളേജ് പൂട്ടിയിരിക്കുന്ന ഈ സമയം നാട്ടിൽ വന്നിരിപ്പാണെന്ന പറഞ്ഞാൽ കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭവങ്ങൾ നടന്നതിൽ പിന്നെ രണ്ട സംവത്സരം കഴിഞ്ഞുവെന്ന വായനക്കാർ ഊഹിച്ചുകൊള്ളുമല്ലൊ. കമലം എപ്പോഴും ഇവരുടെ ഒരുമിച്ച തന്നെയായിരുന്നതുകൊണ്ട ബാലകൃഷ്ണപ്പണിക്കർ ഇപ്പോൾ കാമിച്ചിരിക്കുന്ന ഗൂഢസമാഗമത്തിന്ന തക്കതായൊരവസരവുംകിട്ടാതെയായി. കീഴ്ക്കടെ താൻശ്രീരാമപുരത്തുള്ള ഒരു വീട്ടിലും കയറിച്ചെല്ലുകയുണ്ടായിട്ടില്ലെങ്കിലും പതിവിന്നുവിപരീതമായി,അദ്ദേഹം ഒന്നരണ്ട പ്രാവശ്യം മുല്ലക്കൽ പോവുകയും മദിരാശിയിൽ വെച്ചുണ്ടായ പുതിയ പരിചയബന്ധത്തെ അടിസ്ഥാനമാക്കി കേശവനുണ്ണിയുടെ സൽക്കാരം സ്വീകരിക്കുകയും ചെയ്തു. എങ്കിലും കമലത്തിനെ കാണ്മാൻ മാത്രം സംഗതി വന്നുവെന്നല്ലാതെ അവളോട സംഭാഷണം ചെയ്വാനുള്ള സന്ദൎഭം ലഭിച്ചിരുന്നില്ല. എന്തൊന്ന കരുതിയോ എന്ന നമുക്കറിഞ്ഞുകൂടാ, പണിക്കർ വന്ന കയറിയാൽ കമലം അവിടെ നിന്നും പോയിരുന്നു. ഇതുനിമിത്തം ബാലകൃഷ്ണപ്പണിക്കൎക്ക അതിയായ ഇച്ഛാഭംഗമുണ്ടാകയും ചെയ്തു.

ഒരു ദിവസം വേണുഗോപാലൻ കേശവനുണ്ണിയേയും പിടിച്ച വലിച്ചുകൊണ്ട ഷിക്കാറിന്ന പോയിരിക്കയായിരുന്നു. ഈ വിവരം വിശ്വസ്തനായ തൻെറ ഭൃത്യൻമൂലം പണിക്കൎക്ക അറിവുകിട്ടി. കാലത്തു ചായ കഴിഞ്ഞു കമലം തളത്തിലിരിക്കുകയാണ്.

അപ്പോളാണ് ബാലകൃഷ്ണപ്പണിക്കർ അവിടെ കയറിച്ചെന്നത്. അമ്മ കുളിപ്പാൻ പോയിരുന്നു. സൽക്കരിക്കാതിരിക്കുന്നത് ഭംഗിയുമല്ല. കമലം വല്ലാത്ത കുഴപ്പത്തിലായി.

"കേശവനുണ്ണി എവിടെ?" എന്നു ചോദിച്ചുകൊണ്ടാണ് പണിക്കർ തളത്തിലേക്കുചെന്നത്.

"വേണുവിന്റെ കൂടെ ഷിക്കാറിനു പോയിരിക്കുന്നു" എന്നു കമലം അധോമുഖിയായി പറഞ്ഞു.

"ങ്ഹ! ങ്ഹ!" എന്നുപറഞ്ഞു പണിക്കർ ഒരു മിനുട്ടു ഒന്നും മിണ്ടാതെനിന്നു. മടങ്ങിപ്പോവാൻ ഭാവിച്ചതുമില്ല.

"ഇരിക്കാം" എന്നു ഒരു ചാരുകസേര ചൂണ്ടിക്കാണിച്ചുകൊണ്ടുപറഞ്ഞു, കമലം ഒന്നു മാറിഒതുങ്ങിനിന്നു.

വിയർത്ത മുഖത്തോടുകൂടി പണിക്കർ അല്പം മനസ്സമാധാനത്തോടുകൂടി കസേരയിൽഇരുന്നു കഴുത്തിലിട്ടിരുന്ന കസവുമുണ്ടുകൊണ്ടു മുഖത്തൊന്നു തുടച്ചു, "ഖമ് ഖമ്" എന്നു നിശ്വസിച്ചു, "എപ്പോഴാം മടങ്ങിയെത്തും?" എന്നു ചോദിച്ചു.

കമലം:—ഇന്നു വൈകുന്നേരമൊ നാളയോ എന്നറിഞ്ഞില്ല.

ഇനി എന്താ പറയേണ്ടതു എന്നു പണിക്കൎക്കു നല്ല നിശ്ചയമില്ല. ഷർട്ടിന്റെ കഴുത്തിലെ കുടുക്കഴിച്ചു മുണ്ടുകൊണ്ടു കണ്ഠപ്രദേശത്തുള്ള സ്വേദം തുടച്ചു. കസേരയുടെ കയ്യിൽ വിരൽകൊണ്ടെന്തൊക്കെയോ വരഞ്ഞുകൊണ്ടിരുന്നു. ഇങ്ങിനെ രണ്ടു മൂന്നുമിനിട്ടു കഴിഞ്ഞശേഷം, കമലത്തിനെനോക്കി, "ഇരിക്കു" എന്നു ചെറുതായൊരു ശബ്ദം സഗൽഗദം പുറപ്പെടുവിച്ചു.

കമലം:—ഞാൻ താഴത്തുപോയി കുറെ ചായകൊണ്ടുവരാൻ പറഞ്ഞുവരട്ടെ.

പണിക്കർ:—വേണ്ട. ഞാൻ ചായ കഴിച്ചു. വേണുഗോപാലനെപ്പോലെ ഈ കേശവനുണ്ണിക്കും ഈ ഷിക്കാർ ഭ്രാന്തുപിടിച്ചല്ലൊ!

കമലം:—അതൊരു ഭ്രാന്താണോ?

പണി:—അല്ലേ? വെറുതെ പ്രാണിഹിംസ ചെയ്യുകയല്ലേ? 'അഹിംസാ പരമോധൎമ്മഃ' എന്നല്ലേ മഹദ്വാക്യം?

കമലം:—അതും ശരിയാണ്?

പണിക്കർ വീണ്ടും മൌനമായി രണ്ടു മൂന്നു നിമിഷമിരുന്നു. പിന്നീടു "അമ്മ എവിടെ" എന്നു ചോദിച്ചു.

കമലം:—"കുളിക്കാൻ പോയിരിക്കയാണ്. കുളിച്ചു വന്നുവോ എന്നു ഞാൻ ചെന്നുനോക്കാം" എന്നു പറഞ്ഞു പോവാൻ ഭാവിച്ചു.

പണി:—വരട്ടെ, ബദ്ധപ്പാടില്ല. ഞാൻ ഒരു കാൎയ്യം ചോദിക്കണമെന്നു വിചാരിച്ചാണ് വന്നത്. കുറെ കാലമായി അങ്ങിനെ വിചാരിപ്പാൻ തുടങ്ങീട്ടു.

കമലം:—അതിനെന്താ വിരോധം? ചോദിക്കാമല്ലോ. ഞാൻ ചെന്നു അമ്മയെ കൂട്ടിക്കൊണ്ടുവരാം.

പണി:—അമ്മയോടല്ല.

ഇതു കേട്ടപ്പോൾ കമലത്തിന്റെ മുഖം എന്തോ ഒരു മാതിരിയായി.

പണി:—ഞാൻ കമലത്തിനു ഒരു എഴുത്തയച്ചതു കിട്ടിയില്ലേ?

കമലം:—കിട്ടി. പേരുവെച്ചു കളവായി ആരെങ്കിലും എഴുതിയതാണന്നായിരുന്നു എന്റെ വിചാരം.

പണി:—അല്ലാ, ഞാൻ തന്നെ ശങ്കരന്റെ കയ്യിൽ കൊടുത്തയച്ചതാണ്. അതിൽ പ്രസ്താവിച്ചിട്ടുള്ളത് യഥാൎത്ഥമായ എന്റെആഗ്രഹമാണ്.

കമലം:—എന്നാൽ, അങ്ങിനെ ഒരെഴുത്തയപ്പാൻ അവകാശമില്ലല്ലോ. അതിന്നു അടിസ്ഥാനമായ സംഭവങ്ങൾ യാതൊന്നുമുണ്ടായിട്ടില്ലല്ലോ.

പണി:—കമലത്തിന്റെ മനസ്സ് എങ്ങിനെയാണെന്ന് അറിവാൻ വേണ്ടിയാണ് അങ്ങിനെ ചെയ്തത്. യഥാൎത്ഥം പറയുന്നതായാൽ ഞാൻ എന്റെ മനസ്സുകൊണ്ട് ഇതുവരെ അന്യതരുണിയെ കാംക്ഷിച്ചിട്ടില്ല, ഇനി കാംക്ഷിക്കയുമില്ല.

കമലം:—യഥാൎത്ഥം പറഞ്ഞാൽ രസമാവില്ലന്നാണ് എന്റെ ഭയം.

പണി:—യാതൊരു രസക്കേടും എനിക്കു തോന്നുകയില്ല. കമലത്തിന്റെ അഭിലാഷത്തിന്നു വിരോധമായി പ്രവൃത്തിപ്പാൻ എനിക്കിഷ്ടമില്ല. അതാണ് പണ്ടത്തെ സമ്പ്രദായത്തിന്നു വ്യത്യാസമായി എഴുത്തയപ്പാൻ തന്നെ കാരണം.

കമലം:—എന്നാൽ സൂക്ഷ്മം പറയാം. കാരണം ദയവുചെയ്ത് എന്നോട് ചോദിക്കരുത്.

പണി:—ഇല്ല, പറയു.

കമലം:—പഠിപ്പു കഴിയുന്നതുവരെ ഈ വക സംഗതികളിൽ മനസ്സിനെ പ്രവേശിപ്പിക്കയില്ലെന്നാണ് എന്റെ നിശ്ചയം.

പണി:—ഇനിയും പഠിക്കാൻ ഭാവമുണ്ടോ?

കമലം:—അങ്ങിനെയാണ് എന്റെ മോഹം.

പണി:—എത്രത്തോളം?

കമലം:—സാധിച്ചാൽ ബി. എ. വരെ.

പണി:—ശരി, പഠിപ്പവസാനിച്ചാൽ പറഞ്ഞ കാൎയ്യം സാധിക്കുമോ?

കമലം:—നാലഞ്ചുകൊല്ലം കഴിഞ്ഞുണ്ടാവുന്ന കഥയെപ്പററി ഇപ്പോഴെങ്ങിനെയാണ് തിച്ച് പറയുന്നത്?

പണി:—എനിക്കു അത്ര കണ്ടു മോഹമുണ്ടു. അതാണ് ഇത്രത്തോളം ചോദിക്കുന്നത്.

കമലം:—എന്നെ വിസ്മരിക്കുന്നതാണ് നല്ലത്

പണി:—ശരി. കമലത്തിന്നിഷ്ടക്കേടായി ഞാൻ ഇപ്പോൾ ഒന്നും പറയുന്നില്ല. പഠിപ്പവസാനിക്കുന്നതുവരെ ഞാൻ കാത്തിരി

ക്കം. കാലാന്തരംകൊണ്ടു എന്നിൽ അനുകമ്പയും അനുരാഗവും തോന്നിയാൽ ഞാൻ പരമ ഭാഗ്യവാനായി. ഇല്ലെങ്കിൽ, യാതൊരു ദാമ്പത്യസുഖവുമില്ലാതെ എന്റെ പാഴം ജന്മം ഇങ്ങിനെ കഴിയട്ടെ!

ഇതു പറഞ്ഞപ്പോൾ ബാലകൃഷ്ണപ്പണിക്കരുടെ കണ്ണിൽനിന്നു ഒന്നു രണ്ടു തുള്ളി വെള്ളം വീണു. മുണ്ടുകൊണ്ടു അദ്ദേഹം മുഖം മറച്ചു. കമലത്തിന് അനുതാപം തോന്നിയില്ലെന്നില്ല. ഒരു കാലടിശബ്ദം കേട്ടു. പണിക്കർ മുഖത്തു നിന്നു മുണ്ടെടുത്തു. പിൻതിരിഞ്ഞു നോക്കിയപ്പോൾ കണ്ടതു ജാനകി നേത്ത്യാരെയാണ്. മുഖത്തുള്ള സങ്കടഭാവം തൽക്ഷണം തന്നെ മറച്ചുവെപ്പാൻ തക്ക സാമത്ഥ്യം പണിക്കർക്കില്ലായിരുന്നു. അദ്ദേഹം അല്പം ലജ്ജിതനായി. അമ്മ പ്രവേശിച്ച തക്കത്തിൽ കമലം അവിടെ നിന്നു പോകയും ചെയ്തു.

"വന്നിട്ടു കുറെ നേരമായോ? ഞാൻ കുളിക്കാൻ പോയിരുന്നു" എന്നു പറഞ്ഞുകൊണ്ടാണ് നേത്ത്യാർ പ്രവേശിച്ചത്.

പണി:—ഇല്ല്യാ, അധികം നേരം ആയില്ല.

നേത്ത്യാർ:—എന്താ വല്ലാതിരിക്കുന്നത്? സുഖക്കേടൊന്നുമില്ലല്ലൊ? പണിക്കർക്കിപ്പോൾ അല്പം മനോധൎമ്മമുണ്ടായി.

പണി:—ഒന്നുമില്ല. എന്തോ ഒരു തലവേദന തോന്നുന്നു. കണ്ണിൽ നിന്നു വെള്ളവും കൂടക്കൂടെ വരുന്നു. വെയിലത്തു നടന്നു വന്നതുകൊണ്ടായിരിക്കാമെന്നു തോന്നുന്നു.

നേത്ത്യാർ:— അങ്ങിനെ ശീലം ഇല്ലാത്തവർ അതു ചെയ്യരുത്. ഇതാ ഇന്നു കാലത്തു വേണുവിന്റെ ഒരുമിച്ചു കേശു നായാട്ടിനു പോയിട്ടുണ്ട്, എനി എന്തുംകൊണ്ടാണ് വരികയെന്ന് ഇനിക്കറിഞ്ഞുകൂടാ.

പണി:—ഞാൻ കേശവനുണ്ണിയെ കാണണമെന്നു വിചാരിച്ചു വന്നതാണ്. അപ്പോഴാണ് ഷിക്കാറിനു പോയിരിക്കുന്നു വെന്നു കമലം പറഞ്ഞത്.

നേത്ര്യാർ:—കേശ്രു ഇല്ലെങ്കിലെന്താ ? ഇവിടെ ഞങ്ങളൊക്കെയില്ലെ? കൂടക്കൂടെ ഇവിടെ വരുന്നത് ഞങ്ങൾക്കെല്ലാവക്കും വളരെ സന്തോഷം.

പണി:—അതിന്ന വിരോധമില്ല.

നേത്ര്യാർ:—തങ്കത്തിന്ന നിത്യം വാഴപ്പിള്ളിയിലെ വത്തമാനം തന്നെയുള്ളു. പറഞ്ഞാലും പറഞ്ഞാലും തീരില്ല.

പണി:—നോം തമ്മിൽ പണ്ടു ബന്ധുക്കളെല്ലെ? ഈയ്യിടെ തന്നെയല്ലെ ആ ബന്ധുത്വം ഇല്ലാതായിട്ടുള്ളു?

നേത്ര്യാർ:—അതെ. സംഗതിവശാൽ കുറെ കാലമായി ഇല്ലാതായി എന്നല്ലെയുള്ളു!–ഇനിയും അതു ആവത്തിച്ചുകൂടെന്നില്ലല്ലൊ. ഇരുവഴിക്കാക്കും അതിന്ന അപ്രിയം ഉണ്ടാവാൻ തരമില്ലല്ലൊ.

ഇതു കേട്ടപ്പോൾ പണിക്കരുടെ മനസ്സൊന്ന കുളുത്തു.

പണി:—എന്താ? കമലം ഇനിയും അങ്ങോട്ടു പഠിക്കാൻ ഭാവമുണ്ടോ?

നേത്ര്യാർ:—അങ്ങിനെയാണ് അവളുടെ മോഹം; ഈ ദുശ്ശാഠ്യത്തിന്ന അമ്മാമന്മാർ സമ്മതിക്കുമോ എന്ന് എനിക്കറിഞ്ഞുകൂടാ. പ്രായമായില്ലെ?

പണി:—ശരിയാണ്. അങ്ങിനെയും ഒരഭിപ്രായമുണ്ട്.

നേത്ര്യാർ:—ഇത്രത്തോളം മതി; എന്നാണ് എന്റെ അഭിപ്രായം. വിശേഷിച്ച ഉദ്യോഗത്തിനൊന്നും പോകുന്നില്ലല്ലൊ.

പണി:—നിങ്ങൾക്കാക്കും ഇഷ്ടമില്ലാത്ത കാൎയ്യത്തിൽ കമലം ശാഠ്യം പിടിക്കില്ല, ഉവ്വോ?

നേത്ര്യാർ:—ഇല്ലെന്നാണ് തോന്നുന്നത്.

എന്ന പറഞ്ഞു കഴിയുമ്പോഴക്കു തങ്കം ചായയുംകൊണ്ടു പ്രവേശിച്ചു.

"തങ്കം! ചായ കൊടുക്കു. അദ്ദേഹത്തിന്ന എന്തോ ഒരു തലവേദനയുണ്ടത്രെ. ചൂടോടെ ചായ കഴിച്ചു ഒന്ന വിശ്രമി

ൽ കുറച്ചു ഭേദം കിട്ടിയെന്നു വരാം." എന്നു പറഞ്ഞു ജാനകി നേത്ത്യാർ താഴത്തേക്കുപോയി.

പണിക്കർ ചായ കഴിച്ചു. "കുടയുണ്ടായിരുന്നില്ലെ?" എന്നു തങ്കം ഉറക്കെച്ചോദിച്ചു.

പണിക്കർ ഒന്നു ഞെട്ടിയില്ലെന്നില്ല; പിന്നീടു, സാധാരണയിലധികം ഒന്നു പുഞ്ചിരി പൂണ്ടു തങ്കത്തിൻെറ മുഖം നോക്കി "എടുത്തില്ല" എന്നു മാത്രം പറഞ്ഞു.

തങ്കം:—എന്താ ചെയ്യാ,–ഇങ്ങിനെ ദേഹം നോക്കാതെ കളിക്കുന്നവല്ലൊ. ഒരമ്മയാണുള്ളത്, സാധു!–അവൎക്കിതു നോക്കിയിരിക്കാൻ സാധിക്കുമോ? പിന്നെ വേണ്ടതു ഒരു ഭാൎയ്യയാണ്. അതിനു സംബന്ധവും കഴിഞ്ഞിട്ടില്ലല്ലൊ.

തങ്കം പണിക്കരോടു സംസാരിച്ചതു ഇദംപ്രഥമമായിട്ടാണ്. പുത്തരിയിൽ തന്നെയാണ് ഈ പ്രയോഗം. ബാലകൃഷ്ണപ്പണിക്കർ ആദ്യം ഒന്നു അന്ധാളിച്ചു; എങ്കിലും പിന്നീടു വളരെ നേരമ്പോക്കാണ് തോന്നിയത്. വന്ന ചിരി അടക്കിക്കൊണ്ടു അദ്ദേഹം "ഭാൎയ്യ ഉണ്ടെങ്കിലോ?" എന്നു പുരികങ്ങൾ പൊക്കിക്കൊണ്ടു ചോദിച്ചു.

തങ്കം:—അല്ലാ! സംബന്ധം കഴിഞ്ഞുവോ? ഞങ്ങളാരും അറിഞ്ഞില്ലല്ലൊ? ഇപ്പോഴത്തെ സമ്പ്രദായം ഇങ്ങിനെയുമാണോ?

പണി:—ഇല്ല, കഴിഞ്ഞിട്ടില്ല. അതല്ലാ ഞാൻ പറഞ്ഞത്. 'സംബന്ധം വെച്ചിട്ടുണ്ടെങ്കിൽ ഭാൎയ്യ എന്തുചെയ്യും?' എന്നാണ് ഞാൻ ചോദിച്ചത്.

തങ്കം പൊട്ടിച്ചിരിച്ചു. ചിരിച്ച് ചിരിച്ചു പരവശയായി. കണ്ണിൽനിന്നു വെള്ളം വന്നു. പണിക്കൎക്കും ചിരി അടക്കാൻ സാധിക്കാതായി. രണ്ടു മൂന്നു മിനിട്ട് രണ്ടുപേരും നിൎത്തിയാലും നില്ക്കാത്ത ചിരി ചിരിച്ചു. "ഭാൎയ്യ എന്തു ചെയ്യുമെന്നോ?" എന്നു ചോദിച്ച് തങ്കം വീണ്ടും ചിരിച്ചു തുടങ്ങി.

പണി:—അതെ.

തങ്കം:—കുട എടുക്കാതെ വെയിലത്തു നടക്കാൻ സമ്മതിക്കയില്ല, തീൎച്ചതന്നെ.

പണി:—അത്ര സ്ഥായിയുണ്ടാകുമോ?

തങ്കം:—അതെല്ലാം പോട്ടെ. എന്നെ അത്ര കളിയാക്കണ്ട.

പണി:—അല്ല, എനിക്കറിഞ്ഞുകൂടാതെ ചോദിക്കയാണ്.

തങ്കം:—അറിയാൻ തക്ക പ്രായമായി; ഇനിയും അറിയില്ലെങ്കിൽ പറഞ്ഞു തരാം.

പണി:—പറയൂ. കേൾക്കട്ടെ.

തങ്കം:—എന്നാൽ ഇനിക്കാണ് അവിടുത്തെ ഭാൎയ്യയായിരിപ്പാനുള്ള ഭാഗ്യം വന്നതെന്നുവെച്ചാൽ കുടയില്ലാതെ വെയിലത്തു നടക്കാൻ ഞാൻ ഒരിക്കലും സമ്മതിക്കില്ല; എന്റെ ജീവനെക്കളയും.

പണിക്കർ വല്ലാതെ ലജ്ജിച്ചു. എങ്കിലും, വിദ്യാഭ്യാസംമൂലം ബുദ്ധിക്കു വികാസം സിദ്ധിച്ചിട്ടുള്ള അദ്ദേഹത്തിന്നു നിരക്ഷരകുക്ഷിയും വലിയമ്മയുടെ പ്രതിച്ഛായയായ സ്വഭാവത്തോടുകൂടിയവളുമായ തങ്കത്തിന്റെ സമ്പ്രദായങ്ങൾ ക്ഷണം മനസ്സിലായിക്കഴിഞ്ഞു. ബാലകൃഷ്ണപ്പണിക്കർ പ്രസ്തുത സംഭാഷണം വീണ്ടും തുടൎന്നു.

പണി:—ഭൎത്താവു കുടയെടുക്കാതെ വെയിലത്തിറങ്ങിയാൽ ഭാൎയ്യ ജീവത്യാഗം ചെയ്യുന്ന സമ്പ്രദായം ഏതു നാട്ടിലാണ് നടപ്പു?

തങ്കം:—എല്ലാ നാട്ടിലും ഉണ്ടാവും. അതും ചെയ്യും, അതിലപ്പുറവും ചെയ്യും. അത്ര സ്നേഹം തോന്നണം. ഞാനാണെങ്കിൽ പറഞ്ഞപോലെ ഒപ്പിക്കും, സംശയമില്ല.

"തങ്കത്തിന്നു പുടമുറി കഴിയാതിരിക്കയാണ് നല്ലത്. അല്ലെങ്കിൽ വല്ല മാരണവും ഉണ്ടാക്കിത്തീൎക്കും," എന്നു പറഞ്ഞു പണിക്കർ ചിരിപ്പാൻ തുടങ്ങി.

തങ്കം:—നിങ്ങളൊക്കെ പഠിച്ചവരല്ലെ? ആളുകളെ ഇട്ടു കളിയാക്കാൻ നിങ്ങൾക്കൊക്കെ ബഹുസാമൎത്ഥ്യമുണ്ടാകുമല്ലൊ.

പണി:—ഏയ്! തെററിദ്ധരിക്കരുത്. തങ്കം ഓരോന്നു പറഞ്ഞു ചിരിച്ചപ്പോൾ ഞാനും ഓരോന്നു പറഞ്ഞു ചിരിച്ചു പോയതാണ്. അതേ ഉള്ളൂ.

തങ്കം:—ഞാൻ തെററിദ്ധരിക്കയില്ല. എന്നെ തെററിദ്ധരിക്കരുതെന്നെ എനിക്കുള്ളൂ.

പണി:—യാതൊരു തെററിദ്ധാരണയും എൻെറ മനസ്സിലില്ല. നേരമ്പോക്കു പറഞ്ഞതല്ലേ? വെയിലായി; ഞാൻ ഇപ്പോൾ അങ്ങോട്ടു പോകുന്നു. (എന്നു എഴുന്നേററു)

തങ്കം:—ഇപ്പോൾ പോകണ്ടാ. ഊൺകഴിഞ്ഞു്, ഉച്ചതിരിഞ്ഞു ചായകഴിച്ചു പോകാം.

പണി:—അത് ഇനിയൊരുദിവസം ആവാം.

തങ്കം:—ഇനി എന്നാണാവോ കാണുക?

പണി:—അടുത്തൊരു ദിവസം വരാം.

എന്നു പറഞ്ഞു് പണിക്കർ താഴത്തെക്കിറങ്ങി. പടികടന്നു പോകുമ്പോൾ, തന്നെ നോക്കിക്കൊണ്ടു നില്ക്കുന്ന തങ്കത്തിനോട്, "തങ്കം! ഇതാ നോക്കൂ! പന്ത്രണ്ടുമണി സമയം. നല്ല വെയിലത്താണ് ഞാനിപ്പോൾ പോകുന്നത്!" എന്നു പറഞ്ഞു ചിരിച്ചുംകൊണ്ടു പോയി.

പ്രകൃത്യാ രസികത്തം കുറഞ്ഞിരുന്ന പണിക്കർ തങ്കത്തിൻെറ വിദ്ധിതചാത്താൽ പ്രേരിതനായി തൽസമയം ഈ വിധം നേരമ്പോക്കു പറഞ്ഞു രസിച്ചുവെങ്കിലും, അദ്ദേഹത്തിനു വഴിനീളെ വിചാരം കമലത്തിനെക്കുറിച്ചായിരുന്നു. തൻെറ മനസ്സിലുള്ള രാഗാതിരേകത്തെ ഗൂഢസമാഗമദശയിൽ കാമിനിയെ ഗ്രഹിപ്പിച്ചു അവളുടെ ഹൃദയത്തെ വശീകരിക്കാമെന്നുദ്ദേശിച്ചു പുറപ്പെട്ടുവന്ന യുവാവിനു തൻമൂലം കഠിനമായ ഇച്ഛാഭംഗം നേരിട്ടപ്പോൾ തൻെറ മോഹവും മനോവ്യഥയും പൂൎവ്വാധികം വൎദ്ധിച്ചുവന്നു. താൻ വല്ലാത്തൊരു ഭാഗ്യഹീനനാണെന്നു ബാലകൃഷ്ണപ്പണിക്കൎക്കു തോന്നി. കമലത്തിനെ വിസ്മരിപ്പാൻ പല

വുരുവും ശ്രമിച്ചു. മററു ചില തരുണിമാരിൽ തന്റെ മനസ്സിനെ പ്രവേശിപ്പിപ്പാൻ തുനിഞ്ഞു. യാതൊന്നുകൊണ്ടും നിവൃത്തിയുണ്ടായില്ല. ഈ ഉദ്യമങ്ങളുടെ ഫലമായി തന്റെ മുമ്പിലത്തെ മോഹം വർദ്ധിക്കുകയും ദൃഢീകരിക്കുകയുമാണുണ്ടായതു. എന്തു ചിലവായാലും, ഏതുവിധമെങ്കിലും കമലത്തിനെത്തന്നെ പാണിഗ്രഹണം ചെയ്യണമെന്നു ബാലകൃഷ്ണപ്പണിക്കർ നിശ്ചയിക്കുകയും ചെയ്തു.................................... ........................

......................................................... ......................................

...........................................................................................................

ഒരു ദിവസം വൈകുന്നേരം-സുമാറു അഞ്ചരമണി സമയം-മുല്ലശ്ശേരിയുടെ താമരക്കുളം ബഹുരമണീയമായി വിലസുന്നുണ്ടു. അതിൽ നില്ക്കുന്ന മനോഹരങ്ങളായ താമരപ്പൂക്കളാൽ, മേൽകഴുകുവാൻ വന്ന കമലത്തിന്റെ പ്രഥമദൃഷ്ടി, ആകൃഷ്ടമായ് ഭവിച്ചു. വളപ്പിനുള്ളിൽ മറെറാരു കുളമുള്ളതിൽ ദേഹക്ഷാളനത്തിന്നുദ്ദേശിച്ചു വന്ന നമ്മുടെ കഥാനായിക ഈ വാപിയുടെ ഭംഗി നോക്കി രസിച്ചുകൊണ്ടു അവിടത്തന്നെ നിന്നുപോയി. പച്ചപ്പരമതാനി വിരിച്ചപോലെ താമരയിലകൾ ഇടതൂർന്നു നില്ക്കുന്നു! പളുങ്കും വൈരക്കല്ലും പിടിപിടിയായെടുത്തു വിതറിയപോലെ അതിന്മേൽ വെള്ളത്തുള്ളികൾ വിളങ്ങുന്നതു കണ്ടു! ആ പരമതാനിയുടെ മീതെ സ്വൈരമായി സഞ്ചരിച്ചു കൊക്കുകളും കുളക്കോഴികളും തീൻകൊത്തി തിന്നുന്നുണ്ടു. വൃത്താകാരത്തിലുള്ള കുളത്തിന്നു വൃത്താകാരത്തിലുള്ള ഇലകളും പൂക്കളും നല്ല യോജ്യത തന്നെ. കമലത്തിന്റെ വിശാലനേത്രങ്ങൾ ജലാശയത്തിൽ സൂക്ഷ്മമായ് പതിച്ചു. കടവിന്നരികത്തു ചില ചെറിയ ജന്തുക്കൾ നിരന്തരമായി വട്ടത്തിൽ ചുററി വൃത്താകാരമുള്ള അലകൾ ഉണ്ടാക്കുന്നതും കണ്ടു. വെള്ളത്തിന്നുള്ളിൽ പ്രതിബിംബിച്ചു വിലസുന്ന സ്വച്ഛനീലിമയോടു കൂടിയ ആകാശവും തലകീഴായി നില്ക്കുന്ന തെങ്ങുകളും ബഹു

കൌതുകം വളൎത്തി. ഇപ്പോളാണ് മുൻപറഞ്ഞ ചെറിയ ജന്തുക്കൾ ചെയ്യുന്ന പ്രവൃത്തിയുടെ താല്പൎയ്യം കമലത്തിന്റെ മനസ്സിലായത്. അവ വട്ടത്തിൽ ചുററി അലകളുണ്ടാക്കി ജലാശയത്തിനുള്ളിൽ തലകീഴായി നില്ക്കുന്ന തെങ്ങുകളെ കൌതുകമായ വിധത്തിൽ വളയ്ക്കുകയാണെന്നു അവൾ സരസമായനുമാനിച്ചു!......വെളുത്ത കൊക്കുകൾ, കറുത്ത കുളക്കോഴികൾ, വിവിധവൎണ്ണത്തിലുള്ള തുമ്പിക്കൂട്ടങ്ങൾ, ചുവന്ന പൂക്കൾ, പച്ചയിലകൾ, വെള്ളപ്പുള്ളുകൾ, എന്നിവയുടെ സമ്മിശ്രമനോജ്ഞതയും, പോക്കുവെയിലേററു തങ്കപ്രകാശത്തോടുകൂടിയ പത്രങ്ങളാൽ വിലസിതങ്ങളായ കേരനിരകൾ ധവളമായ ഉടുപ്പും രക്തപീതവൎണ്ണത്തിലുള്ള തലപ്പാവും ധരിച്ച കാവൽക്കാരെപ്പോലെ ഈ ജലാശയത്തിൽ നിക്ഷിപ്തമായ ബഹുമൂല്യനിധിയെ നിരന്തരമായി കാത്തുനില്ക്കുന്ന മനോഹരമായ കാഴ്ച്ചയും കണ്ടുരസിച്ചുകൊണ്ടു കമലം ഒരഞ്ചെട്ടുമിനിട്ടുനേരം ആനന്ദപരവശയായിരുന്നു.

അനന്തരം, അടുത്തുനില്ക്കുന്നൊരു താമരപ്പൂ പറിക്കണമെന്നുദ്ദേശിച്ചു. കുറെ നീന്തിപ്പോവാതെ അതു സാധിക്കയുമില്ല. അതിനാൽ അഴിഞ്ഞുകിടക്കുന്ന തലമുടിയഴിച്ചു ദൃഢമായി കെട്ടിവെപ്പാൻ ഭാവിച്ചു. മുല്ലയ്ക്കൽവളപ്പിന്റെ പിൻഭാഗത്ത് വടക്കുവശത്തുള്ള സ്ഥലം അല്പം ഉന്നതമായതുകൊണ്ടു ആ വഴിക്കു നടക്കുന്ന ജനങ്ങൾക്കു ഈ താമരകുളത്തിലിറങ്ങി നില്ക്കുന്ന ആളുകളെ എത്തിനോക്കിയാൽ കാണാമായിരുന്നു. കാററു കൊള്ളുവാൻ പുറത്തിറങ്ങീട്ടുള്ള നമ്മുടെ ബാലകൃഷ്ണപ്പണിക്കർ കുളത്തിൻ വക്കത്തുള്ള വേലിയിൽ പടൎന്നു നില്ക്കുന്ന കാക്കപ്പൂവിന്റെ കൌതുകം കണ്ടിട്ടെന്നു തോന്നുമാറു അതിനെ പറിപ്പാനടുത്തു. ഹാ! ഹാ! തന്റെ കാമിനിയുടെ സൎവ്വാംഗസൌഷ്ഠവം കണ്ടു പണിക്കരുടെ ഹൃദയം തുടിച്ചു!! ഇദ്ദേഹത്തിന്റെ മുഖം കണ്ട ഉടൻ, കെട്ടിവെപ്പാൻ ഭാവിച്ച തലമുടിയെ കമലം അഴിച്ചു വിതറി;

തൻെറ നവനീത മൃദുഗാത്രം മുഴുവനം മുക്തകേശത്തിനുള്ളിൽ തിരോഹിതമാക്കി! ഇതുകൊണ്ടും തൃപ്തിപ്പെടാതെ കമലം ഉടനെ വെള്ളത്തിൽ ചാടി. ശബ്ദം കേട്ടപ്പോൾ മാത്രമെ കുളത്തിലാളുള്ള വിവരമറിഞ്ഞുള്ളൂവെന്ന ഭാവത്തിൽ പണിക്കർ പിൻമാറി. കമലം നീന്തി തൻെറ മുഖത്തോടു കിടപിടിപ്പാൻ തുനിഞ്ഞു നില്ക്കുന്ന താമരപ്പൂവിനെപ്പറിപ്പാനൊരുമ്പെട്ടു. താമരത്തണ്ടുകളും, ചിന്നിച്ചിതറിയ കുന്തൽപ്പടലവും വിധിബലാൽ ചുററിപ്പിണഞ്ഞു. ഹാ! കഷ്ടം! കയ്യും കാലും കുഴഞ്ഞു കമലം മുങ്ങിത്തുടങ്ങി! നാലഞ്ചു മുങ്ങുമുങ്ങി. ഇടവിട്ടു നോക്കിക്കൊണ്ടിരുന്ന ബാലകൃഷ്ണപ്പണിക്കർ സ്തംഭിതനായി നിന്നതേയുള്ളൂ.

വെടിവെച്ച പക്ഷി കുളത്തിലോട്ടു പറന്നുവന്നു വീണതെടുപ്പാൻ വന്ന വേണുഗോപാലൻ ദൈവേച്ഛയാ കമലത്തിൻെറ ദുർദ്ദശകാണ്മാനിടയായി. ഉടനെ വെള്ളത്തിൽ ചാടിനീന്തിപ്പോയി അവളെപിടിച്ചു. അമ്പരന്നുഴലുന്ന യുവതി പ്രാണഭയം നിമിത്തം തൻെറ ആത്മരക്ഷകനെ മുറുകെ കെട്ടിപ്പിടിച്ചു. അല്പം ബുദ്ധിമുട്ടിയെങ്കിലും വേണുഗോപാലൻ അവളെകരയ്ക്കണച്ചിച്ചു. കമലത്തിന്നു ബോധമില്ല. തൻെറ ശിരസ്സിന്മേൽ അവളുടെ വയറിനെ വെച്ചു വേണു കുറെ ചുററിത്തിരിഞ്ഞു. ദീനയായ ആ തരുണി കുറെ വെള്ളം ഛർദ്ദിച്ചു. എന്നിട്ടും അവളുടെ മോഹാലസ്യം തീന്നില്ല. കമലത്തിനെ വാരിയെടുത്ത് വേണു ബങ്കളാവിലേക്കു കൊണ്ടുപോയി. വിവരം അറിഞ്ഞു എല്ലാവരും കരവാൻ തുടങ്ങി. ആർത്തനാദബഹളംകൊണ്ടു കമലത്തിനെ പരിഭ്രമിപ്പിക്കരുതെന്നു വേണു എല്ലാവരോടും പറഞ്ഞു സമാധാനിപ്പിച്ചു. പിന്നീടു ചെയ്ത ചികിത്സ കാച്ചിവെക്കലായിരുന്നു. രണ്ടുമണിക്കൂർ നേരം ഇങ്ങിനെ ചെയ്തു. കമലം കണ്ണു മിഴിച്ചു നോക്കിയതു വേണുവിൻെറ മുഖത്തായിരുന്നു. "ഭയപ്പെടേണ്ട, ഇതു കഴിക്കു" എന്നു സാന്ത്വനവാക്കുകൾ പറഞ്ഞു വേണുഗോപാലൻ കുറെ പാൽ കമലത്തിൻെറ വായിൽ പകർന്നുകൊടുത്തു. കുറെ

പാൽ അകത്തായപ്പോൾ മോഹാലസ്യം സാമാന്യം തീൎന്നു. "എനിക്കു ഒന്നും ഇല്ല, കരയേണ്ട അമ്മെ!" എന്നു കമലം മന്ദമായി പറഞ്ഞു. ഇതു കേട്ടപ്പോൾ ജാനകി നേത്ത്യാൎക്കും കേശവനുണ്ണിക്കും മററും വളരെ മനസ്സമാധാനമുണ്ടായി. സമയം സുമാറു എട്ടുമണിയായി. കമലം രാത്രി മുഴുവനും ഉറങ്ങി. ഉറക്കത്തിൽ ഒന്നു രണ്ടു പ്രാവശ്യം "വേണു! വേണു! എന്നു ആൎത്തനാദം പുറപ്പെടുവിച്ചതു് ഉറങ്ങാതെ കിടന്നിരുന്ന ജാനകിനേത്ത്യാരും വേണുഗോപാലനും കേട്ടു. "അപ്പോഴത്തെ വിചാരമാണ് ഇതു്" എന്നു വേണു നേത്ത്യാരോടു പറഞ്ഞു. നേരം പുലൎന്നപ്പോഴക്കും സുഖക്കേടു മുഴുവനും ഭേദമായി. എഴുന്നേററു നിത്യവൃത്തിക്കായി പോകുമ്പോൾ അവളെ നോക്കി ജാനകിനേത്ത്യാർ "കുട്ടികൾക്കു വെറി കുറെ ചുരുങ്ങിയിരിക്കണം, ഇതു അരുതു്" എന്നു ശകാരിച്ചു.

"ശരിയാണ്, അമ്മെ! മകൾ എന്തെല്ലാം ആപത്തുണ്ടാക്കിത്തീൎക്കുമൊ എന്നറിഞ്ഞില്ല. എനിക്കു നല്ല ഭയമുണ്ടു." എന്നു കേശവനുണ്ണിയും പറഞ്ഞു.

"താമരക്കുളത്തിൽ ആരെങ്കിലും നീന്തിക്കളിക്കുമോ?" എന്നു പറഞ്ഞു വേണുവും പരിഹസിച്ചു.

കമലം യാതൊരു മറുവടിയും പറഞ്ഞില്ല. ലജ്ജിച്ചു തലതാഴ്ത്തിക്കൊണ്ടു പോയതേ ഉള്ളു.

പിന്നീടു്, ചായ കഴിച്ചു് തളത്തിൽ തനിയേ ഇരിക്കുമ്പോളാണ് കമലം വേണുഗോപാലനോടു നടന്ന സംഗതികളെല്ലാം സ്വകാൎയ്യമായി പറഞ്ഞു മനസ്സിലാക്കിയതു്.

"വേണുവിനെ ഞാൻ കെട്ടിപ്പിടിച്ചതു മാത്രമേ എനിക്കു ഓൎമ്മയുള്ളു. പിന്നെ, പാൽ തന്നതും ഓൎമ്മയുണ്ടു്. അതിനിടയ്ക്കു കഴിഞ്ഞതൊന്നും എനിക്കറിഞ്ഞുകൂടാ" എന്നു കമലം പറഞ്ഞു.

ഇതു കേട്ടപ്പോൾ വേണുവിന്ന എന്തെന്നില്ലാത്തൊരു രോമാഞ്ചമുണ്ടായി. കൈകൊണ്ടു മുഖമൊന്നു തുടച്ച് നമ്മുടെ യുവാവ് ഇപ്രകാരം ചോദിച്ചു:—"ഇന്നലെ രാത്രി വല്ല സ്വപ്നവും കണ്ടുവോ? ഉറക്കത്തിൽ എന്തോ ചിലതു പിറുപിറുത്തുവല്ലൊ"

കമലം:—രാത്രി മുഴുവൻ ഞാൻ വെള്ളത്തിന്റെ അടിയിലാണ്. ബാലകൃഷ്ണപ്പണിക്കർ എന്നെപ്പിടിച്ചു മുക്കിക്കൊല്ലാൻ തുടങ്ങി. അപ്പോൾ ഞാൻ 'വേണു! വേണു!' എന്നു ഉറക്കെ നിലവിളിച്ചു. എങ്കിലും ശബ്ദം പേന്നുമില്ല. ഇങ്ങിനെയുള്ള കഷ്ടസ്ഥിതിയിലായിരുന്നു.

വേണു:—എന്നിട്ടോ? ഞാൻ എന്തു ചെയ്തു? ഞാൻ വന്നുവോ?

കമലം:—ഉവ്വ്. വേഗം വന്ന്. പാവം! ആ പണിക്കരെ പിടിച്ചുന്തിത്തള്ളിവീഴ്ത്തി എന്നെ കരയ്ക്കു കൊണ്ടുവന്നു.

ഇതുകേട്ടപ്പോൾ വേണുവിന്ന ചിരിവന്നു; "അപ്പോൾ ബാലകൃഷ്ണപ്പണിക്കരാണ് കമലത്തിനെ മുക്കിക്കൊല്ലാൻ തുടങ്ങിയത്, അല്ലെ?" എന്നു ചോദിച്ചു.

കമലം:—അഴിച്ചിട്ട തലമുടിയോടുകൂടി പെട്ടെന്നു ഞാൻ കുളത്തിൽ ചാടിയത് പണിക്കരെ കണ്ടിട്ടാണ്.

വേണു:—പണിക്കരെ കണ്ടാൽ കുളത്തിൽ ചാടണമോ?

കമലം:—അതല്ല അതിന്റെ സാരം.

വേണു:—പിന്നെന്താണ് സാരം?

കമലം:—സ്ത്രീകൾ കുളിക്കുമ്പോൾ പുരുഷന്മാർ വന്ന് എത്തിനോക്കിയാലോ?

വേണു:—ഉടനെ വെള്ളത്തിൽ ചാടണം.

കമലം:—ഞാൻ ഇപ്പോൾ സംസാരിച്ചാൽ ശരിയാവില്ല.

വേണു:—അതില്ല. ചെയ്തതു തെററല്ലെ? പിന്നെങ്ങിനെയാണ് അതു് സംസാരിച്ചാൽ ശരിയാവുക?

കമലം:—എന്നാൽ ഞാൻ ചോദിക്കട്ടെ. വേണു ആണെങ്കിൽ എത്തിനോക്കുമോ?

വേണു:—ഇല്ല.

കമലം:—എന്തുകൊണ്ട്?

വേണു:—എത്തിനോക്കിയാൽ സ്ത്രീകൾ കുളത്തിൽ ചാടി മുങ്ങി ച്ചാവാൻ തുടങ്ങും. ആ മാരണത്തിനു ഞാൻ ആളല്ല.

കമലം:—അങ്ങിനെ എത്തിനോക്കുന്നതു ഭംഗിയോ എന്നാണ് ഞാൻ ചോദിക്കുന്നത്.

വേണു:—കുളത്തിൽ ചാടിച്ചാവാൻ തുടങ്ങുന്നതു ഭംഗിയോ എന്നാണ് ഞാൻ ചോദിക്കുന്നത്.

കമലം:—കുളത്തിൽ ചാടാതെ പിന്നെ എന്താ ചെയ്യുക?

വേണു:—വസ്ത്രമെടുത്തു പുതച്ച് മുകളിൽ കയറി നില്ക്കേണ്ടിയിരുന്നു. അല്ലെങ്കിൽ വെള്ളത്തിൽ ആണ്ട് കടവിന്നരികത്തു തന്നെ കിടക്കായിരുന്നില്ലെ?

കമലം:—അതു ശരിതന്നെ. തൽസമയം അതു തോന്നിയില്ല. അതുമല്ല, പൂപ്പറിക്കണമെന്നു വിചാരിച്ചിരുന്നു. നീന്തിയത് പൂപ്പറിക്കാനാണ്.

വേണു:—അത് ബാലകൃഷ്ണപ്പണിക്കരുടെ തെററല്ല.

കമലം:—എങ്കിലും എന്റെ ഭാഗ്യമാണ് വേണു അപ്പോഴെക്കു അവിടെ വന്നെത്തിയത്. അല്ലെങ്കിൽ എന്റെ കഥ കഴിഞ്ഞേനെ.

വേണു:—അതിനു പകരം ഒരു പക്ഷി ചത്തു. ജനങ്ങൾ പറയുംപോലെ അതിന്റെ ജീവനെയും കൊണ്ട് കാലദൂതന്മാർ പോയിരിക്കാം. അതായിരിക്കും കമലം രക്ഷപ്പെട്ടത്.

കമലം:—ഇനി ഞാൻ ആ കുളത്തിന്റെ അരികത്തുകൂടിപോലും നടക്കില്ല.

വേണു:—"കാച്ചവെള്ളത്തിൽ വീണ പൂച്ച പച്ചവെള്ളം കണ്ടാലും പേടിക്കും."

കമലം:—താമരപ്പൂക്കളും മററും നില്ക്കുന്ന കൌതുകം കണ്ടു അവിടെച്ചെന്നു നിന്നതാണ്.

വേണു:—കൌതുകമുള്ള വസ്തുക്കളാണ് സാധാരണ മനുഷ്യൎക്കു ആപൽകരങ്ങളായും ഭവിക്കുന്നത്.

ഇങ്ങിനെ അസംഗതിയായി പറഞ്ഞതു കേട്ടു കമലം ഒന്നു അന്ധാളിച്ചില്ലെന്നില്ല. കുറേനേരം രണ്ടുപേരും മൌനമായിത്തന്നെ ഇരുന്നു.

കമലം:—ശരിയാണ്. അങ്ങിനെയൊരു സാരമായ വാക്യം എങ്ങാനോ വായിച്ചിട്ടുള്ളപോലെ എനിക്കും തോന്നുന്നുണ്ടു. എങ്കിലും ഇപ്പോൾ എന്ത് ഉദ്ദേശിച്ചിട്ടാണ് വേണു ഇങ്ങിനെ പറഞ്ഞത്?

വേണു:—ആന്തരമായൊന്നും ആലോചിച്ചല്ല അങ്ങിനെ പറഞ്ഞത്. കമലം ഓരോന്നു പറഞ്ഞപ്പോൾ ഞാനും ഓരോ മറുവടി പറഞ്ഞു; അത്രെ ഉള്ളു.

കമലം:—വേണുവിനു ഇങ്ങിനെ ചില പൊടിക്കൈകളും ഉണ്ടു, അല്ലെ? കഷ്ടം! ഞാൻ വല്ലാതൊന്നന്ധാളിച്ചു. എങ്കിലും, മറക്കാൻ പാടില്ലാത്ത സഹായമാണ് വേണു എനിക്കു ചെയ്തിട്ടുള്ളത്. എന്റെ ആത്മരക്ഷയല്ലെ ചെയ്തത്?

വേണു:—സാധാരണ ഒരാൾ ചെയ്യുന്നതേ ഞാൻ ചെയ്തിട്ടുള്ളു. ഒരാൾ മുങ്ങിച്ചാവുന്നതു കണ്ടുകൊണ്ടാരെങ്കിലും നില്ക്കുമോ? ഞാനല്ല മറെറാരാളാണ് കണ്ടതെങ്കിൽ ആയാളും എന്നെപ്പോലെ കമലത്തിന്റെ ആത്മരക്ഷ ചെയ്കയില്ലെ?

കമലം:—അതു ശരിയാണ്. എങ്കിലും വേണുവിനു ഞാൻ കടപ്പെട്ടുവാൻ സംഗതിവന്നത് എന്റെ.................................

ഇതിനിടയിൽ ഈ സംഭാഷണം പററിനിന്നു കേട്ടിരുന്ന തങ്കത്തിന്റെ ക്ഷമ നിശ്ശേഷം നശിക്കയും, "ഇത്ര തെറിപ്പു കാണിച്ചാൽ ഇനിയും ആരക്കെല്ലാമാണ് നീ കടപ്പെടാൻ പോകുന്നതെന്നു ഇനിക്കറിയില്ല. അയ്യോ! കഷ്ടം!" എന്നു പറഞ്ഞു മുഖം കൊണ്ടു ചില ഗോഷ്ടി കാണിച്ചുകൊണ്ടു അവൾ പ്രവേശിക്കയും ചെയ്തു.

കമലവും വേണുവും തൽസമയം ഒന്നന്ധാളിച്ചു. രണ്ടാളും യാതൊന്നും പറഞ്ഞില്ല.

"നാം രണ്ടുപേരും പാസ്സായി!" എന്നു ഉച്ചത്തിൽ പറഞ്ഞുകൊണ്ടു കേശവനുണ്ണി കമ്പിയുമായി പ്രവേശിച്ചു. വിവരം അമ്മയോടു പറവാൻ കമലം താഴത്തേക്കോടി. വേണുഗോപാലനും കേശവനുണ്ണിയും ശ്രീധരനുണ്ണിനായരുടെ പത്തായപ്പുരക്കും പോയി.

# പതിനൊന്നാം അദ്ധ്യായം.

## മദിരാശി വിശേഷം.

കമലവും പരീക്ഷയിൽ ജയിച്ചു. മട്രിക്കുലേഷൻ ക്ലാസ്സു കഴിഞ്ഞാൽ പിന്നെ ശ്രീരാമപുരത്തു പഠിക്കാൻ തരമില്ലാത്തതുകൊണ്ടു കേശവനുണ്ണിയുടേയും വേണുഗോപാലന്റേയും ഒരുമിച്ചു മദിരാശിക്കു പോവുന്നതിനു കമലം ശാഠ്യം പിടിച്ചു. ശ്രീധരനുണ്ണിനായരുടേയും ജാനകിനേത്ത്യാരുടേയും അനുവാദം സ്വകാൎയ്യത്തിൽ വാങ്ങി, കമലം മദിരാശിക്കു പോകാൻ തീൎച്ചയാക്കി. മൂന്നുപേരും ഭൃത്യരും വണ്ടിയിൽ കയറിപ്പോകുന്നതു കണ്ടപ്പോളാണ് മുല്ലയ്ക്കൽ ബാക്കിയുള്ളവൎക്കു കാൎയ്യം മനസ്സിലായത്. പിന്നീടു അവിടെയുണ്ടായ കോലാഹലം വൎണ്ണിപ്പാൻ പ്രയാസം 'പ്രായം ചെന്നൊരു പെണ്ണിനെ കാൎയ്യമായ പെൺതുണയില്ലാതെ രണ്ടു പിള്ളരുടെ കൂടെ ദൂരദിക്കിലേക്കയച്ചത് സാഹസമായിപ്പോയി' എന്നാണ് ഈ കൂട്ടരുടെ ആക്ഷേപം.

സ്കൂളുകളും കോളേജുകളും മററും തുറക്കുന്ന സമയമായതുകൊണ്ടു തീവണ്ടിയിൽ സാമാന്യത്തിലധികം തിരക്കുണ്ടായിരുന്നു. സാധാരണ സഞ്ചരിക്കാറുള്ള വേണുഗോപാലനും കേശവനുണ്ണിക്കും ഇപ്പോഴത്തെ സഞ്ചാരം പതിവിലധികം ബുദ്ധിമുട്ടാണെന്നാണ് ആദ്യം തോന്നിയത്. തീവണ്ടിയിൽ ഇതുവരെ

ദീൎഘയാത്ര ചെയ്തിട്ടില്ലാത്ത കമലത്തിന്ന ഇതു ബഹു രസകരമായിട്ടും തോന്നി. സ്ത്രീകളെയും കുട്ടികളെയുംകൊണ്ടു തിരക്കിൽ സഞ്ചരിപ്പാനിടവരുന്ന പുരുഷന്മാർ യാത്ര അവസാനിക്കുന്നതിന്ന പ്രാൎത്ഥിക്കുക സാധാരണയാണ്. എങ്കിലും വിചാരിച്ചപോലെയുള്ള ബുദ്ധിമുട്ടൊന്നും നമ്മുടെ ചെറുപ്പക്കാൎക്ക കമലത്തിനെക്കൊണ്ടുണ്ടായില്ല. പ്രകൃത്യാ പ്രസരിപ്പോടുകൂടിയ കമലത്തിന്റെ മട്ടും മാതിരിയും മററും കണ്ടു് യാത്രക്കാർ സ്വതേതന്നെ ഒതുങ്ങിപ്പെരുമാറിയിരുന്നതിനാൽ കമലത്തിന്ന അധികമായ ശല്യമൊന്നും നേരിട്ടില്ല. ഇതുവരെ പുറത്തൊരേടത്തും പോയി പട്ടണവാസം ചെയ്തു് അവിടെയുള്ള പിട്ടും പത്രാസും ഗ്രഹിപ്പാനിടവന്നിട്ടില്ലാത്ത കമലം ഇപ്പോൾതന്നെ ഈ മാതിരി കാട്ടിക്കൂട്ടുന്നതു കണ്ടപ്പോൾ നമ്മുടെ ചെറുപ്പക്കാർ ആശ്ചൎയ്യപ്പെട്ടു. വിലാത്തിക്കു പോകാത്തവരിൽ ചിലർ അവിടെപ്പോയി വന്നവരേക്കാൾ പാശ്ചാത്യ സമ്പ്രദായങ്ങളഭിനയിച്ചുകാണുന്നതിന്റെ സ്മരണയാണ്, കമലത്തിന്റെ പുതിയ മാതിരികൾ കണ്ടപ്പോൾ, കേശവനുണ്ണിക്കു തോന്നിയത്. യഥാൎത്ഥം പറയുന്നതായാൽ, കമലം കൂടെയുണ്ടായിരുന്നത് വേണുവിന്നും കേശവനുണ്ണിക്കുംകൂടി തിരക്കിൽനിന്ന മോചനത്തിന്നുള്ളൊരു കാരണമായിട്ടാണ് ഭവിച്ചത്.

ഈ യാത്രയിൽ അല്പം ഉറങ്ങിയതു കേശവനുണ്ണി മാത്രമാണ്. കമലത്തിന്റെ ചോദ്യങ്ങൾക്കുത്തരം പറഞ്ഞുകൊണ്ടുതന്നെ വേണു രാത്രികഴിച്ചുകൂട്ടി. ദാസിയായ ഇണ്ണൂലി കൂടെയുണ്ടായിരുന്നതുകൊണ്ട് ഭൃത്യനായ അച്യുതനും ഉറക്കൊഴിച്ചു.

പിറേറന്നാൾ കാലത്ത് മതിരാശിയിലിറങ്ങുകയും, വണ്ടിപിടിച്ചു, മുമ്പേകൂട്ടി താമസിപ്പാനേൎപ്പാടു ചെയ്തിട്ടുള്ള വീട്ടിലേക്കു എല്ലാവരും ചെല്ലുകയുംചെയ്തു. ഇതു വിശാലമായ വളപ്പോടുകൂടിയ നല്ലൊരു വസതിയാണ്. നഗരമദ്ധ്യേ സുലഭങ്ങളല്ലാത്ത തെങ്ങു, കവുങ്ങുമുതലായവ ഈ വളപ്പിനകത്തുണ്ട്. കുളിക്കുന്ന

തിന്നുംമററും കുഴലുകളുള്ള സൌകയ്യത്തിന്നുപുറമെ, വിദ്യുച്ഛക്തി മൂലം യഥേഷ്ടം വീശിക്കാവുന്ന വിശറികളും, കൊളുത്താവുന്ന വിളക്കുകളും കൂടി ഈ ഭവനത്തിലുണ്ട്. അവിടെ എത്തിയ ദിവസം കൂടക്കൂടെ വിശറികളെ വീശിക്കുകയും വിളക്കുകളെ കൊളുത്തിക്കുകയും തന്നെയായിരുന്നു കമലത്തിൻെറ ജോലി.

പിറേറദിവസം കാലത്തു കുളിയും ഊണുംകഴിഞ്ഞു വേണുവും കേശവും കമലവും കോളേജിലേക്കു പുറപ്പെട്ടുപോയി. കമലത്തിനേയും തങ്ങ⟨ം പഠിക്കുന്ന കോളേജിൽതന്നെ ചേത്തു.

തീക്ഷ്ണബുദ്ധിയ⟨⟩തുകൊണ്ടും, പഠനത്തിൽ ശുഷ്കാന്തി കാണിച്ചതുകൊണ്ടും, ⟨ ⟩രെയും വശീകരിക്കുന്ന സൌഭാഗ്യവതിയായ കമലത്തിന് ഒന്നുരണ്ടു മാസങ്ങൾക്കുള്ളിൽ ഗുരുനാഥന്മാരുടെ പ്രീതി സമ്പാദിപ്പാൻ നിഷ്പ്രയാസം സാധിച്ചു. എന്നു തന്നെയുമല്ല, അവളുടെ സാമത്ഥ്യം നിമിത്തം ആ കോളേജിലുള്ള സകലക്കും കമലം ക്ഷണേന കണ്ണിലുണ്ണിയായിത്തീരുകയും ചെയ്തു. വിദ്യാത്ഥിസമാജത്തിൽ കമലത്തിൻെറ പ്രസംഗം കേളിക്കേൾക്കാൻ തുടങ്ങി. ടെനിസ്സുകളിയിലും കമലം പ്രായേണ സമത്ഥയായിത്തീൎന്നു. കോളേജിൽ അവിടെയും ഇവിടെയും എവിടെ നോക്കിയാലും കമലം ഉണ്ട്. ഒരു ദിക്കിലും വെറുതെയിരിക്കാൻ കഴിയാത്തൊരു സ്വഭാവമാണ്. ഇതിന്നു പുറമെ, ബീച്ച്, ലൈററ്ഹൌസ്സ്, കാഴ്ച്ചബങ്കളാവ്, ജനറൽഹാസ്പിററൽ തൊട്ടു പ്രധാനപ്പെട്ട സ്ഥലങ്ങളെല്ലാം ഇടകിട്ടുമ്പോൾ കമലം ചെന്നു സന്ദശിച്ചിരുന്നു. അഞ്ചാറുമാസംകൊണ്ടു മദിരാശിയിൽ കമലം കാണാത്ത സ്ഥലങ്ങൾ ചുരുങ്ങിത്തുടങ്ങി. പുസ്തകങ്ങളിൽ നിന്നു ലഭിക്കുന്ന അറിവ് നമുക്കു ആകപ്പാടെയുള്ള അറിവിൻെറ കാൽ അംശമേ ഉണ്ടാകയുള്ളുവത്രെ. ബാക്കി മുക്കാൽ ഭാഗവും സഹവാസഗുണത്തിൻെറ ബലമാണെന്നും അഭിജ്ഞന്മാർ പറയുന്നുണ്ട്. പുതുതായെന്തു കണ്ടാലും അതിനെപ്പററിയുള്ള വിവരം വല്ലവരോടും ചോദിച്ചറിയുക കമലത്തി

ന്റെ സ്വഭാവത്തിൽ പ്രധാനമായൊരു ഗുണമാണ്. ഇതു നിമിത്തം അവൾക്കു അതിയായ പരിജ്ഞാനവും ലഭിച്ചിട്ടുണ്ട്. പ്രായം ചെന്ന പെൺകുട്ടികളെ ജ്ഞാനസമ്പാദനാൎത്ഥം തനിയെ പുറത്തു സഞ്ചരിപ്പാൻ അനുവദിക്കേണ്ടതോ അല്ലയോ എന്ന ഈ സന്ദൎഭത്തിൽ അഭിപ്രായപ്പെടുന്നില്ല. അതിന്റെ ഔചിത്യം ആ കുട്ടികളുടെ രക്ഷകൎത്താക്കന്മാൎക്കു അവരിലുള്ള വിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നതാണ്. എങ്കിലും കമലം ഏകാകിനിയായി യഥേഷ്ടം സഞ്ചരിച്ചതുകൊണ്ടു അവൾക്കു ഇതുവരെ യാതൊരപകടവും നേരിട്ടിട്ടില്ല: എന്നു മാത്രമല്ല, നാട്ടുപുറവാസം കൊണ്ടുണ്ടാവുന്നതിനേക്കാൾ നഗരവാസംകൊണ്ടു അധികമായ ലോകപരിചയം സിദ്ധിക്കുന്നതാണെന്നുള്ളതിന്നു കമലം ഒരു പ്രത്യേകദൃഷ്ടാന്തമായിട്ടാണ് ഭവിച്ചത്.

വേണുഗോപാലൻ ബി, ഏ.ക്കു എടുത്ത വിഷയം രസതന്ത്രം (Chemistry) ആണ്. ഈ വിഷയത്തിൽ ക്ലാസ്സിലുള്ള മറ്റു വിദ്യാൎത്ഥികളേക്കാൾ വേണു അതിനിപുണനായിത്തീൎന്നു. ഇംഗ്ലീഷിലും വേണുവിന്നു നല്ലൊരു പരിജ്ഞാനമില്ലാതിരുന്നില്ല. പ്രസംഗിക്കുന്നതിൽ വേണു കേശവനുണ്ണിയെ കവിച്ചും നിന്നിരുന്നു. തങ്ങളുടെ സമാജങ്ങളിൽ വാശ്രയാടിയോടെ പ്രസംഗിപ്പാൻ വശമുള്ള വിദ്യാൎത്ഥികൾക്കു പാഠശാലകളിൽ എളുപ്പത്തിൽ പ്രസിദ്ധി സിദ്ധിക്കുമല്ലൊ. വേണുവിന്നു അനായാസേന പ്രസംഗിപ്പാൻ കഴിഞ്ഞിരുന്നതുകൊണ്ടും, ശ്രോതാക്കളെ വശീകരിക്കത്തക്ക സ്വഭാവം, മുഖശ്രീ എന്നിവയുള്ളതുകൊണ്ടും, കോളേജിൽ ചേൎന്നു അധികകാലം ചെല്ലുന്നതിന്നു മുമ്പു തന്നെ വേണുഗോപാലൻ സഹപാഠികളുടെ നായകത്വം വഹിപ്പാൻ തുടങ്ങി. ഇതിന്നും പുറമെ ഫുട്ബാൾ, ടെന്നിസ്സ് എന്നിവയിലും വേണു വിദഗ്ദ്ധനായിരുന്നു. ഈ കളിയിൽ വേണു രണ്ടുമൂന്നു കീൎത്തിമുദ്രകളും സമ്പാദിച്ചിട്ടുണ്ട്.

എങ്കിലും ചിലപ്പോൾ കമലം വേണുവിനെ ടെനിസ്സിൽ തോൽപ്പിക്കാറുണ്ട്. തോല്ക്കുമ്പോളൊക്കെയും "ഇതു പെണ്ണുങ്ങളുടെ കളിയാണ്, ആണുങ്ങളുടെ കളി വേറെയാണ്" എന്നു വേണു കമലത്തിനോടുപറയും.

രാത്രി അധികനേരം ഉറക്കൊഴിച്ചു വായിച്ചുകൊണ്ടിരിക്കുന്നതു വേണുവിൻെറ സ്വഭാവമല്ല. തനിക്കു നല്ലവണ്ണം ഉറങ്ങണം. കാലത്തൊരു രണ്ടു മണിക്കൂറും രാത്രി ഒരു മണിക്കൂറും മാത്രമേ വായിക്കയുള്ളു. അതു പതിവായി ചെയ്യുകയും ചെയ്യും. ക്ലാസ്സിൽ നല്ലവണ്ണം ശ്രദ്ധവെച്ചുമിരിക്കും. പഠനത്തിലുള്ള കൃത്യനിഷ്ഠ, വ്യായാമങ്ങളിൽ പതിവായ പരിശീലനം എന്നിവ നിമിത്തം വേണുഗോപാലനു ജ്ഞാനസമ്പത്തും ആരോഗ്യസമ്പത്തും ഒരുപോലെ വൎദ്ധിച്ചുവരുവാൻ തുടങ്ങി. കോളേജിലെ ഗുരുനാഥന്മാരും സഹപാഠികളും വേണുവിനെ പ്രശംസിക്കുന്നതുകേൾക്കുമ്പോൾ കമലത്തിനുള്ള സന്തോഷം ഇത്രയെന്നു പറവാൻ പ്രയാസം. ചുരുക്കിപ്പറയുന്നതായാൽ, വേണു യോഗ്യനായൊരു യുവാവെന്നു കമലത്തിനു തോന്നിത്തുടങ്ങി.

കെശവനുണ്ണി ചരിത്രമാണ് ബി. ഏയ്ക്കു എടുത്തിട്ടുള്ളതു. വ്യായാമങ്ങളിലൊന്നും തനിക്കത്ര രസമില്ല. വെറുതെ വായിച്ചുകൊണ്ടിരിക്കുന്നതിലാണ് അധികമായ താല്പൎയ്യം. ഈ ശീലം നിമിത്തം കേശവനുണ്ണിക്കു അതിയായ പരിജ്ഞാനം സിദ്ധിപ്പാനിടയായിട്ടുണ്ടു. ഏതു വിഷയത്തെപ്പററിയും തനിക്കു നല്ലവണ്ണം എഴുതുവാനുംകഴിയും. കേശവനുണ്ണിയുടെ ഇംഗ്ലീഷു പ്രസംഗത്തിനു വേണുവിൻെറതിനുള്ളപോലെ അത്ര ഒഴുക്കും ഊൎജ്ജസ്വലതയുമില്ലായിരുന്നുവെങ്കിലും അതു അധികം സാരഗൎഭമായിരുന്നു. വലിയ വിഷയങ്ങളെ ചെറിയ വാക്യങ്ങൾകൊണ്ടു ചമൽക്കാരസമന്വിതം വെളിവാക്കുവാൻ കേശവനുണ്ണിക്കു സാധിച്ചിരുന്നു. ധാരണാശക്തി വേണുവിനാണ് അധികം. ആലോചനാശക്തി കേശവനുണ്ണിക്കും. ഇവർ രണ്ടുപേരേക്കാളും ഓൎമ്മശക്തി കമലത്തിന്നുമാണ്.

കേശവനുണ്ണി ഒരു ഒതുങ്ങിയ വകയാണ്. വേണുവും കമലവും പ്രസരിപ്പുള്ള കൂട്ടത്തിലാണ്. എവിടെപ്പോയാലും തങ്ങൾ മററുള്ളവരിലും മികച്ചു നില്ക്കണമെന്നാണ് ഇവർ രണ്ടുപേരുടേയും ആഗ്രഹം. മട്രിക്കുലേഷൻ പാസ്സായപ്പോൾ 'മജിസ്ട്രേട്ടും മുനിസീപ്പും ചെറിയ ഉദ്യോഗസ്ഥന്മാരാണ് അച്ഛാ!' എന്നു പറഞ്ഞിരുന്ന വേണുഗോപാലനു, മദിരാശിയിൽ പ്രധാനപ്പെട്ട കോളേജിലെ വിദ്യാർത്ഥികളുടെ നേതൃത്വം വഹിച്ചിരിക്കുന്ന ഇക്കാലത്ത്, കലക്ടർമാരും ജഡ്ജിമാരും കൂടി വലിയ ഉദ്യോഗസ്ഥന്മാരല്ലെന്നു തോന്നിത്തുടങ്ങിയെന്നു പറഞ്ഞാൽ ആരും അത്ഭുതപ്പെടുകയില്ലല്ലൊ. വേണുഗോപാലന്റെ ആദർശം മേൽപറഞ്ഞവരുടെ പദവിയിൽ നിന്നും എത്രയോ മേല്പോട്ടു കവിഞ്ഞു നില്പാൻ തുടങ്ങി. തന്റെ ജീവിതദശയിൽ അത്യുന്നതസ്ഥാനം താൻ വഹിക്കാതിരിക്കയില്ലെന്നു വേണു ദൃഢമായി മനസ്സുകൊണ്ടു ഉറച്ചു. ഈ മോഹത്തെ സാമാന്യത്തിലധികം പോഷിപ്പിച്ചത് കമലത്തിന്റെ സഹവാസം തന്നെയാണ്. തന്റെ ജിവിതോദ്ദേശമെന്തെന്നു വേണുവിനോടു ചോദിച്ചാൽ, 'ലോകരംഗത്തിൽ അത്യുന്നതസ്ഥാനം, അഥവാ, ലോകനായകത്വം' എന്നു വേണു മടി കൂടാതെ പറയും. തനിക്കു ഏററവും ഭ്രമം നെപ്പോളിയൻ ബോണപ്പാർട്ടിനെയാണുതാനും. കേശവനുണ്ണിക്കു ജോസെഫ് അഡ്ഡീസ്സനിലും, കമലത്തിന്നു ആനിബെസൻറ് മദാമ്മയിലുമാണ് അനുകരണഭ്രമമുണ്ടായത്.

ഒരു ദിവസം വൈകുന്നേരം പലതും പറയുന്ന കൂട്ടത്തിൽ കേശവനുണ്ണി കമലത്തിനെപ്പററി വേണുവിനോടു ഇങ്ങിനെ പറഞ്ഞു:—ഇവൾ കാണിക്കുന്ന സമ്പ്രദായം ആകപ്പാടെ നോക്കിയാൽ ഇവൾ ഇപ്പോൾ തന്നെ ശീമയിൽ നിന്നു കപ്പലിറങ്ങിവന്ന് ഒരു ഇംഗ്ലീഷുകാരി ആണെന്നു തോന്നുന്നുവല്ലൊ. എന്താ വേണുവിന്റെ അഭിപ്രായം? ഇത്രത്തോളം വേണോ? ആരാണ് ഇവളെ ഇതൊക്കെ പഠിപ്പിച്ചത്? അഥവാ; കണ്ണിൽക്ക

ണ്ട പുസ്തകങ്ങൾ വല്ലതും വായിച്ചു അതിൽ കണ്ടവിധം ഓരോ ന്നു അഭിനയിച്ചു ശീലിക്കയാണെന്നു വരുമോ?

വേണു:—ഇപ്പോൾ കാണിക്കുന്നതിന്റെ ഗുണദോഷങ്ങൾക്കു നാം തന്നെയാണ് ഉത്തരവാദികൾ എന്നാണ് എനിക്കു തോ ന്നുന്നത്. നാം ഓരോന്നു സംസാരിക്കുന്നതു കേട്ടിട്ടായിരി ക്കാം അവൾ ഈ വിധം കാണിക്കാൻ തുടങ്ങീട്ടുള്ളത്. അ വളെ അടുത്തുവെച്ചു നാം പലപ്പോഴും നമ്മുടെ സ്ത്രീകളുടെ പോരായ്മയെപ്പററി അപഹസിക്കയും ബിലാത്തിയിലെ സ്ത്രീ കളുടെ സാമത്ഥ്യത്തെ പററി അഭിനന്ദിക്കുകയും ചെയ്യുന്നതു അവൾ കേൾപ്പാനിടവന്നിട്ടുണ്ട്. എന്നു മാത്രമല്ല, അവളു ടെ സ്വഭാവവും നമ്മുടെ നാട്ടിലുള്ള പെൺകുട്ടികളുട്ടെ മാ തിരിയല്ല. പ്രകൃത്യാ തന്നെ പ്രസരിപ്പു കുറെ അധികമുള്ള വകയാണ്. എങ്കിലും അവൾക്കു ശീലഗുണമുള്ളതുകൊ ണ്ടും, ദുർബുദ്ധിയില്ലാത്തതുകൊണ്ടും നമുക്കു ഭയത്തിനാവകാശ മില്ലെന്നാണ് എന്റെ പക്ഷം.

കേശു:—ഇനി കുറെ കഴിഞ്ഞാൽ നാം പറയുന്നതു ബഹുമാനി ക്കാതെ നടക്കാൻ കൂടി തുടങ്ങുമോ എന്നു കൂടി എനിക്കു ഭയ മുണ്ട്.

വേണു:—എയ്! അങ്ങിനെ വരില്ല. നമ്മെ കവിച്ചു നടക്കി ല്ല. നാം അവളെ സ്നേഹിക്കുന്നുണ്ടെന്നു അവൾക്കറിയാം. വേണമെങ്കിൽ പരീക്ഷിച്ചു നോക്കിക്കോളു. ഒരു ദിവസം എന്തെങ്കിലും ഒരു സംഗതിവശാൽ കേശു അവളെ ഒന്നു ശ കാരിച്ചു നോക്കു. കമലം രണ്ടു ദിവസത്തിനു കണ്ണീരും കയ്യു മായി കിടന്നുഴക്കും.

കേശു:—അതും എനിക്കറിയാം. ഒരു ശുദ്ധാത്തിയാണ്. അത ല്ലേ ഞാൻ യാതൊന്നും പറയാൻ പോകാത്തത്? സത്യം പറയുകയാണെങ്കിൽ, വേണു! എനിക്കെന്തോ, അങ്ങിനെ യാണ്, അവളുടെ മുഖം വാടിക്കണ്ടാൽ എന്റെ മനസ്സു വീ

ണം. അതാണ് ഞാൻ അവളെ അവളുടെ ഇഷ്ടംപോലെ വിട്ടിരിക്കുന്നതു.

വേണു:—പോട്ടെ, അതുകൊണ്ടു വൈഷമ്യമൊന്നും ഉണ്ടാവില്ല.

കേശു:—ഉണ്ടായാൽ നാം രണ്ടുപേരും തെററുകാരാവും. ഇവ ൾക്കിതു സാധാരണയായിരിക്കുന്നുവല്ലൊ! ഇതെന്താ, കുറെ താമസിക്കുരുതോ? നാം വന്നിട്ടു ഒരുമിച്ചു പോയാൽ പോ രായിരുന്നുവോ?

വേണു:—ഇന്ന് എന്നോടു പറഞ്ഞിട്ടാണ് പോയത്. ക്ലാസ്സു നേരത്തെ വിട്ടുവെന്നു പറഞ്ഞു.

കേശു:—ഇനി എവിടെയെല്ലാം അലഞ്ഞു തിരിഞ്ഞിട്ടോ അവി ടെ എത്തുന്നത്? വേണു വൊവ്വെ വീട്ടിലേക്കു പോയ്ക്കൊളു. ഞാൻ കാണിമാറയിൽ ഒന്നു ചെന്നിട്ടു വരാം.

എന്നു പറഞ്ഞു രണ്ടുപേരും പിരിഞ്ഞു.

............ ............................................................................

..................................... ...................................................

അച്ചുതൻ എന്നൊരു ഭൃത്യനും ഇണ്ണൂലി എന്നൊരു ദാസി യും നമ്മുടെ കുട്ടരുടെ കൂടെ മദിരാശിക്കു വന്നിട്ടുണ്ടെന്നു മുമ്പു പ റഞ്ഞുവല്ലൊ. ഇവർ രണ്ടുപേർക്കും പ്രായം സുമാറു ഇരുപതാ കും. കാഴ്ചക്കും യഥാർത്ഥത്തിലും പ്രായം കുറെ അധികം ഇണ്ണൂ ലിക്കാണ്. അച്ചുതൻ വെളുത്തു, പൊക്കം കുറഞ്ഞു, മെലി ഞ്ഞൊരു ദേഹമാണ്. ഇണ്ണൂലി കറുത്തു തടിച്ചൊരു ശരീരമാ ണ്. അച്ചുതൻ ഇണ്ണൂലിയുടെ അരികത്തു നിന്നാൽ അവൻ അവളുടെ കഴുത്തോളമെ ഉയരമുണ്ടാകയുള്ളു. അച്ചുതൻ കുടുമ ക്രാപ്പു ചെയ്തിട്ടുണ്ടെങ്കിലും കാതിലുള്ള സ്വർണ്ണക്കടുക്കൻ അഴിച്ചു വെച്ചിട്ടില്ല. ഇണ്ണൂലിയുടെ കാതു രണ്ടും പണ്ടത്തെ സമ്പ്രദായ ത്തിൽ കുത്തിവളൎത്തീട്ടുണ്ട്. മദിരാശിക്കു പോകുമ്പോൾ മ ൺതോട അഴിച്ചുവെച്ചു ജാനകിനേത്ത്യാർ ഉണ്ടാക്കിച്ചു കൊടു ത്തിട്ടുള്ള വലിയ സ്വർണ്ണത്തോടകൾ ഇടുവാൻ തുടങ്ങി. എങ്കി

ച്ചും മുമ്പിട്ടിരുന്ന ഞാത്തഴിച്ചുവെച്ചു ഇപ്പോൾ മൂക്കുത്തി മാത്രമെ ഉപയോഗിക്കാറുള്ളു. സ്വൎണ്ണത്തോടകൾ പ്രകൃത്യാ വലിപ്പത്തോടു കൂടിയവയാണെങ്കിലും ഇണ്ണൂലിയുടെ മുഖം വട്ടത്തിലാകകൊണ്ടും കവിൾ അത്യധികം മാംസളമായതുകൊണ്ടും തോടകളുടെ വലിപ്പം അവളുടെ മുഖത്തിന്നു അത്ര തോന്നുകയില്ല. ഇണ്ണൂലിക്കു തലമുടിയും ധാരാളമുണ്ടു. പതിവായി ഒരു മൽറവുക്ക ഇടാറുണ്ട്. രാവിലെ നേരത്തെ എഴുന്നേററു കുളി കഴിഞ്ഞു് കുങ്കുമപ്പൊട്ടും ചാന്തുപ്പൊട്ടും ഇട്ടതിന്നു ശേഷമേ ഇണ്ണൂലി അടുക്കളയിൽ കടക്കുകയുള്ളു. ഇണ്ണൂലിയുടെ ദേഹം സ്ഥൂലിച്ചതാണെങ്കിലും നല്ല ശക്തിയുള്ളതാണ്. അതുകൊണ്ടു്, കായബലം ഉപയോഗിച്ചു ചെയ്യേണ്ട ഏതു പ്രവൃത്തിയെടുക്കുന്നതിന്നും ഇണ്ണൂലിക്കു യാതൊരു മടിയും ക്ഷീണവും തോന്നാറില്ല. 'എന്തു വേല ചെയ്താലും ഇവൾക്കു ഒരു ക്ഷീണവും ഇല്ല. നല്ല ഈടുള്ള വകയാണ്' എന്നു കേശവനുണ്ണി വേണുവിനോടു ചിലപ്പോൾ നേരമ്പോക്കായി പറഞ്ഞിരുന്നു. ഇണ്ണൂലി ചെറുപ്പം മുതല്ക്കേ കമലത്തിന്റെ ഒരുമിച്ചാണ്. അവൾക്കു കമലത്തിനെ ബഹു സ്നേഹമാണ്. കമലത്തിന്നും ഇണ്ണൂലിയെ കുറെ പത്ഥ്യമാണ്. ഇണ്ണൂലി കക്കുകയും കളവു പറയുകയുംചെയ്കയില്ല; വെടുപ്പും വൃത്തിയും ഉള്ളവളുമാണ്. അച്യുതൻ ഒരു നേരമ്പോക്കുകാരനായതുകൊണ്ടു രസത്തിന്നുവേണ്ടി ചിലപ്പോൾ നുണ പറയാറുണ്ടു. എങ്കിലും യജമാനന്മാരോടു നുണ പറവാൻ ധൈൎയ്യമില്ലാത്തവനാണെന്നു മാത്രമല്ല, അവരുടെ പണം അപഹരിക്കുകയും ചെയ്കയില്ല. വേണുഗോപാലനെ അച്യുതനു വലിയ ഭയവും സ്നേഹവും ബഹുമാനവുമാണ്. ഈ സംഗതി വേണുവിന്നു നല്ലവണ്ണം അറിയാം. അച്യുതന്റെ വിശ്വാസയോഗ്യതയേയും ചൊറു ചൊറുക്കിനേയും പററി വേണു പലരോടും അഭിനന്ദിച്ചു പറഞ്ഞിട്ടുമുണ്ടു.

അച്യുതനുവെക്കാനും വിളമ്പാനും നല്ല വശമാണ്. ഇണ്ണൂലിക്കു ഇതിന്നുപുറമെ വീടു വൃത്തിയായി വെക്കാനുമറിയാം.

ഇവർ രണ്ടുപേരും തങ്ങളുടെ ജോലികൾ വെടുപ്പായും കൃത്യമായ സമയത്തും ചെയ്തുവരുന്നതുകൊണ്ടു നമ്മുടെ വിദ്യാൎത്ഥികൾക്കു സ്വഗൃഹം വിട്ടു വന്നതുകൊണ്ടുള്ള ബുദ്ധിമുട്ടുകൾ അധികമായുണ്ടാവാനിടവന്നില്ല.

വിദ്യാൎത്ഥികൾക്കു പണത്തിന്നു ബുദ്ധിമുട്ടുവന്നാൽ മനസ്സിന്നു സമാധാനക്കേടുവന്നു; പഠിപ്പിൽ ജാഗ്രതയും കുറഞ്ഞു. സിനമെക്കും നാടകത്തിന്നുമായിട്ടും, അനാവശ്യമായ ഉടുപ്പുകൾക്കായിട്ടും, അന്തസ്സിനും അവസ്ഥക്കുമായിട്ടും ചെറുപ്പക്കാരായ ചില വിദ്യാൎത്ഥികൾ കണക്കുവഴക്കുകൂടാതെ പണം ചിലവാക്കുകയും, പോരാതെവരുമ്പോൾ, കടംവാങ്ങി കൂട്ടിവെക്കുകയും ചെയ്യുന്ന ശീലക്കേടൊന്നും നമ്മുടെ വിദ്യാൎത്ഥികളെ ബാധിച്ചില്ല. മദിരാശിക്കു പഠിക്കാനയച്ചു വേണ്ടസമയത്തു രക്ഷിതാക്കന്മാർ പണം അയച്ചുകൊടുക്കാതെ വിദ്യാൎത്ഥികൾക്കുണ്ടാവുന്ന അരിഷ്ടങ്ങളും അവൎക്കുണ്ടായില്ല. ഭൃത്യന്മാരുടെ ധൂൎത്തുമൂലം മുതൽ അനാവശ്യമായി നശിച്ചുണ്ടാവുന്ന മനോവ്യഥയും അവർ അനുഭവിക്കേണ്ടിവന്നില്ല. ആവശ്യമായി എഴുതുമ്പോളൊക്കെയും ശ്രീധരനുണ്ണിനായർ പണം അയക്കുന്നതുകൊണ്ടും, അച്ചുതൻ വിശ്വസ്തനായൊരു ഭൃത്യനായതുകൊണ്ടും നമ്മുടെ വിദ്യാൎത്ഥികൾക്കു ഗൃഹഭരണവിഷയത്തിലും മററും യാതൊരു സൈ്വരക്കേടുമുണ്ടായില്ല. തന്നിമിത്തം അവരുടെ കൎത്തവ്യകൎമ്മം മനസ്സമാധാനത്തോടുകൂടി ചെയ്യാനുള്ള സൌകൎയ്യം അവൎക്കു ലഭിക്കുകയും വിദ്യാസമ്പാദനവിഷയത്തിൽതന്നെ പതറാതെ മനസ്സുവെച്ചുകൊണ്ടു അവർ മൂന്നുപേരും അശ്രാന്തപരിശ്രമം ചെയ്തുവരികയും ചെയ്തു.

ഭൃത്യന്മാരുടെ ഇടയിലുള്ള നേരമ്പോക്കു അവൎക്കും പററിനിന്നുനോക്കുന്ന യജമാനന്മാൎക്കും മാത്രമേ അറിഞ്ഞുരസിപ്പാൻ തരമാകയുള്ളു. ഒരുദിവസം ഉച്ചതിരിഞ്ഞു അച്ചുതനെ വീട്ടിൽ കാണാതെയായി. ഇണ്ണൂലി വളപ്പിൽ ചെന്നുനോക്കി. അ

വിടെയെങ്ങും അവനെകണ്ടില്ല. പുറത്തെങ്ങാനും പോയതായിരിക്കുമെന്നു അവൾ വിചാരിച്ചു. ഇന്ദുലി ഉമ്മരത്തുള്ള പൂമുഖത്തുവന്നു അങ്ങിനെയിരിക്കുമ്പോൾ വീട്ടിനുള്ളിൽ മുറിക്കകത്തു ബൂട്ടീസ്സിന്റെ ഒരു ശബ്ദംകേട്ടു. യജമാനന്മാരാരെങ്കിലും വന്നിരിക്കുമെന്നു ശങ്കിച്ച് ഇന്ദുലി അകത്തുകടന്നു കടക്കൺകൊണ്ടു ജനലിനുള്ളിൽക്കൂടി ഒന്നു നോക്കിക്കൊണ്ടു അടുക്കളെക്കുപോയി. കുപ്പായം കണ്ടപ്പോൾ വേണുയജമാനനാണെന്നു അവൾ ധരിച്ചു. തിളച്ചുകിടക്കുന്ന വെള്ളമെടുത്തു പറഞ്ഞനിമിഷത്തിൽ ചായയുണ്ടാക്കി, കോപ്പയുമെടുത്തു പൂമുഖത്തുള്ള മേശപ്പുറത്തു കൊണ്ടുപോയിവെച്ചു ഇന്ദുലിമടങ്ങി അടുക്കളക്കു പോവാൻ ഭാവിക്കുമ്പോൾ മുറിവാതിൽതുറന്നു 'ചടചടെ'ന്നു വന്നാരും "ചായപകൻ തന്നിട്ടുപോകു" എന്നു ഗൌരവസ്വരത്തിൽ പറഞ്ഞു. ഇതുകേട്ട് അന്ധാളിച്ച ഇന്ദുലി തിരിഞ്ഞുനോക്കിയപ്പോൾ........എന്തുപറയട്ടെ? ഇന്ദുലി വിഡ്ഢിയായി? വേണുഗോപാലന്റെ ടയ്യും കാളറും, കോട്ടും കാലുറയും, ബൂട്ടീസ്സും ഹാററുംധരിച്ചുനില്ക്കുന്ന അച്ചുതൻ ഇന്ദുലിയെനോക്കി പുരികങ്ങൾ പോക്കിക്കൊണ്ടു ഒന്നു പുഞ്ചിരിക്കൊണ്ടു!

ഇന്ദുലിക്കു വല്ലാതെ ചിരിവന്നു!

അച്യു:—വരു. ചായതരു. എന്താവല്ലാതന്ധാളിച്ചുവോ? ഈ ഉടുപ്പു എനിക്കു ചേച്ച്ചയില്ലെ? നോക്കു, നല്ലവണ്ണം നോക്കിപ്പറയു. എന്നെക്കണ്ടാൽ ഇപ്പോൾ ഒരു സായ്വിന്റെ ഛായയില്ലെ? ഇന്ദുലി കുട്ടിഏട്ത്യാരുടെ ആ ഉടുപ്പെടുത്തിട്ടു വരു. എന്നാൽ നാം രണ്ടുപേരും സായ്വും മദാമയുമായി.

ഇന്ദു:—(ചുണ്ടുകൾ വിടുർത്തിച്ചുകൊണ്ട്) ഇനിക്കു മദാമയാകണ്ട.

അച്യു:—എടുത്തിട്ടുവരു. വിരോധമില്ല. നേരമ്പോക്കിനല്ലെ?

ഇന്ദു:—ഇമ്മാതിരി നേരമ്പോക്കിന് ഞാനില്ല. യജമാനന്മാരുടെ ഉടുപ്പെടുത്തിടാമോ? അദ്ദേഹം കണ്ടാൽ———

അച്ചു:—വിരോധമില്ല. ഇതു അലക്കാൻകൊടുക്കാനുള്ളതാണെന്ന എന്നോടു പറഞ്ഞിട്ടുണ്ട്. ഞാൻ കഴുത്തിൽകെട്ടീട്ടുള്ളതു നോക്കു, ചന്തമില്ലേ?

ഇന്ദു:—ആപത്തുണ്ടാക്കിത്തീക്കണ്ട. വേഗം അഴിച്ചുവെക്കു. അവർ വന്നുകണ്ടാൽപിന്നെ കഥകഴിക്കും. വേണുയജമാനന്റെ സ്വഭാവം നല്ലവണ്ണം അറിയില്ലേ? തരംതെററിയാൽ അദ്ദേഹം ———കേശവയജമാനനെപ്പോലെയല്ല.

അച്ചു:—അവർ വന്നെത്തേണ്ടസമയം ആയിട്ടില്ല. ഇനിക്കു ചായതരൂ. ഞാൻ ഇതെല്ലാം വരിഞ്ഞുകെട്ടിയതുകൊണ്ടു വിയത്തൊലിച്ചു നന്നെ ക്ഷീണിച്ചിട്ടുണ്ട. വല്ലാതെ ദാഹിക്കുന്നു.

ഇന്ദു:—അവർ ഇവിടുന്നുപോയാൽപിന്നെ നമുക്കിഷ്ടംപോലെ ചായയും പലഹാരവും ഉണ്ടാക്കിത്തിന്നാൻ പാടുണ്ടോ. മുതൽ അവരുടെയല്ലേ? നമ്മെ വിശ്വസിച്ചല്ലെ അവർ ഇരിക്കുന്നത്?

അച്ചു:—നാം അനുഭവിക്കുന്നതു നമ്മുടെ യജമാനന്മാക്കു വലിയ സന്തോഷമാണ്. അതുമല്ല, ഇപ്പോൾ ചായ ഉണ്ടാക്കിക്കഴിഞ്ഞില്ലെ? അവർ വരുന്നതിന്നുമുമ്പ് അതു ആറിത്തണുത്തു പീത്തയാകും. അതിങ്ങട്ടെടുക്കു, എന്റെ ഇന്ദുലിയല്ലെ? എന്നെ സ്നേഹംഇല്ലെ? ആവൂ! ഞാൻ പാക്കുഫെയർ കാണാൻ പോയിരുന്നു. എന്തൊരു കോലാഹലമാണവിടെ? എന്തൊക്കെ അത്ഭുതമാണ്? ഈശ്വരാ! പാക്കുഫെയർ കാണാത്തവന്റെ ജന്മം പാഴ്! ആവൂ! ഒരു നേരമ്പോക്കുണ്ടായി അന്ന് അവിടെ ഇന്ദുലിയെപ്പോലൊരു സ്ത്രീയെ കണ്ടു. ഇന്ദുലിയായിരിക്കുമെന്നു വിചാരിച്ചു "ഇന്ദുലി! ഇന്ദുലി!" എന്നു ഉറക്കെ വിളിച്ചുകൊണ്ട് ഞാൻ അവളുടെ പിന്നാലെ ഓടിക്കൊണ്ടുപോയി.

ഇന്ദു:—(ചിരിച്ചു) എന്നിട്ടോ?

അച്ചു:—ആവു! മുഴവൻ പറയാം. തൊണ്ടയിൽ വെള്ളം ഇല്ല. ആ ചായ ഇങ്ങട്ടെക്കെടുക്ക. ഞാൻ ഇത്തിരി കുടിക്കട്ടെ.

ഇന്ദുലി ചായ കൊണ്ടുവന്നുകൊടുത്തു. അച്ചുതൻ ചായ കഴിച്ചു. കുടിപ്പാൻ ഇന്ദുലിയേയും നിർബ്ബന്ധിച്ചു. അവൾ കഴിച്ചില്ല. ചായ മുഴവൻ അച്ചുതൻ തന്നെ കുടിച്ചു.

അച്ചു:—ഇന്ദുലി ചായ കഴിക്കുന്നതിനേക്കാൾ ഞാൻ കഴിച്ചു കാണുന്നതിലാണ് ഇന്ദുലിക്കു അധികം സന്തോഷം എന്നു എനിക്കറിയാം. അതു എന്റെ പേരിലുള്ള സ്നേഹം കൊണ്ടാണെന്നും എനിക്കറിയാം. വരു. ഇവിടെ വന്നിരിക്കു. പാക്ക്ഫെയറിന്റെ വൎത്തമാനം മുഴവൻ പറയട്ടെ.

ഇന്ദു:—ഞാൻ ഈ ഉമ്മറത്തു തന്നെ ഇരുന്നുകൊള്ളാം.

അച്ചു:—ശരി. ഞാൻ ഈ കസേരയിൽ തന്നെ ഇരിക്കട്ടെ.

മുറിക്കകത്തുള്ള കസേരയിൽ അച്ചുതൻ ഇരുന്നു. ആ മുറിയുടെ വാതുക്കലായി ഇന്ദുലിയും ഇരുന്നു. അച്ചുതൻ വിശറി യെ വീശിപ്പിച്ചു തൊപ്പിയഴിച്ചുവെച്ചു കാററുകൊണ്ടു വിശ്രമിക്കാൻ തുടങ്ങി.

ഇന്ദു:—എന്നിട്ടു, അവളുടെ പിന്നാലെ ഓടിപ്പോയിട്ടോ?

അച്ചു:—പിന്നെന്താ? ചെന്നു നോക്കിയപ്പോൾ ഏതോ ഒരു സ്ത്രീ! എന്റെ മനസ്സു വല്ലാതെ വീണു! കണ്ണിൽനിന്നു വെള്ളം വന്നു. നാട്ടിലേക്കു മടങ്ങി ഇന്ദുലിയെ എന്നാണ് കാണുക. ഈശ്വരാ! എന്നു വിചാരിച്ചു വ്യസനിക്കാൻ തുടങ്ങി.

ഇന്ദു:—എപ്പോഴാണ് ഇങ്ങിനെ ഉണ്ടായത്?

അച്ചു:—കഴിഞ്ഞകൊല്ലം.

ഇന്ദു:—പിന്നെന്തേ നാട്ടിൽ വന്നപ്പോൾ എന്നോടു പറയാഞ്ഞത്?

അച്ചു:—ഓൎമ്മ വിട്ടു പോയതാണ്, ഇന്ദുലി.

ഇന്ദു:—എന്താണ് ആ ദിക്കിന്റെ പേര്?

അച്ഛ:—പാൿ ഫെയർ. ഇവിടെ പാൿ എന്നൊരു സ്ഥലമുണ്ടു. അവിടെ വഷത്തിലൊരിക്കൽ കൂടുന്ന ചന്തയാണ് പാൿഫെയർ.

ഇന്ദു:—അവിടെ എന്തെല്ലാം സാമാനങ്ങളുണ്ടാകും?

അച്ഛ:—അവിടെ എന്തൊക്കെയാണീശ്വരാ! ഇത്ര വണ്ണത്തിലും ഈ നീളത്തിലും ഉള്ള ആനക്കൊമ്പുകൾ, പിന്നെ, മാൻതോൽ, മലമ്പാമ്പുത്തോൽ, നരിത്തോൽ, പുലിത്തോൽ, കരിമ്പുലിത്തോൽ, പഴക്കാപ്പുള്ളിത്തോൽ, വള്ളിപ്പുലിത്തോൽ, പന്നിതേററ; ആവു, പിന്നൊരത്ഭുതം ഇന്ദുലി, ഒരാനത്തല, കൊമ്പോടുകൂടി വെച്ചിരിക്കുന്നു. അതു കണ്ടാൽ നമുക്കു പേടിയാവും. ജീവനുള്ള ആനയാണെന്നു തന്നെ തോന്നും. പിന്നെ, എന്തെല്ലാം വിധം ചെടികളാണവിടെ; ആ കൂട്ടത്തിലൊരു നാളികേരം: ഒരിത്രയുണ്ട്, അതിനു രണ്ടു മുള, പിന്നെ ചെരട്ടകൊണ്ടു മോതിരം, വാച്ചുചങ്ങല, പിന്നൊരുവിധം അളുക്കുകൾ, ആവു! ഒരു കരടിത്തോലിൽ പഞ്ഞി നിറച്ചുവെച്ചിരിക്കുന്നു. ഇന്ദുലി കരടിയെക്കണ്ടിട്ടുണ്ടോ?

ഇന്ദു:—ഇല്ല.

അച്ഛ:—എന്നാൽ അതു കണ്ടാൽ മതി. നല്ല ജീവനുള്ള കരടി എന്നേ തോന്നുള്ളൂ. നമുക്കൊരു ദിവസം പോകാം. കാട്ടുമൃഗങ്ങളെ ജീവനോടെ സൂക്ഷിച്ചു വളത്തുന്നൊരു സ്ഥലമുണ്ടു. അവിടെ ചെന്നാൽ എല്ലാ മൃഗങ്ങളേയും കാണാം. അയി! ഒരു ദിവസം ഒരു നേരമ്പോക്കുണ്ടായി. ഞാൻ ആ സ്ഥലത്തു പോയിരുന്നു. അപ്പോൾ അവിടെ ഒരു സായ്‌വും മതാമയും ഞാൻ എന്താണ് പറയേണ്ടത്? ഇന്ദുലിയോടു സ്വകാര്യത്തിൽ പറയണമെന്നു വിചാരിച്ചു. ഇവിടെ വരു പറയാം.

ഇന്ദുലി ഉമ്മറത്തു നിന്നെഴുന്നേററു അകത്തേക്കു കടന്നു ചെന്നു.

അച്ഛ:—ഇവിടെ ഇരിക്കു, ഈ കസേരയിൽ.

ഇണ്ണൂ:—വേണ്ട. പറയൂ, എന്താണ്?

അച്ചു:—ഒരു സായ്‌വും മദാമയും. സായ്‌വു ഇങ്ങിനെ നില്ക്കുന്നുണ്ട്, മദാമയുംഇങ്ങിനെ തൊട്ടും തൊടാതെയും നില്ക്കുന്നുണ്ട്. ഞാൻ കുറെ ദൂരെ നിന്നു ഈ കള്ളന്മാർ എന്താ ചെയ്യുണതെന്നു സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. ഇംഗ്ലീഷിൽ ഓരോ 'കാച്ച്പീച്ച്' എന്നു പറഞ്ഞു, രണ്ടാളും കുറേനേരം ചിരിച്ചു. മദാമ ഒരു ചെറുപ്പക്കാരി. സായ്‌വും ചെറുപ്പം. ഇങ്ങിനെ ഓരോന്നു പറഞ്ഞു പറഞ്ഞു, സായ്പു മദാമയുടെ തോളിൽ ഇങ്ങിനെ കൈവെച്ചു.

ഇണ്ണൂ:—ഏയ് ! (എന്നു കൈതട്ടി.)

അച്ചു:—അല്ലാ, ഞാൻ കാണിച്ചുതരികയാണ്. മദാമ കൈതട്ടിയില്ല. എന്നിട്ട്, നൂറാള് നില്ക്കുന്നുണ്ട്, അവരൊക്കെക്കാണെ, ആ പോത്തൻ സായ്‌വു ഇതാ ഇങ്ങിനെ ചെയ്യുവല്ലൊ!

കോളേജിൽ നിന്നു പതിവിൽ വെച്ചു കുറെ നേരത്തെ വന്ന കമലം ഈ ശൃംഗാര ചേഷ്ടകൾ കാണ്മാനിടയായി. കമലം പരിഭ്രമ ശങ്കാകുലാദിവിവിധവികാരഗ്രസ്തയായി! എങ്കിലും ഈ വികാരജാലത്തിൽ നിന്നും വിമുക്തയായി ഉടനെ പൂമുഖത്തേക്കു തന്നെ മാറുകയും ചെയ്തു. ഇതെല്ലാം പറഞ്ഞ നിമിഷം കൊണ്ടു കഴിഞ്ഞു.

"ആവൂ! അതാ അവര് കണ്ടു" എന്നു താഴ്ന്ന സ്വരത്തിൽ സഗൽഗദം പറഞ്ഞു അച്ചുതന്റെ കൈ തട്ടിക്കൊതറി ഇണ്ണൂലി വെളിക്കുചാടി അടുക്കളയിൽ ചെന്നു ചായയുണ്ടാക്കാൻ തുടങ്ങി.

പ്രസ്തുത അഭിനയത്തിൽ ശൃംഗാരത്തേക്കാൾ ഹാസ്യരസമാണ് പ്രധാനമായി കമലത്തിന്നു തോന്നിയത്. വന്ന ചിരി വളരെ പണിപ്പെട്ടടക്കിക്കൊണ്ടും, എന്താണ് ചെയ്യേണ്ടതെന്നറിയാതെയും, കമലം ലജ്ജാലോലയായി പൂമുഖത്തുള്ളൊരു കസേരയിൽ കയ്യിലിട്ടിരുന്ന വള തിരിപ്പിച്ചു കൊണ്ടിരിപ്പായി.

അച്ചുതൻെറ ദേഹം മുഴവനും വിയൎത്തു. കൈ വിറച്ചു കൊണ്ടു കഴുത്തിൽ കെട്ടിയ ടൈയ്യും കാലിലിട്ട ബൂട്ടീസ്സും അഴിച്ചാലും വലിച്ചാലും കിട്ടാതെയായി. ഒരുവിധം ബുദ്ധിമുട്ടി അവയെല്ലാം അഴിച്ചുവെച്ചു.

ഇതിനിടയിൽ ഇണ്ണൂലി ചായകൊണ്ടുവന്നു മേശപ്പുറത്തു വെച്ചു പോയി. കടക്കണ്ണുകൊണ്ടു കമലം ഇണ്ണൂലിയുടെ മുഖത്തൊന്നു നോക്കാതിരുന്നില്ല. അവളുടെ മുഖത്തു യാതൊരു ഭാവഭേദവും കണ്ടില്ല. കമലം ചായ കഴിച്ചു.

അച്ചുതൻ ഓടിവന്നു, "ഇത്തവണ മാപ്പു തരണം കുട്ടിഏത്ത്യാരമ്മെ!" എന്നു പറഞ്ഞു. കമലത്തിൻെറ കാക്കൽ വീണു. "ഇനി ഇമ്മാതിരി വരില്ല. നാരായണസ്വാമിയറിയെ വരില്ല. എന്നെ ഇക്കുറി രക്ഷിക്കണം. അലക്കാൻ കൊടുക്കാൻ പറഞ്ഞ ഉടുപ്പാണ് ഞാൻ എടുത്തിട്ടിരുന്നതു. ഇണ്ണൂലിക്ക ഞാൻ ഉടുപ്പിട്ടു കാണണമെന്നു പറഞ്ഞിട്ടാണ് ഞാൻ അതെടുത്തിട്ടതു. എന്നെ ഇക്കുറി രക്ഷിക്കണം. യജമാനനെ അറിയിക്കരുതെ. യജമാൻ അറിഞ്ഞാൽ എന്നെ ചവിട്ടിക്കൊല്ലും. കുട്ടിഏത്ത്യാരമ്മ ഇക്കുറി എനിക്കൊരു മാപ്പു തരണം," എന്നും പറഞ്ഞു കരഞ്ഞുതുടങ്ങി.

"ആട്ടെ എഴുന്നേററുപോ" എന്നു പറഞ്ഞു, (Luz) ലസ്സിൽക്കൂടി പടിഞ്ഞാറോട്ടു വരുന്നതിന്നായി വേണുവിനു ഒരു കടലാസ്സുക്കഷണത്തിലൊരെഴുത്തെഴുതി മേശപ്പുറത്തുവെച്ചു, കമലം ബദ്ധപ്പെട്ടു പുറത്തേക്കോടി.

കമലം ഇത്ര ബദ്ധപ്പെട്ടു പുറത്തേക്കു പോയതു് വന്ന ചിരി അടക്കാൻ വയ്യാതെയാണ്. പുറത്തിറങ്ങിയ മുതൽ താൻ കണ്ട കാഴ്ചയെ വിചാരിച്ചു കമലം വഴിനീളെ ചിരിച്ചുകൊണ്ടു തന്നെ പോയി. ഇങ്ങിനെ തനിയേ ചിരിച്ചുകൊണ്ടു പോകുന്നതു കണ്ടാൽ ഇവൾക്കു ഭ്രാന്തുണ്ടോ എന്നു കൂടി കാണികൾ ശങ്കിക്കും.

ജനത്തിരക്കില്ലാത്തതും വൈകുന്നേരം നടന്നു വിശ്രമിപ്പാൻ സൌകര്യമുള്ളതുമായൊരു സ്ഥലമാണ് ലസ്സ് ചൎച്ച് റോഡ്. (Luz Church Road) ഈ പാതയുടെ ഇരുവശത്തും മഞ്ജുളങ്ങളായ മന്ദിരങ്ങളുണ്ട്. അവയുടെ വളപ്പുകളിൽ തെങ്ങു, കവുങ്ങു, മാവു, പിലാവു മുതലായ ഫലവൃക്ഷങ്ങളും, പനിനീർ ചെമ്പകം, തെച്ചി, പിച്ചകം മുതലായ പൂച്ചെടികളുമുണ്ടു. റോഡിന്റെ രണ്ടുഭാഗത്തും പടൎന്നു നില്ക്കുന്ന അത്യുന്നതങ്ങളായ പേരാൽ, അരയാൽ മുതലായ വൃക്ഷങ്ങളിലെ ഫലങ്ങൾ ഭുജിച്ചുല്ലസിച്ചു കളകളരവങ്ങൾ പുറപ്പെടുവിക്കുന്ന ശുകപികാദി പക്ഷികളാലും, സുരഭിലങ്ങളായ പുഷ്പങ്ങളെ സ്പൎശിച്ചുകൊണ്ടു വരുന്ന മന്ദമാരുതനാലും വൈകുന്നേരസമയത്തു ഈ പ്രദേശം അത്യന്തം ആനന്ദകരമാണ്. എങ്കിലും കമലത്തിന്റെ ശ്രദ്ധക്കു ഇക്കണ്ടതൊന്നും വിഷയീഭവിച്ചില്ല. അവൾ ഒരാലിൻ ചുവട്ടിൽ ചെന്നു ചിരിച്ചുകൊണ്ടേ ഇരുന്നു. പാന്ഥന്മാരിൽ ചിലർ തങ്ങളെക്കണ്ടിട്ടാണ് ഈ മനോഹരി ചിരിക്കുന്നതെന്നു തെററിദ്ധരിച്ചു, ഒരാലിൻചുവട്ടിൽ തനിയെ ഇരിക്കുന്ന നമ്മുടെ കഥാനായികയുടെ ചാരിത്രശുദ്ധിയെ ശങ്കിക്കയുംകൂടിചെയ്തുപോയി.

അധികം താമസിയാതെ വേണുഗോപാലനും അവിടെ വന്നുചേൎന്നു. കമലം വെറുതേ ചിരിക്കുന്നുണ്ടു. വേണുവിനു ചിരിയുടെ സാരമൊന്നും മനസ്സിലായതുമില്ല.

വേണു:—എന്താ ചിരിക്കുന്നതു്?

കമലം:—ഒന്നുമില്ല. (എന്നു പറഞ്ഞു വീണ്ടും ചിരിപ്പാൻ തുടങ്ങി)

വേണു:—എന്താത്? പറയു.

കമലം:—പറയാം എന്നു (വീണ്ടും ചിരിച്ചുതുടങ്ങി.)

വേണു:—ഇതെന്താണ് ? പറഞ്ഞിട്ടു ചിരിക്കു.

കമലം:—(ചിരിച്ചുംകൊണ്ട് കണ്ണിൽനിന്നു വെള്ളംവന്ന്) ചിരിച്ചിട്ടുപറയാം. അല്ലെങ്കിൽ പറയാൻ സാധിക്കില്ല. വേ

ൺ അവിടെ ഇരിക്ക.

വേണു:—എന്നാൽ കുറെ ചിരിച്ചുകഴിയട്ടെ. (എന്നു വേണു വും ആലിൽചുവട്ടിൽത്തന്നെ ഇരുന്നു.

കമലം—ആവു! ചിരിച്ച് ചിരിച്ചു എന്റെ വയറു വേദനിച്ചുതുടങ്ങി. എനിക്കു വയ്യാതെയായി. ആട്ടെ, ഒരു സ്വകാര്യവർത്തമാനമാണ്. ഗൂഢമായിത്തന്നെ വെക്കുമൊ ?

വേണു:—ഗൂഢമായി വെക്കേണ്ടതാണെങ്കിൽ അങ്ങിനെ ചെയ്യാം.

കമലം:—ഏതുതരത്തിലുള്ളതായാലും, ഗൂഢമായി വെക്കാമെന്നു പ്രതിജ്ഞചെയ്യുങ്കിലെ അതു പറയാൻ തരമുള്ളൂ.

വേണു:—ഈ ചിരിയുടെ കാരണം അതാണോ ?

കമലം:—അതെ.

വേണു:—ശരി. ഗൂഢമായിവെക്കാം.

കമലം:—കേശുവിനോടുകൂടി പറയരുത്.

വേണു:—ആവട്ടെ, ഇല്ല.

കമലം:—എന്നാൽ ഒന്നുകൂടി ചെയ്യാനുണ്ട്. ഞാൻ പറയുന്ന സംഗതിയിൽ വല്ലവരും തെററുകാരുണ്ടെങ്കിൽ അവൎക്കു മാപ്പുകൂടി കൊടുക്കണം.

വേണു:—ആർ മാപ്പുകൊടുക്കണം ? ഞാനോ ?

കമലം:—അതെ.

വേണുവിന്റെ മനസ്സു കിടന്നു മറിയാൻ തുടങ്ങി. "കോളേജിൽനിന്നു കമലം തനിയെയാണ് വന്നത്. ഇവിടെ വന്നിരുന്നതും തനിയെയാണ്. വല്ലവരും വല്ല വിഡ്ഢിത്വവും പറഞ്ഞിരിക്കുമോ ? അങ്ങിനെയാണെങ്കിൽ അവൎക്കു മാപ്പുകൊടുക്കാമോ? മാപ്പുകൊടുക്കേണമെന്നു കമലം ശുപാൎശചെയ്യുന്നതിന്റെ അൎത്ഥമെന്താണ് ?" എന്നും മററും വിചാരിച്ച് വേണുവിന്റെ ചിത്തം ക്ഷോഭിച്ചുതുടങ്ങി.

വേണു:—മാപ്പു കൊടുക്കത്തക്കതാണെങ്കിൽ മാപ്പുകൊടുക്കാം.

കമലം:—അതുപോരാ. ഏതുവിധത്തിലുള്ളതായാലും മാപ്പു കൊടുക്കാമെന്നു വാഗ്ദത്തംചെയ്യണം. എന്നാലെ വിവരം ഗ്രഹിപ്പിപ്പാൻ പാടുള്ളൂ.

വേണു:—കമലത്തിൻെറ ഇഷ്ടത്തിന്നുവേണ്ടി അങ്ങിനേയും ചെയ്യാം.

കമലം:—ശരി. കോളേജിൽനിന്നു ഞാൻ കുറെ നേരത്തെ വന്നില്ലെ ?

വേണു:—ഉവ്വ്.

കമലം:—വന്നു വീട്ടിൽക്കയറിയപ്പോൾ——എന്താണ് പറയേണ്ടത്?

വേണുവിന്നു മുമ്പുണ്ടായിരുന്ന സംശയം തീൎന്നു.

വേണു:—എന്താണ്?

കമലം:—ഞാൻ എങ്ങിനെയാണ് പറയേണ്ടത് ?

സംഗതി എന്തായിരിക്കുമെന്നു വേണു ഊഹിപ്പാൻ തുടങ്ങി. വല്ല നേരമ്പോക്കുമുണ്ടാവുമെന്നും ഊഹിച്ചു.

വേണു:—കണ്ടതുപോലെ പറയൂ.

കമലം:—ഞാൻ ചെന്നുകയറി അകത്തു കടന്നപ്പോൾ വേണുവിൻെറ മുറിയിൽ ഒരാൾ വേണുവിൻെറ ഉടുപ്പുകളും മററും ധരിച്ച് അന്തസ്സിൽ നില്ക്കുന്നുണ്ട്, ഹാൾ സൂട്ടിൽ. ആദ്യം ഞാൻ അതു വേണുവായിരിക്കുമോ എന്നു ശങ്കിച്ചു. പിന്നെയാണ് മനസ്സിലായത്, ഒരമട്ടിൽ അച്ചുതൻ. ഇണ്ണൂലിയും അടുത്തു നില്ക്കുന്നുണ്ട്.

വേണു:—ഞാനായിരിക്കുമെന്നു ശങ്കിച്ചുവോ ? (എന്നു പറഞ്ഞു വേണു ചിരിപ്പാൻ തുടങ്ങി.)

കമലം:—(ചിരിച്ചുകൊണ്ടു) അങ്ങിനെയല്ലെ ആദ്യം എനിക്കു തോന്നാൻ തരമുള്ളൂ ? പിന്നെ ഇണ്ണൂലിയെ കണ്ടപ്പോളാണ് രണ്ടാമതു് അല്പം സൂക്ഷിച്ചു നോക്കിയത്, അപ്പോൾ കാൎയ്യം മനസ്സിലായി.

വേണു:—എന്റെ ഉടുപ്പിലാണോ അച്യുതനെ കണ്ടത്?

കമലം:—അതെ.

വേണു:—ഇന്ദുലിയും ഉടുപ്പിട്ടിട്ടുണ്ടായിരുന്നു, ഇല്ലെ ?

കമലം:—ഇല്ല, എന്താണെന്നറിഞ്ഞില്ല. അവൾ എന്റെ ഉടുപ്പുകൾ ധരിച്ചിരുന്നില്ല.

വേണു:—അച്യുതൻ എന്റെ ഉടുപ്പെടുത്തിട്ടാൽ ഇന്ദുലി കമലത്തിന്റെ ഉടുപ്പെടുത്തിടണമോ ? (എന്നുപറഞ്ഞു വേണു ചിരിച്ചുതുടങ്ങി.)

കമലം വല്ലാതൊന്നു ലജ്ജിച്ചു. അവളുടെ മുഖം രക്തവർണ്ണമായി.

കമലം:—സ്ത്രീകൾക്കുള്ള ഉടുപ്പ് അവിടെ എന്റെ മാത്രമല്ലെ ഉള്ളൂ? അതുവിചാരിച്ചു പറഞ്ഞതാണ്.

വേണു:—ശരി. എന്നിട്ടോ ? അവർ എന്താണ് മുറിക്കകത്തു ചെയ്തിരുന്നത്.

കമലം:—എനിക്കതു പറവാൻ വയ്യാ.

വേണു:—എന്നാൽ ഈ മണ്ണിൽ എഴുതൂ.

കമലം:—എഴുതാനും വയ്യാ. (എന്നു ചിരിച്ചു.)

വേണു:—അങ്ങിനെയുള്ളതാണോ ?

കമലം:—റോമിയോവിന്റെയും ജൂലിയെററിന്റെയും പാട്ടിങ്ങ്സീനിന്റെ (വിരഹഘട്ടത്തിന്റെ) അവസാനത്തുള്ള അഭിനയമാണ് ഞാൻ കണ്ടത്. എന്താ !...........

വേണു:—അച്യുതൻ വല്ലവഴിക്കും ഓടിപ്പോയോ?

കമലം:—ഇല്ല, അവിടെതന്നെയുണ്ട്. ഞാൻ കണ്ടതുകൊണ്ട് ഇന്ദുലിക്കു യാതൊരു ഭാവഭേദവും കണ്ടില്ല. എന്നെകണ്ടഉടനെ വേഗംപോയി അവൾ ചായയുണ്ടാക്കിക്കൊണ്ടുവന്നു തന്നു. ചായകുടിച്ച് വീട്ടിൽനിന്നു പുറത്തിറങ്ങാൻ എനിക്കു വൈകി. അപ്പോഴക്കു അച്യുതൻവന്ന് എന്റെ കാക്കൽ വീണ് മാപ്പുതരണമെന്നും വേണു യജമാനനെ വിവരം അ

റിയിക്കരുതെന്നും പറഞ്ഞു് കരഞ്ഞുതുടങ്ങി. എഴുന്നേററു പോവാൻ പറഞ്ഞു്, വേണുവിനു ഒരെഴുത്തു് എഴുതിവെച്ചു് ഞാൻ വേഗം ഇങ്ങോട്ടുക്കുവന്നു. ഇവിടെ വന്നിരുന്നു് ചിരിക്കാൻ തുടങ്ങി.

വേണു:—ഇണ്ണൂലിയെ കൂട്ടിക്കൊണ്ടുവന്നതു് കമലം അല്ലേ? അതുകൊണ്ടു കമലമാണ് തെററുകാരി.

കമലം:—അച്ചുതനെ കൂട്ടിക്കൊണ്ടു വന്നതാരാണ്?

വേണു:—ഞാൻ തന്നെ. അതുകൊണ്ടു ഞാൻ തെററുകാരനാവില്ല. ഇണ്ണൂലി ഒരടി അടിച്ചാൽ അച്ചുതൻ മറിഞ്ഞു വീഴും. അതുകൊണ്ടു അവളുടെ സമ്മതം വഴിക്കുതന്നെ ആയിരിക്കണം.

കമലം:—അതല്ലെന്നു ഞാനും പറയുന്നില്ല. എങ്കിലും വല്ല തകരാറും ഉണ്ടായാലോ?

വേണു:—അതിനു അവർ തമ്മിൽ വല്ല കരാറും ഉണ്ടാവും.

കമലം:—(പൊട്ടിച്ചിരിച്ചുകൊണ്ടു്) അതു ശരി! ജ്യേഷ്ഠൻ അറിഞ്ഞാൽ രണ്ടിനേയും ഇപ്പോഠംതന്നെ വണ്ടി കയററി നാട്ടിലേക്കയക്കും.

വേണു:—അവിടെച്ചെന്നാൽ പിന്നെ അവക്കൊത്ത കൂത്തായി. എങ്കിലും ഈ കള്ളന്മാർ ഇങ്ങിനെയൊക്കെ ചെയ്യുന്നുവല്ലൊ. നാം ഇല്ലാത്ത സമയം നമ്മുടെ ഉടുപ്പുകളിടുകയും മററും ചെയ്യുന്നുവല്ലൊ! കസേലയിലും മെത്തയിലും മററും കിടന്നു പുളക്കുകയും കൂടി ചെയ്യുന്നുണ്ടാകും.

കമലം:—ഏയ്! അതൊന്നും ചെയ്യില്ല അച്ചുതൻ. അലക്കാൻ കൊടുക്കാനുള്ള ഉടുപ്പാണെന്നാണ് അവൻ എന്നോടു പറഞ്ഞതു്.

വേണു:—അതു ശരിയാണ്. പോട്ടെ. കമലം കണ്ടപ്പോഠം സാധുവല്ലാതെ പേടിച്ചിരിക്കും!

കമലം:—'യജമാനൻ അറിഞ്ഞാൽ എന്നെ ചവട്ടിക്കൊല്ലും' എന്നാണ് അവൻ പറഞ്ഞു കരഞ്ഞത്.

വേണു:—പോട്ടെ, നാം ഉടുപ്പുകൾ അലക്കാൻ കൊടുക്കുന്നുണ്ട്. മണ്ണാന്മാർ എന്തൊക്കെയോ ചെയ്യുന്നുണ്ടാവും. നാം അതൊക്കെ അറിയുന്നുണ്ടോ?

കമലം:—അച്ഛൻ ഉടുപ്പിട്ടു കണ്ടാൽകൊള്ളാമെന്നു ഇണ്ണൂലി പറഞ്ഞുവത്രെ.

വേണു:—ഇണ്ണൂലി ഉടുപ്പിട്ടുകണ്ടാൽ കൊള്ളാമെന്നു അച്ഛൻ പറഞ്ഞില്ലെന്നുണ്ടോ?

കമലം:—ആവോ? ആൎക്കറിയാം? ഞാൻ അതൊന്നും ചോദിച്ചില്ലേ.

വേണു:—കോളേജിൽ നിന്നു ഇനിത്തൊട്ടു നേരത്തെ വീട്ടിലേക്കു മടങ്ങരുത്.

കമലം:—അതെന്താ?

വേണു:—എന്നാൽ ഈ വക കാണാനിടയാകും.

എന്നു പറഞ്ഞിരിക്കുമ്പോഴേക്കും കേശവനുണ്ണി അവിടെ വന്നു ചേരുകയും, അല്പനേരം കൂടി അവിടെ ഇരുന്നു വിശ്രമിച്ചശേഷം മൂന്നുപേരും അതേ റോഡിലുള്ള തങ്ങൾ താമസിക്കുന്ന വീട്ടിലേക്കു മടങ്ങുകയും ചെയ്തു.

## പന്ത്രണ്ടാം അദ്ധ്യായം.

പണിക്കരുടെ സംബന്ധാലോചന.

ബി. എൽ പാസ്സായതിന്നുശേഷം വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കർ "അപ്രെൻറിസ് കോർസി"ന്നു പോകുകയോ വക്കീൽ ജോലിയിൽ പ്രവേശിക്കുകയോ ചെയ്തില്ല. തറവാട്ടുകാൎയ്യം നോക്കുന്നതിന്നു അദ്ദേഹം വീട്ടിൽ തന്നെ താമസിക്കയായിരിക്കുമെന്നും ധാരാളം സ്വത്തുള്ളതുകൊണ്ടു ഉദ്യോഗം ഭരിച്ചു സമ്പാ

ദിക്കേണ്ടാവശ്യമില്ലെന്നും തോന്നീട്ടായിരിക്കാം അദ്ദേഹം അങ്ങി ന്നെ ചെയ്യുന്നതെന്നും ശ്രീരാമപുരത്തുകാരിൽ ചിലർ ഊഹിച്ചു പറഞ്ഞിരുന്നു. കമലത്തിൻെറ കാൎയ്യത്തിൽ അദ്ദേഹത്തിന്നു നേരിട്ടിട്ടുള്ള ഇച്ഛാഭംഗവും മനോവ്യഥയും നിമിത്തമാണ് പ ണിക്കർ ഇങ്ങിനെ മൌഢ്യത്തോടു കൂടിയിരുന്നതെന്നു പറഞ്ഞാ ൽ വായനക്കാരിൽ മിക്കപേൎക്കും വിശ്വാസമാവില്ലെങ്കിലും യ ഥാൎത്ഥം അങ്ങിനെ തന്നെയായിരുന്നു.

“വയസ്സു കാലത്തു എന്നെ ഇവിടെ തനിയെ വിട്ടു്, ദൂരദി ക്കിലെങ്ങാനും ഉദ്യോഗത്തിന്നു കുട്ടൻ പോകരുത്; ഇനിക്കതു സ ങ്കടമാണ്; നിന്നെ പിരിഞ്ഞിരിക്കാൻ വയ്യാ,” എന്നു പണിക്ക രുടെ അമ്മ അദ്ദേഹത്തോടു പലപ്പോഴും പറഞ്ഞിരുന്നതിനെ ബാഹ്യകാരണമാക്കി തന്നോടു ചോദിച്ചവരിൽ ചിലരോടു പ ണിക്കർ പറയുകയും ചെയ്തിരുന്നു.

കമലത്തിനെ കാണാൻ വേണ്ടി ഒന്നു രണ്ടു പ്രാവശ്യം ബാ ലകൃഷ്ണപ്പണിക്കർ മദിരാശിക്കു പോവാൻ ഭാവിച്ചു. എങ്കിലും അവിടെ പോകുന്നതുകൊണ്ടു കാൎയ്യത്തിന്നു വിശേഷിച്ചു ഗുണമി ല്ലെന്നു വിചാരിച്ചു അതു വേണ്ടെന്നും തീൎച്ചയാക്കി. കാൎയ്യസാ ദ്ധ്യത്തിൻെറ അടിസ്ഥാനം മുല്ലയ്ക്കലാണെന്നും, ശ്രമം ചെയ്യേ ണ്ടതു ഇവിടെത്തന്നെയാണെന്നും അദ്ദേഹത്തിന്നു തോന്നി. ത ന്നെ സംബന്ധത്തിന്നു സ്വീകരിക്കുന്നതിൽ മുല്ലയ്ക്കൽ വീട്ടുകാൎക്കു സന്തോഷമല്ലാതെ ഒരിക്കലും വിസമ്മതമുണ്ടാകയില്ലെന്നും പ ണിക്കർ വിശ്വസിച്ചു. സാധാരണ നടപ്പുള്ള സമ്പ്രദായപ്രകാ രം, ഒരാളെ അയച്ചു സംബന്ധം ആലോചിക്കണമെന്നും ബാല കൃഷ്ണപ്പണിക്കർ നിശ്ചയിച്ചു. “ആരേയാണ് അയക്കേണ്ടത്? രാ മൻനായരെ തന്നെ ആയാലോ?” എന്നു അദ്ദേഹം ആലോചി ച്ചുകൊണ്ടിരിക്കുമ്പോൾ താൻ വിചാരിച്ച ആൾ തന്നെ അവി ടെ വന്നുചേൎന്നു.

മഠത്തിലെ രാമൻനായൎക്കു ഒരമ്പതമ്പതത്തഞ്ചു വയസ്സു പ്രായംകാണും. തടിച്ചു, വെളുത്തു, കഷണ്ടിത്തലയോടുകൂടിയ ഒരാളാണ്. വസൂരിപ്പുള്ളികൾ മുഖം നിറച്ചുണ്ട്. രാമൻ നായരുടെ ഒരു കണ്ണും പോയിട്ടുണ്ടു. ചിലപ്പോൾ ചില വികൃതികൾ ഈയാളെ 'ഒററക്കണ്ണൻ രാമൻനായര്' എന്നു അധിക്ഷേപിക്കാറുമുണ്ടു. രാമൻനായൎക്കു കുടുംബമില്ല, ഭാൎയ്യയും മക്കളും ഇല്ല, യാതൊരു സ്വത്തും ഇല്ല. താൻ ഒരു നാട്ടുകാൎയ്യസ്ഥനാണ്. നിത്യവൃത്തിക്കു യാതൊരു മുട്ടും ഇല്ല. രാമൻനായർ മുട്ടാതെ കയറിയിറങ്ങാത്ത വീടുകൾ ശ്രീരാമപുരത്തു ചുരുക്കമാണ്. ഈ നാട്ടിലെങ്ങും പ്രചാരമുള്ളൊരുവൎത്തമാനപത്രമാണ് ഈ ദേഹം. ശ്രീരാമപുരത്തു ഭേദപ്പെട്ട ഗൃഹങ്ങളിലുണ്ടാവുന്ന പിറന്നാൾ, ശ്രാദ്ധം മുതലായ വിശേഷദിവസങ്ങളടങ്ങിയ ഒരു പഞ്ചാംഗവും രാമൻനായരുടെ ഹൃദയത്തിലുണ്ടു. ആരെന്തു പറഞ്ഞാലും രാമൻനായർ മുഷിച്ചിൽ ഭാവിക്കയില്ല; പിടിച്ചുതള്ളിയാലും പിന്നേയും അവിടെതന്നെ വന്നുചേരും. ഒന്നും അറിഞ്ഞുകൂടാത്തൊരു മൂഢനാണ് താൻ എന്നു ശ്രീരാമപുരത്തുള്ളവരിൽ മിക്കവരെയും ഈ കരടകൻ വിശ്വസിപ്പിച്ചിട്ടുണ്ട്. രാമൻനായരുടെ കടിപിടിപ്രയോഗംകൊണ്ടു തമ്മിൽതല്ലാത്തവർ ഈ നാട്ടിൽ ചുരുക്കമാണ്. രാമൻനായർ സാധുവും കളവു പറയുവാനറിയാത്തവനുമാണെന്നാണ് ജനങ്ങളുടെ വിശ്വാസം. ഇതു രാമൻനായൎക്കും നല്ലവണ്ണം അറിയാം. തനിക്കു വിരോധമുള്ളവരെ അവർ അറിയാതെ കുടുക്കിൽപ്പെടുത്തും. നമ്മെ തമ്മിൽ തല്ലിക്കണമെന്നുവിചാരിച്ചാൽ ആയാൾ നമ്മോടു മുമ്പുള്ളതിലധികം മൈത്രി ഭാവിക്കും. അതുകൊണ്ടു, നമ്മെ പിണങ്ങിച്ചതു രാമൻനായരാണെന്നു ശങ്കിപ്പാൻ നമുക്കു യാതൊരു വഴിയുമുണ്ടാകയില്ല. ഇതു നിപുണനാണ് രാമൻനായർ. വാഴപ്പിള്ളിയിൽ എപ്പോൾ ചെന്നാലും തനിക്കു സാപ്പാടു കിട്ടുന്നതുകൊണ്ടു രാമൻനായർ അവിടെ നിത്യനാണെന്നു പറയാം.

ചാരുകസേലയിൽ കിടക്കുന്ന വാഴപ്പിള്ളി യജമാനനെ കണ്ട ഉടനെ രാമൻനായർ അരയിൽ മുണ്ടുകെട്ടി അദ്ദേഹത്തെ താണുതൊഴുതു മാറി ഒതുങ്ങിനിന്നു.

ബാലകൃഷ്ണപ്പണിക്കർ:—(ഖമ് ഖമ് എന്ന ശബ്ദം പുറപ്പെടുവിച്ചു) എന്താ, രണ്ടുദിവസമായി രാമൻനായരെ കാണാറില്ലല്ലൊ?

രാമൻനായർ:—മുല്ലയ്ക്കൽ ഒരു അടുക്കള മരാമത്തായിരുന്നു. അതിനു ഞാൻതന്നെ അവിടെ നില്ക്കണമെന്നു വലിയ യജമാൻ കല്പിച്ചു.

പണി:—അടുക്കള വേറെ കെട്ടുകയാണോ?

രാമൻ:—അല്ല, കേടുവാടു തീക്കലാണ്.

പണി:—അവിടെ വിശേഷിച്ചൊന്നുമില്ലല്ലൊ? എല്ലാവക്കും സൌഖ്യം തന്നെയല്ലെ?

രാമൻ:—വിശേഷിച്ചൊന്നുമില്ല. എല്ലാവക്കും സൌഖ്യംതന്നെ.

പണി:—മദിരാശി വത്തമാനം വിശേഷിച്ചു വല്ലതുമുണ്ടോ? കുട്ടികൾ എന്നാ വരുന്നതെന്നറിഞ്ഞുവോ?

രാമൻ:—അതിലൊരു നേരമ്പോക്കുണ്ടു. ഒരു കമ്പി വന്നിരുന്നു വലിയ യജമാനന്. എല്ലാവരും അന്ധാളിച്ചു. ജാനകി നേത്യാരമ്മ കരയാൻ തുടങ്ങി. കുട്ടികൾക്കുവല്ല സുഖക്കേടും ഉണ്ടായിരിക്കുമെന്നു വിചാരിച്ചു. കമ്പി പൊളിച്ചപ്പോൾ ഇംഗ്ലീഷ്. പിന്നെ അതിനെ ഹേഡുമേഷ്ടരുടെ അടുക്കൽ കൊണ്ടുചെന്നു. അവർ നാളെ വരുന്നുണ്ട്, മൂന്നു വണ്ടി ടേഷനിലേക്കയക്കേണമെന്നാണത്രെ കമ്പി.

പണി:—അപ്പോൾ അവരെല്ലാം നാളെത്തന്നെ വന്നെത്തും, ഇല്ലെ?

രാമൻ:—അങ്ങിനെയാണ് കമ്പി.

പണി:—പിള്ളക്കോ കഥയില്ല. മററുള്ളവരും അവരെപ്പോലെതന്നെയായല്ലൊ! രണ്ടു പിള്ളരുടെ കൂടെ ഒരു മൂതിന്ന 'പെണ്ണിനെ ദൂരദിക്കിലേക്കയച്ചിരിക്കുന്നുവല്ലൊ! കഷ്ടം! എ

ന്താ ഇവരുടെ ഭാവം? അവളെ വല്ല ഉദ്യോഗത്തിനും അയക്കാൻ ഭാവമുണ്ടോ? അല്ലാ, നമുക്കതു പറഞ്ഞിട്ട ആവശ്യമില്ല; എങ്കിലും ഒരു നാട്ടുകാരായതുകൊണ്ട പറയുകയാണ്.

രാമൻ:—യജമാൻ പറയുന്നതു ശരിയാണ്. അവർ ചെയ്തതു തെററാണ്. ഇത്ര തോന്ന്യാസത്തിന്ന വിടാൻ പാടില്ല. ആരും അറിയാതെയാണ് കാൎയ്യം പററിച്ചത്. പോയതിന്നശേഷം മാധവിനേത്യാരമ്മയും, രാമനുണ്ണി യജമാനനും ദാക്ഷായണിയമ്മയും മററും ലഹളക്കൂട്ടി. വലിയ യജമാനനെയാണ് അവർ കുററം പറഞ്ഞതു.

പണി:—എന്താ, ആ കുട്ടിക്ക എവിടുന്നും സംബന്ധാലോചന ഒന്നും ഇല്ലെന്നുണ്ടോ?

രാമൻ:—ഇതുവരെ ഒന്നും കേട്ടില്ല. അതാണ് ഞാനും വിചാരിക്കുന്നതു. ഇത്രയെല്ലാം ഇംഗ്ലീഷും മററും പഠിച്ചിട്ട് ഇനി എവിടെയെങ്കിലും കിടക്കുന്നൊരു നമ്പൂതിരിക്കുട്ടിക്ക പിടിച്ചു കൊടുക്കുക തന്നല്ലെ?

പണി:—നമ്പൂതിരിമാരുടെ സംബന്ധം, അവസ്ഥക്കുവേണ്ടി, അവർ ഈയ്യെടെ തുടങ്ങീട്ടുള്ളതാണ്. മുമ്പു ഇവിടുന്ന ചിലർ അവിടെ സംബന്ധം ചെയ്തിട്ടുണ്ടായിരുന്നു.

രാമൻ:—നമ്പൂതിരിമാരെ എടുത്തിട്ട് എന്തവസ്ഥയാണുള്ളത്? യജമാനനെ! ഇങ്ങട്ടൊന്നും കിട്ടില്ല. ചെലവു ഒക്കെ അങ്ങട്ടുതന്നെ. സംബന്ധത്തിന്ന വരണമെങ്കിൽ അവൎക്ക കസവുകരമുണ്ട, തൈലം, കുഴമ്പ്, പിന്നെ സദ്യവട്ടം കഥകളി, വരാനും പോകാനും വണ്ടിവാടക. ഇതെല്ലാം കൊടുക്കണം. നായന്മാൎക്ക നായന്മാർ തന്നെയാണ് ചേൎച്ച, യജമാനനെ! രാമന്ന ഒന്നും അറിഞ്ഞുകൂടാ, എങ്കിലും ഇങ്ങിനെയാണ് രാമന്ന തോന്നുന്നതു, യജമാനനെ!

പണി:—രാമൻനായര് പറഞ്ഞതു ശരിയാണ്.

രാമൻ:—ഇനി ഈ ജന്മം അവക്ക് വിട്ടുതു കിട്ടുമോ? മുമ്പില്ല ത്തെ ബന്ധുത്വം മുറിയാതിരുന്നതാണെങ്കിൽ ഇപ്പോഠം എ ത്ര നന്നായി?

പണി:—(ഖമ്ഖമ് സമന്വിതം) എന്താത്?

രാമൻ:—എന്നാൽ, ആ ചെറിയ നേത്ര്യാക്ക്.........

പണി:—എന്താ, ഏതു ചെറിയ നേത്ര്യാക്ക്?

രാമൻ:—ഇംഗ്ലീഷു പഠിക്കുന്ന നേത്ര്യാർകുട്ടിക്കു........

പണി:—ആ കുട്ടിക്കെന്താ?

രാമൻ:—അല്ലാ, ഇവിടെക്കു അങ്ങിനെ ഒരു ദയ തോന്നിയാൽ തലയിലെഴുത്തു നന്നാകുമായിരുന്നു. ഇവിട്ടത്തേക്കാഠം അവ സ്ഥയുള്ളൊരു നമ്പൂരിയുണ്ടോ ഈ മലയാളത്തിൽ? കിട്ടിയാ ൽ അവക്ക് ഭാഗ്യമായില്ലെ? അവർ അതിനൊന്നും കൊടുത്തു വെച്ചിട്ടില്ല.

പണി:—(ഖമ്ഖമ്സമേതം കൈകൊണ്ടു നെററി തടവിക്കൊ ണ്ടു) ഇവ്ടെ അമ്മയുടെ ശാഠ്യം കലശലായിരിക്കുന്നു. എ വിടുന്നായാലും വേഗം സംബന്ധം വെച്ചു കാണണമെന്നു പ റഞ്ഞു ലഹള കൂട്ടുന്നു.

രാമൻ:—എന്നോടും പല തവണയും പറഞ്ഞിട്ടുണ്ടു. നേത്ര്യാ ക്ക് വയസ്സായില്ലെ? യജമാനൻ അതു വേഗം ചെയ്യേണ്ട താണ്.

പണി:—എന്നാൽ മുല്ലയ്ക്കൽ തന്നെ ആയാലെന്താ? അരിക ത്തായില്ലൊ. എവിടെയായാലും നമുക്കൊന്നു വേണ്ടെ?

രാമൻ:—യാതൊരു വിരോധവുമില്ല. ഇവിടുന്നു കല്പിച്ചാൽ ഞാൻ ഇപ്പോഠം തന്നെ ചെന്നു ആലോചിക്കാം.

പണി:—എന്നാൽ ഒന്നു പോയിവരു. അവിടെച്ചെന്നാൽ ആ പാകംപോലെയൊക്കെ വേണം. തകരാറു വന്നാൽ നമുക്കു കുറച്ചിലാണ്. സ്വകാര്യമായിരിക്കട്ടെ.

രാമൻ:—അതൊക്കെ രാമനറിയാം. അവരെക്കൊണ്ടു ഞാൻ ഇങ്ങട്ടു ആലോചിപ്പിക്കും. യാതൊരാളും അറിയില്ല. പഠിക്കുന്ന നേത്ര്യാരമ്മയെ തന്നല്ലെ.

പണി:—(ചിരിച്ച്) പിന്നാരെ?

രാമൻ:—ശരി. മനസ്സിലായി. എന്നാൽ പിന്നെ വന്നു കണ്ടുകൊള്ളാം.

തങ്കത്തിനെയല്ലെന്നു താൻ മനസ്സിലാക്കിയെന്ന ഭാവത്തിൽ പുഞ്ചിരിയിട്ടുംകൊണ്ടു രാമൻനായർ പോയി. ബാലകൃഷ്ണപ്പണിക്കർ തന്റെ അമ്മ വായിക്കാറുള്ള രാമായണം പുസ്തകമെടുത്തു പകുത്തു നോക്കുവാനും പോയി.

.................................................................................................

.................................................................................................

ഉച്ചക്കൂൺ കഴിഞ്ഞു മാധവിനേത്ര്യാരും തങ്കവും ജാനകിനേത്ര്യാരും നാലുകെട്ടിലെ തളത്തിൽ ഇരിക്കുകയാണ്. അപ്പോഴക്കു ദാക്ഷായണിയമ്മയും അവിടെ വന്നു ചേൎന്നു. "വെററിലത്തട്ടെവിടെ?" എന്നു മാധവിനേത്ര്യാർ തങ്കത്തിനോടു ചോദിക്കുന്നതു കേട്ടുകൊണ്ടാണ് മഠത്തിലെ രാമൻനായർ അവിടെച്ചെന്നു കയറിയത്. മുറുക്കുവാൻ എടുക്കുന്നതിന്നു തങ്കം അകത്തേക്കു പോയി. രാമൻനായർ തങ്കത്തിന്റെ കൂടെപ്പോയി, വെററിലത്തട്ടുംകൊണ്ടുവന്നു മാധവിനേത്ര്യാരുടെ മുമ്പിൽ വെച്ചു പിശാങ്കത്തിയെടുത്തു അടക്ക വെട്ടിയിടുവാൻ തുടങ്ങി.

മാധവിനേത്ര്യാർ:—രാമൻനായര് ഊണുകഴിച്ചുവോ?

രാമൻനായര:—ഉവ്വ്.

മാധവി:—എവിടെ? ഇവിടെയാണുണ്ടത്?

രാമൻ:—അല്ല, വാഴപ്പിള്ളിയിലാണ്. വാഴപ്പിള്ളി യജമാൻ എനിക്കു ആളെ അയച്ചിരുന്നു. അവിടെച്ചെന്നപ്പോൾ ഊണു കഴിച്ചു പോയാൽ മതിയെന്നു പറഞ്ഞു.

തങ്കം:—അവിടെ വിശേഷിച്ചൊന്നുമില്ലല്ലൊ? അദ്ദേഹത്തിനും അമ്മക്കും സൌഖ്യം തന്നെയല്ലെ.

രാമൻ:—അതെ.

ദാക്ഷായണിയമ്മ:—രാമൻനായരക്കെന്താ, യാതൊരല്ലലുമില്ല, വലിയ വലിയ ആളുകളായിട്ടൊക്കെ സേവയാണ്. ആയാളുടെ കാൎയ്യം കുശാലാണ്.

തങ്കം:—ഒരൊററ ദേഹമല്ലെ ഉള്ളു? ഭാൎയ്യയും മക്കളും ഒന്നും ഇല്ലല്ലൊ. ആയാൾക്ക യാതൊരു പ്രാരബ്ധവുമില്ല.

ദാക്ഷാ:—ശരിതന്നെ. എന്തെ രാമൻനായർ ഇത്ര വയസ്സായിട്ടും സംബന്ധം ചെയ്യാഞ്ഞത്? കുട്ടികളും മക്കളും ഒന്നും വേണ്ടെന്നുണ്ടോ?

രാമൻ:—(ലജ്ജിച്ചു) ഇനിക്ക അതൊന്നും വേണമെന്നില്ല, എന്റെ ചെറിയമ്മെ! രാമന്റെ ജന്മം ഇങ്ങിനെ കഴിഞ്ഞാൽ മതി, ആരാന്നഴച്ച്—'പരോപകാരാൎത്ഥമിദം ശരീരം.'

മാധവി:—രാമൻനായർ ഇതുവരെ സംബന്ധം വെച്ചിട്ടില്ല, ഉവ്വോ?

രാമൻ:—കാൎയ്യമായൊന്നുമില്ല.

ദാക്ഷാ:—(ചിരിച്ചു) ശരി. അപ്പോൾ സ്വകാൎയ്യമായിട്ടുണ്ടായിട്ടുണ്ട്, അല്ലെ?

തങ്കം:—അതൊക്കെ അങ്ങിനെ ഇരിക്കും. പുരുഷന്മാരല്ലെ? അതെല്ലാം എണ്ണത്തിൽ കൂട്ടാൻ പാടുണ്ടോ?

ഭാവം പകൎന്ന ജാനകിനേത്ര്യാർ തങ്കത്തിന്റെ മുഖത്തൊന്നുനോക്കി. ഈ നോട്ടത്തെ തങ്കം ലവലേശം വകവെച്ചതുമില്ല.

ദാക്ഷാ:—എന്നാൽ എല്ലാവരും അറിഞ്ഞു ഒന്നു തുടങ്ങരുതോ?

രാമൻ:—ഇനിയൊന്നും വേണ്ട, എന്റെമ്മെ! വയസ്സ് അമ്പത്തഞ്ചായി.

തങ്കം:—ഇതൊരു വയസ്സാണോ? പത്തുപതു വയസ്സായ കിഴവന്മാർ തെരളാത്ത കുട്ടികളെ സംബന്ധം ചെയ്യുന്നുണ്ട്.

ജാനകിനേത്ത്യാർ അവിടുന്നെഴുന്നേററുപോയി.

തനിക്കും ഭർത്താവിനും തമ്മിലുള്ള വലിയ പ്രായവ്യത്യാസം നിമിത്തം ദാക്ഷായണിയമ്മ ലജ്ജിച്ചു.

മാധവി:—അവൾ പറഞ്ഞതു ശരിയാണ്.

തങ്കം:—പണമുണ്ടെങ്കിൽ പെണ്ണിനു പ്രയാസമില്ല, രാമൻനായരെ! പണമുണ്ടോ?

രാമൻ:—ഉണ്ടെങ്കിലും ഇല്ലെങ്കിലും എനിക്കു വേണ്ട, ചെറിയമ്മെ!

ദാക്ഷാ:—എന്തിനാ തങ്കം ആയാളെ വെറുതെ ബുദ്ധിമുട്ടിക്കുന്നത്? ആയാളൊരു സാധു! പാവം!

തങ്കം:—എന്താ, വാഴപ്പിള്ളി യജമാൻ ഇങ്ങിനെ ഇരിപ്പു തന്നെയോ, സന്ന്യാസിയായി? ആലോചനയൊന്നും ഇല്ലെ?

രാമൻ:—ഉണ്ട്. ഇന്നാളൊരു ദിവസം കോലോത്തുന്ന് ഒരു പട്ടര് വന്നിട്ടുണ്ടായിരുന്നു. ഒരു തമ്പുരാൻെറ മകളെയാണ് ആലോചന. പിന്നെയും അവിടുന്നും ഇവിടുന്നും ഒക്കെ ഓരോരുത്തർ വന്ന് അദ്ദേഹത്തിനെ ശല്യപ്പെടുത്തുന്നുണ്ട്.

മാധവി:—എന്നാൽ അദ്ദേഹത്തിനു തന്നെ ആ ബാധയൊന്നൊഴിച്ചു കളയരുതെ? വല്ലവിടെയും സംബന്ധം തുടങ്ങിയാൽ പിന്നെ ആരും വന്നു ഉപദ്രവിക്കില്ലല്ലൊ.

രാമൻ:—ഈയ്യിടെയായി നേത്ത്യാരമ്മയും ഈ കാര്യത്തിൽ കുറെ മുട്ടിക്കൂടീട്ടുണ്ട്. ചെയ്യേക്കാമെന്നു യജമാൻ പാതി സമ്മതിച്ചിട്ടുണ്ട്.

ദാക്ഷാ:—(മാധവിനേത്ത്യാരെ നോക്കി) എന്നാൽ നമുക്കൊന്നാലോചിച്ചു നോക്കിയാലേ?

മാധവി:—യാതൊരു വിരോധവും ഇല്ല. പണ്ടു തമ്മിൽ ബന്ധുക്കളാണ്. എൻെറ മുത്തച്ഛൻ ഒരു വാഴപ്പിള്ളിക്കാരണവരായിരുന്നു.

തങ്കത്തിൻെറ ഹൃദയം തുടിച്ചു. കാൎയ്യം അടുത്തുകൂടിയെന്ന വിചാരിച്ചു രാമൻനായരും സന്തുഷ്ടനായി.

തങ്കം:—പണ്ടത്തെ ബന്ധുത്വം മറക്കാൻ പാടില്ല.

ദാക്ഷാ:—എന്നാൽ രാമൻനായര് ചെന്ന് ഒന്നാലോചിക്കട്ടെ ബാലകൃഷ്ണപ്പണിക്കരുടെ അമ്മയോട്, അങ്ങിനെയല്ലെ?

മാധവി:—എനിക്ക സന്തോഷം തന്നെ.

രാമൻ:—ഇവിടെ എല്ലാവൎക്കും സന്തോഷമാണെങ്കിൽ ഇവിട്ടത്തെ ആളുടെ നിലയിൽ ഞാൻ ചെന്ന ആലോചിക്കാം.

ഇതിനിടയിൽ രാമനുണ്ണിനായർ ആ വഴിയെ കടന്നവന്നു. തങ്കവും ദാക്ഷായണിയമ്മയും എഴുന്നേററുനിന്നു.

മാധവി:—(രാമനുണ്ണിനായരോട്) ഉണ്ണി! ഇവിടെ വരു. ഞങ്ങൾ ഒന്ന ആലോചിക്കയാണ്.

രാമനുണ്ണിനായർ:—എന്താത്?

മാധവി:—നമ്മുടെ വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കരെ നമുക്ക സംബന്ധത്തിന്ന ആലോചിച്ചാലെന്താ?

രാമനുണ്ണിനായർ:—യാതൊരു വിരോധവുമില്ല. ആലോചിച്ചാൽ നടക്കണം. അല്ലെങ്കിൽ കുറച്ചിലാണ്. നടന്നാൽ നല്ല കാൎയ്യമായി. എല്ലാം ജ്യേഷ്ഠനോട് ചോദിച്ചു തീൎച്ചയാക്കിക്കൊൾവിൻ.

എന്നും പറഞ്ഞു എന്തോ ഒരു സംഗതിവശാൽ അദ്ദേഹം ബദ്ധപ്പെട്ടു അവിടെ നിന്ന പോകയും ചെയ്തു.

ദാക്ഷാ:—ആ കാൎയ്യം ഞാനേററു. അദ്ദേഹത്തിൻെറ സമ്മതം ഞാൻ വാങ്ങിക്കാം.

മാധവി:—പിന്നെ ഒന്നാണ് ആലോചിക്കാനുള്ളത്.

ദാക്ഷാ:—എന്താത്?

മാധവി:—കുറെ കാലമായി നായന്മാരെ സംബന്ധത്തിന്നൊട്ടക്കാറില്ല. ഇപ്പോൾ എടുത്തു തുടങ്ങിയാൽ ജനങ്ങൾ പരിഹസിക്കും. അങ്ങിനെ ഒരു ദുൎഘടമുണ്ട്.

തങ്കം:—ജനങ്ങൾ പലതും പറയും. ഇക്കാലത്തു അതൊന്നും ആലോചിക്കാനില്ല. ഇപ്പോൾ ജാതികൂടി ആരും നോക്കാറില്ല.

മാധവി:—അതിന്നൊന്നും വിരോധമില്ല. അവരുടെ ജാതി നമ്മുടെ ജാതിയേക്കാൾ വലുതാണ്. അല്ല, വലുതല്ലെങ്കിലും ഒട്ടും താണതല്ല, തീച്ചതന്നെ. തങ്കം! നിന്റെ അമ്മയെ ഒന്നു വിളിക്കു.

സന്തോഷഭരിതയായ തങ്കം തന്റെ അമ്മയെ വിളിച്ചു കൊണ്ടുവരുവാൻ ഓടിച്ചെന്നു. ജാനകിനേത്ത്യാർ ചെറിയൊരുറക്കത്തിലായിരുന്നു. തങ്കം ചെന്നു വിളിച്ചു. നേത്ത്യാർ ഉണൎന്നു ഉണൎന്നില്ല എന്ന മട്ടിലായി. തങ്കം നിന്നു ശകാരിപ്പാൻ തുടങ്ങി. ശകാരം സഹിക്കവയ്യാതായപ്പോൾ ജാനകിനേത്ത്യാർ അവിടെ നിന്നെഴുനേററു. "ഇങ്ങിനെയുള്ള മഹാപാപികളുടെ വയററിൽ ജനിച്ചാൽ ഇങ്ങിനെ ഇരിക്കുകതന്നെ. എത്രനേരം ആയി അവർ വിളിക്കാൻ തുടങ്ങീട്ട്," എന്നു തങ്കം വീണ്ടും പിറുപിറുത്തു തുടങ്ങി. ജാനകി നേത്ത്യാർ തങ്കത്തിന്റെ ഒരുമിച്ചു ചെന്നു.

മാധവി:—(ജാനകിനേത്ത്യാരോട്) വാഴപ്പിള്ളി ബാലകൃഷ്ണപണിക്കരെ നമുക്കു സംബന്ധത്തിനാലോചിച്ചാലെന്താ, വിരോധമുണ്ടോ?

ജാനകി:—വിരോധമില്ല. ജ്യേഷ്ഠനും നിങ്ങൾക്കെല്ലാവൎക്കും സമ്മതമാണെങ്കിൽ എനിക്കും സമ്മതം തന്നെ.

മാധവി:—എന്നാൽ ദാക്ഷായണി ഒരു കാൎയ്യം ചെയ്യു. കാരണവരോടു ചോദിച്ച്, സമ്മതമാണെങ്കിൽ വിവരം രാമൻനായരോടു പറഞ്ഞയക്കു.

ദാക്ഷാ:—അങ്ങിനെതന്നെ. ഞാൻ ഇപ്പോൾതന്നെ പോയി ചോദിക്കാം. സമ്മതമല്ലാതെ വരില്ല. ഞാൻ സമ്മതിപ്പിച്ചുകൊള്ളാം. വരു, രാമൻനായരെ!

തങ്കം:—അമ്മായി പോയി വിവരം അമ്മാമനോടു ചോദിച്ചിട്ടു വരിൻ. രാമൻനായര് ഇവിടെ ഇരിക്കട്ടെ. ചായ കൊടുത്തിട്ടു പറഞ്ഞയക്കാം.

ദാക്ഷായണിയമ്മ പത്തായപ്പുരക്കു പോയി. തങ്കം വേഗം ചെന്നു ചായയും പലഹാരവും ഉണ്ടാക്കിച്ചു കൊണ്ടു വന്നു. പതിവില്ലാത്തൊരു പായും ഇട്ടുകൊടുത്ത്, തങ്കം രാമൻനായൎക്കു ചായയും പലഹാരവും യഥേഷ്ടം സൽക്കരിച്ചു. രാമൻനായർ വയറു നിറയെ കഴിച്ചു. "അവിടെക്കു സമ്മതംതന്നെ" എന്നു പറഞ്ഞുകൊണ്ടു് ഇതിനിടയിൽ ദാക്ഷായണിയമ്മയും വന്നുചേൎന്നു. എല്ലാവരുംകൂടി രാമൻനായരെ യാത്ര അയച്ചു. തങ്കം രാമൻനായരുടെ പിന്നാലെ പടിവരെ പോയി.

....................................................................................................

....................................................................................................

ഇതുകഴിഞ്ഞ പിറേറദിവസം മദിരാശിയിൽനിന്നു കമലവും കേശവനുണ്ണിയും വേണുഗോപാലനും അച്ചുതനും ഇണ്ണൂലിയും നാട്ടിൽ വന്നെത്തി. വന്ന ഉടനെതന്നെ ബാലകൃഷ്ണപ്പണിക്കരുടെ സംബന്ധാലോചനയുടെ വൎത്തമാനം ഇവർ ഗ്രഹിച്ചു. കമലത്തിനോടു തങ്കം വിവരം പറഞ്ഞപ്പോൾ അവൾ വളരെ സന്തോഷിച്ചു. കേശവനുണ്ണിയും സന്തോഷിച്ചില്ലെന്നില്ല, എങ്കിലും അധികം ആശ്ചൎയ്യമാണ് തോന്നിയത്.

വാഴപ്പിള്ളി യജമാനന് പൊളിച്ചെഴുത്തു തിരക്കാകകൊണ്ടു കാൎയ്യം പറയാൻ സാധിച്ചില്ലെന്നു് ഒഴികഴിവു പറഞ്ഞ് രണ്ടു ദിവസം രാമൻനായർ മല്ലിശ്ശേരിൽ തന്നെ ചുററിപ്പററിനിന്നു. ഈ രണ്ടു ദിവസവും തങ്കം രാമൻനായരെ വേണ്ടതിലധികം സൽക്കരിച്ചു. നല്ലൊരു കസവുകരമുണ്ടും രണ്ടു മൽമുണ്ടും രണ്ടു രൂപ്പികയുംകൂടി തങ്കം രാമൻനായൎക്കു സമ്മാനിച്ചു. എന്നാൽ മഠത്തിലെ രാമൻനായരാകട്ടെ, മുൻപറഞ്ഞ ആലോചനക്കുശേഷം വാഴപ്പിള്ളിയിൽ ചെല്ലുകയേ ചെയ്തില്ല. വാഴപ്പിള്ളിയിലെ തിരക്കു കഴിഞ്ഞു് യജമാനനോടു കാൎയ്യത്തോളം സംസാരിച്ചുവെന്ന നാട്യത്തിൽ രാമൻനായർ പിറെറദിവസം മല്ലിശ്ശേരിൽ ചെന്നു.

"അതിന്ന വിരോധമില്ല. അവൾക്ക അങ്ങിനെ ആയാൽ കൊള്ളാമെന്നുണ്ടെങ്കിൽ താഴെയുള്ള കുട്ടിയെ സംബന്ധം ചെയ്യാം" എന്ന യജമാനൻ പറഞ്ഞു എന്ന് രാമൻനായർ മാധവിനേത്ത്യാരോട സ്വകാൎയ്യമായി പറഞ്ഞു. മാധവി നേത്ത്യാൎക്ക ഇച്ഛാഭംഗമുണ്ടായി. നേത്ത്യാരുടെ മുഖം കറുത്തു.

മാധവി:—തങ്കത്തിന്റെ കാൎയ്യം ആവില്ലെന്ന തീൎച്ച് പറഞ്ഞുവോ?

ഇതു കേട്ടുകൊണ്ടു തങ്കവും അവിടെ വന്നുചേൎന്നു.

രാമൻ:—(അനുതാപം നടിച്ചു) അങ്ങിനെയാണ് പറഞ്ഞത്. ഞാൻ വളരെയൊക്കെ പറഞ്ഞുനോക്കി. യജമാനന്ന അതിലത്ര സമ്മതം കണ്ടില്ല.

തങ്കം:—വിരോധം പറഞ്ഞുവോ?

രാമൻ:—അങ്ങിനെയാണ് അദ്ദേഹത്തിന്റെ വാക്കിൽ നിന്ന കിട്ടിയത്.

തങ്കം:—അദ്ദേഹത്തിന്റെ അമ്മ എന്തു പറഞ്ഞു?

രാമൻ:—അമ്മക്ക ആരായാലും വിരോധമില്ല. യജമാനന്നാണ് ശാഠ്യം.

തങ്കം:—നാം ആലോചിച്ച കാൎയ്യം ആവില്ലെന്ന തീൎച്ച് പറഞ്ഞുവോ?

രാമൻ:—ഞാൻ നിൎബ്ബന്ധിച്ചു നോക്കി. യാതൊരു ഫലവും ഉണ്ടായില്ല. നല്ല സ്വഭാവമാണ്, കണ്ടാലും തരക്കേടില്ല, നല്ലമുഖലക്ഷണമുണ്ട്, എന്നൊക്കെ ഞാൻ നല്ലവണ്ണം പറഞ്ഞു മനസ്സിലാക്കി. ആവില്ലെന്ന അദ്ദേഹം തീൎച്ച് പറഞ്ഞു. ആളുകൾക്ക് ഇക്കാലത്തു നല്ലതിലല്ല പ്രേമം. നാം എന്തു ചെയ്യാം?

ഇതിനിടയിൽ ദാക്ഷായണിയമ്മയും അവിടെ വന്നുചേൎന്നു.

ദാക്ഷാ:—എന്തൊക്കെയാണ് വൎത്തമാനം? രാമൻനായരെ!

മാധവി:—തങ്കത്തിനെ സംബന്ധം ചെയ്യാൻ ആവില്ല. വേണമെങ്കിൽ കമലത്തിനെ ആയിക്കൊള്ളാം, എന്ന പറഞ്ഞു വത്രെ.

ദാക്ഷാ:—അദ്ദേഹത്തിൻെറ ഇഷ്ടം അങ്ങിനെയാണെങ്കിൽ അങ്ങിനെ തന്നെയാകട്ടെ, എന്താ?

മാധവി:—അതിന ഞാൻ ഇരിക്കുമ്പോൾ സാധിക്കില്ല. മൂത്ത കുട്ടി ഇരിക്കുമ്പോൾ താഴെയുള്ളവളെയാണോ ആലോചിക്കുന്നത്? അതിന ഒരു മയ്യാദയൊന്നും ഇല്ലെന്നുണ്ടോ?

ദാക്ഷാ:—അതുകൊണ്ടെന്താ വിരോധം? എവിടുന്നെങ്കിലും നമുക്കു തങ്കത്തിന് ഒന്ന് ആലോചിക്കാം. ഒരുത്തിയുടെ കായ്യം കഴിഞ്ഞാൽ ആ ഭാരം തീന്നില്ലെ?

തങ്കം:—(ചുണ്ടു വീപ്പിച്ചുകൊണ്ടു) പറയുന്നതു കേട്ടാൽ ഇവിടുത്തെ ഭാരംമുഴുവനും അമ്മായിയുടെ തലയിലാണെന്നുതോന്നും.

ദാക്ഷാ:—തങ്കം എന്തിനാ ദേഷ്യപ്പെടുന്നത്? അദ്ദേഹത്തിന ഇഷ്ടമില്ലാത്തതിന നാം എന്തു ചെയ്യും? ഞാനാണ് ബാലകൃഷ്ണപ്പണിക്കർ എങ്കിൽ ഞാൻ തങ്കത്തിനെത്തന്നെ സംബന്ധം ചെയ്യുള്ളൂ.

മാധവി:—നമുക്കിനി ആയാളുടെ കായ്യമേ ആലോചിക്കേണ്ട.

ദാക്ഷാ:—അങ്ങിനെ വിടേണ്ട, എന്നാണ് എൻെറപക്ഷം. നടക്കുന്നതു നടക്കട്ടെ.

തങ്കം:—(ദേഷ്യഭാവത്തോടെ) മുല്ലയ്ക്കലെ കായ്യത്തിന അവിടുത്തെ പക്ഷം നോക്കേണ്ട ആവശ്യമില്ല. വരുന്നോരും പോവുന്നോരും അവരവരുടെ നിലയ്ക്കിരുന്നാൽ മതി.

തങ്കം ഇങ്ങിനെ കയത്തു പറഞ്ഞപ്പോൾ ദാക്ഷായണിയമ്മക്കു വല്ലാതെ ശുണ്ഠിവന്നു. "ഞാൻ എൻെറ നിലയ്ക്കുതന്നെയാണിരിക്കുന്നത്. മുല്ലയ്ക്കലെ രാജ്യഭാരം മുഴുവനും തങ്കത്തിന തന്നെ ഇരിക്കട്ടെ, ഇനിക്കുവേണ്ട," എന്ന പറഞ്ഞു ദാക്ഷായണിയമ്മ കഴുത്തുകൊണ്ടൊരു വെട്ടു വെട്ടി, നിന്നേടത്തുനി

ന്നൊരുതിരിയലും തിരിഞ്ഞു്, ക്രുദ്ധയായൊരു നടയും നടന്നു. ആ നട കാണേണ്ടതു തന്നെയായിരുന്നു!

രാമൻ:—എന്നാൽ നമുക്കു അദ്ദേഹത്തിന്റെ ഇഷ്ടംപോലെത്ത ന്നെ ആക്കിയാലോ?

മാധവി:—ഞാൻ ഉള്ളതു പറഞ്ഞേക്കാം. നായന്മാരെ സംബ ന്ധത്തിനു ആലോചിച്ചതു തന്നെ തെററാണ്. പതിനായി രം കെട്ടിത്തന്നാലും ഈ തറവാട്ടിനകത്തു നായന്മാരെ കയ ററില്ല. ഞാൻ ജീവനോടുകൂടി ഇരിക്കുമ്പോൾ കയററില്ല. എന്റെ പിറേറക്കാലം എങ്ങിനെയോ ആയിക്കോട്ടെ, എ ക്കേടോകെട്ടോണ്ടു പോയ്ക്കോട്ടെ.

രാമൻ:—ഇവിടുന്നു പറഞ്ഞതു ശരിയാണ്.

തനിക്കുണ്ടായ ഇച്ഛാഭംഗംനിമിത്തം തങ്കത്തിന്റെ മുഖം വാടി. അവളുടെ കണ്ണിൽ വെള്ളം ഊറി.

മാധവി:—"അവൾക്കു ഞാൻ നല്ലൊരു യോഗ്യനായ നമ്പൂരി പ്പാട്ടിലെക്കൊണ്ടു സംബന്ധം തുടങ്ങിച്ചുകൊള്ളാം. എന്റെ മകൾ വ്യസനിക്കേണ്ട. ഇതുകളെയൊക്കെ പോവാൻ പ റയൂ. ഇവരുടെ അവസ്ഥയും കാര്യവും ഇത്രയേ ഉള്ളൂ എന്ന് എനിക്കു നല്ലവണ്ണം അറിയാം. ആളൊരു മന്തനാണ്. ക ണ്ട ചെററക്കുടിയിൽ തെണ്ടിത്തിരിയുന്ന വകയാണ്. അതു ഇവിടെ വന്നു ചേരാൻ യോഗ്യതയില്ല. എടുത്താൽ നമ്മു ടെ തറവാട്ടിനു കുറച്ചിലാണ്. ആദ്യം തന്നെ എനിക്കതില ത്രു സമ്മതം ഉണ്ടായിരുന്നില്ല."

ഈ വിധം ശകാര വർഷം ചെയ്തുകൊണ്ടു മാധവിനേത്യാർ അവിടെനിന്നു പോയി. രാമൻനായരോടു യാതൊരക്ഷരവുമു രിയാടാതെ തങ്കവും അവിടെനിന്നു പോയി തന്റെ മുറിക്കകത്തു ചെന്നു വാതിലടച്ചു കവിണ്ണുകിടന്നു കരഞ്ഞുതുടങ്ങി. വിവരം യജമാനനെ ധരിപ്പിപ്പാൻ രാമൻനായരും വഴപ്പിള്ളിക്കു തിരിച്ചു

ദാക്ഷായണിയമ്മ തങ്കത്തിനോടു പരിഭവപ്പെട്ടുപോയത് കമലത്തിൻെറ ബങ്കളാവിലേക്കായിരുന്നു. വേണുഗോപാലനും കേശവനുണ്ണിയും ഷിക്കാറിന്നു പോയിരുന്നതുകൊണ്ടു് കമലം മുകളിലെ തളത്തിൽ തനിയെ ഇരിക്കയായിരുന്നു. ദാക്ഷായണിയമ്മ സംഗതിയെല്ലാം കമലത്തിനെ ധരിപ്പിച്ചു. വൎത്തമാനമറിഞ്ഞപ്പോൾ കമലം സന്തോഷിച്ചില്ലെന്നു മാത്രമല്ല, തനിക്കിക്കാൎയ്യം ഇഷ്ടമല്ലെന്നും ജ്യേഷ്ഠത്തിയെത്തന്നെ സംബന്ധം ചെയ്യുന്നതാണ് നല്ലതെന്നും പറഞ്ഞൊഴിഞ്ഞു.

## പതിമൂന്നാം അദ്ധ്യായം.



### നായാട്ടിൽ പററിയ അപകടം.

വേണുഗോപാലനും കേശവനുണ്ണിയും രാവിലെ നേരത്തെ തന്നെ കാട്ടിലെത്തി. കാട്ടിൽ സഞ്ചരിപ്പാൻ കേശവനുണ്ണിക്കു കുറെ ഭയമുണ്ടായിരുന്നതുകൊണ്ടു 'വിൻചെസ്ററർ റൈഫിൾ' എന്ന തോക്കു മെടുത്തു പുറപ്പെട്ടിട്ടുള്ള വേണുഗോപാലൻ, തൻെറ ഒരുമിച്ചുതന്നെ പേടിക്കാതെ നിന്നുകൊള്ളുവാൻ കേശവനുണ്ണിയോടു പറഞ്ഞു. പതിനാറുകുററി തോക്കും, മുപ്പത്തിരണ്ടു തെളിക്കാരും, വേട്ടയ്ക്കു ശ്രുതിപ്പെട്ട പന്ത്രണ്ടു നായ്ക്കളും ചേൎന്നൊരു നല്ല വട്ടംകൂടിയ നായാട്ടിനു തന്നെയാണ് ഭാവം. നിലക്കാടുകളിൽ ചുററിത്തിരിയാതെ നേരെ മലക്കുതന്നെയാണ് വേട്ടക്കാർ ചെന്നതു. മാൻ, കാട്ടുപന്നി വരയാട് എന്നു തൊട്ടു മൃഗങ്ങളെ വെടിവെക്കണമെന്നാണ് വേണുവിൻെറ ഉദ്ദേശം. മല കയറുന്നതിൽവേണുവിനു യാതൊരു ക്ലേശമുണ്ടായിരുന്നില്ല. കയ്യും കാലും തളൎന്നു വല്ലാതെ ക്ഷീണിച്ചുവശായതു് കേശവനുണ്ണിയാണ്.

അഗാധമായൊരു ചോലയ്ക്കരികെ എല്ലാവരും എത്തി. വേണു പതുങ്ങിച്ചെന്നു ചോലയ്ക്കുള്ളിലെത്തിനോക്കി. അതിൽ ഒന്നും കിടക്കുന്നതായി കണ്ടില്ല. "ഈ സ്ഥലത്തു ഒന്നും ഇല്ലാതെ ഇതുവരെ കണ്ടിട്ടില്ലല്ലോ," എന്നു വിചാരിച്ചു ഇച്ഛാഭംഗത്തോടെ വേണു നില്ക്കുമ്പോഴക്കു, സുമാറു മൂന്നടി പൊക്കമുള്ളൊരു മന്ത്യാൻ അതിൽ നിന്നു ചാടി. ഇതു കണ്ട ഉടനെ ഒരു നായ അവനെച്ചെന്നു പിടികൂടി. പക്ഷേ, നായിന്റെ പിടുത്തം കുരങ്ങന്റെ അരയിലായിപ്പോയി. മന്ത്യാൻ ഒന്നു ചിലച്ചു. അതിന്റെ ഇണ ഓടിവന്നു നായിന്റെ രണ്ടു കവിളിലും മുറുകെട്ടിപ്പിടിച്ചു. വേദന സഹിയാതെ നായ നിലവിളിച്ചു. നിലവിളിച്ചപ്പോൾ നായിന്റെ പിടിവിട്ടു. കുരങ്ങൻ ഓടി. ഇതെല്ലാം കണ്ടു വേണു നന്നെ രസിച്ചു! കുരങ്ങനും നായും വെവ്വേറെ ആയ നിമിഷത്തിൽ നേരമ്പോക്കിനു വേണ്ടിമാത്രം വേണു ഒരു വെടിവെച്ചു. ഉണ്ട കൊണ്ടു മന്ത്യാൻ ഉടഞ്ഞു തൈതലായി!

ചോലയ്ക്കരികെ എല്ലാവരും ഇരുന്നു അല്പസമയം വിശ്രമിച്ചശേഷം കാടു തെളിപ്പാനുള്ള വട്ടം കൂട്ടി. തോക്കുകാർ ഓരോ കടവിൽ ഇരുന്നു. തെളിക്കാർ "ഹാ! ഹു! ഹോ!" എന്നു നിലവിളിച്ചു തെളിക്കുവാൻ തുടങ്ങി. ഭയങ്കരമായ തെളിയൊച്ചയും അതിന്റെ പ്രതിദ്ധ്വനിയും ചേൎന്ന കോലാഹലരവം ആ വൻകാടു മുഴുവനും മുഴങ്ങി.

തെളിച്ചുകൊണ്ടു വന്നപ്പോൾ ആദ്യം ചാടിയതു് ഒരു ചോല നരിയാണ്. ഇതിന്റെ അസാമാന്യമായ വലിപ്പം കണ്ടാൽ ഏവനും ഭയപ്പെട്ടുപോകും. പിൻകടവു ചാടിയതുകൊണ്ടു ഇതിനെ വെടിവെപ്പാൻ സാധിച്ചില്ല. പിന്നെ ചാടിയതു ഒരു മാൻ ആണ്. ഒരാൾ ഒന്നു പൊട്ടിച്ചു. കുറി തെററി. മാൻ ഓടി. ഉടനെ മറെറാരാൾ ഒന്നു വെച്ചു. മാൻ മറിഞ്ഞുവീണു! തനിക്കു വെടിവെപ്പാൻ ഒന്നും തരമാവാഞ്ഞതുകൊണ്ടു

വേണുവിനു മൌഢ്യം ഉണ്ടായി. വെയിൽ സഹിക്കാൻ വയ്യാതായി. എല്ലാവരും തളൎന്നു. മാനിനെയും എടുത്തുകൊണ്ടു മലയിറങ്ങി അടിവാരത്തേക്കു പുറപ്പെട്ടു. വരുമ്പോൾ കണ്ടെത്തിയ ചില മുയൽ, കാട്ടുകോഴി, കൌദാരി എന്നിവയേയും ചിലർ വെടിവെക്കുകയുണ്ടായി. അടിവാരത്തെത്തി, തെയ്യാറാക്കി വെച്ചിട്ടുള്ള ഭക്ഷണം കഴിച്ച് എല്ലാവരും ഓരോ വിരുതും പറഞ്ഞു വിശ്രമിച്ചുകൊണ്ടിരുന്നു.

വേണുവിൻെറ ആഗ്രഹമനുസരിച്ച് ഉച്ചതിരിഞ്ഞു രണ്ടാമതും വേട്ടയ്ക്കു പോവാൻ തീൎച്ചയാക്കി. എന്നാൽ കേശവനുണ്ണി വയ്യെന്നുവെച്ച് മലയടിവാരത്തു തന്നെ ഇരുന്നു. വേണുവും പരിവാരവും മലകയറി വീണ്ടും തെളിച്ചുതുടങ്ങി. തോക്കുകാർ മുമ്പിലത്തെപ്പോലെ കടവുകളിൽ ജാകരൂകന്മാരായിരുന്നു. അങ്ങിനെ ഇരിക്കുമ്പോൾ ഒരു ശബ്ദം കേട്ടു. വേണു ചെവിയൊന്നു കൂൎമ്പിച്ച് നാലുഭാഗവും തിരിഞ്ഞുനോക്കി. ഒരു വലിയ പതിനെട്ടടിവേങ്ങ! രണ്ടു കുട്ടികളുമായി കുറെ ദൂരത്തായി കാണപ്പെട്ടു. വേണു തനിയെയാണ് ആ കടവിൽ. വലിയൊരു മരത്തിൻ മറവിൽ പതുങ്ങി സൂക്ഷിച്ച് നോക്കിക്കൊണ്ടിരുന്നു. നരിയും കുട്ടികളും ഒരു സ്ഥലത്തു വന്നു നിന്നു. ചുവന്ന താടിയുടെ തിരപ്പുറപ്പാടുപോലെ തള്ളനരി ഒന്നു മുരമ്പി; പല്ലൊന്നിളിച്ച്; കണ്ണൊന്നുരുട്ടിമിഴിച്ച്; നാലുപാടും നോക്കി. വേണു ചങ്കിനു കുറി പിടിച്ചൊന്നു കാച്ചി. നരി ഒന്നു പിടഞ്ഞു മേല്പോട്ടൊന്നു ചാടി അരികത്തുള്ളൊരു വലിയ പൊന്തയിൽ മറിഞ്ഞുവീണു! നരിക്കുട്ടികൾ എവിടെയ്ക്കാണു പാഞ്ഞതെന്നു നിശ്ചയമില്ലാതായി. ഇതിനിടയിൽ മറെറാരു ദിക്കിൽ നിന്നൊരു വെടി കേട്ടു. എങ്കിലും, വേണു വീണ നരിയെതിരവാൻ തുടങ്ങി. പൊന്തയ്ക്കുള്ളിൽ സൂക്ഷിച്ച് നോക്കിയപ്പോൾ വെടി കൊണ്ട നരി ശ്വാസം വലിച്ച് കിടക്കുന്നതു കണ്ടു. നരിയുടെ അടുത്തു ചെല്ലാനുള്ള മാൎഗ്ഗം ദുൎഗ്ഗമമായിരുന്നു. കയ്യിലുള്ള ക

ത്തി കൊണ്ടു മുള്ളും ചെടികളും വെട്ടിക്കളഞ്ഞു പൊന്തക്കുള്ളിൽ പ്രവേശിപ്പാൻ തുടങ്ങി. പാതിയോളം വഴി ചെന്നു. ഇതിനിടയിൽ വേണുവിൻെറ അരികത്തേക്കു വരുന്ന കൂട്ടുകാർ "പോത്തുക്കൂട്ടം! അയ്യോ! പോത്തുക്കൂട്ടം!" എന്നു നിലവിളിച്ചോടിത്തുടങ്ങി. മാറുവാനോ വെടി വെപ്പാനോ വേണുവിനു തരമില്ലായിരുന്നു. പ്രാണനെയും കയ്യിൽ പിടിച്ചു വേണുപൊന്തയ്ക്കുള്ളിലൊളിഞ്ഞിരുന്നു. ഈ മൃത്യുവാഹനങ്ങൾ പൊന്തയുടെ അരികത്തെത്തിയ സമയം വേണുവിൻെറ സ്ഥിതി എന്തായിരുന്നുവെന്നു പറയട്ടെ? കാലനെക്കണ്ട മാർക്കണ്ഡേയനെപ്പോലെ വേണു ആകപ്പാടെയൊന്നു ചുരുങ്ങിപ്പാതിയായി! അവ കടന്നുപോയ പിമ്പു, ബംഭരാസ്രവഷാനന്തരം കിടങ്ങിൽനിന്നെഴുന്നേല്ക്കുന്ന പട്ടാളക്കാരനെപ്പോലെ വേണു ഇരുന്നേടത്തുനിന്നെഴുന്നേററു. കൂട്ടുകാർ എത്തിയതിന്നു ശേഷം വീണ നരിയുടെ അരികത്തു ചെല്ലാമെന്നു തീർച്ചയാക്കി, കടന്നുപോയ വഴിയേ തന്നെ പൊന്തയിൽ നിന്നു പുറത്തേക്കു വേണു വരുമ്പോഴക്കു——ദുർദ്ദശയെന്തുപറയട്ടേ!——പിന്നെയുമൊരൊററപ്പോത്ത്. കൂട്ടം പിരിഞ്ഞതത്. വേണുവിൻെറ നേക്കു കുതിച്ചു പാഞ്ഞു വന്നുകഴിഞ്ഞു! തലയും ചെവിയും ഉയർത്തിപ്പിടിച്ചു ഭയങ്കരമായി മുരണ്ടു ചാടിപ്പുളച്ചു വരുന്ന കാട്ടുപോത്തിനെക്കണ്ടാൽ സാമാന്യക്കാർ അമ്പരന്നു വീണുകഴിയും. എങ്കിലും, ധീരോത്തമനായ നമ്മുടെ യുവാവിനാൽ നിറവേററപ്പെടേണ്ട ഐഹിക കർമ്മങ്ങൾ പലതുമിനിയുമുണ്ടാകയാലായിരിക്കാം, താൻ വെച്ച വെടികൊണ്ടു, ആ പോത്തു പർവ്വതംപോലെ മറിഞ്ഞു വീണത്! വേണു വീണുകിടക്കുന്ന പോത്തിൻെറ അരികത്തു ചെന്നു. അതു കണ്ണുമിഴിച്ചു ശ്വാസം വലിക്കുന്നുണ്ടു. വീണതിനെ രണ്ടാമതും വെടിവെപ്പാൻ വേണുവിനു ഇഷ്ടമില്ല. കുറെ മാറിയിരുന്നു, കത്തിയെടുത്തു, പോത്തിൻെറ കുതിഞരമ്പു വെട്ടിക്കളവാൻ തുനിഞ്ഞു. കാലിൽ കത്തി തട്ടിയ ഉടനെ മരണവേദനയോടെ

പോത്തു ഒരു വടിവടിക്കയും അതോടുകൂടെ അതിൻെറ പ്രാണൻ പോവുകയും ചെയ്തു. ഹാ! കഷ്ടം! വേണു എവിടെ? ഒരു പാഴം കുഴിയിൽ ചെന്നു തെറിച്ചുകഴിഞ്ഞു! വടികൊണ്ട സമയം "അയ്യോ!" എന്നൊരാൎത്തനാദം മാത്രം പുറപ്പെട്ടുവിച്ചു. പിന്നീടു ബോധമില്ലാതെ കുഴിക്കടിയിൽ കിടപ്പായി! കുഴിയിലുള്ള കല്ലും മുള്ളും മററും ദേഹം നിറയെ തറച്ചതൊന്നും വേണു അറിഞ്ഞില്ല. കരിങ്കല്ലിൽ ശിരസ്സടിച്ചു പൊട്ടി ചോരയൊലിക്കുന്നതും വേണു അറിയുന്നില്ല! കൂട്ടുകാർ അവിടെ വന്നെത്തി. പോത്തു ചത്തു കിടക്കുന്നതു കണ്ടു. എന്തിനേറെപ്പറയുന്നു? സുമാറു പത്തുപന്ത്രണ്ടടി ആഴമുള്ള കുഴിയുടെ അടിയിൽ ചോരപുരണ്ടു, ചത്തപോലെ കിടക്കുന്ന നമ്മുടെ നായകനെക്കണ്ടു കൂട്ടുകാരെല്ലാം മാറത്തടിച്ചു കരഞ്ഞു; നന്നെ ബുദ്ധിമുട്ടി ആ ശരീരത്തെ കുഴിയിൽ നിന്നു മേല്പോട്ടു കയററി; വേട്ടയിൽ കിട്ടിയ മൃഗങ്ങളെയെല്ലാം ഉപേക്ഷിച്ചു, വായിൽ കൂടിയും മൂക്കിൽ കൂടിയും ചോരയൊലിച്ചു, മിഴിയടച്ചു മൃതപ്രായമായിക്കിടക്കുന്ന ദേഹത്തെയും വഹിച്ചുകൊണ്ടു സംസ്കാരോദ്യുക്തരെപ്പോലെ മലയടിവാരത്തേക്കു തിരിക്കുകയും ചെയ്തു!

ഈ സങ്കടം കാണാൻ വയ്യെന്നു വിചാരിച്ചു സൂൎയ്യനും മറഞ്ഞു.

## പതിന്നാലാം അദ്ധ്യായം.

വിലാപം.

രാത്രി രണ്ടുമണി സമയം—"അമ്മെ! അമ്മെ!" എന്നു മാളികയുടെ ചുവട്ടിൽനിന്നു തൊണ്ടയിടറിക്കൊണ്ട്, വളരെ പണിപ്പെട്ട്, ഉറക്കെ വിളിച്ച കേശവനുണ്ണിയുടെ ഒച്ചകേട്ടു, ജാനകിനേത്ത്യാർ പരിഭ്രമിച്ചെഴുന്നേററു വിളക്കു കൊളുത്തി വാതിൽ തുറന്നു. വാതിൽ തുറക്കുന്ന ശബ്ദം കേട്ടു കമലവും ഉണൎന്നു.

അമ്മയും മകളും താഴത്തു വന്നു നോക്കിയപ്പോൾ—ഹാ! കഷ്ടം!—അതി കഠിനമായ കാഴ്ചകണ്ടു, "അയ്യോ! പാപികളെ! എന്റെ മകനെക്കൊന്നുവോ?" എന്നു നിലവിളിച്ചു ജാനകിനേത്ര്യാർ മാറത്തടിച്ചലച്ചു വാവിട്ടു കരവാൻ തുടങ്ങി. നിലവിളി കേട്ടു മുല്ലയ്ക്കലുള്ളവരെല്ലാം ഞെട്ടിയുണൎന്നു പരിഭ്രമിച്ചവിടെ വന്നുകൂടി. പ്രിയ നന്ദനന്റെ ഹൃദയാരുന്തുദമായ സ്ഥിതികണ്ടു "എന്റെ മകനെ!" എന്നു വിലപിച്ചു ശ്രീധരനുണ്ണിനായർ വ്യസനാക്രാന്തനായി മോഹിച്ചുവീണു. കേശവനുണ്ണി അന്ധാളിച്ചു സ്തംഭിച്ചുനിന്നു. ഈയാളുകടെ കരച്ചിലെല്ലാം വഴിനീളെ കഴിഞ്ഞിരുന്നു. ദാക്ഷായണിയമ്മ ഭൎത്താവിനെ മോഹനിവൎത്തനാക്കുവാൻ വേണ്ട പ്രയത്നം ചെയ്തു. രാമനുണ്ണിനായർ അന്നു രാത്രി അവിടെ ഉണ്ടായിരുന്നില്ല. മാധവിനേത്ര്യാർ കഷ്ടംവെച്ചു വെറുതെ നിന്നു. അച്യുതൻ കരഞ്ഞുംകൊണ്ടു ഓടിപ്പോയി കുറെ വെള്ളം കൊണ്ടുവന്നു. ജാനകിനേത്ര്യാർ വെള്ളമെടുത്ത് കോലായിൽ കിടത്തീട്ടുള്ള വേണുവിന്റെ മുഖത്തു തളിച്ചു; ചുണ്ടുകൾ പൊളിപ്പിച്ചു കുറേശ്ശയായി തൊണ്ട നനച്ചു. മോഹഗ്രസ്തനായി കിടക്കുന്ന യുവാവിന്റെ ചോര പുരണ്ട മുഖത്ത് കുറെ വെള്ളം തളിച്ചു താൻ ഉടുത്തിട്ടുള്ള വസ്ത്രത്തിന്റെ ഒരററം കൊണ്ട് കമലം മുഖമെല്ലാം തുടച്ചു വെടുപ്പുവരുത്തി. കേശവനുണ്ണി താക്കോലെടുത്തുകൊണ്ടുവന്നു താഴത്തുള്ളൊരു മുറി തുറന്നു, അവിടെ ഒരു കിടക്കയിട്ടു വിരിച്ചു. ഇതിനിടയിൽ അച്യുതൻ വേണുവിന്റെ ബൂട്ടീസ്സും ഉടുപ്പുകളും അഴിച്ചിട്ടു ഒരു മുണ്ടെടുത്തു ശരീരം മറച്ചു. കമലവും കൂട്ടരുംകൂടി വേണുവിനെ എടുത്തു മുറിക്കകത്തു വിരിച്ച കിടക്കയിൽ കിടത്തി. മോഹബന്ധനായ യുവാവിന്റെ കൈകളും നെററിത്തടവും കമലം തണുത്ത വെള്ളംകൊണ്ടു കഴുകി. തിളക്കുന്ന വെള്ളത്തിൽ ഒരു ഫ്ലാനൽക്കഷണം മുക്കി നല്ലവണ്ണം പിഴിഞ്ഞെടുത്ത് അതിനെ തെരുതെരെ വെച്ചു വെച്ച് വക്ഷസ്ഥലം മുഴുവനും ചൂടുപിടിപ്പിച്ചു. മരുന്നി

ൻെറ ആവശ്യത്തിന്നായി വരുത്തിവെച്ചിരുന്ന ബ്രാൻഡിക്കുപ്പി വേഗംചെന്നെടുത്തുകൊണ്ടുവന്നു, ബ്രാൻഡി വെള്ളത്തിൽ കലന്നു ചുണ്ടുകൾ നനച്ചു് "വേണു! വേ...ണു!" എന്നു കമലം ഗൽഗദാക്ഷരത്തിൽ വിളിച്ചു. മോഹാൎത്തനായ യുവാവു് കണ്ണുകൾ അല്പം തുറന്നു. "ആവൂ! കണ്ണുമിഴിച്ചു!" എന്നു കമലം പറഞ്ഞു. എല്ലാവരും മുറിക്കകത്തു തിക്കിത്തിരക്കി. തുറന്ന കണ്ണുകൾ താനേ ക്രുട്ടകയും ചെയ്തു. ഇതിനിടയിൽ കേശവനുണ്ണി അടുത്തു താമസിച്ചിരുന്ന ഡാക്ടരെ ക്രുട്ടിക്കൊണ്ടുവന്നു. "മുറിക്കകത്തു് ആരും വേണ്ടാ" എന്നാണ് ഡാക്ടർ ഒന്നാമതായി പറഞ്ഞതു. എങ്കിലും കമലം അവിടെ നില്ക്കാതിരുന്നില്ല. ഡാക്ടരുടെ പരിശോധന കഴിഞ്ഞു. ചോര ഛൎദ്ദിച്ചിട്ടില്ല. നാവു കടിച്ചു പൊട്ടിയതാണ്. മൂക്കും ഉടഞ്ഞിട്ടുണ്ടു്. കോഴിമുട്ട കൊക്കോവൈനിൽ കുറേശ്ശയായി കൊടുത്താൽ നന്നു, എന്നും പറഞ്ഞു ഡാക്ടർ മരുന്നിനുള്ള കുറിപ്പു (Prescription) ഉണ്ടാക്കുവാൻ തുടങ്ങി. എഴുതിക്കഴിഞ്ഞശേഷം, "കുറെ ബാറളിവെള്ളവും ആവാം" എന്നുംപറഞ്ഞു, ഡാക്ടർ പോകാൻ ഭാവിക്കുമ്പോൾ കമലം എത്രകണ്ടു വൈഷമ്യമുണ്ടെന്നു ഇംഗ്ലീഷിൽ അദ്ദേഹത്തോടു ചോദിച്ചു. "സാരം ഇല്ല. പേടിക്കാനൊന്നുമില്ല" എന്നും പറഞ്ഞു ഡാക്ടർ പോയി. മരുന്നുവാങ്ങിച്ചു കൊണ്ടുവരുവാൻ കേശവനുണ്ണിയും അച്യുതനും ഡാക്ടരുടെ ഒരുമിച്ചു പോയി. അധികം താമസിയാതെ ഇണ്ണൂലി ബാറളിവെള്ളമുണ്ടാക്കിക്കൊണ്ടുവന്നു. കമലം അതിനെ കുറേശ്ശ കൊടുത്തുതുടങ്ങി. ജാനകിനേത്ത്യാരും ശ്രീധരനുണ്ണിനായരും കണ്ണീരും കയ്യുമായി അവിടെത്തന്നെ നോക്കിക്കൊണ്ടിരുന്നു.

"അല്ലെങ്കിൽതന്നെ ദേഹത്തിന്നു നല്ല സുഖം ഇല്ല. വെറുതേ ഉറക്കൊഴിച്ചു വല്ല ദണ്ണവും ഉണ്ടാക്കിത്തീക്കണ്ടാ" എന്നു ദാക്ഷായണിയമ്മ വന്നു ശ്രീധരനുണ്ണിനായരോടു പറഞ്ഞു. അദ്ദേഹം യാതൊരു മറുവടിയും പറയാതെ തലയും താഴ്ത്തി അവി

ടെത്തന്നെയിരുന്നു. ദാക്ഷായണിയമ്മ പത്തായപ്പുരക്കുപോയി. പിന്നെ വന്നതു മാധവിനേത്ത്യാരും തങ്കവുമാണ്. "അവൻെറ വീട്ടിലേക്കു ഒരാളെ അയക്കണ്ടെ?" എന്നു മാധവിനേത്ത്യാർ ചോദിച്ചു. ആരും യാതൊരു സമാധാനവും പറഞ്ഞില്ല. "അല്ലെങ്കിൽ അവിടെത്തന്നെ കൊണ്ടുപോയി കിടത്തിയാലോ?" എന്നു മാധവിനേത്ത്യാർ വീണ്ടും ചോദിച്ചു. "എങ്ങിനെയായാലും വേണ്ടില്ല" എന്നു ശ്രീധരനുണ്ണിനായർ പറഞ്ഞു. "വല്ലതും ആയാൽ നാളെക്കു നമുക്കു അതു ഒരു ഇടിയാണ" എന്നു കഴുത്തു വെട്ടിക്കൊണ്ടു തങ്കവും അഭിപ്രായപ്പെട്ടു.

"നിങ്ങളാരും ബുദ്ധിമുട്ടേണ്ട. ഇവിടെ ആരും നിന്നു വെറുതേ സംസാരിക്കേണ്ട. ശബ്ദം കേൾക്കരുതെന്നു ഡാക്ടർ പറഞ്ഞിട്ടുണ്ടു," എന്നു കമലം ശഠിച്ചുപറഞ്ഞു. ഇതു കേട്ടു വല്ലാത്ത രസക്ഷയത്തോടെ തങ്കവും വലിയമ്മയും അവിടെനിന്നു നാലുകെട്ടിലേക്കു പോയി.

മുറിയിൽ പുരട്ടുവാനും അകത്തേക്കു കഴിക്കാനും ദേഹത്തിൽ പുരട്ടിത്തടവാനുമുള്ള മരുന്നുകളും കൊണ്ടു കേശവനുണ്ണി വന്നു. മരുന്നുകൾ കൊടുക്കുകയും പുരട്ടുകയും ചെയ്യാൻ തുടങ്ങി. വേണു കണ്ണുമിഴിച്ചതേ ഇല്ല. വെറുതെ കിടന്നു ശ്വാസം വലിക്കുന്ന വിധമാണ കാണികൾക്കു തോന്നിയത.

നേരം പുലൎന്നു. ചെമ്പകശ്ശേരിയിൽ വിവരം അറിഞ്ഞു അമ്മിണി കരഞ്ഞുംകൊണ്ടു വന്നു. "നീ എന്തിനാണ് മകളെ! വ്യസനിക്കണ്? ദൈവം വരുത്തുന്നതെല്ലാം നാം അനുഭവിക്കാതെ കഴിയോ?" എന്നു ജാനകി നേത്ത്യാർ അനുതാപപുരസ്സരം പറഞ്ഞു. ഇതു കേട്ടപ്പോൾ അമ്മിണി അധികം കരഞ്ഞതേ ഉള്ളു. രാത്രി മുഴവനും ഉറക്കൊഴിച്ചു കാത്തുകൊണ്ടിരുന്ന ശ്രീധരനുണ്ണിനായരും ജാനകിനേത്ത്യാരും കേശവനുണ്ണിയും നിത്ത്യവൃത്തിക്കായി അവിടെ നിന്നും പോയി. വിഷമരോഗാൎത്തനായ യുവാവിൻെറ തലയ്ക്കൽ തന്നെ കമലം ഇരിക്കുന്നുണ്ടു. തൻെറ

പ്രാണസമാനനായ സോദരന്റെ കാക്കൽ അമ്മിണിയും ഇരുന്നു. രണ്ടുപേരും തമ്മിൽ യാതൊന്നും സംസാരിച്ചില്ല. രണ്ടുപേരും ദുഃഖപരവശകളായി തലയും താഴ്ത്തിയിരുന്നു. ഇങ്ങിനെ ഇരിക്കുന്നതിനിടയിൽ കമലത്തിന്റെ മുഖത്തു അമ്മിണി കടക്കൺകൊണ്ടു ഒന്നു നോക്കി. കമലത്തിന്റെ മുഖത്തു ഒരു തുള്ളി ചോരയില്ല. അവൾ ഇടയ്ക്കിടെ ഓരോ ദീൎഘശ്വാസം വിടുന്നുണ്ടു. അതിന്റെ അവസാനത്തിൽ ഒരു അവ്യക്തദീനസ്വരം കണ്ഠത്തിൽ നിന്നു പുറപ്പെടും. ഉടൻ തന്നെ കണ്ണിൽ വെള്ളം നിറഞ്ഞു ഇററിററു വീഴുകയും ചെയ്യും. ഇങ്ങിനെ കമലത്തിന്റെ കണ്ണിലെ വെള്ളം അവൾ അറിയാതെ രോഗിയുടെ മുഖത്തെ കുളിപ്പിച്ചു തുടങ്ങി. അമ്മിണി ചെന്നു തന്റെ കയ്യിലുള്ള തോർത്തുമുണ്ടുകൊണ്ടു വേണുവിന്റെ മുഖത്തു വീണ കമലത്തിന്റെ കണ്ണീരിനെ തുടച്ചുകളഞ്ഞു, "ജ്യേഷ്ഠ! ജ്യേഷ്ഠ!" എന്നു അവൾ വിതുമ്മിക്കൊണ്ടു വിളിച്ചു. രോഗി കണ്ണു തുറക്കുകയും തൽക്ഷണം തന്നെ അടയ്ക്കുകയും ചെയ്തു. അമ്മിണി ചെവിയരികിലായി മുഖത്തോടുമുഖം തൊട്ടുതൊട്ടില്ലെന്ന മട്ടിൽ കുനിഞ്ഞു വീണ്ടും വിളിച്ചു. വേണു പാതിക്കണ്ണുമിഴിച്ചു കണ്ണുംകൊണ്ടൊരു ദീനസ്വരം പുറപ്പെടുവിക്കുകയും ഉടൻ കണ്ണു ചുരുട്ടുകയും ചെയ്തു. ഈ ദീനസ്വരം കേട്ടാൽ ആർ സഹിക്കും. ഏതു ഹൃദയംതന്നെ പൊട്ടുകയില്ല? സഹിക്കവയ്യാതെ കമലം പൊട്ടിക്കരഞ്ഞുപോയി! അമ്മിണിയും കമലത്തിനെ കെട്ടിപ്പിടിച്ചു വാവിട്ടു കരഞ്ഞു. കരച്ചിൽ കേട്ടു അവിടെയുള്ളവരെല്ലാം ഓടിവന്നു നോക്കിയപ്പോൾ മുമ്പിലത്തെ സ്ഥിതിയല്ലാതെ വിശേഷിച്ചൊന്നും കണ്ടതുമില്ല.

"ഇവൾ കാട്ടുന്നതു കണ്ടാൽ സംബന്ധക്കാരൻ ചത്തിട്ടു തലയ്ക്കലിരുന്നു കരയുകയാണെന്നു തോന്നും" എന്നു കമലത്തിന്റെ അപ്പോഴത്തെ ചേഷ്ടകളെക്കുറിച്ച് തങ്കം തന്റെ വലിയമ്മയുടെ ചെവിയിൽ പറഞ്ഞു.

"ഇവളുടെ കൃത്ത് നാട്ടുകാർ ആരെങ്കിലും വന്നുകണ്ടാൽ കൊറച്ചിലായിത്തീരുമല്ലൊ! ഞാൻ ഇവിടെ നില്ക്കുന്നില്ല. ഇനിക്കിതു കാണണ്ട,"എന്നു പിറുപിറുത്തുംകൊണ്ടു മാധവിനേത്ത്യാർ അവിടെനിന്നു പോയി.

"അവന് ഒന്നും ഇല്ല. എന്റെ മകൾ വ്യസനിക്കേണ്ട" എന്നു പറഞ്ഞു ജാനകിനേത്ത്യാർ അമ്മിണിയുടെ കണ്ണീർ തുടച്ചു.

കൂടിയ ആളുകളെയെല്ലാം കേശവനുണ്ണി വിലക്കുകയും ചെയ്തു.

ചെമ്പകശ്ശേരിയിൽ കയ്യും കാലും വരാതെ കിടന്നുഴക്കുന്ന കുട്ടിലക്ഷ്മിയമ്മയുടെ സ്ഥിതിയാണ് ഇതിലധികം ശോചനീയമായി ഭവിച്ചത്. മകനു പററിയ അപകടം അറിഞ്ഞപ്പോൾ, "പാപികളേ! എന്റെ മകനെ ഞാനൊരു കണ്ണു കാണട്ടെ! എന്നെ അവിടെ കൊണ്ടുപോയി വിടുവിൻ!" എന്നു പറഞ്ഞു ഈ സാധു സ്ത്രീ ഉറക്കെ കരഞ്ഞു. മകളുടെ കരച്ചിൽ കേട്ട് രുഗ്മിണിയമ്മ, "ഇങ്ങിനെയുള്ള ദുഷ്ടന്മാരെപ്പെററാൽ ഇതേ വരുള്ളൂ? അവിടെ കിടന്നോ. എന്തു മൊകറും കൊണ്ടാണ് അവിടെ പോകുന്നതു?" എന്നു ശകാരിച്ചു.

"ഇന്നത്തെക്കഴിയില്ലെന്നാണ് പ്രസ്താവം. ഡാക്കട്ടരും അങ്ങിനെയാണത്രെ പറഞ്ഞത്'" എന്നു ലേശം അനുതാപം കൂടാതെ സുന്ദരയ്യനും പറഞ്ഞു.

കുട്ടിലക്ഷ്മിഅമ്മ കിടന്ന് ഉറക്കെ കരയുവാൻ തുടങ്ങി. "അയ്യോ! ഞാൻ എന്തുചെയ്യട്ടെ! ഒരു കണ്ണുകാണാൻകൂടി ഈ പാപിക്കു തരം ഇല്ലാതായല്ലൊ! എന്റെ പൊന്നുമകനെ!" എന്നു വിലപിച്ചതോടുകൂടി ഈ സാധുസ്ത്രീ മോഹാലസ്യപ്പെട്ടു. മഹാകഷ്ടം! ആരാണ് സമാധാനിപ്പിക്കാനുള്ളത്? കരയുകയും മൂർച്ഛിക്കയും, തന്നത്താൻ സുബോധം വരികയും വീണ്ടും വിലപിക്കയും മോഹിക്കയും ചെയ്തുകൊണ്ടു കുട്ടിലക്ഷ്മിയമ്മ നിസ്സഹായയായിട്ടിങ്ങിനെ കിടന്നുഴന്നുകൊണ്ടിരുന്നു!

പൂർവ്വജന്മാർജ്ജിത കർമ്മഫലം!

# പതിനഞ്ചാം അദ്ധ്യായം.

ദൈവാധീനം.

കല്ലുംക്രുടി കരഞ്ഞുപോകുന്ന അതികഠിനമായ കാഴ്ചയായ നമ്മുടെ യുവാവിൻെറ അപ്പോഴത്തെ കിടപ്പും സ്ഥിതിയും കണ്ട മൃദുശീലയായ കമലം കരഞ്ഞതിലെന്താണത്ഭുതം? സൎവ്വ നേത്രോത്സവമായി വിളങ്ങിയിരുന്ന വേണുഗോപാലൻെറ ഇപ്പോഴത്തെ കിടപ്പിനെ ഞാൻ എങ്ങിനെ വൎണ്ണിക്കട്ടെ? ചെറുനാരങ്ങപ്പഴംപോലെയിരുന്ന ദേഹത്തിൻേറ കാന്തിയെല്ലാം പോയി, ധാരാളം രക്തം ശരീരത്തിൽ നിന്നു ഒഴുകിപ്പോയതുകൊണ്ടു മുഖമെല്ലാം വിളൎത്തു ചമഞ്ഞു, നെററിയിലും, കവിളിലും, മൂക്കിലും, താടിയിലും മററും പതുക്കുകളേററു മുഖത്തിന്നു വൈരൂപ്യം ഭവിച്ചു ആളെ കണ്ടാലറിയാത്ത വിധത്തിലായിത്തീൎന്നിട്ടുണ്ട്. തൊണ്ടിപ്പഴംപോലെ തുടുതുടുത്തിരുന്ന ചുണ്ടുകളും ശോഷിച്ചു വിളൎത്തിട്ടുണ്ടു. തെളിഞ്ഞ പ്രഭയോടെ ശോഭിച്ചിരുന്ന നയനങ്ങളിലെ ദീപ്തിയെല്ലാം കുറഞ്ഞു മങ്ങിയ വിളക്കുപോലെയായിട്ടുണ്ട്! ജീവനുള്ള കണ്ണുകൾ ഇതിലധികം കഠിനമായൊരു കാഴ്ച കണ്ടിരിക്കുമോ? ഇങ്ങിനെ കിടക്കുന്ന യുവാവു, അമ്മിണി വിളിച്ചപ്പോൾ, ഒരു ദീനസ്വരം പുറപ്പെടുവിച്ചു, കണ്ണുമിഴിച്ചു, ഉടൻതന്നെ കണ്ണടച്ചു, ശ്വാസോച്ഛ്വാസമാത്രനായിക്കിടന്നപ്പോളാണു കമലം പൊട്ടിക്കരഞ്ഞതു. എങ്കിലും താൻ ചെയ്തതു നന്നായില്ലെന്നു പിന്നീടു കമലത്തിന്നു തോന്നാതിരുന്നില്ല. രോഗിയുടെ ജീവരക്ഷ ചെയ്വാനുള്ള സൎവ്വഭാരവും ഈശ്വരങ്കൽ സമൎപ്പിച്ചു. ചാപല്യങ്ങളെല്ലാം ത്യജിച്ചു നിരന്തരമായി ശുശ്രൂഷ ചെയ്യണമെന്നു മനസ്സുകൊണ്ടു ദൃഢമായുറച്ചു. അകത്തേക്കു കൊടുപ്പാനുള്ള ഔഷധം ക്രമമായി അതാതുസമയങ്ങളിൽ കൊടുക്കുകയും, മുഖത്തുള്ള പതുക്കുകളിൽ തൻെറ കരപല്ലവം കൊണ്ടു

മൃദുവായി കഴമ്പു പുരട്ടുകയും പൊത്തുവടിച്ച വ്രണവും വീക്കവും ഉള്ള കാലിൽ മരുന്നുവെച്ചു ശീലകൊണ്ടു കെട്ടുകയും, അടിക്കടി ആഹാരദ്രവ്യങ്ങൾ കൊടുക്കുകയും ചെയ്തുകൊണ്ടു രാത്രിയും പകലും ഉറക്കൊഴിഞ്ഞു കമലം വേണുവിനെ നിരന്തരമായി ശുശ്രൂഷിച്ചുകൊണ്ടിരുന്നു. സുശീലയായ കമലത്തിന്റെ പരിശ്രമം കേവലം നിഷ്ഫലമായില്ല. രോഗിക്കു ഇടക്കിടെ സുബോധം ലഭിച്ചുതുടങ്ങി. എങ്കിലും രോഗത്തിന്റെ വൈഷമ്യം നിലച്ചനിലയിലായില്ല.

രോഗിയെ കാണ്മാൻ പലരും വന്നു. അക്കൂട്ടത്തിൽ നമ്മുടെ വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കരും വന്നു. വേണുവിന്റെ കിടപ്പു കണ്ടപ്പോൾ പണിക്കൎക്കു വ്യസനം തോന്നാതിരുന്നില്ല. എങ്കിലും, സന്തപ്തസുന്ദരവദനത്തോടും, ബാഷ്പപൂൎണ്ണങ്ങളായ മിഴികളോടും, അഴിഞ്ഞുലഞ്ഞു ചിന്നിച്ചിതറിയ വാർകുന്തലോടും, നിശ്വാസങ്ങളാൽ ചലിക്കപ്പെട്ട വക്ഷോജങ്ങളോടും കൂടി സത്യവാന്റെ ശരീരത്തിന്നരികത്തിരിക്കുന്ന സാവിത്രിയെപ്പോലെ, വേണുഗോപാലന്റെ അരികത്തിരുന്നു ശുശ്രൂഷിക്കുന്ന കമലത്തിനെ കണ്ടപ്പോൾ, ബാലകൃഷ്ണപ്പണിക്കരുടെ ഹൃദയത്തിൽ അനുതാപത്തേക്കാൾ പതിന്മടങ്ങു അസൂയയാണുണ്ടായതു. ഇതു കണ്ടുകൊണ്ടു അവിടെ അധികനേരം നില്പാൻ പണിക്കർ ശക്തനായില്ല. അദ്ദേഹം പോകാൻഭാവിച്ചു, മുററത്തിറങ്ങിയപ്പോഴേക്കും, നാലുകെട്ടിന്റെ ഉമ്മറത്തെ കോലായയിൽ പണിക്കരുടെ വരവും കാത്തുനില്ക്കുന്ന തങ്കം, “വലിയമ്മ കണ്ടാൽ കൊള്ളാമെന്നു പറഞ്ഞു. ഇതാ ഇവിടെ ഉണ്ടു” എന്നു വീട്ടിന്നുള്ളിലേക്കു ചൂണ്ടിക്കാണിച്ചു കഴുത്തൊന്നു വെട്ടിക്കൊണ്ടു അദ്ദേഹത്തോടു പറഞ്ഞു. പണിക്കർ നാലുകെട്ടിലേക്കു ചെന്നു. തങ്കം അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയി അവളുടെ മുറിയിലിരുത്തി. മാധവിനേത്യാർ ഈ കഥ യാതൊന്നും അറിഞ്ഞില്ല. തങ്കം ചായകൊണ്ടുവന്നു കൊടുത്തു. പണിക്കർ ചായ കഴിച്ചു ക

റെനേരം തങ്കവുമായി സംസാരിച്ചിരുന്നു. തനിക്കുള്ള പലേ സങ്കടങ്ങളുമടങ്ങിയ ഒരു ഹൎജി വാൎദ്ധമൂലമായി തങ്കം പണിക്കരുടെ മുമ്പാകെ സമൎപ്പിക്കയുണ്ടായി. ഇവരുടെ ഗൂഢസമാഗമം സുമാറു ഒരു മണിക്കൂർനേരം ഉണ്ടായി. അതിന്റെ അവസാനം "വേണ്ടതുപോലെ ആലോചിച്ചു പ്രവൎത്തിക്കാം" എന്നും പറഞ്ഞു പണിക്കർ പിരിഞ്ഞു. ഈ വാക്കുകൾ തങ്കത്തിന്റെ ആശാവല്ലിക്കൊരു വളമായിത്തീരുകയും ചെയ്തു.

ദീനം കാണാൻ വന്നവരിൽ മിക്കപേരും വേണുവിന്റെ കാൎയ്യത്തിൽ കൈമടക്കി. എന്നാൽ ഇവരെല്ലാവരും രോഗിയുടെ ആദ്യത്തെ സ്ഥിതി കണ്ടിട്ടില്ലാത്തവരായിരുന്നു. അതു കണ്ടിരുന്നുവെങ്കിൽ ദീനം ഇപ്പോൾ ആശ്വാസമാണെന്നു അഭിപ്രായപ്പെട്ടു മായിരുന്നു. ഭയപ്പെടാനില്ലെന്നു ദിവസേന രണ്ടു മൂന്നുനേരം വന്നു നോക്കുന്ന ഡാക്ടർ ദൃഢമായി പറഞ്ഞിരുന്നതുകൊണ്ടുകേശവനുണ്ണിക്കു യഥാൎത്ഥത്തിൽ മനസ്സിന്നു നല്ല സമാധാനവും സന്തോഷവുമുണ്ടായി. എങ്കിലും യഥാൎത്ഥമായ സംഗതിയെ ഡാക്ടർ മറച്ചുവെക്കുകയായിരിക്കുമോ എന്നു കമലം ശങ്കിക്കാതിരുന്നതുമില്ല.

പലരും വന്ന കൂട്ടത്തിൽ, ചെറുമംഗലത്തുനിന്നു ചെമ്പകശ്ശേരികാരണവൻ എരേശ്ശുമേനോനും, തന്റെ ഭാൎയ്യയായ ഭാൎഗ്ഗവിയമ്മയും, ഭാൎഗ്ഗവിയമ്മയുടെ മകൾ കുഞ്ഞമ്മാളുവും കൂടി വേണുഗോപാലനെക്കാണ്മാൻ വരികയുണ്ടായി. കുഞ്ഞമ്മാളുവിന്നു രാമനുണ്ണിനായരിൽനിന്നു രണ്ടുമൂന്നു സന്താനങ്ങളുണ്ടായിട്ടുണ്ടു. കുഞ്ഞമ്മാളുവിനെ ചൂണ്ടിക്കാണിച്ചു, "കൊച്ചമ്മാമൻ രഹസ്യമായി സംബന്ധം ചെയ്തിട്ടുള്ളവളാണ്" എന്നു മാധവിനേത്ര്യാർ തങ്കത്തിന്റെ ചെവിയിൽ പറകയും, "തരക്കേടില്ല, തലമുടിയും മററും ധാരാളം ഉണ്ടു" എന്നു തങ്കം അഭിപ്രായപ്പെടുകയും ചെയ്തു. ചെറുമംഗലത്തുനിന്നു വന്ന കൂട്ടരോടു മാധവിനേത്ര്യാരും തങ്കവും യാതൊരു മൎയ്യാദയും ഭാവിച്ചില്ല. ജാനകി

നേത്ര്യാർ അവരോട്ട താമസിക്കാൻ പറയാതിരുന്നില്ല. എങ്കിലും മററുള്ളവർ തങ്ങളോട്ട വേണ്ടത്ര ഔദാൎയ്യം കാണിക്കാഞ്ഞതിനാൽ ഭാൎഗ്ഗവിയമ്മ "മുലകുടിക്കുന്ന കുട്ടിയെ ഇട്ടിട്ടാണ് വന്നിരിക്കുന്നത്. പോകാതെ കഴിയില്ല" എന്നും പറഞ്ഞു ഭൎത്താവിനേയും മകളേയും കൂട്ടിക്കൊണ്ട അപ്പോഠം തന്നെ നാട്ടിലേക്ക തിരിയെ പുറപ്പെട്ടു.

ഇവർ പോകുമ്പോഠം ദീനത്തിൻെറ വൈഷമ്യത്തെപ്പററി ഓരോന്ന പറഞ്ഞുകൊണ്ട പോയതുകേട്ട അമ്മിണിക്ക വല്ലാത്ത സങ്കടം തോന്നി. മുകളിലെ തളത്തിൽ ചെന്ന അവഠം കവിണ്ണുകെട്ടിക്കിടന്ന കരഞ്ഞുതുടങ്ങി. കേശവനുണ്ണി എന്തിനോ മുകളിൽ ചെന്നപ്പോഠം അമ്മിണി ഇങ്ങിനെ കിടന്ന കരയുന്നതുകണ്ടു. കുട്ടിക്കാലത്തു തങ്ങളെല്ലാവരും ഒരുമിച്ചു കളിച്ചു പുളച്ചു വളൎന്നു വരാണെങ്കിലും, അമ്മിണി പ്രായം ചെന്ന പെൺകിടാവായതോടുകൂടി കേശവനുണ്ണി അവളോട്ട വളരെ അപൂൎവ്വമായിട്ടേ സംസാരിക്കാറുള്ളു. അമ്മിണി കിടന്ന കരയുന്നതു കണ്ട ഉടനെ അന്താപബന്ധനായ കേശവനുണ്ണി ഒന്നും മിണ്ടാതെ താഴത്തേക്കിറങ്ങിപ്പോവാനാണ് ആദ്യം ഭാവിച്ചത്. എങ്കിലും അങ്ങിനെ ചെയ്യാതെ തിരിയെ വന്ന, "എന്തിനാ, അമ്മിണി! ഇങ്ങിനെ കിടന്ന കരയുന്നത്? ദീനം മുമ്പിലത്തെക്കാഠം ഇപ്പോഠം ആശ്വാസമാണല്ലൊ" എന്ന സാന്ത്വനവാക്കുകഠം പറഞ്ഞു. ഇതു കേട്ടപ്പോഠം അമ്മിണി കുറച്ചുകൂടി കരഞ്ഞുതുടങ്ങി.

"പേടിക്കാനൊന്നുമില്ലെന്ന ഡാക്ടർ പറഞ്ഞിട്ടുണ്ട്"എന്നും പറഞ്ഞു കേശവനുണ്ണി അമ്മിണി കിടക്കുന്നതിനരികത്തുള്ളൊരു കസേരയിൽ ഇരുന്നു.

അമ്മിണിയുടെ കരച്ചിൽ മാറിയില്ല. ഉള്ളിൽ തട്ടിയ ഖേദം നിമിത്തം അവഠം തേങ്ങിക്കരഞ്ഞതേഉള്ളു.

"എന്തൊരു വിഡ്ഢിത്വമാണ് കാണിക്കുന്നതു? അവിടുന്നെഴുന്നേല്ക്കു" എന്ന പറഞ്ഞു കേശവനുണ്ണി അമ്മിണിയുടെ കയ്യിൽപിടിച്ചു അവളെ എഴുന്നേല്പിച്ചു.

"പച്ചക്കുട്ടികളെപ്പോലെ കാണിക്കുന്നുവല്ലൊ" എന്നു പ റഞ്ഞു ഈ ചെറുപ്പക്കാരൻ അമ്മിണിയുടെ കണ്ണീർ തുടച്ചു.

ഉടൻതന്നെ, യൌവനയുക്തയായ അവൾ, തന്നെ ഗ്രഹിച്ചിരിക്കുന്ന യുവാവിൻെറ വിറക്കുന്ന ഭുജങ്ങളിൽ നിന്നു, തന്നത്താൻ വിമുക്തയാകുകയും, യാതൊരക്ഷരവുമുരിയാടാതെ താഴത്തെക്കിറങ്ങിപ്പോകയും ചെയ്തു.

അമ്മിണിയുടെ അപ്പോഴത്തെ ഭാവം കണ്ടപ്പോൾ, താൻ പ്രവൃത്തിച്ചത് അവൾക്കു അശേഷം രസമായില്ലെന്നു കേശവനുണ്ണിക്കു തോന്നി. കേശവനുണ്ണി വല്ലാതെയായി. "താൻ അവിവേകം പ്രവൃത്തിച്ചു. തൻെറ വിദ്യാഭ്യാസംകൊണ്ടെന്തു ഫലം? അമ്മിണി ചെന്നു അവളുടെ അച്ഛനോടു പറയുമോ; ഈ സംഗതി അമ്മാമൻ അറിഞ്ഞാൽ തന്നെപ്പററി എന്തുവിചാരിക്കും? അത്രയുമല്ല, തൻെറ സ്നേഹിതൻ ഇങ്ങിനെ കഠിനമായ ദീനത്തിൽ കിടക്കുന്ന അവസരത്തിൽ താൻ ഈ വിധം പ്രവൃത്തിക്കാമോ? ജനങ്ങൾ അറിഞ്ഞാൽ എന്തു പറയും? ഈ കൃത്യം ചെയ്യാൻ തന്നെ പ്രേരിപ്പിച്ചതെന്താണ്? തൻെറ ദേഹത്തിനുള്ളിൽ വല്ല പിശാചും കടന്നുകൂടീട്ടുണ്ടോ? തനിക്കു ഭ്രാന്തുപിടിച്ചുവോ? അമ്മിണി പ്രായം ചെന്നൊരു പെൺകിടാവാണെന്നു തനിക്കറിഞ്ഞുകൂടെ?" എന്നും മററും വിചാരിച്ചു കേശവനുണ്ണി അത്യധികം വ്യസനിച്ചു, അടുത്തുള്ളൊരു ചാരുകസേരയിൽ മൌനമായി കിടന്നു.

കൈകൊണ്ടു മുഖം പൊത്തി കുറെനേരം ഇങ്ങിനെ കിടന്നാശേഷം തോർത്തുമുണ്ടുകൊണ്ടു മുഖമെല്ലാം തുടച്ചു. "താൻ സമാശ്വസിപ്പിക്കയല്ലേ ചെയ്തുതു? അങ്ങിനെ ചെയ്യുന്നതിലെന്താണ് വിരോധം? യാതൊരു വിരോധവുമില്ല," എന്നും താൻ ചെയ്ത പ്രവൃത്തിക്കനുകൂലമായി കേശവനുണ്ണി തന്നത്താൻ വാദിക്കാതെയുമിരുന്നില്ല.

"ആദ്യം താൻ അവളെ ആശ്വസിപ്പിക്കാനാണ് ശ്രമിച്ച തെങ്കിലും, അവളുടെ താരുണ്യപരിപൂൎണ്ണമായ ഗാത്രം സ്പൎശിച്ച മാത്രയിൽ—മനസ്സാക്ഷിക്കു വിരോധമില്ലാതെ പറയുന്നതായാൽ തനിക്കു അവളിൽ പ്രേമം ജനിച്ചുവെന്നു സമ്മതിക്കാതെ കഴികയില്ല. എങ്കിലും പ്രേമം തന്റെ ഹൃദയത്തിലങ്കുരിച്ച മാത്രയിൽ ആ കന്യകാരത്നം കൈവിട്ടുപോയതുകൊണ്ടു താൻ അവിവേകമൊന്നും പ്രവൃത്തിച്ചിട്ടില്ല" എന്നും കേശവനുണ്ണി തന്നത്താൻ സമാധാനപ്പെടുത്തി.

"എങ്കിലും താഴത്തേയ്ക്കെങ്ങിനെ പോകട്ടെ? അമ്മിണിയുടെ മുഖത്തെങ്ങിനെ നോക്കട്ടെ? തന്റെ സ്നേഹിതനു താൻ കൃതഘ്നനായിത്തീൎന്നുവോ?" എന്നും മററുമുള്ള ശങ്കാകുലതകൾ കേശവനുണ്ണിയുടെ ഹൃദയത്തെ കാട്ടുതീപോലെ പിടിപെട്ടു. എന്തിനേറെപ്പറയുന്നു? കേശവനുണ്ണി അന്നു മുഴുവനും മുകളിൽ തന്നെ കിടന്നുഴച്ചു കഴിച്ചുകൂട്ടി.

അമ്മിണിയാകട്ടെ, വിവിധവികാരഗ്രസ്തയായി താഴത്തു ചെന്നു ജാനിനേത്ത്യാർ പെരുമാറുന്നൊരു മുറിയിൽ ചെന്നു കിടപ്പായി. ഇതിന്നു മുമ്പു പുരുഷകരസ്പൎശനമേല്ക്കാത്ത അവൾക്കു അവളുടെ തലയ്ക്കു വെളിവില്ലാതാക്കുന്നതായ ചില വിചാരങ്ങൾ മനസ്സിൽ കടന്നുകൂടിയപോലെ തോന്നി. "കേശവനുണ്ണി തന്നെ സമാധാനിപ്പിക്കുക മാത്രമാണോ ചെയ്തതു? കേശവനുണ്ണിയുടെ മനസ്സിൽ മററുവല്ല ഉദ്ദേശവുമുണ്ടായിരുന്നുവോ? മദിരാശിയിൽനിന്നു വന്നൊത്തിയദിവസം അസംഗതിയായി ഒന്നു രണ്ടു നോട്ടം തന്റെ മുഖത്തേക്കു ആ യുവാവു നോക്കീട്ടുള്ളതല്ലാതെ ശൃംഗാരവിഷയമായി ഇതുവരെ യാതൊന്നും തന്നോടു സംസാരിച്ചിട്ടില്ലല്ലൊ. സഹോദരഭാവത്തിൽ തന്നെ ആശ്വസിപ്പിപ്പാൻ മാത്രം ശ്രമിച്ചതാണെങ്കിൽ അതിനിടയിൽ ആ തരുണൻതന്നെ ആശ്ലേഷിപ്പാൻ ഭാവിച്ചതെന്തുകൊണ്ടു? ഏയി! ഇല്ല. അതിനു ഭാവിച്ചില്ല. എനിക്കങ്ങിനെ തോന്നിയ

തായിരിക്കാം." എന്നും മററുമായിരുന്നു അമ്മിണിയുടെ വിചാരങ്ങൾ.

................................................................................................
................................................................................................

നാലഞ്ചു ദിവസമായി ഉഗ്രമായ ജ്വരം പിടിപെട്ടു ചിത്തഭ്രമത്തോടെ കിടക്കുന്ന നമ്മുടെ യുവാവ്, ഈശ്വരസ്ഥാനമെന്നു മാനുഷർ സങ്കല്പിക്കുന്നതും മനുഷ്യനാൽ മാററാൻ കഴിയാത്ത വ്യാധികൾക്കുള്ള ദിവ്യൌഷധരസത്തിൻെറ നിക്ഷിപ്തസ്ഥാനവും ആയ മേൽഭാഗത്തേക്കു ഒരു ദിവസം പുലച്ച്ക്കു കണ്ണുകൾ രണ്ടും നല്ലവണ്ണം മിഴിച്ചുനോക്കി. അമ്പരപ്പു നല്ലവണ്ണം വിട്ടിട്ടില്ലെന്നു നേത്രങ്ങൾ നോക്കിയാൽ അറിയാമായിരുന്നു. എങ്കിലും മുഖത്തിന്നു ഒരു തെളിവുകണ്ടു സന്തുഷ്ടയായ കമലം വേണുവിൻെറ മുഖത്തോട്ടു കുനിഞ്ഞു "എന്താ വേണ്ടത്?" എന്നു ചോദിച്ചു. കാട്ടിലുള്ള കുഴിയിൽ തന്നെയാണ് താൻ ഇപ്പോഴും കിടക്കുന്നതെന്ന ഭ്രമം വേണുവിനെ നല്ലവണ്ണം വെടിഞ്ഞിട്ടില്ല. ഏതോ ഒരു ലാവണ്യവതിയായ വനദേവതയോ ദേവിയോ ആണ് തൻെറ അരികത്തിരുന്നു ചോദിക്കുന്നതെന്നു ബുദ്ധിഭ്രമം തീരെ വിട്ടിട്ടാല്ലാത്ത നമ്മുടെ യുവാവിന്നുതോന്നി. "ദേവി! നമുക്കീകാട്ടിൽ നിന്നിപ്പോൾ തന്നെ പോകണം. എന്നെ പിടിക്കു. പോത്തുവരും" എന്നു പരിഭ്രമത്തോടെ കൈകൾ രണ്ടും പെട്ടെന്നു നീട്ടിക്കൊണ്ടു പറഞ്ഞു.

പനിയുടെ ഗോഷ്ഠിയാണെന്നു കമലത്തിന്നു മനസ്സിലായി. എങ്കിലും വേണു സംസാരിക്കാറയതോർത്തു കമലം വളരെ സന്തോഷിച്ചു. അവൾ വേണുവിൻെറ നീട്ടിയ കൈകളെ തൻെറ ഭുജവല്ലികൾക്കുള്ളിൽ ഭുജംഗങ്ങൾ തമ്മിൽ പിണയും വിധം ചേർത്തു, യുവാവിൻെറ മുഖത്തിന്നെതിരായി കുനിഞ്ഞിരുന്നു, ഇപ്രകാരം മധുരസ്പഷ്ടമായി പറഞ്ഞു. "ഇപ്പോൾ കാട്ടിലല്ല. ഇതു നമ്മുടെ വീടാണ. നോക്കു! നല്ലവണ്ണം നോക്കു! ഞാനല്ലേ ഇത? കമലം"

വേണു കണ്ണു കൂട്ടാതെ താൻ കിടക്കുന്ന മുറിയും കമലത്തിന്റെ മുഖവും നല്ലവണ്ണം ഒന്നു നോക്കി.

"ഭയപ്പെടേണ്ട. കാട്ടിൽ നിന്നു ഇവിടെക്കു എടുത്തുകൊണ്ടു വന്നതാണ്. ഇതു നമ്മുടെ വീടുതന്നെയാണ്. സുഖക്കേടെല്ലാം ഭേദമായി. എന്താ വേണ്ടത് ? കുറെ കഞ്ഞിതരട്ടേയോ?" എന്നു കമലം ചോദിച്ചു.

"ഓ" എന്നു മാത്രം വേണു പറഞ്ഞു.

സന്തോഷാശ്രുപൂർണ്ണമിഴികളോടു കൂടിയ കമലം ഒരു സ്പൂൺ എടുത്ത് കഞ്ഞി കുറേശ്ശയായി വായിൽ പകൎന്നു കൊടുത്തു. ഒരെട്ടു മടക്കു കുടിച്ചശേഷം, "മതി" എന്നു വേണു പറഞ്ഞു. ഈ രണ്ടക്ഷരം കമലത്തിന്റെ ചെവികൾക്കു പീയൂഷധാരയായിത്തോന്നി. ചിത്തഭ്രമം കുറഞ്ഞു തുടങ്ങിയതുകണ്ടു വളരെ സന്തോഷിച്ചു. പനിക്കും ആശ്വാസം കണ്ടു. കഞ്ഞി കഴിച്ചശേഷം ആതുരനായ യുവാവു വീണ്ടും ഉറങ്ങുവാൻ തുടങ്ങി. കമലം ഓടിച്ചെന്നു വിവരം അമ്മിണിയോടു പറഞ്ഞു, രണ്ടാളും കൂടി വളരെ സന്തോഷിച്ചു. ഇങ്ങിനെ കിടന്നു കിടന്നു രണ്ടു മൂന്നു ദിവസംകൊണ്ടു ജ്വരവും ചിത്തഭ്രമവും തീരെ ഇല്ലാതാവുകയും വേണു അത്യാവശ്യം സംസാരിപ്പാൻ തുടങ്ങുകയും ചെയ്തു. ദിനം ഭേദപ്പെട്ടു വരുന്ന വിവരം അറിഞ്ഞു എല്ലാവരും സന്തോഷിക്കയും ചെയ്തു. സ്വപ്നേപി സാധിക്കുമെന്നു വിചാരിക്കാത്ത സംഗതികൾ കൂടി ഈശ്വരപ്രാൎത്ഥനമൂലം സാധിക്കുമല്ലൊ. എല്ലാവരിലും വെച്ചു കുട്ടിലക്ഷ്മിയമ്മയും കമലവുമാണ് സൎവ്വദാ കണ്ണിലെ വെള്ളം കളഞ്ഞു കാരുണ്യവാരിധിയായ ജഗദീശ്വരനോടു ആതുര രക്ഷണാൎത്ഥം അതിയായ ഭക്തിപുരസ്സരം പ്രാൎത്ഥിച്ചത്. അഥവാ, ഇവരുടെ പ്രാൎത്ഥനാഫലമായിരിക്കാം വേണുഗോപാലന്റെ രോഗശമനാരംഭം.

തന്റെ പ്രിയ സോദരന്റെ സുഖക്കേടു കീഴ്പ്പോട്ടാവാൻ തുടങ്ങിയതുകണ്ടു അമ്മിണിയും വളരെ സന്തോഷിച്ചു. "വേണു ഇ

ത്തവണ "കുറുക്കനെ ചതിച്ചു" എന്ന് തന്റെ ആത്മസ്നേഹിതന്റെ ഭീനം ഭേദപ്പെട്ടു തുടങ്ങിയതുകണ്ടു സന്തോഷപൂർവ്വം കേശവനുണ്ണിയും പറഞ്ഞിരുന്നു. മുൻപറഞ്ഞൊരു സംഭവം കഴിഞ്ഞ ശേഷം അമ്മിണിയെ കണ്ടാൽ കേശവനുണ്ണി മുഖം താഴ്ത്തിയിരുന്നു. സ്വതേ തന്നെ അമ്മിണി തരുണന്മാരുടെ മുഖത്തുനോക്കി സംസാരിക്കുന്നതിന്നു ശക്തയല്ല. അങ്ങിനെയാണ് അവളുടെ സ്വഭാവം. ഇപ്പോൾ പ്രത്യേകിച്ചും അവൾ കേശവനുണ്ണിയുടെ മുഖത്തു നേരെ നോക്കുന്നതിന്നു തീരെ അശക്തയായിത്തീൎന്നു. ഇതിന്നു മുമ്പുതന്നെ, തന്നോടു കേശവനുണ്ണി അപൂർവ്വമായിട്ടേ സംസാരിക്കാറുള്ളു. അതിന്നു തന്നെ ഉത്തരം അമ്മിണി പറഞ്ഞിരുന്നത് പാതിദേഹം മറച്ചുകൊണ്ടായിരുന്നു. അങ്ങിനെ സംസാരിക്കുമ്പോൾ വളരെ കുറച്ചു വല്ലതുമേ പറകയുമുള്ളു. അമ്മിണി ഇംഗ്ലീഷു പഠിക്കാത്തവളാണല്ലൊ; കേശവനുണ്ണിയും മററും മദിരാശിയിൽ ബി. ഏക്കു പഠിക്കുന്നവരാണ്. എന്നു മാത്രമല്ല, "ആ വിദ്വാൻ സ്ത്രീകളുടെ സഹവാസത്തിന്നും അവരുടെ മുഖത്തുനോക്കി സംസാരിക്കുന്നതിന്നും ഇഷ്ടമില്ലാത്തൊരു സ്വഭാവക്കാരനാണ്" എന്നാണ് ജനങ്ങൾ സാധാരണ ധരിച്ചുവശായിട്ടുള്ളത്. അമ്മിണിക്കു കേശവനുണ്ണിയുടെ പേരിൽ ഭയവും ബഹുമാനവും ഉണ്ടായിവന്നു. പ്രസ്തുതസംഭവത്തിന്നശേഷവും ആ ബഹുമാനത്തിന്നു യാതൊരു കുറവും അമ്മിണിക്കുണ്ടായില്ല. എങ്കിലും കേശവനുണ്ണിയെപററി അവൾക്കു എന്തെന്നില്ലാത്തൊരു ഭയമുണ്ടായിരുന്നത് കുറച്ചു കുറഞ്ഞു തുടങ്ങി. എങ്കിലും കേശവനുണ്ണിയുടെ മുഖത്തു നോക്കുവാൻ അമ്മിണി തീരെ ശേഷിയില്ലാത്തവളായിച്ചമഞ്ഞതു ഈയ്യിടെ ഉണ്ടായിട്ടുള്ള ലജ്ജ നിമിത്തമാണ്. രണ്ടുപേരും അങ്ങുമിങ്ങും തീരെ സംസാരിക്കാതായിത്തീൎന്നു. താൻ പ്രവൃത്തിച്ചത് സാഹസമായിപ്പോയെന്നു കേശവനുണ്ണി ധരിച്ചുവശായി. പഠിപ്പും പരിഷ്കാരവും യോഗ്യതയും സുഭഗതയുമുള്ള ഈ തരുണന്റെ പത്നീപദത്തിന്നു

ഇംഗ്ലീഷു പഠിക്കാത്ത താൻ അൎഹയല്ലെന്നുള്ള അധൈൎയ്യം അമ്മിണിയുടെ മനസ്സിലുണ്ടായി. കുറെ ദിവസമായി കേശവനുണ്ണിയുടെ പെരുമാററവും അമ്മിണിയുടെ ആഗ്രഹത്തിന്നനുകൂലമായിട്ടല്ല അവൾക്കു തോന്നിയത്. ഇതിന്നും പുറമെ, പ്രായംകൊണ്ടു അവൾ കേശവനുണ്ണിക്കു തരമല്ലെന്നു ജാനകിനേത്ര്യാരും മററും ചിലപ്പോൾ പറയാറുള്ളതും അമ്മിണി കേട്ടിട്ടുണ്ടു. അതുകൊണ്ടു, തന്നെ ഭാൎയ്യയായി സ്വീകരിപ്പാൻ കേശവനുണ്ണിക്കു സമ്മതമാണെങ്കിൽ കൂടി, പ്രായംകൊണ്ടുള്ള പ്രതിബന്ധം നിമിത്തം സംബന്ധം നടക്കാൻ പ്രയാസമാണെന്നു വിചാരിച്ചു അമ്മിണി വിഷാദപ്പെട്ടു.

സഹോദരന്റെ ദീനം ശമിച്ചുതുടങ്ങിയതു കണ്ടപ്പോൾ അമ്മിണിക്കു അതുകൊണ്ടുണ്ടായിരുന്ന വ്യസനവും നീങ്ങിത്തുടങ്ങി. ആ സ്ഥാനത്തു ഇപ്പോൾ രാഗാതിരേകമാണു കടന്നുകൂടിയത്. ഓരോന്നാലോചിച്ചു മനസ്സിനെ പുണ്ണാക്കിക്കൊണ്ടിരിപ്പാൻ ഇവൾക്കു താല്പൎയ്യം ക്രമേണ വൎദ്ധിച്ചുവന്നു. വെളിവും തെളിവുമുണ്ടാക്കുന്ന സൂൎയ്യപ്രകാശത്തെ ഈ കാമിനി വെറുപ്പാൻ തുടങ്ങി. ഒഴിവുള്ളൊരു മുറിയിൽ ചെന്നു ജനലും വാതിലുമടച്ചു, അതിന്നുള്ളിൽ പകൽസമയത്ത് രാത്രിയുണ്ടാക്കി, മലൎന്നുകിടന്നു മനോരാജ്യത്തിൽ സഞ്ചരിപ്പാൻ കാമിനീകാമുകന്മാരിൽ സാധാരണ നാം കണ്ടുവരാറുള്ള ഒരു ശീലം, അഥവാ, 'ചേഷ്ട' അമ്മിണിയേയും ബാധിച്ചു. ഇങ്ങിനെ കുറെ ദിവസം, കോഴി അണയിൽ കിടക്കുംപോലെ, നമ്മുടെ കാമിനി തന്റെ ഹൃദയവും ചൂടുപിടിപ്പിച്ചുകൊണ്ടു കിടന്നു. "കേശവനുണ്ണി തന്റെ ഭൎത്താവായ് ഭവിച്ചില്ലെങ്കിൽ തനിക്കു ഈ ജന്മം മറെറാരാൾ വേണ്ട" എന്നു നിശ്ചലമായ നിശ്ചയമാണു അവസാനം അവളുടെ തപ്തചിത്തത്തിൽനിന്നു വിരിഞ്ഞുണ്ടായത്.

ഒരുദിവസം മുകളിലെ തളത്തിൽ കേശവനുണ്ണി ഒരു വൎത്തമാനപത്രം വായിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു പുസ്തകമെടു

കാണ്മാൻ എന്ന നാട്യത്തിൽ അമ്മിണി അവിടെ ചെന്നു. രണ്ടു മൂന്നു മിനുട്ടുനേരം അവൾ പുസ്തകം തിരഞ്ഞിട്ടും കേശവനുണ്ണി യാതൊരക്ഷരവും മിണ്ടിയില്ല, എങ്കിലും ഇയ്യിടെയുള്ള അഭ്യാസബലം നിമിത്തം കടാക്ഷവീക്ഷണത്തിൽ വിദഗ്ദ്ധരായിത്തീൎന്നിട്ടുള്ള നമ്മുടെ കാമിനീകാമുകന്മാർ അങ്ങുമിങ്ങും കടക്കണ്ണുകളുയക്കുകയുണ്ടായി. ഏതോ ഒരു മലയാളപുസ്തകവുമെടുത്തു അമ്മിണി തിരികെ വരികയും ചെയ്തു. പത്തു മിനിട്ടു കഴിഞ്ഞു പിന്നെയും അമ്മിണി തളത്തിൽ മേശപ്പുറത്തുവെച്ചിരിക്കുന്നൊ പെൻസിലെടുപ്പാൻ ചെന്നു. പത്രം വായിക്കുന്നതിൽ കേശവനുണ്ണി അതിയായ ശ്രദ്ധ കാണിച്ചതേ ഉള്ളു. പെൻസിലെടുത്തു അമ്മിണി വീണ്ടും താഴത്തേയ്ക്കു വന്നു. അപ്പോഴേക്കും തന്നെ കുട്ടിക്കൊണ്ടുപോവാൻ ചെമ്പകശ്ശേരിയിൽ നിന്നും അമ്മ പറഞ്ഞയച്ച ആൾ വരികയും ആ ആളോടൊരുമിച്ചു അമ്മിണി സ്വഗൃഹത്തിലേക്കു പോകേണ്ടതായി വരികയും ചെയ്തു.

അവൾ തനിക്കു തരമല്ലെന്നു കേശവനുണ്ണിക്കും അറിയാം. എങ്കിലും അവളുടെ സ്വഭാവഗുണവും സൌഭാഗ്യത്തികവുമോൎത്തു അവളിൽ ദിനംപ്രതി പ്രേമം വൎദ്ധിച്ചുവന്നു. ഇംഗ്ലീഷു പഠിച്ച ചില അധികപ്രസംഗിപ്പെൺകുട്ടികൾ ഓരോ ഗോഷ്ടികൾ കാണിക്കുന്നതുകണ്ടു അവരെക്കുറിച്ചു കേശവനുണ്ണിക്കു നല്ലൊരഭിപ്രായമുണ്ടായിരുന്നില്ല. "സ്ത്രീകളായാൽ നല്ല ഒതുക്കവും വിനയവും വേണം. ഇതാണ് കുലസ്ത്രീകളുടെ ലക്ഷണം," എന്നാണ് കേശവനുണ്ണിയുടെ അഭിപ്രായം. "സ്വഭാവഗുണം ഇല്ലെങ്കിൽ ഇംഗ്ലീഷുമാത്രം അറിവുള്ളതുകൊണ്ടു ഒരു സ്ത്രീ മാന്യയാവുകയില്ല; അങ്ങിനെയുള്ളൊരു പെൺകുട്ടിയെ താൻ കാമിക്കയുമില്ല. ഭാൎയ്യയുമായി ഇംഗ്ലീഷു സംസാരിച്ചാൽ ഒരു പുരുഷന്നു ജന്മസാഫല്യം സിദ്ധിക്കുമോ? വാത്സല്യപുരസ്സരം രണ്ടു വാക്കു പറയണമെങ്കിൽ മാതൃഭാഷ വേണം. ആത്മനാദം പുറപ്പെടുവിക്കണമെങ്കിൽ മാതൃഭാഷവേണം. ഈ ഇംഗ്ലീഷുഭാഷക്കു മ

ററു ഭാഷകാൾക്കില്ലാത്തൊരു പ്രത്യേക മാധുൎയ്യമുണ്ടെന്നുതോന്നു ന്നില്ല. ഉണ്ടെന്നുതന്നെ ഇരിക്കട്ടെ. എന്നാൽതന്നെയെന്താ ണ്? അറിവോ, ഭാഷാഭിജ്ഞതയോ അല്ല ഒരു വധുവിൽ ഒരു കാമുകൻ കാമിക്കേണ്ടത്. മുഖ്യമായി അവളുടെ സ്വഭാവഗു ണമാണ്നോക്കേണ്ടത്. പ്രായവ്യത്യാസംകൂടിനോക്കണമെന്നി ല്ല. വിവാഹകാൎയ്യങ്ങളിൽ വധൂവരന്മാരുടെ നിഷ്കളങ്കമായ പ രസ്പരാനുരാഗം മാത്രം ഗണ്യമാക്കിയാൽമതി. എന്നാൽ അ വൎക്ക യാതൊരമംഗളവും ഭവിക്കില്ല. വിശ്രുതഗ്രന്ഥകാരനായ ഡാക്ടർ ജാൺസനു താൻ വിവാഹം ചെയ്യുന്ന കാലത്തു ഇരു പത്താറുവയസ്സും തന്റെ ഭാൎയ്യക്കു നാല്പത്താറുമായിരുന്നു. അ വർ പരമസുഖമായി കാലക്ഷേപം കഴിച്ചു," എന്നും മററും തന്റെഇപ്പോഴത്തെ ആഗ്രഹത്തിന്നനുകൂലമായികേശവനുണ്ണി തന്നത്താൻപ്രതിപാദിക്കയും അമ്മിണിയെയല്ലാതെ മറെറാരു യുവതിയേയും താൻ കാംക്ഷിക്കയില്ലെന്നു തന്നത്താൻ ശപഥം ചെയ്കയും ചെയ്തു.

"കഷ്ടം! അവൾ പുസ്തകം എടുക്കാൻ വന്നപ്പോൾ ഒന്നു ചോദിക്കാമായിരുന്നു. രണ്ടാമതു പെൻസിലെടുത്തുകൊണ്ടുപോ കുമ്പോൾ ഒന്നുവിളിച്ചു സംസാരിച്ചുനോക്കാമായിരുന്നു. ഞാൻ മഹാ വിഢ്ഢ്യാൻ! കാലെതന്നെ തമ്മിൽപറഞ്ഞു തീൎച്ചയാക്കി വെച്ചില്ലെങ്കിൽ മേലാൽ വല്ല വൈഷമ്യവും നേരിട്ടാലോ? പ ഠിപ്പുകഴിഞ്ഞു ഞാൻ വരുമ്പോഴക്കു അവളെ വല്ലവരും തട്ടിപ്പ റിച്ചു കൊണ്ടുപോകും. സംബന്ധക്കാരൻ വരാൻ വൈകി ഇ രിപ്പാണല്ലൊ അവൾ—ഞാൻ കൊള്ളരുതാത്തവൻ!" എന്നു, ഈ വിദ്യാൎത്ഥി വിഷാദപ്പെടുകയും, തന്നത്താൻ കുററപ്പെടുത്തു കയും ചെയ്തു.

"ആട്ടെ, തെററീട്ടില്ല. ഇനിയും അവസരം കിട്ടും. അ ല്ലെങ്കിൽ എനിക്കു ചെമ്പകശ്ശേരിക്കു പോകരുതോ?" എന്നും കേശവനുണ്ണിചിന്തിച്ചു തന്റെമനസ്സിനെ ഒരുവിധം സമാധാ നപ്പെടുത്തുകയും ചെയ്തു.

കുറെദിവസംകൊണ്ടു സന്നിയും ചിത്തഭ്രമവും തീരെ വിട്ടു വേണുഗോപാലൻഒരുവിധംനല്ലവണ്ണംസംസാരിക്കാൻതുടങ്ങി ദേഹത്തിൽ അവിടവിടെ ഉണ്ടായിരുന്ന പരുക്കുകളും മുറികളും ഉണങ്ങുകയുംചെയ്തു. എങ്കിലും പോത്തിൻെറ വടികൊണ്ടുണ്ടായകാലിലെ വ്രണവും വേദനയും ഇനിയും മാറാഞ്ഞതുകൊണ്ടു, ഒരുവിധം കൈകുത്തി തന്നത്താൻ കിടക്കയിൽ എഴുന്നേററിരിക്കാൻ മാത്രമല്ലാതെ, തനിയെ എഴുന്നേററു നില്പാനോ, അന്യസഹായം കൂടാതെ നടപ്പാനോ, ശക്തനായിത്തീൎന്നില്ല. ഇപ്പോഴും കിടപ്പുതന്നെയാണ്. ഒരു ദിവസം തന്നെ ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്ന കമലത്തിനെനോക്കി അനുതാപപുരസ്സരം ഇങ്ങിനെ പറഞ്ഞു.

വേണു:—കഷ്ടം! ഈ ഇരിപ്പുഇരിക്കാൻ തുടങ്ങീട്ടു കാലം എത്രയായി? ഈ കടം ഞാൻ എങ്ങിനെയാണ് വീട്ടേണ്ടത്? എന്നെക്കൊണ്ടു വീട്ടാൻ സാധിക്കില്ല. തീൎച്ചതന്നെ.

കമലം:—വേണുവിനു ഞാൻ കാലേതന്നെ കടപ്പെട്ടിട്ടുണ്ടു. അന്നുകുളത്തിൽഞാൻ മുങ്ങിച്ചാവാറായപ്പോൾ എന്നെ രക്ഷിച്ചില്ലെ? ആകടത്തിൻെറ ഒരംശമെങ്കിലും മടക്കിത്തരുവാൻ ഇപ്പോൾ സംഗതിവന്നതോൎത്തു എൻെറ മനസ്സിന്നു സ്വല്പം ചാരിതാൎത്ഥ്യമില്ലെന്നില്ല.

വേണു:—അതു സാരമില്ല. ഒരാൾ വെള്ളത്തിൽ മുങ്ങിച്ചാവാൻ തുടങ്ങുന്നതു കണ്ടുംകൊണ്ടു ആരും വെറുതെ നില്ക്കയില്ല. ആർ കണ്ടാലും പിടിച്ചുകയററും.

കമലം:—എങ്കിലും, വേണുവിനല്ലെ എന്നെ പിടിച്ചു കയററാൻ സംഗതിവന്നത്?

വേണു:—അതുപോട്ടെ. നമ്മെ രണ്ടുപേരെയും ഇപ്പോൾ കണ്ടാൽ അധികം രോഗം പിടിച്ചതായി തോന്നുക കമലത്തിനെയാണ്. കഷ്ടം! ദേഹം എല്ലാം മെലിഞ്ഞു നന്നെ പരവശമായല്ലോ!

കമലം:—അതു എന്റെ ദേഹപ്രകൃതിയാണ്.

വേണു:—അല്ല. ഇതു മുഴുവനും ദേഹപ്രകൃതിയല്ല. നിറം തന്നെ ആകപ്പാടെയൊന്നു വിളർത്തുകഴിഞ്ഞു. മുഖത്തു രക്തം അശേഷം ഇല്ല. കണ്ണുകൾ കലങ്ങിച്ചീർത്തിരിക്കുന്നു. കമലത്തിനെ കണ്ടാൽ ആറുമാസംപനി പിടിച്ചപോലെ തോന്നും.

കമലം:—എനിക്കു യാതൊരു ശക്തിക്ഷയവും തോന്നുന്നില്ല. വേണുവിന്റെ രോഗം കിഴ്പ്പാടാവാൻ തുടങ്ങിയ മുതൽ എന്റെ ദേഹത്തിനു ക്രമേണ മിടുക്കുകൂടി വരുന്നതായിട്ടാണ് എനിക്കു തോന്നാറുള്ളത്.

വേണു:—കഷ്ടം! കമലം തന്നെത്താൻ വഞ്ചിതയായി!

കമലം:—എനിക്കു മനസ്സിലായില്ല.

വേണു:—ദേഹം ഇത്രയെല്ലാംപരവശമായിട്ടും ശ്രമപരിഹാരം വേണമെന്നു തോന്നുന്നില്ലല്ലോ.

കമലം:—ശ്രമം ഉണ്ടായിരുന്നെങ്കിലല്ലെ വിശ്രമത്തിനാവശ്യമുള്ളു?

വേണു:—ശ്രമം യഥാൎത്ഥത്തിൽ ഉണ്ടു. അതുണ്ടെന്നു തോന്നാത്തതുകൊണ്ടാണ് 'തന്നെത്താൻ വഞ്ചിതയായി' എന്നു ഞാൻ പറഞ്ഞത്.

കമലം:—എനിക്കു അങ്ങിനെ തോന്നുന്നില്ല. അങ്ങിനെ ഉണ്ടെങ്കിൽ അതു തോന്നാതിരിക്കില്ല.

വേണു:—സുരാപാനംകൊണ്ടു മത്തരായവർ, സന്നിപ്പനി ബാധിച്ചവർ, ഉദ്വേഗഭരിതർ മുതലായ കൂട്ടക്കാരങ്ങൾ യഥാൎത്ഥമായി ചെയ്യുന്ന ശ്രമത്തിൽ നിന്നുണ്ടാവുന്ന വയ്യായ്ക, തൽസമയം തോന്നുകയില്ല. ശ്രമം ചെയ്യുന്നുണ്ടെന്ന സ്വബോധം തന്നെ അവൎക്കുണ്ടാകയില്ല. അതിന്റെ ഭവിഷ്യത്ത് പിന്നീടെ അറികയുള്ളു.

കമലം:—ഇപ്പോൾ പറഞ്ഞ രണ്ടു മൂന്നു സംഗതികളും വേണുവിനെയാണ് കുറെ അധികം സംബന്ധിച്ചിരിക്കുന്നത്. വേ

ണുവിനാണ് വയ്യായ്ക തോന്നാൻ അവകാശം. എനിക്കു വയ്യായ്ക ഒന്നും ഇല്ല. കാലിലെ വ്രണം ഉണങ്ങി വേദനയെല്ലാം മാറി വേണു എഴുന്നേററാൽ എന്റെ ദേഹത്തിന്നു ആരോഗ്യവും മിടുക്കും തനിയെ വന്നു ചേരും.

വേണു:—ഇതു വെറും വാക്കാണ്. എന്റെ നാഡിഞരമ്പുകളും കമലത്തിന്റെ നാഡിഞരമ്പുകളും വെവ്വേറെ ദേഹങ്ങളിലല്ലെ?

"എങ്കിലും," എന്നു പറഞ്ഞു കമലം അർദ്ധോക്തിയിൽവിരമിച്ചു. അവളുടെ വിളൎത്ത മുഖം ചുവന്ന ചെന്താമരപ്പൂപോലെ ശോഭിച്ചു. കരതലം കവിൾത്തടത്തിൽ കുത്തി അധോമുഖിയായിരുന്നു.

കിടന്ന പാട്ടിൽ നിന്നു തന്നെ വേണു കടക്കൺകൊണ്ടു കമലത്തിന്റെ മുഖത്തൊന്നു നോക്കി.

വേണു:—എന്തോ പറവാൻ ഭാവിച്ചുവല്ലൊ.

കമലം:—"ഒന്നും ഇല്ല". എന്നു പറഞ്ഞു വിരൽകൊണ്ടു അധരത്തിൽ തടവി ഒന്നു നിശ്വസിച്ചു.

ഒന്നു രണ്ടു മിനിട്ടു നേരം രണ്ടുപേരും യാതൊന്നും പറഞ്ഞില്ല. പിന്നീടു,

വേണു:—"എന്റെ മുഖത്തുണ്ടായിരുന്ന പരുക്കുകൾ ഉണങ്ങിയതു കമലത്തിന്റെ അശ്രുധാരകൊണ്ടാണെന്നു അമ്മിണി പറകയുണ്ടായി. അതു കേട്ടപ്പോൾ എനിക്കു സഹിച്ചില്ല. ഈവിധം സൌഹാർദ്ദപുരസ്സരമായ ശുശ്രൂഷക്കു ഞാൻ പാത്രീഭവിച്ചതു എന്റെ ജന്മാന്തരസുകൃതഫലം,"

എന്നു പറയുമ്പോഴക്കും കണ്ണിൽ വെള്ളം നിറഞ്ഞു.

വേണുവിന്റെ കവിൾത്തടത്തിലൂടെ ഒഴുകിയ ബാഷ്പബിന്ദുക്കളെ തന്റെ കരപല്ലവം കൊണ്ടു കമലം തുടച്ചു. "അതു പോട്ടെ, കാല് ഇപ്പോൾ നന്നെ വേദനിക്കുന്നുണ്ടോ?, എന്നു ചോദിച്ചു.

വേണു:—ഇപ്പോൾ യാതൊരു വേദനയും തോന്നുന്നില്ല.

കമലം:—വ്രണം ഇനിയും ഉണങ്ങാൻ തുടങ്ങിയില്ലല്ലോ!

വേണു:—എങ്കിലും വേദന ഇപ്പോൾ തോന്നുന്നില്ല. കമലം എന്റെ അരികത്തു നിന്നു പോയാൽ വേദന തുടങ്ങുകയായി. പറഞ്ഞാൽ വിശ്വാസമാവില്ല. എങ്കിലും യഥാൎത്ഥം അങ്ങിനെയാണ്.

ഇതു പറഞ്ഞു കഴിയുമ്പോഴെക്കും വേണുവിന്റെ നയനങ്ങളിൽ വീണ്ടും വെള്ളം നിറഞ്ഞു.

കമലം:—"ഞാൻ വേണുവിന്റെ അരികത്തു നിന്നു പോകുന്നതേ ഇല്ല.

എന്നു പറഞ്ഞു കണ്ണീർ തുടച്ചു.

വേണു:—എന്റെ പെററമ്മ ഇങ്ങിനെ നോക്കുമോ?

കമലം:—വേണുവിനു ദീനം പിടിച്ചാൽ ഞാൻ നോക്കില്ലെന്നു വിചാരിച്ചിരുന്നുവോ?

വേണു:—അങ്ങിനെ വിചാരിച്ചിരുന്നില്ല. എങ്കിലും, എന്റെ മനസ്സിൽ കിടക്കാതെ പറയുകയാണ്, എന്റെ കമലം ഇത്രയെല്ലാം കായക്ലേശം ചെയ്തു മനസ്സുരുകി ശുശ്രൂഷിക്കുമെന്നു ഞാൻ കരുതിയിരുന്നില്ല. അതിനുള്ള അവസരം ഉണ്ടാകുമെന്നും ഞാൻ വിചാരിച്ചിരുന്നില്ല.

കമലം:—അതു വേണുവിന്റെ തെററാണ്. ഒരു യുഗം വേണമെങ്കിൽ ഇങ്ങിനെ തന്നെ ഞാൻ വേണുവിനെ ശുശ്രൂഷിച്ചു കൊണ്ടിരിക്കാം. എനിക്കു യാതൊരു മടിയും ഇല്ല. ഈശ്വരാനുഗ്രഹം കൊണ്ടു വേണുവിന്റെ സുഖക്കേടു ഭേദമാവാൻ തുടങ്ങിയല്ലൊ. എനിക്കു അതുമതി.

വേണു:—ഞാൻ ഒന്നാണ് ആലോചിക്കുന്നത്?

കമലം:—എന്താത്?

വേണു:—ഒരു വണ്ടി കൊണ്ടുവന്നിവിടെ നിൎത്തി അതിൽ കേറി വീട്ടിലേക്കു പോയാലൊ എന്നു ആലോചിക്കുകയാണ്

കമലത്തിൻെറ മുഖം മങ്ങി. രണ്ടു മൂന്നു നിമിഷനേരം അവൾ യാതൊരക്ഷരവും മിണ്ടിയില്ല. എന്തൊക്കെയോ അവളുടെ മനസ്സിൽ തോന്നി. അവസാനം,

കമലം:—ഇവിടെ കിടക്കുന്നതുകൊണ്ടു സുഖവും സൌകൎയ്യവും യഥേഷ്ടം എത്തിവരുന്നില്ലെന്നു തോന്നുന്നുണ്ടെങ്കിൽ, അങ്ങിനെ ചെയ്യുന്നതാണു നല്ലത.

കമലത്തിൻെറ വാക്കുകൾ വേണുവിൻെറ ഹൃദയത്തിൽ തറച്ചു.

വേണു:—അയ്യൊ! കമലം! ഇത്ര നിൎദ്ദയമായി സംസാരിക്കരുതേ!

കമലം:—വേണു ഇവിടെ കിടക്കുന്നതുകൊണ്ടു ഇവിടെ ആൎക്കും യാതൊരു ബുദ്ധിമുട്ടും ഇല്ലെന്നു വേണുവിനു അറിയില്ലേ? പിന്നെന്താ വേണു പറഞ്ഞതിൻെറ സാരം?

വേണു:—ഇവിടെ എത്തിവരുന്ന സുഖവും സൌകൎയ്യങ്ങളും ഈ ലോകത്തിൽ മറെറങ്ങും എനിക്കു സിദ്ധിക്കയില്ല. എൻെറ സ്വന്തം വീട്ടിൽ കൂടി എനിക്കിങ്ങിനെ സാധിക്കില്ല. കമലം എൻെറ ഒരുമിച്ചിരിക്കുമ്പോൾ ഏതു സൌകൎയ്യമാണ് എനിക്കെത്താതിരിക്കുക? രോഗിയായി ഞാൻ കിടക്കുന്നുണ്ടെന്നല്ലാതെ സുഖത്തിനെപ്പററി ചിന്തിക്കുന്നതായാൽ എനിക്കു ഇവിടെ പരമസുഖമാണെന്നു പറയാതെ നിവൃത്തിയില്ല. എന്നെ ശുശ്രൂഷിക്കുന്നതിൽ കമലത്തിനു അശേഷം മടിയുണ്ടാകയില്ലെന്നും എനിക്കറിയാം.

കമലം:—പിന്നെന്തിനാണ് ചെമ്പകശ്ശേരിയിൽ കിടന്നാൽ കൊള്ളാമെന്നു പറഞ്ഞത്?

വേണു:—കമലത്തിനെക്കൊണ്ടു ഇങ്ങിനെ ശുശ്രൂഷ ചെയ്യിക്കുന്നതു ഉചിതമല്ലല്ലൊ.

കമലം:—പിന്നെ ആരെക്കൊണ്ടു ചെയ്യിക്കുന്നതാണ് ഉചിതം?

—ഇപ്പോഴാണ് ഔചിത്യത്തെപ്പററിയും എ

ക്കുറിച്ചും മററും വേണ്ട ആലോചിക്കാ

അല്ലെ?

വേണു:—ചിലർ ആക്ഷേപിക്കുന്നവെന്നു പറ

ണ് കാൎയ്യം ശരിയാണെന്നു എനിക്കു തോന്ന

ഇതിനു മുമ്പു ഈ സംഗതി അറിഞ്ഞിരുന്നു

ട്ടിലേക്കു പോകാൻ അത്ര സൌകൎയ്യമുണ്ടായ്

നിക്കു കഠിനമായ രോഗം ആയിരുന്നില്ലെ?

ബുദ്ധിമുട്ടി എന്നെ നോക്കി. ഇപ്പോ

ആശ്വാസപ്പെട്ടും വന്നു. ഒരു പ്രതിഫ

ചെയ്വാൻ സാധിക്കില്ല. എങ്കിലും, കമല

ട്ടിന്നും കഷ്ടപ്പാട്ടിന്നും എല്ലാം പ്രതിഫലമ

കിട്ടുന്നതു അപവാദമാണെന്നു വന്നാൽ

ണ എനിക്കു? മനസാവാചാ കൎമ്മണാ

യാതൊരു തെററും ഇല്ലെങ്കിലും ജനങ്ങ

ലാക്കയില്ല.

കമലം:—അപ്പോൾ അവരല്ലെ തെ

വേണു:—എങ്കിലും, അതു കമലത്തി

വന്നേക്കാം.

ലം:—ശരി. എൻെറ കീൎത്തി

ത്തിക്കു വല്ല കുറവും ഉണ്ടാകുമെ

വേണു:—(ദീൎഘശ്വാസം വിട്ടു)

തു? എനിക്കു ഒന്നും തോന്നു

കമലം:—അതുപോലെ തന്നെ

ന്നാൻ തുടങ്ങുമ്പോൾ നാം

ചിത്യത്തെപ്പററി ചിന്തിക്കാ

ചാരിച്ചിട്ടാണോ വീട്ടിലേ

ഞ്ഞതു?

വേണു:—അതെ.

കമലം:—എന്നാൽ പോകേണ്ട ആവശ്യമില്ല. ഞാൻ ചെയ്യുന്ന പ്രവൃത്തികൾക്കെല്ലാം ഞാൻ തന്നെ ഉത്തരവാദിയായിക്കൊള്ളാം. മററുള്ളവൎക്ക ഇതിൽ ഒന്നും പറയാനില്ല.

വേണു:—എനിക്ക ഒന്നും അറിയില്ല. കമലത്തിന്റെ ഇഷ്ടം പോലെ തന്നെ ആവട്ടെ.

കമലം:—വേണുവിന്ന ഇഷ്ടക്കേടില്ലെങ്കിൽ വേണു ഇവിടെത്തന്നെ കിടക്കുന്നതാണു എനിക്ക സന്തോഷം. കാലിലെ വ്രണം കൂടി നല്ലവണ്ണം ഉണങ്ങി വേണുവിന്റെ ദേഹം പൂൎവ്വസ്ഥിതി പ്രാപിക്കുന്നതുവരെ ഞാൻ തന്നെ ശുശ്രൂഷിച്ചെങ്കിലേ എനിക്ക കൃതാൎത്ഥത വരുള്ളു.

വേണു:—(ദീൎഘമായി നിശ്വസിച്ചു) എന്നാൽ അങ്ങിനെ തന്നെയാവട്ടെ.

ഇവർ ഇങ്ങിനെ സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതിനിടയിൽ ഇന്ദുലി പാൽക്കഞ്ഞി കൊണ്ടുവന്നു. കമലം തന്നെ സഹായിപ്പാൻ ഭവിച്ചുവെങ്കിലും, വേണ്ടെന്നുപറഞ്ഞു വേണു തന്നത്താൻ കൈകുത്തി മെല്ലെ എഴുന്നേററു കിടക്കയിൽ തന്നെ ഇരുന്നു. കഞ്ഞി ഒരു കോപ്പയിൽ പകൎന്നു കമലം വേണുവിന്നു കുടിപ്പാൻ കൊടുത്തു. സൌഹാൎദ്ദമന്ദസ്മിതപുരസ്സരം തന്റെ കരപങ്കജംകൊണ്ടു കമലം നൽകിയ പാനീയം വേണുവിന്നു പീയൂഷമായിത്തോന്നുകയും, നമ്മുടെ യുവാവു അതു യഥേഷ്ടം കഴിച്ചു സംതൃപ്തനാവുകയും ചെയ്തു.

# പതിനാറാം അദ്ധ്യായം.

### പ്രണയകാഠിന്യം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭാഷണം കഴിഞ്ഞതിന്നു ശേഷം പത്തുപതിനഞ്ചു ദിവസംകൊണ്ടു്, വേണു

ഗോപാലന്റെ വ്രണത്തിന്റെ കാഠിന്യം ക്രമേണ കുറഞ്ഞു വരുവാൻ തുടങ്ങി. ഈ മുറിയിൽ പതിവായി മരുന്നുവെച്ചു കെട്ടിവരാറുള്ളത് കമലം തന്നെയാണ്. മുറി നല്ലവണ്ണം ഉണങ്ങുന്നതിന്നു മുമ്പു സഞ്ചരിക്കരുതെന്നു കമലം വേണുവിനോടു പറയാറുണ്ടെങ്കിലും, അതു കൂട്ടാക്കാതെ, നടക്കാനുള്ള അതിയായ ആസക്തി നിമിത്തം, നമ്മുടെ യുവാവു ബങ്കളാവിന്റെ കോലായയിലും മുററത്തും പലപ്പോഴും സഞ്ചരിപ്പാൻ തുടങ്ങി. ഇതു കണ്ടു കമലം സന്തോഷിക്കാതിരുന്നതുമില്ല. വേണുവിന്റെ ദേഹത്തിൽ യഥേഷ്ടം രക്തസഞ്ചാരം തുടങ്ങിയപ്പോൾ ആഹാരങ്ങളിൽ രുചിയും തോന്നിത്തുടങ്ങി. ഒന്നൊന്നരമാസമായി പുറത്തിറങ്ങി കാററും വെയിലും കൊണ്ടു സഞ്ചരിക്കാതിരുന്നതുകൊണ്ടും, മേദസ്സുണ്ടാക്കുന്നവയായ പോഷകദ്രവ്യങ്ങൾ ഔഷധരൂപേണ പരിശീലിച്ചു വന്നിരുന്നതുകൊണ്ടും, വേണുവിന്റെ ദേഹം പൂർവ്വസ്ഥിതിയിൽ വെച്ചു അല്പം സ്ഥൂലിച്ചു ചമയുകയും ശരീരമാസകലം അതിരമണീയമായൊരു ഒളിവു വ്യാപിക്കയും ചെയ്തു. കിടപ്പിലായിരുന്നതു കൊണ്ടു അധികമായി വളൎന്നു കാടുപിടിച്ചപോലെ നിന്നിരുന്ന കുടുമ വീണ്ടും പാശ്ചാത്യസമ്പ്രദായത്തിൽ വെട്ടിക്കളഞ്ഞു അൎദ്ധക്ഷൌരം ചെയ്തു മുഖത്തുള്ള ശ്മശ്രുപാളിയും നീക്കംചെയ്തു കഴിഞ്ഞപ്പോൾ, വേണുവിന്റെ തങ്കവൎണ്ണത്തോടുകൂടിയ മുഖത്ത് പ്രത്യേകമായൊരു സൌന്ദൎയ്യം വിലസുകയും, വിരൽകൊണ്ടു മിടിച്ചാൽ ചോര തെറിക്കുമോ എന്നു തോന്നത്തക്കവണ്ണം ഗണ്ഡമണ്ഡലങ്ങൾ രക്തവൎണ്ണങ്ങളായി വിളങ്ങുകയും ചെയ്തു. താൻ ശിശുവായിരിക്കുമ്പോൾ തന്റെ അമ്മയച്ഛന്മാരുടേയും, കൌതുകം കൊണ്ടു തന്നെ എടുത്തു താലോലിച്ചിരുന്ന മററു ജനങ്ങളുടേയും ചുംബനങ്ങൾ മാത്രം ഏററിട്ടുള്ളതല്ലാതെ, ഇതുവരെ യായൊരു തരുണിയാലും അപവിത്രമാക്കപ്പെടാത്ത, കീൎത്തിമാനായ നമ്മുടെ കഥാനായകന്റെ അധരോഷ്ഠങ്ങൾ രക്തദ്രുമ്യിഷ്ടശോഭാവഹങ്ങളായിത്തീ

രുകയും, ആ കോമളമുഖത്തിന്ന് അവ പ്രത്യേകമായൊരു രമ്യത യെച്ചേൎക്കുകയും ചെയ്തു. മുഖത്തിൻെറ ജീവൻ മുഴുവനും കിട ക്കുന്നതു കണ്ണുകളിലാണല്ലൊ. വേണുവിൻെറ നേത്രദ്വന്ദ്വങ്ങ ൾ തൻെറ മുഖത്തോടിണങ്ങി, ഹൃദയത്തിന്റെ സ്വാഭാവികങ്ങളാ യ സൽഗുണഗണങ്ങളുടെയും അഗാധമായും വിശാലമായുമുള്ള ബു ദ്ധിചാതുൎയ്യത്തിൻേറയും സുവ്യക്തലക്ഷണങ്ങളായി വിളങ്ങുകയും ചെയ്തു. മിനുസമായും വിശാലമായുമുള്ള ഫാലദേശത്തിൻെറ ശോഭാമാധുൎയ്യത്തെ സൂക്ഷിക്കുന്നതിന്നു, അളിനിരകളെപ്പോലെ വിലസുന്ന ശ്മശ്രുപാളികൾ, മൂന്നുഭാഗങ്ങളിൽ മാത്രം കാത്തുനി ന്നാൽ പോരെന്നു കരുതി, നാലാമത്തെ ഭാഗത്തും പടൎന്നു നിര ന്നു നില്ക്കുകയോ എന്നു തോന്നുമാറു, വില്ലുപോലെ വളഞ്ഞിട തൂൎന്നുനില്ക്കുന്ന പുരികക്കൊടികളുടെ മനോഹരതയും ഒന്നു വേ റെതന്നെയായിരുന്നു. ദേഹത്തിൻെറ വളൎച്ച കണ്ടാൽ യഥാ ൎത്ഥത്തിലധികം വയസ്സു മിക്കവരും മതിച്ചുവെന്നുവരാം. ദീൎഘ കായനായ യുവാവിൻെറ മുഖത്തു വിലസിയിരുന്ന രസം പ്രശാ ന്തഗംഭീരവുമായിരുന്നു. വേണുവിൻെറ മുഖം കണ്ടാൽ ഏതെ ങ്കിലും ഒന്നു പോരെന്നോ ഏറിയെന്നോ സകലരെയും കുററം പറയുന്ന ഒരു തരം പെൺകിടാങ്ങൾ കൂടി അഭിപ്രായപ്പെടുക യില്ലെന്നു മാത്രമല്ല അവർ തലകുലുക്കി കൊണ്ടാടുകയും ചെയ്യും. എന്തിനേറെപ്പറയുന്നു? സൌശീല്യത്തിന്നും സൌന്ദൎയ്യത്തിന്നും ഒരുപോലെ ഒരുത്തമനിലയനമായ് ഭവിച്ച നമ്മുടെ കഥാനാ യകൻെറ കളേബരം സൎവ്വജനങ്ങൾക്കും നയനാമൃതമായിത്ത ന്നെ വിളങ്ങി.

ഒരു യുവാവിൻെറ ആകപ്പാടെയുള്ളൊരു സമ്പ്രദായം സൂ ക്ഷിച്ചു നോക്കിയാൽ ആയാൾ ഒരു കാമുകനോ അല്ലയോ എ ന്നു ഏറക്കുറെ നമുക്കു പറവാൻ സാധിക്കുന്നതാണ്. വേണു വിൻെറ നയനങ്ങളിൽ ഒരു ശൃംഗാരരസവും ഈയ്യിടെയായി ഇ ടകലൎന്നു പ്രകാശിച്ചു കാണ്മാൻ തുടങ്ങി. ഈ സംശയത്തിനെ

പ്രബലപ്പെടുത്തുന്നതിന്നു വേറെ ചില സംഗതികളുമുണ്ടായിരു ന്നു. കണ്ണാടിയുടെ മുമ്പിൽ അധികസമയം ചിലവഴിക്കുക വേ ണുവിൻെറ സ്വഭാവമായിരുന്നില്ല. എന്നാൽ, രോഗത്തിൽ നി ന്നൊഴുന്നേററശേഷം, വേണു മുടിയെ പാകംപോലെ ചീകിപ്പകു ത്തു നേരെയാക്കിവെപ്പാൻ തുടങ്ങി. ഇതു കുറെ പരിശ്രമിച്ചു ചെയ്തിരുന്നുവെങ്കിലും, താൻ അതിൽ അത്ര ശ്രദ്ധ ചെലുത്തീട്ടു ണ്ടെന്നു കാണികൾ ധരിക്കാതിരിപ്പാൻ വേണ്ടി, ശിരസ്സിൻെറ മുൻഭാഗത്തുള്ള ഒന്നോ രണ്ടോ ഇഴകളെ സുന്ദരമായ ഫാലരം ഗത്തിൽ പറന്നു കളിപ്പാനും വേണുഗോപാലൻ അനുവദിച്ചി രുന്നു. ഇതിന്നും പുറമെ, വസ്ത്രധാരണത്തിലും പതിവില്ലാത്ത നിഷ്കൃഷ്ട വേണു കാണിപ്പാൻ തുടങ്ങി. മുണ്ടു, കുപ്പായം മുത ലായവ അതിനിർമ്മലമായിരുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെടാ തെ, അവ ചുളുക്കുകളില്ലാത്തവയായിരിക്കേണമെന്നു കൂടി നമ്മു ടെ യുവാവു ഇച്ഛിച്ചു തുടങ്ങി. സംഗതിവശാൽ നേരിട്ട സ്വഭാ വവ്യത്യാസം നിമിത്തവും, കുറെക്കാലമായി കിടപ്പിലായിരുന്നതു കൊണ്ടും, കാലിലെ വ്രണം ഉണങ്ങി വരുവാൻ തുടങ്ങിയെങ്കി ലും, വ്യായാമം വേണമെന്നു പണ്ടത്തെപ്പോലെ തോന്നിയില്ലെ ന്നു മാത്രമല്ല, കമലത്തിൻെറ ബങ്കളാവിൻ മുകളിലുള്ള തളത്തി ൽ ഒരു ചാരുകസേരയിൽ വെറുതേ മലൎന്നു കിടന്നു ഓരോന്നാ ലോചിച്ചുകൊണ്ടിരുന്നു സമയം കളവാനാണ് വേണുഗോപാ ലൻ അധികമായി ഇച്ഛിച്ചു തുടങ്ങിയത്. ദേഹത്തിന്നു നല്ലവ ണ്ണം മിടുക്കുവന്നു ചേരാത്തതുകൊണ്ടാണു ഇങ്ങിനെ ചെയ്യുന്ന തെന്നു കാണികളും വിചാരിച്ചു. ഇങ്ങിനെ ഇരുന്നിരുന്നു വേ ണു സ്വല്പം അലസനായി ഭവിച്ചു, പ്രായേണ യുവാക്കന്മാരെ ബാധിക്കാറുള്ള ഒരു വൈമനസ്യം താൻ അറിയാതെ തന്നെ വേണുവിനേയും ബാധിച്ചു. വൈമനസ്യത്തിൽ നിന്നു അലസ തയുണ്ടായതോ, അതല്ല, നേരെ മറിച്ചോ എന്നു പറവാൻ പ്ര യാസമാണ്. മനസ്സും ശരീരവും തമ്മിലുള്ള ബന്ധം സാധാര

ണ. മനസ്സും ശരീരവും തമ്മിലുള്ള ബന്ധം മാനുഷബുദ്ധിക്കു ഗോചരമല്ലല്ലൊ. മനസ്സിനെ ബാധിക്കുന്ന വിചാരം ശരീരത്തെയും ബാധിക്കുന്നു. ശരീരം ക്ഷീണിക്കുമ്പോൾ മനോബലവും കുറയുന്നു. ഇങ്ങിനെ പരസ്പരബന്ധത്തോടുകൂടിയാണല്ലൊ മനസ്സും ശരീരവും ഇരിക്കുന്നത്. ഈ ഏകസംഗതിയിലാണ് ലോകതത്വം മുഴുവൻ കിടക്കുന്നത്. ഇതുകൊണ്ടാണ് ലോകം നിലനില്ക്കുന്നതും. ഇതുതന്നെയാണ് മായയും.......................

വേണു ഗോപാലൻെറ ബ്രഹ്മചാരീവ്രതം മേൽപറഞ്ഞ വൈമനസ്യത്തിന്നാധീനമായി. തൻെറ മനോഭിത്തിയിൽ ഒരു ചിത്രം വരക്കാനുള്ള താല്പര്യം വേണുവിനുതോന്നി. അത് തനിക്ക് അതികൌതുകമായിതോന്നിയ ഒരു രൂപത്തിൻേറതുതന്നെയാണ്. ഈ ചിത്രലേഖകനകൃത്യത്തിൽ യുവാവിന്നു ആസക്തി കൂടിത്തുടങ്ങി. ചിത്രം മുഴുവനാക്കി. അതിനെ നോക്കി, നോക്കി രസിച്ചു. രസിച്ച്, രസിച്ച് അതിൽ ലയിച്ചു. വേണു ഏകാഗ്രചിത്തനായി !. എന്തിനേറപ്പറയുന്നു ? വിഷമരോഗാതുരയായികിടന്നിരുന്ന തന്നെ വാത്സല്യപുരസ്സരം ശുശ്രൂഷിച്ചു സൌഭാഗ്യവതിയായ തരുണിയെത്തന്നെ വിധിബലാൽ നമ്മുടെ യുവാവ് കാമിച്ചുതുടങ്ങി.

ദൈവേച്ഛയാസംഭവിക്കുന്ന സംഗതികൾക്കു നമുക്ക് ബോദ്ധ്യമാവുന്ന വെളിവായ കാരണങ്ങൾ കാണ്മാൻ പ്രയാസമാണ്. എങ്കിലും, വേണു ഗോപാലൻെറ സ്വഭാവവ്യത്യാസത്തിന്നു ഒരു ഹേതുവില്ലാതേയും ഇരുന്നില്ല. ഒരുദിവസം രാത്രി ഗുരുത്വമേറിയ പദാൎത്ഥങ്ങൾ ഭക്ഷിച്ച്, കമലവുമായി അല്പനേരം സംസാരിച്ചിരുന്നശേഷം, ധാരാളം പാലും കുടിച്ച് തരുണനായ വേണു ഗോപാലൻ മെത്തയിൽചെന്നു ശയിച്ചു. യുവാവിന്നു ഗാഢനിദ്രയുണ്ടായില്ല. കുറെ കിടന്നുഴച്ചതിന്നുശേഷം ഒരു മയക്കത്തിൽപെട്ടു. ഒരു സ്വപ്നം കാണ്മാൻ തുടങ്ങി. മുദസ്മിതമുഖിയായി

കമലം തൻെറ ശയ്യയിൽവന്നിരുന്നു. "കാലിൽ മരുന്നുവെച്ചു കെട്ടണ്ടേ ?" എന്ന് മധുരമായി അവൾ പറഞ്ഞു്, മുത്തുപോലെ വിളങ്ങുന്ന ദന്തനിരയെ പ്രകാശിപ്പിച്ചുകൊണ്ടു്, മനോഹരമായൊരു പുഞ്ചിരിതൂകി, കോമളകര പല്ലവംകൊണ്ടു് തൻെറ ദേഹത്തിലൊന്നു തഴുകി. വികാരവശഗനായ യുവാവു് പെട്ടെന്നു് മെത്തയിൽ എഴുന്നേററിരുന്ന് ആ ലാവണ്യവതിയെത്തടവാൻ ശ്രമിച്ചു. നിദ്രയോടുകൂടെ അവളും മറഞ്ഞു. അന്നുതൊട്ടു്, വേണു അവളെ ചിന്തിച്ചു് ക്ലേശിപ്പാനും തുടങ്ങി.

തരുണനായ വേണുഗോപാലൻ ഈവിധമായ ചാഞ്ചല്യത്തിനു പാത്രീഭവിച്ചതിൽ ആശ്ചര്യപ്പെടാനില്ല. കമലത്തിൻെറ ഇപ്പോഴത്തെ പ്രായവും അനാസ്വാദിതവും അലൂനവുമായ അംഗസൌഷ്ഠവവും, രാഗവിരക്തന്മാരെപ്പോലും കാമഭരിതരാക്കിച്ചമക്കത്തക്കവിധമാണ്. കോമളങ്ങളായ അവയവങ്ങൾ അതാതിനനുരൂപമായ വളച്ച്യുടെ പരിപൂത്തി പ്രാപിക്കാറായിക്കഴിഞ്ഞു. കമലത്തിനെ ഇപ്പോൾകണ്ടാൽ വിവാഹത്തിനുള്ള കാലം അതിക്രമിച്ചിരിക്കുന്നുവെന്നുകൂടി ചിലർ അഭിപ്രായപ്പെട്ടേക്കാം. ഈ യുവതി ദൂരദൃഷ്ടിക്കും സമീപദൃഷ്ടിക്കും ഒരുപോലെ കൌതുകവതിയാണ്. കമലം വരുന്നതു ദൂരത്തുനിന്നുകണ്ടാൽ, ചരിക്കുന്നൊരു കാന്തിപൂരമാണെന്നുതന്നേ തോന്നും. വേണുഗോപാലൻെറ രോഗം ഭേദപ്പെട്ടുതുടങ്ങിയതോടുകൂടി കമലത്തിൻെറ ആധിയും തീൎന്നുതുടങ്ങി. നേരാംവണ്ണം ഊണും ഉറക്കവുമില്ലാതെ മെലിഞ്ഞു പരവശമായിരുന്ന അവളുടെ ദേഹം അല്പദിവസങ്ങൾകൊണ്ടു് നല്ലവണ്ണം തെളിഞ്ഞുവിളങ്ങി. മനസ്സന്തോഷമാണല്ലൊ ദേഹത്തിൻെറ കളച്ചുക ദിവ്യമായ ഔഷധം. കമലത്തിൻെറ നിൎമ്മലശരീരത്തിൽ താരുണ്യത്തികവിന്നു തുല്യമായി ആരോഗ്യവും പ്രകാശിച്ചുതുടങ്ങി. ദേഹം എത്ര നന്നായാലും തടിക്കാത്ത കൂട്ടത്തിലാണ് കമലം. അവൾ 'ലതാംഗി'തന്നെയാണ്. കമലത്തിൻെറ മുഖവും മുടിയും പൊക്കവും

തമ്മിലിണങ്ങിയ ഭംഗികാണേണ്ടതു അവൾ മുക്തകേശത്തോടു കൂടി നില്ക്കുമ്പോഴാണ്.

"അധരം മാത്രമോ, നയനം മാത്രമോ നോക്കിയല്ല ഒരു സ്ത്രീക്കു സൌന്ദൎയ്യമുണ്ടെന്നു നാം അഭിമാനിക്കുന്നത്. സൎവ്വാംഗങ്ങളുടേയും പരസ്പരയോഗ്യതയിൽ നിന്നുണ്ടാവുന്ന കൌതുകംകൊണ്ടാണ്" എന്നു ആംഗ്ലേയ കവിവൎയ്യനായ പോപ്പ് പറയുന്നതു ശരിയാണെന്നു നമ്മുടെ അനുഭവംകൊണ്ടു നമുക്കു തെളിയുന്നുണ്ടല്ലൊ. കമലത്തിന്റെ നീണ്ടിരുണ്ടുചുരുണ്ടവാർകുന്തലും, അളിനിരകൾപോലെ വിലസുന്ന അളകങ്ങളും, പഞ്ചമിച്ചന്ദ്രനുതുല്യമായ ഫാലദേശവും, വില്ലുപോലെ വളഞ്ഞിടതൂൎന്നുനില്ക്കുന്ന പുരികക്കൊടികളും, കരിങ്കുവലയനയനങ്ങളും, പ്രത്യേകരമ്യാകൃതിയോടുകൂടിയ നാസാപുടവും, അലങ്കാരഭ്രമത്താൽ തുളക്കപ്പെടാത്ത അതിന്റെ നിസൎഗ്ഗനിൎമ്മലകാന്തിയും, സിന്ദൂരപാടലങ്ങളായ ചുണ്ടുകളും, പുതുനിലാവൊത്ത മനോഹരമൃദുസ്മിതവും, നമ്മുടെ രാജ്യക്കാരിൽ അപൂൎവ്വമായി കാണുന്നതും, പനീർപുഷ്പംപോലെ വിലസുന്നതും, കണ്ണുകളിൽ നക്ഷത്രങ്ങൾപോലെ മിന്നുന്ന വൈരക്കല്ലിന്റെ കാന്തി പ്രതിഫലിച്ചുവിളങ്ങുന്നതുമായ കവിൾത്തടങ്ങളും മററും അവളുടെ മുഖത്തിന്റെ ഭാഷക്കു ഒത്തവതന്നെയായിരുന്നു.

ഇപ്രകാരം മനോഹരവുമായ മുഖവും, ചെമ്പകപ്പൂവിന്റെ ശോഭമാധുൎയ്യത്തെ ജയിക്കുന്ന അവയവകാന്തിയും താമരപ്പൂക്കൾപോലെ മൃദുവായ കരപാദയുഗങ്ങളും, താരുണ്യത്തള്ളലേന്തിവിളങ്ങുന്ന മാറിടവും, കുടുകിയ കടിതടവും, രമ്യമായ നിതംബപ്രദേശവും, മററും കണ്ടു, ഇവളുടെ സൌഭാഗ്യം ആലോചനം ചെയ്തു സുഖിക്കുന്നതാണ് വിശേഷമെന്നു ശ്രീരാമപുരത്തുള്ള കവികളിൽ ചിലർ രസികത്വം പറഞ്ഞിരുന്നു.

കമലത്തിന്റെ സൌന്ദൎയ്യംകണ്ടു ഭ്രാന്തുപിടിച്ച വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കർ അവളുടെ ലാവണ്യാതിശയത്തെക്കുറിച്ചു

താഴെപറയുംപ്രകാരമായിരുന്നു തന്റെ ഉററസ്നേഹിതന്മാരായ ചില സഹപാഠികളോടു പറഞ്ഞിരുന്നത്.

"മനോഹരയായും, സുരനഗരസമാനയായും, നവീനനാഗരികപരമകാഷ്ഠയുടെ പതാകയായും വിളങ്ങുന്ന പാരിസ്സ് (Paris) പത്തനത്തിന്റെ വക്ഷസ്സിൽ ചിരകാലവാസം ചെയ്തു ഒരാൾ പൊടുന്നനവേ ആഫ്രിക്കയിലുള്ളൊരു നീഗ്രൊ (Negro) കുഗ്രാമത്തിന്റെ കുത്സിതമായൊരു കോണിലെത്തിയപോലെയും, നന്ദനോദ്യാനത്തിൽനിന്നു ഒരാൾ പെട്ടന്നു ഭൂമിയിലുള്ളൊരു ശ്മശാനത്തിലിറങ്ങിയപോലെയും, ആണ് അവളിൽനിന്നു കണ്ണെടുത്തു ഉടനെ മറെറാരുവളെ നോക്കിയാൽ എനിക്കു തോന്നുന്നതു."

ചുരുക്കിപ്പറയുന്നതായാൽ, കമലത്തിന്റെ സൌന്ദൎയ്യംനിമിത്തം ശ്രീരാമപുരം കേരളത്തിലെങ്ങും കേളികേട്ടിരുന്നു.

നിത്യം കാലത്തുകുളിയും വൈകുന്നേരത്തു മേൽകഴുകലും, ശുഭ്രവസ്ത്രധാരണവും, രണ്ടുനേരവും ഈശ്വരാരാധ്യയനവും കമലത്തിന്നു പതിവാണ്. വൈരക്കമ്മലുകളും, ചുകപ്പുകല്ലുകൾകൊണ്ടുള്ള പതക്കംതൂങ്ങുന്ന ചെറിയൊരു കണ്ഠാഭരണവും, പച്ചക്കല്ലുവെച്ചു ചതുക്കിയ നന്നത്ത സ്വൎണ്ണക്കാപ്പുകളും, മോതിരവിരലിൽ രണ്ടുരുട്ടു മോതിരങ്ങളും, ചെറുവിരലിൽ ഗ്രഹപ്പിഴപോക്കുന്നതിന്നായി തന്റെ അമ്മ ഈയ്യിടെ ഉണ്ടാക്കിച്ചിട്ടുകൊടുത്തിട്ടുള്ള ഒരു നീലക്കല്ലുമോതിരവും ആണ് കമലം പതിവായി ധരിക്കാറുള്ള ആഭരണങ്ങൾ.

ചില സ്ത്രീകൾ സുന്ദരികളാണെങ്കിലും അവരുടെ സ്വരം കേട്ടാൽ നമ്മുടെ രുഗ്മിണിയമ്മയുടേതുപോലെ മയിലൊച്ചയായിരിക്കുന്നതുകൊണ്ടു അവർ സംഭാഷണത്തിങ്കൽ നമുക്കു സുഖം നൽകാത്തവരായിത്തീരാറുണ്ടു. കമലത്തിന്റെ വാണിയാക്കട്ടെ എത്രയും സുശ്രാവണമാണ്. ഒന്നു രണ്ടു വാക്കുകൾപറഞ്ഞു കമലം ഒന്നു മന്ദസ്മിതം ചെയ്താൽ അതിവിഷണ്ഡന്മാർപോലും ആനന്ദപരവശരാവും. ഇതുവരെ ഓടിച്ചാടി തിമിൎത്തുപ്രസരിപ്പോ

ടെ നടന്നിരുന്ന അവളുടെ സമ്പ്രദായത്തിന്നും ഇപ്പോൾ ഒരു മാററം സംഭവിച്ചുതുടങ്ങി. താൻ പ്രായംചെന്നൊരു പെൺകിടാവായിയെന്നും, ഇനിമേൽ പണ്ടത്തെപ്പോലെ മനസ്സിൽ അപ്പപ്പോൾ തോന്നുന്നതു പറയുകയും വെറികാണിക്കുകയും ഭംഗിയല്ലെന്നു കമലത്തിന്നുതോന്നാൻ തുടങ്ങിയതുകൊണ്ടായിരിക്കാം കമലത്തിൻെറ ഗമനത്തിന്നും ഭാവത്തിന്നും ഒരു മന്ദതയും അല്പം ഒരു ഗൌരവവും ഈയിടയായി കാണ്മാൻ തുടങ്ങിയത്.

കമലം ശ്ലാഘനീയങ്ങളായ ഗുണങ്ങൾക്കനുരൂപമായ നിലയനമായും ഭവിച്ചു. സത്യം, കൃത്യനിഷ്ഠ, ദീനാനുകമ്പ, എന്നീ ഗുണങ്ങളേക്കാൾ സൎവ്വദാകവിഞ്ഞുനിന്നിരുന്നത് അവളുടെ ഈശ്വരഭക്തിയും ഹൃദയനൈൎമ്മല്യവും, അന്തഃകരണാനുസരണവുമായിരുന്നു. ഏഷണികൂട്ടുന്നതിന്നോ, അന്യന്മാരെപ്പററി അവരുടെ പിറകിൽ ദൂഷ്യംപറയുന്നതിന്നോ, ആരോടും കട്വാക്കുകളുരക്കുന്നതിന്നോ കമലത്തിന്നറിഞ്ഞുകൂടാ. മററുള്ള സ്ത്രീപുരുഷന്മാരുടെ സൌന്ദൎയ്യത്തെക്കുറിച്ചു പ്രശംസിക്കുകയോ വൈരൂപ്യത്തെക്കുറിച്ചു നിന്ദിക്കുകയോ അവളുടെ സ്വഭാവത്തിൽ ചേൎന്നതല്ല. ഈ ഗുണങ്ങൾ സൌശീല്യവതിയായ തൻെറ മാതാവിൽനിന്നും തനിക്കു സിദ്ധിച്ചതാവാനും വഴിയുണ്ട്. മേൽപറഞ്ഞ ഗുണങ്ങൾ നിമിത്തം ജനങ്ങൾ പ്രായേണ കമലത്തിനെ സ്നേഹിച്ചുവന്നു. സ്വഭാവഗുണങ്ങൾക്കു പുറമെ സൌന്ദൎയ്യവും കൂടിയുള്ളോരാൾ താൻ പരിചയിക്കുന്ന ജനങ്ങളുടെ സ്നേഹത്തിന്ന് അനായാസേന പാത്രീഭവിക്കുമല്ലൊ. എങ്കിലും, മാധവിനേത്ത്യാർ, തങ്കം മുതലായ ചിലർ കമലത്തിൻെറ ചില പാശ്ചാത്യസമ്പ്രദായങ്ങൾ കണ്ടു് രസിക്കാതെ അവളെ പലപ്പോഴും നിന്ദിക്കാറുമുണ്ടായിരുന്നു. പഠിക്കുന്നതിന്നു മദിരാശിയിൽ ചെന്നു താമസിച്ചതും, രോഗാൎത്തനായിരുന്ന വേണുഗോപാലനെ നിരന്തരമായി ശുശ്രൂഷിച്ചിരുന്നതും, ഇപ്പോഴും ആ യുവാവിനോടുള്ള പെരുമാററവും മററും കമലത്തിൻെറ ദുൎഗ്ഗുണങ്ങളായി ഇവ

ർ കരുതുകയും, ജാനകിനേത്ത്യാരോട് "മകളുടെ പന്തി വല്ലാത്തതായിരിക്കുന്നു. തറവാട്ടിലേക്കെന്തെല്ലാം അവമാനം വലിച്ചിടുമോ എന്നറിഞ്ഞുകൂടാ" എന്നു മാധവിനേത്ത്യാർ ശഠിച്ചുപറകയും ചെയ്തിട്ടുണ്ട്. ഈ ആക്ഷേപം കമലം കേൾപ്പാനിടയായിട്ടുമുണ്ട്. അതിനെ അവൾ അത്ര വകവെച്ചതുമില്ല. വിദ്യാഭ്യാസംകൊണ്ടു മനോവികാസം ലഭിക്കാതെയും, ലോകപരിചയത്തിന്നിടവരാതെയും, ഊണും ഉറക്കവുമായി പിറന്ന ഗൃഹത്തിൻെറ മതിൽക്കകത്തിരുന്നു ജീവകാലം മുഴുവനും കഴിച്ചുകൂട്ടുവാൻ സംഗതിവരുന്ന നിർഭാഗ്യവതികൾക്ക്, ഇങ്ങിനെയുള്ള ദുരഭിപ്രായങ്ങളുണ്ടാവുന്നതിൽ ആശ്ചര്യപ്പെടാനില്ലെന്നു മാത്രം കമലം വിചാരിച്ചു. ഈ കൂട്ടരോടു ഗുണദോഷവിവേചനം ചെയ്യാനും അവൾ തുനിഞ്ഞില്ല. തൻെറ അഭിപ്രായം പോലെ നടക്കുന്നതിലാണ് കമലത്തിന്നു അധികം താല്പൎയ്യമെങ്കിലും, അന്യന്മാരുടെ അഭിപ്രായങ്ങളെ പുച്ഛിക്കുകയും നിന്ദിക്കുകയും ചെയ്യുന്നതിൽ അവൾക്കു അശേഷം വാസനയുണ്ടായിരുന്നില്ല. സൌമ്യശീലം, മൃദുഭാഷണം, ഹൃദയനൈൎമ്മല്യം മുതലായ ഗുണങ്ങളാൽ പ്രശോഭിതയായ കമലം, തന്നോടു പെരുമാറുവാനിടവന്നിരുന്ന സൎവ്വജനങ്ങളുടേയും കണ്ണിലുണ്ണിയായിത്തീരുകയും, അന്തഃകരണാനുസരണം നിമിത്തം നിയമേന വേരൂന്നിവന്ന ധൈൎയ്യം, സ്വാഭിമാനം, എന്നീഗുണങ്ങൾ പാശ്ചാത്യവിദ്യാഭ്യാസം മൂലം കരുത്തുപടൎന്നു വരുവാൻ തുടങ്ങുകയും, ലോകപരിചയം നിമിത്തം അവളുടെ ആശയങ്ങൾക്കും അഭിപ്രായങ്ങൾക്കും ജീവിതോദ്ദേശത്തിന്നും വിപുലമായ വിശാലതയും സ്ഥിരതയും വന്നുചേരുകയും ചെയ്തു.

.................................................................................................

.................................................................................................

"എന്ത്! ഒരക്ഷരം പാടില്ല. അച്ഛൻെറ മുഖത്തു കരിതേക്കുകയോ? കേശുവിൻെറയും അമ്മയുടേയും (ജാനകിനേത്ത്യാ

രെ 'അമ്മ' എന്നാണ് വേണു വിളിച്ചുവന്നത്) മുഖത്തെങ്ങി നെയാണ് പിന്നെ നോക്കുക? അവൾ അതിന്നനുസരിച്ചാൽ പോലും എനിക്കതു ചെയ്വാൻ പാടുണ്ടോ? ജാതി ഒന്നല്ലല്ലൊ, ഞാൻ എന്തു ചെയ്യട്ടെ!," എന്നു വിഷാദപൂർവ്വം തന്നത്താൻപറഞ്ഞു്, പ്രേമാധിക്യം കൊണ്ടു പരവശനായ വേണുഗോപാലൻ ചാരുകസേരയിൽ കാലും നീട്ടിക്കിടന്നു് തുടരെത്തുടരെ ദീർഘശ്വാസം വിട്ടു.

"എന്നെക്കാൾ എത്രയോ യോഗ്യനും കുബേരനുമായ ഒരാൾ വന്നു ചേരാൻ തക്ക സകലയോഗ്യതയും അവൾക്കുണ്ടു. ഞാൻ പഠിക്കുന്നൊരു കുട്ടി. അവൾ നല്ല പെൺകിടാവായിക്കഴിഞ്ഞു. എന്നെ സ്വീകരിക്കുമോ? വിഡ്ഢിത്തം! ദീനം പിടിച്ചു ചാവാൻ തുടങ്ങിയപ്പോൾ ബുദ്ധിമുട്ടി കഷ്ടപ്പെട്ടു് അമ്മയും മക്കളും എന്നെ നോക്കിയതിന്നു നല്ല പ്രതിഫലം!," എന്നുംവിചാരിച്ചു നമ്മുടെ യുവാവു് വളരെ വ്യസനിച്ചു.

മൃദുലവും നിർമ്മലവുമായ ഹൃദയത്തെയാണ് പ്രണയം അധികമായി പീഡിപ്പിക്കുക. അതു ആ ഹൃദയത്തേയും അതിന്റെ വസതിയായ ദേഹത്തേവും ദുസ്സഹമായി പീഡിപ്പിക്കും ഈ പിശാചു് ദേഹത്തിലുള്ള രക്തവും കുടിക്കും!

കാലിലെ വ്രണം ഉണങ്ങിക്കൊണ്ടുവരുന്തോറും വേണുഗോപാലന്റെ ദേഹം ക്രമേണ ശോഷിച്ചുവശായിത്തുടങ്ങി. ദേഹം ദിനംപ്രതി ചടച്ചുവരുന്നതുകണ്ടു് കമലം അന്ധാളിച്ചു. തനിക്കു നേരാംവണ്ണം ഉറക്കമില്ലെന്നും ആഹാരത്തിൽ രുചി തോന്നുന്നില്ലെന്നും യുവാവു പിറുപിറുത്തു. ഉറക്കമുണ്ടാക്കുന്നതിന്നും രുചി കൂട്ടുന്നതിന്നുമുള്ള ദിവ്യൌഷധങ്ങൾ കമലം കൊണ്ടുവരുത്തിച്ചു വേണുവിന്റെ അകത്താക്കി. എന്തു ചെയ്തിട്ടും ദേഹം മെലിഞ്ഞു മെലിഞ്ഞു വരുന്നതല്ലാതെ നന്നാവുന്നതേ ഇല്ല. കാലുക്കു വ്രണം ഉണങ്ങിയെന്നു തോന്നുന്നുണ്ടെങ്കിലും, ഉള്ളിൽ പഴുപ്പു കടന്നിരിക്കുമോ എന്നു ശങ്കിച്ചു് കമലം വല്ലാതെ ഭയപ്പെട്ടു.

"സകല രോഗവിനാശനം ചെയ്യുന്ന അമൃതോപമമായ ഔഷധം തന്റെ കയ്യിൽ ഇരുന്നിട്ടും ഈ സൌഹാർദ്ദവതി അന്യന്മാരുടെ ഔഷധങ്ങൾ വാങ്ങി അനാവശ്യമായി ബുദ്ധിമുട്ടി എന്നെ ശുശ്രൂഷിക്കുന്നുവല്ലോ!" എന്നു വേണുവും മനസ്സിൽ വിചാരിച്ചു. തന്റെ മനസ്സിലുള്ള ആധി താൻ അവളെ ഗ്രഹിപ്പിച്ചതുമില്ല.

കമലത്തിനെ നോക്കുംതോറും വേണുവിന്നു അവളിൽ പ്രേമം വൎദ്ധിച്ചുവരാൻ തുടങ്ങി. ഏവരേയും മയക്കത്തക്ക സൌഭാഗ്യസൽഗ്ഗുണവതിയാണല്ലൊ ആ തരുണി. തന്റെ ഇംഗിതത്തിന്നു പ്രതിബന്ധങ്ങളായ സംഗതികൾ ആലോചിക്കുന്തോറും യുവാവിന്റെ മോഹത്തിന്നു ശക്തി കൂടിയതേ ഉള്ളു. എപ്പോഴും ഒരു മനോരാജ്യത്തിൽ തന്നെ കിടപ്പായി. "എന്തു പ്രണയം? ഏതു പ്രണയം? വേണ്ടാത്തതിനെപ്പററി വിചാരിച്ചു ക്ലേശിച്ചു സമയം കളയുകയാണ്. ആളു ചീത്തയാവാൻ ഇതിലും കെട്ടത് മറെറാന്നുമില്ല. വിദ്യാൎത്ഥികൾക്കു രസം തോന്നേണ്ടത് പുസ്തകവായന, പ്രസംഗം, വ്യായാമം, മത്സരക്കളി എന്നിവയിലാണ്. കൊള്ളരുതാത്തവർ! പൌരുഷമില്ലാത്തവർ! സ്ത്രീജിതന്മാർ!" എന്നും മററും പറഞ്ഞു, തന്റെ സഹപാഠികൾ അനുരാഗപാരവശ്യത്തിൽ പെട്ടു ദീൎഘശ്വാസം വിടുമ്പോൾ, താൻ അവരെ പരിഹസിച്ചതിന്നുള്ള ശിക്ഷ വേണു ഇപ്പോൾ അനുഭവിക്കാറായി. പൊന്തുവാൻ സമ്മതിക്കാതെ അടക്കിവെച്ചോതുക്കുവാൻ വേണു ചെയ്ത പരിശ്രമത്തെ നിഷ്ഫലമാക്കി ആ പ്രണയപ്പിശാചു, പ്രദോഷസമയത്ത് ശങ്കരപാദമൎദ്ദനത്തിൽ നിന്നും വിമുക്തനായ അപസ്മാരദേവതയെപ്പോലെ വിവേകശീലനായ ആ യുവാവിന്റെ നിയന്ത്രണശക്തിയെ തട്ടിമറിച്ച് തന്റെ ദേഹാത്മാക്കളെ ബാധിപ്പാൻ തുനിഞ്ഞു. ബ്രഹ്മചൎയ്യമാകുന്ന കോട്ടയിൽ വിവേകമാകുന്ന ആയുധത്തോടുകൂടി ഇതുവരെ അതിധീരനായി സ്ഥിതി ചെയ്ത വേണുഗോപാലൻ

ഇപ്പോൾ ഒരബലയുടെ ലാവണ്യശൃംഖലയാൽ കെട്ടപ്പെട്ടൊരു തടവുകാരനായ് ഭവിച്ചു!

"കഷ്ടം! ഞാൻ ഇങ്ങിനെയായല്ലൊ! സഹിപ്പാൻ സാധിച്ച കാലിലെ വേദനയെ മാററി സഹിപ്പാൻ വയ്യാത്ത വേദന എന്റെ ഹൃദയത്തിന്നുണ്ടാക്കിത്തീൎക്കുന്ന ഈ തരുണിയുടെ ശുശ്രൂഷ മഹാകഠിനം തന്നെ. കാലിലെ ഒരു മുറി കൂടിക്കൂടി വരുന്തോറും സൎവ്വാംഗങ്ങളും ചേതസ്സും മുറിഞ്ഞു വേറിട്ടു വരുന്നതു ഇവൾ അറിയുന്നില്ലല്ലൊ. എന്റെ നോട്ടത്തിന്റെ അൎത്ഥം ഇവൾ ഗ്രഹിക്കുന്നില്ലല്ലൊ!:" എന്നു, കമലം കാലിൽ മരുന്നുവെച്ചു കെട്ടുമ്പോൾ, വേണു വിചാരിച്ചു തുടങ്ങി.

"ഹേ! നന്ദികെട്ട മൂഢ! വാത്സല്യപൂൎവ്വം നിന്റെ ജീവരക്ഷ ചെയ്തതിന്നു ഈ ദുൎവ്വിചാരമാണോ ആ സൌഹാൎദ്ദവതിക്കു പ്രതിഫലമായി നീ നൽകുന്നതു? മത്തഗജത്തെപ്പോലെ ആ കന്യകയുടെ കീൎത്തിലതയെ ഉന്മൂലനാശം ചെയ്വാൻ നീ ഒരുമ്പെട്ടുവല്ലൊ! നീ ഏററവും കൃതഘ്നൻ! ഏററവും നികൃഷ്ടൻ! നീ ഇങ്ങിനെ തന്നെ ഉടലെരിഞ്ഞു മനസ്സുരുകിച്ചാവു! ചാവു! അതാണു ഉത്തമം. അതാണു വിശ്വാസഘാതകമായ ഈ ദുൎവ്വിചാരത്തിന്നു തക്ക പ്രതിക്രിയ; അതുതന്നെയാണു തക്ക ശിക്ഷ, എന്നും, അതേസമയത്തു തന്നെ സാധുവായ യുവാവു തന്നത്താൻ കുററപ്പെടുത്തുകയും, തന്നെത്താൻ വെറുക്കുകയും, മനഃപൂൎവ്വം തന്നത്താൻ ശപിക്കുകയും ചെയ്വാൻ തുടങ്ങി.

"പുറത്തുമകനുള്ളിലും മമ ശരീരധാതുക്കളിൽ, പുരട്ടമമൃതെന്നപോൽ" പരമാനന്ദപ്രദമായ ഇവളുടെ കരപല്ലവസ്പൎശനസുഖം അനുഭവിച്ചുകൊണ്ടു ഇങ്ങിനെ തന്നെ ചരമഗതിയണയുന്നതായാൽ ഞാൻ എത്ര ഭാഗ്യവാനായിത്തീരുന്നതാണ്?......"

കഷ്ടം! എന്തു ഭ്രാന്താണ് പറയുന്നത്? കാളകൂടവിഷം അമൃതാണെന്നു ഭ്രാന്തന്മാൎക്കല്ലാതെ മററാൎക്കെങ്കിലും തോന്നുമോ? ഈ വിഷം ഇറക്കുന്നതിന്നു ഇവൾക്കല്ലാതെ മററാൎക്കും സാധിക്കയു

മില്ലല്ലൊ; ഞാൻ എന്തു ചെയ്യട്ടെ? ഇവൾ തന്നെയാണ് കാള സപ്പം. ദംശനം ചെയ്തു വിഷം അകത്താക്കി 'ചക്രശ്വാസം ചുററിച്ച്' കൊല്ലുവാനാണോ കാലൻെറ കയ്യിൽനിന്നും എന്നെ ഇവൾ തട്ടിപ്പറിച്ചത്?......കഷ്ടം! ഞാൻ ആരാണ്? എനിക്ക എന്തു യോഗ്യതയുണ്ട്? ഞാൻ കേവലം നിസ്സാരനായൊരു വിദ്യാൎത്ഥി. ഇക്കാലത്തു ബി. ഏ. ബി. എൽ. പാസ്സായിട്ടുള്ള പ്രഭുക്കന്മാർ എത്രയോ ആളുകളുണ്ട. അവൾക്കും എന്നേക്കാൾ എത്രയോ അധികം അവസ്ഥയും പ്രഭുത്വവുമുണ്ട്. അവളുടെ പേരിൽ വെറുതെ എന്തിന ഞാൻ പ്രേമം വെക്കുന്നു? അവളെ എന്തിന മോഹിക്കുന്നു? ഈ മോഹം എന്നെ പാഴ്കുഴിയിൽ തള്ളും, തീൎച്ചതന്നെ" എന്നും വേണുഗോപാലൻ വിചാരിച്ചു.

"ഒന്നിച്ചു സുഖിച്ചിരിപ്പാൻ കാംക്ഷിക്കുന്നതു നന്ദികേടാണെങ്കിൽ, എൻെറ പ്രാണരക്ഷ ചെയ്ത ആ തരുണിയെ ഞാൻ ഇനി വെറുക്കട്ടെയോ? ഒരിക്കലും പാടില്ല. അവളുടെ പ്രേമപുരസ്സരമായ ശുശ്രൂഷക്ക യോഗ്യമായ പ്രതിഫലം എൻെറ പ്രണയം തന്നെ. ഒരു യുവതിയുടെ പേരിൽ ഒരു യുവാവിനുള്ള സ്നേഹത്തിൻെറ പരിപൂൎത്തിയെ തന്നെയാണ് 'പ്രേമം,' 'പ്രണയം,' 'അനുരാഗം' എന്നെല്ലാം പറയുന്നത്. അവൾ എൻേറതല്ലായി ഭവിച്ചാൽ പിന്നെ ഞാൻ എന്തിനിരിക്കുന്നു? എന്തിന പഠിക്കുന്നു? ലോകം മുഴുവനും എന്നെ വെറുക്കട്ടെ. ആ മനോഹരാംഗി എൻെറ പ്രണയിനിയായാൽ ഞാൻ പരമഭാഗ്യവാനാവുകയില്ലെ?" എന്നും മന്മഥോന്മഥിതചിത്തനായ യുവാവിന തോന്നിത്തുടങ്ങി.

"ഈ കാൎയ്യം ഞാൻ മാത്രം തീൎച്ചയാക്കിയാൽ പോരല്ലൊ. കമലത്തിന എൻെറ പേരിൽ യഥാൎത്ഥമായ അനുരാഗം വേണ്ടെ? അവൾ എന്നെ വരനായി സ്വീകരിപ്പാൻ പൂൎണ്ണസമ്മതത്തോടുകൂടെ ഒരുമ്പെടുണ്ടെ? ബന്ധുജനങ്ങളെ മുഴുവനും ഉപേക്ഷി

ക്കേണ്ടിവന്നാൽ പോലും, എന്നെ ഭൎത്താവായ് സ്വീകരിക്കാമെന്ന അവൾ അതിധൈൎയ്യപൂൎവ്വം ഉറക്കണ്ടയോ? എത്രകാലം വേണമെങ്കിലും എന്നെ ശുശ്രൂഷിച്ചുകൊണ്ടിരിക്കാമെന്ന അവൾ പറഞ്ഞതിന്റെ അൎത്ഥം എന്താണ്?" എന്നും മററും വേണു തുടരെത്തുടരെ ആലോചിച്ചു.

കമലം തന്നോടു പെരുമാറുന്നതിൽ ഈയ്യിടെ ഒരു വ്യത്യാസം സംഭവിച്ചിട്ടുള്ളത് വേണുഗോപാലന്റെ ശങ്കാഭയങ്ങളെ വൎദ്ധിപ്പിക്കുകയും ചെയ്തു. "മുല്ലയ്ക്കലുള്ളവരുടെ ആക്ഷേപം കേട്ടിട്ടായിരിക്കുമോ കമലം പണ്ടത്തെപ്പോലെ മനസ്സിൽ തോന്നിയതപ്പപ്പോൾ സംസാരിച്ചുകൊണ്ടു തന്റെ അരികത്തു അധികസമയം ഇരിക്കാത്തത്? ഇനിമേൽ അങ്ങിനെ ചെയ്യുന്നത് അവിവേകമാണെന്ന ബോധം അവൾക്കു തോന്നിത്തുടങ്ങിയോ? തന്നെക്കാൾ അതിയോഗ്യനായൊരു വരൻ വേണമെന്നായിരിക്കുമോ അവളുടെ ആഗ്രഹം? തന്റെ നോട്ടത്തിൽ നിന്നും ഭാവത്തിൽനിന്നും തന്റെ ഉൾവിചാരം അവൾ ഗ്രഹിച്ചുവോ? ജാതിവ്യത്യാസം നിമിത്തം വിവാഹത്തിനുള്ള പ്രതിബന്ധത്തെപ്പററിച്ചിന്തിച്ചു അവൾ പിൻമാറുകയായിരിക്കുമോ? തനിക്കു ഈ വക വിചാരങ്ങളൊന്നും ഉണ്ടായിരിക്കയില്ലെന്നു അവൾ വിചാരിക്കുകയായിരിക്കുമോ? അവളുടെ മനസ്സിൽ അങ്ങിനെയുള്ള വിചാരങ്ങൾ ഒന്നും കടന്നുകൂടീട്ടില്ലെന്നുവരുമോ?" എന്നും മററുമുള്ള സംഗതികളെക്കുറിച്ചു യുവാവു ദീൎഘാലോചന ചെയ്തു.

തന്റെ മനസ്സിലുള്ള ശങ്കാഭയങ്ങൾ നിമിത്തവും, തരുണന്മാൎക്കു സഹജമായ ലജ്ജകൊണ്ടും, വേണുവിനു, കമലത്തിന്റെ മുഖത്തു ഇതുവരെഉണ്ടായിരുന്നതുപോലെ നിൎവ്വികാരനായി യഥേഷ്ടം നോക്കുന്നതിന്നു ശേഷിയില്ലാതായിത്തീൎന്നു. അഥവാ, അങ്ങിനെ വേണു നോക്കിയാൽ കമലം പെട്ടെന്നു മിഴികൾ താഴ്ത്തിക്കളയും. വേണു ശകുന്തളയെക്കണ്ട ദുഷ്യന്തന്റെ മാതിരിയായി

"തന്റെ മുഖത്തു നോക്കി യഥേഷ്ടം സംസാരിപ്പാൻ അവൾ മടിക്കുന്നതെന്തുകൊണ്ടു? അഥവാ, തന്നെപ്പോലെ തന്നെ അവൾക്കും അനുരാഗമുണ്ടായിരിക്കുമോ? എന്നാൽ, എന്താണ് അവൾ രഹസ്സല്ലാപത്തിന്നിച്ഛിക്കാതിരിക്കുന്നത്? നിഷ്കളങ്കമായ പ്രണയം ആദ്യമായങ്കുരിക്കുമ്പോൾ കാമിനീകാമുകന്മാർക്ക് പരസ്പരദൎശനത്തിൽ ലജ്ജ സഹജമാണെന്നല്ലെ ചില ഗ്രന്ഥങ്ങളിൽ പ്രസ്താപിച്ചുകാണുന്നത്? അത്രയുമല്ല, അവൾ സ്ത്രീയല്ലെ? കമലം യഥാൎത്ഥത്തിൽ തന്നെ കാമിക്കുന്നുണ്ടായിരിക്കാം. ചിരപരിചയം, ദീൎഘസഹവാസം, അന്യോന്യസൌഹാൎദ്ദം എന്നുതൊട്ട സംഗതികളെല്ലാം ഈ ഊഹത്തിന്നനുകൂലമായവയുമാണ്. താൻ കേവലം ഒരു അയോഗ്യനാണെന്നു അവൾ കരുതുമോ? ഇല്ല. അവൾക്കു തന്നെക്കുറിച്ചു നല്ലൊരഭിപ്രായമാണ്. തന്നോടു ഇതുവരെയും യാതൊരു മുറിവാക്കും പറഞ്ഞിട്ടില്ല. താൻ വീട്ടിലേക്കു പോകുന്നുവെന്നു പറഞ്ഞപ്പോൾ കമലം വളരെ പരിഭവപ്പെടുകയുമുണ്ടായി. തന്നോടു അവൾക്കു വെറും സ്നേഹം മാത്രമല്ല ഉണ്ടായിരിക്കയുള്ളൂ. സ്ത്രീകളുടെ മനസ്സിലുള്ള അനുരാഗം മുഴുവൻ വെളിപ്പെട്ടുകാണുകയില്ല; പാതി നാം ഊഹിച്ചറിയേണ്ടതാണ്. പണ്ടത്തെ പ്രസരിപ്പും വാഗ്ധാടിയും മററും വെടിഞ്ഞു്, ദൃഷ്ടികൾ ചുവട്ടിലേക്കു പതിച്ചു, നിന്നു അവൾ സ്തോകഭാഷയണം ചെയ്യുന്നത് തന്നോടുള്ള അനുരാഗത്തിന്റെ ലക്ഷണമായിരിക്കാനെ വഴിയുള്ളൂ" എന്നും വേണു വിചാരിച്ചു.

അഭിലാഷസിദ്ധി കുറെ സാവധാനത്തിലായാലും, തന്റെ ഇംഗിതം താമസിയാതെ അവളെ ഗ്രഹിപ്പിക്കണമെന്നു വേണുഗോപാലൻ തീൎച്ചയാക്കി. എപ്പോഴാണ് ഇതു ചെയ്യേണ്ടത്. എങ്ങിനെയാണതുപറയേണ്ടത്. എന്നു താൻ ദീൎഘാലോചന ചെയ്തു. തരം കിട്ടുമ്പോൾ ഇതു പറവാൻ വേണുവിനു ഒരു ലജ്ജയോ, ധൈൎയ്യക്ഷയമോ വന്നു ചേരും. ഒരവസരം കിട്ടിയാൽ

ഇനിയൊരിക്കലൊവാമെന്നു കരുതും. അങ്ങിനെ പലെ അവസരങ്ങളും കഴിഞ്ഞു. തന്റെ മനോരഥം അവളെ ധരിപ്പിപ്പാന ശക്തനായി, രാവും പകലും ആ മൃദുലാംഗിയെത്തന്നെ ധ്യാനിച്ചുകൊണ്ടു വേണുഗോപാലൻ ഏകാഗ്രചിത്തനായ് ഉന്മേഴലുമാറായി.

സ്വാഭിമാനവും കീൎത്തിയും വിലമതിക്കാൻ പാടില്ലാത്ത സ്വത്തായ് കരുതുന്നവൎക്ക് വേണുഗോപാലനെപ്പോലെ മനോദുഃഖം മൌനമായനുഭവിക്കേണ്ടിവരുന്നതാണ്. എന്തായാലും കൊള്ളാം, തന്റെ മനോരഥം സാധിക്കണം, എന്നു നമ്മുടെ സുന്ദരയ്യനെപ്പോലെ വിചാരിച്ചു, യാതൊരു ക്രുസലുമില്ലാതെ എന്തും ചെയ്യാനൊരുമ്പെടുന്നവൎക്ക് ഇങ്ങിനെയുള്ള മനഃക്ലേശം അനുഭവിക്കേണ്ടിവരില്ല. 'ഇതല്ലെങ്കിൽ മറ്റൊന്നു' എന്നു കരുതി തെണ്ടി നടക്കുന്നവൎക്ക് ദാമ്പത്യസുഖപൂൎത്തിയുടെ സ്വാദനുഭവിപ്പാൻ തരമാകയുമില്ല. കാററുകൊണ്ടുണ്ടാവുന്ന കല്ലോലങ്ങളടിച്ചുമറിയുന്ന സംസാരസാഗരത്തിൽ സ്വചാരിത്ര്യാഗമാകുന്ന തോണിയിൽ കയറി ആത്മസംയമാകുന്ന തണ്ടുകൊണ്ടു കായക്ലേശം ചെയ്തു തുഴയുന്നവൎക്കേ യഥാൎത്ഥമായ ദാമ്പത്യസുഖമനുഭവിപ്പാൻ സാധിക്കയുള്ളു.

ദാമ്പത്യസുഖം ഒരാളെമാത്രം ആശ്രയിച്ചിരിക്കുന്നതുമല്ല; പുരുഷനെയും സ്ത്രീയേയും ഒരുപോലെ ആശ്രയിച്ചേ അതുണ്ടാകയുള്ളു. അതിന്റെ ജന്മഭൂമി യഥാൎത്ഥമായ അനുരാഗമാണ്. നിഷ്കളങ്കമായ പ്രണയത്തിന്നു സ്ത്രീയും പുരുഷനും ഒരുപോലെ കാരണഭൂതരാണ്. അവരുടെ പരസ്പരസൌഹാൎദ്ദത്തിൽ നിന്നാണ് അതിന്റെ ഉത്ഭവം. അതു പിന്നീടു അവരിൽതന്നെ ലയിക്കയും ചെയ്യുന്നു. മഴയുടെ ജന്മസ്ഥലം ജലാശയമാകുന്നു. ആ മഴ വീണ്ടും ജലാശയത്തിൽ തന്നെ ചെന്നു ചേരുന്നു. ഈ സംഗതിയാൽ വെളിവാക്കപ്പെടുന്ന തത്വംതന്നെയാണ് ലോകകാരണത്തിലും അസ്പൃഷ്ടമായി കിടക്കുന്നതു. ഈശ്വരൻ വിശ്വകാര

ണ്ണൻ. വിശപ്പം ലയിക്കുന്നതും ഈശപ്രരങ്കൽ; ഒരു പന്തെടുത്തു ത ക്കതായ മറെറാരു സാധനത്തിന്മേൻ എറിഞ്ഞാൽ അതു വീണ്ടും എറിഞ്ഞ സ്ഥലത്തുതന്നെ വന്നു ചേരുന്നു. സാധനഗുണ ദോഷവും എറിയേണ്ടുന്ന വിധവും അറിവാനുള്ള വിശേഷബുദ്ധി ഭാഗ്യവന്മാരായിരിക്കുന്ന സ്ത്രീ പുരുഷന്മാൎക്ക ദൈവം നൽകീട്ടുമുണ്ടു. സൂൎയ്യോഷ്ണത്തെ മേൽഭാഗത്തുനിന്നു ഭൂമി ഗ്രഹിക്കുന്നു. ആ ഉഷ്ണത്തെ ഭൂമി അങ്ങോട്ടുതന്നെ പ്രതിഫലിപ്പിച്ചയക്കുകയും ചെയ്യുന്നു. സ്ത്രീപുരുഷന്മാരിലുണ്ടാവുന്ന പ്രാണയോഷ്ണം തങ്ങൾ കാമിക്കുന്ന ജനങ്ങളിൽനേരാംവണ്ണം പതിച്ചാൽ, സാധനദോഷമില്ലാത്തപക്ഷം, അതു പ്രതിഫലിച്ചു തങ്ങളുടെ നേൎക്കുതന്നെ വരികയും തങ്ങളിൽ തന്നെ ലയിക്കുകയും ചെയ്യും. ഈ വക സരോപദേശങ്ങൾ പുസ്തകത്തിലെഴുതി വെക്കാൻ കൊള്ളാം; അവയനുസരിച്ചു നടക്കുന്നതുകൊണ്ടു യാതൊരു ഗുണവുമില്ല; 'മാമ്പഴം തിന്നാൽ മാവിൻചുവട്ടിലെന്താകാൎയ്യം?' എന്നു വിചാരിച്ചു നടക്കുന്നവരാണ് ഇക്കാലത്തു അധികം ഉള്ളതു; സ്നേഹിച്ചാൽ ദ്രോഹിക്കുകയേ ഉള്ളു" എന്നു പ്രണയത്തിൽ ഇച്ഛാഭംഗം നേരിട്ടവർ ആവലാതി പറഞ്ഞുവെന്നുവരാം. തനിക്കു യോഗ്യമായ ആലംബം തേൻമാവാണെന്നോൎക്കാതെ, പുഷ്പത്തിന്റെ മനോഹരത കണ്ടു ഭ്രമിച്ചു് മുള്ളുകളുള്ളതും ബലവും സ്ഥിരതയുമില്ലാത്തതും ആയ മുരുക്കമരത്തെ കെട്ടിപ്പിടിച്ചു കയറുവാൻ തുനിയുന്ന മാധവീലതയുടെ ദുൎഭാഗ്യമാണ് ഇവൎക്കു വന്നു ചേരുന്നത്. ഒരു വസ്തുവിന്റെ കൌതുകം കണ്ടു ഭ്രമിച്ചുവശായി, ഇന്ദ്രിയസുഖംമാത്രം ലക്ഷ്യമാക്കി, ആ വസ്തുവിന്റെ ഗുണദോഷമറിയാതെയും, അതിന്റെ സാദ്ധ്യാസാദ്ധ്യങ്ങളെക്കുറിച്ചാലോചിക്കാതേയും, അതനുഭവിപ്പാനുള്ള യോഗ്യതയും അയോഗ്യതയും ചിന്തിക്കാതെയും, വിവേകരഹിതം പ്രവൃത്തിക്കുന്ന കാമിനീകാമുകന്മാർ ശലഭങ്ങളെപ്പോലെ കത്തുന്ന തീയിൽ ചെന്നു ചാടുകയാണു ചെയ്യുന്നതു! നമുക്കിനി നമ്മുടെ കഥ തുടരാം.

വേണുഗോപാലനും കമലവും തമ്മിലുണ്ടായ സംഭാഷണ ങ്ങളിൽനിന്നും, അവരുടെ പെരുമാററത്തിൽനിന്നും, വേണുവി ന്റെ ശരീരസുഖത്തിൽ കമലം പ്രദർശിപ്പിച്ച ഔത്സുക്യാധിക്യ ത്തിൽ നിന്നും, അവർ രണ്ടുപേരുടെയും മനസ്സുകൾക്കു തമ്മിൽ നല്ലൊരു ചേച്ചയുണ്ടായിരിക്കണമെന്നു വായനക്കാർ ഊഹിക്കാ തിരിക്കയില്ല. ഒരു സ്ത്രീക്കു തന്നിലുള്ള വെറും മൈത്രിയെ പ്രണ യമാണെന്നു തെററി ധരിച്ചു കുടുക്കിൽ ചാടുന്ന അവിവേകികൾ പലരുമുണ്ടു. അന്യോന്യമുള്ള ബന്ധുതകൊണ്ടും, ചെറുപ്പംമുതൽ ക്കേ ഒന്നിച്ചു വളൎന്നുവന്നതുകൊണ്ടു കമലംതന്നെ സ്നേഹിപ്പാന വകാശമുണ്ടെന്നു വേണുവിനറിയാം. ആ സ്നേഹത്തിന്റെ അ ല്ലെങ്കിൽ മൈത്രിയുടെ നിമിത്തം മാത്രമല്ല, തന്റെ പേരിലുള്ള അനുരാഗം മൂലമാണ് കമലം ബുദ്ധിമുട്ടി കഷ്ടപ്പെട്ടുതന്നെ ശു ശ്രൂഷിച്ചതെന്നു ആ യുവാവിന്നു തീൎച്ചപറവാൻ പ്രയാസമായി രുന്നു. ഈ സംശയം തീരാത്തതുകൊണ്ടും തന്റെ അച്ഛന്റെ വീട്ടുകാരുടെ പേരിലുള്ള പ്രതിപത്തികൊണ്ടും, അച്ഛന്റെ പേ രിലുള്ള അതിയായ പ്രേമംകൊണ്ടും, തന്റെയും അവളുടേയും കീൎത്തിക്കുവല്ല തകരാറും വരുമോ എന്നു ഭയപ്പെട്ടും, മററുള്ളവർ എങ്ങിനെയെങ്കിലും അറിഞ്ഞുവശായാൽ വിദ്യാൎത്ഥിയായ താൻ പരിഹാസപാത്രമായിത്തീരുമെന്നു പേടിച്ചുമാണ് വേണുഗോ പാലൻ തന്റെ അഭിലാഷത്തെ അവളെ ഗ്രഹിപ്പിപ്പാനശക്ത നായി കിടന്നുഴലുന്നത്. സ്വഭാവഗുണമുള്ളവർ ഈ വിഷയത്തി ൽ ശങ്കതീൎന്നു പ്രവൃത്തിപ്പാൻ സമൎത്ഥന്മാരല്ലാതായിത്തീരുന്നത് സാധാരണയാണല്ലൊ.

മുൻപറഞ്ഞ മൈത്രിതന്നെ ചിലപ്പോൾ പ്രേമത്തിന്നടി സ്ഥാനമായെന്നും വരാം. വേണുവിന്റെ സ്വഭാവഗുണങ്ങളേ യും, ബുദ്ധിയേയും, തന്റെനേരെയും തന്നോടുള്ള വാത്സല്യാതി രേകത്തേയും പററിച്ചിന്തിക്കുംതോറും യുവതിയായ കമലത്തിന്നു ആ തരുണനിൽ പ്രേമം വൎദ്ധിച്ചുവന്നു. സൎവ്വയോഗ്യതയുമുള്ള

മന്മഥസുന്ദരനായ ആ യുവാവിനെ ഏതൊരു കന്യകതന്നെ കാമിക്കുകയില്ല? സൎവ്വചേതോഹരനായ തരുണനായിത്തീൎന്നിട്ടുള്ള ഇക്കാലത്തു തന്നെ ചെറുപ്പത്തിൽ ദ്രോഹിച്ച ദാക്ഷായണിയമ്മകൂടി വേണുവിനോടുള്ള സംഭാഷണം രസമായി കരുതാൻ തുടങ്ങിയെന്നുമാത്രമല്ല, തന്റെ അനുജത്തിയോടു സംബന്ധം തുടങ്ങിക്കണമെന്ന രഹസ്യമായ ഉദ്ദേശത്തിന്മേൽ അവളെ മുല്ലക്കൽ കൂട്ടിക്കൊണ്ടുവന്നു താമസിപ്പിക്കുകയും ആ യുവതിയെക്കൊണ്ടു വേണുവിനു ചിലപ്പോൾ ഉപായസ്സൽക്കാരം ചെയ്യിക്കുകയും കൂടി ചെയ്തുതുടങ്ങി. സുഖക്കേടു ഭേദമായതിന്നുശേഷം, നമ്മുടെ കോമളനായ യുവാവിന്റെ സംവാദരസമനുഭവിപ്പാൻ ഇടക്കിടെ തങ്കവും കൂടി വന്നു തുടങ്ങി. ഈ വക സംഗതികളിൽ യഥാൎത്ഥത്തിൽ വേണുവിനു യാതൊരു ചപലതയുമുണ്ടായില്ല. ഓരോരുത്തരോടും പെരുമാറേണ്ടത് ഇന്നിന്നവിധമാണെന്നു വേണു നിശ്ചയിച്ചിട്ടുണ്ടു. ആ നിലക്കു തന്നെ പെരുമാറുകയുമുള്ളൂ. ചാപല്യം കാട്ടുന്ന കൂട്ടത്തിലല്ല വേണു എന്നു കമലത്തിന്നു നല്ലവണ്ണം ബോദ്ധ്യമാണെങ്കിലും, മുൻപറഞ്ഞ ഒന്നുരണ്ടു സംഗതികൾ നിമിത്തം കാമിനീകാമുകന്മാൎക്കു സഹജമായ അസൂയ കമലത്തിനും ഉണ്ടാവാതിരുന്നില്ല. ഈ അസൂയ അവളുടെ അനുരാഗത്തിന്നു കാഠിന്യമുണ്ടാക്കിത്തീൎക്കുകയും ചെയ്തു. അവൾ ഏകാകിനിയായിരുന്നു മനോരാജ്യം തുടൎന്നു. താൻ ഇനി മറെറാരുവനെ കാമിക്കുകയില്ലെന്നുള്ള നിശ്ചയത്തിന്നുറപ്പുകൂടി. തന്റെ കാമുകന്റെ അഭിപ്രായം വിശദമായറിവാനുള്ള മോഹവും അവൾക്കു മുഴുത്തു ചമഞ്ഞു.

"അഥവാ വിദ്യാൎത്ഥിയായ വേണുവിനു ഈ വക വിചാരങ്ങളുണ്ടാവാൻ തുടങ്ങീട്ടില്ലായിരിക്കുമോ? ഇല്ലെന്നു വരില്ല. അതിനുള്ള പ്രായമൊക്കെയായി "എന്നെനോക്കിയാൽ അറിഞ്ഞു കൂടെ?" എന്നു ഞാൻ ചോദിച്ചപ്പോൾ ലജ്ജിച്ചു തലതാഴ്ത്തിയില്ലേ? എന്നു മാത്രമല്ല എന്നോടു സംസാരിക്കുമ്പോൾ എന്റെ

ന്നില്ലാത്തൊ ലജ്ജ, എൻെറ മുഖത്തു നോക്കാനുള്ളൊരു മടി, അഥവാ നോക്കിയാൽ ആ നോട്ടത്തിന്നൊരു വ്യത്യാസം, എന്തോ ഒരു ആലോചന, അതിന്നതാണെന്നു വെളിവായി പറവാനരുതാത്ത വിചികിത്സ, തന്നിമിത്തമുണ്ടാകുന്ന നിശ്വാസങ്ങൾ, ഇങ്ങിനെ പലതും പണ്ടത്തെ ഒരു സമ്പ്രദായത്തിന്നു വ്യത്യാസമായി ഈയ്യിടെ കാണ്മാൻ തുടങ്ങീട്ടുണ്ട്. അവ ഒരു കാമുകൻെറ ലക്ഷണങ്ങൾ തന്നെയെന്നാണ എനിക്ക തോന്നുന്നത്. എൻെറ പേരിൽ അനുരാഗമുണ്ടെങ്കിൽ എന്തുകൊണ്ടാണ് പ്രിയസൂചകമായി യാതൊന്നും പറയാത്തത്? പഠിപ്പു കഴിഞ്ഞശേഷമേ പാടുള്ളുവെന്നു വിചാരിച്ചായിരിക്കുമോ? എൻെറ പേരിൽ അനുരാഗമുണ്ടെന്നു ഞാൻ തെററിധരിക്കുകയാണൊ? ഞാൻ വല്ലാത്ത കുഴപ്പത്തിലായി. തൻെറ അനുജത്തിക്ക കൂടിയാൽ കൊള്ളാമെന്നു ദാക്ഷായണിയമ്മായിക്ക നല്ല കൊതിയുണ്ട. മദിരാശിയിലുള്ള വക്കീൽ മിസ്റ്റർ പിള്ളക്ക, തൻെറ മകളും എൻെറ സഹപാഠിയുമായ ദേവയാനിക്കെട്ടത്താൽ കൊള്ളാമെന്നുണ്ട. എൻെറ പോരായ്മകൊണ്ട ആ പുരുഷരത്നം എനിക്ക നഷ്ടമായി ഭവിക്കുമോ? ഞാൻ തന്നെ അങ്ങോട്ടോരോന്നു സൂചിപ്പിച്ചു പറഞ്ഞു തുടങ്ങിയാലോ? ഏയ്! അതുചിതമല്ല. അത്ര ക്ഷണത്തിൽ സ്വയംവശ്യയാവാൻ തുനിയുകയോ? എൻെറ പേരിൽ ദൃഢമായ പ്രണയമുണ്ടെങ്കിൽ മററൊരുവളെ കാംക്ഷിക്കുമോ? ഇല്ലെങ്കിൽ ഞാൻ മോഹിക്കുന്നതുകൊണ്ട ഫലവുമില്ലല്ലൊ—അറിയാം. വരട്ടെ—ധൃതിപ്പെടാൻ പാടില്ല," എന്നായിരുന്നു കമലത്തിൻെറ പ്രാരംഭമനോരാജ്യം.

തൻെറ മോഹസാദ്ധ്യത്തിന്നുള്ള പ്രതിബന്ധങ്ങളെക്കുറിച്ചും അവൾ ചിന്തിക്കാതിരുന്നില്ല.

"എൻെറ പേരിൽ അനുരാഗമുണ്ടെങ്കിൽ കൂടി വേണുവിന്നു എന്നെ വിവാഹം ചെയ്യാൻ തരമാവുമോ? നമ്പൂതിരിമാരെയല്ലെ ഞങ്ങൾക്ക സ്വീകരിപ്പാൻ പാടുള്ളു? അതിപ്പോൾ ആ

ലോചിക്കേണ്ടാവശ്യമില്ല. നമ്പൂതിരി വേണ്ടെന്ന മദിരാശിയിൽ നിന്ന ഞാൻ ഉറച്ചുകഴിഞ്ഞുവല്ലൊ. നായന്മാർ തന്നെ ആയാലും സമജാതിക്കാരോ ഉയൎന്നജാതിക്കാരോ ആയിരിക്കേണ്ടേ? കാൎയ്യം അസാദ്ധ്യം! വീട്ടുകാർ സമ്മതിക്കില്ല, തീൎച്ചതന്നെ," എന്ന വിചാരിച്ചു കമലം നിരാശപ്പെട്ടു. വേണ്ടാത്ത ജാതിവ്യത്യാസം ഉണ്ടാക്കിത്തീൎത്തവരെ അവൾ പലവുരുവും ശപിച്ചു.

"എന്തു ജാതി? ഏതു ജാതി? പുരുഷനും സ്ത്രീയും, ഇങ്ങിനെ രണ്ടു ജാതിയേ ദൈവസൃഷ്ടിയായുള്ളു. ബാക്കിയുള്ള ജാതിവ്യത്യാസം സ്വാൎത്ഥതല്പരന്മാരായ മനുഷ്യർ ഉണ്ടാക്കിത്തീൎത്തതാണ. സ്വാഭിമാനവും സമഭാവനയുമുള്ളവർ ഈ വക അസത്യവ്യത്യാസങ്ങളെ വകവെക്കുകയുമില്ല. യഥാൎത്ഥമായും ദൃഢമായും കാമിക്കുന്നൊരു വരനോട്, വിശിഷ്ടനായൊരു വരനോട്, എന്തുകൊണ്ടും മഹായോഗ്യനായൊരു തരുണനോട്, ഒന്നിച്ചിരുന്നൊരുവൾക്കു വൈവാഹികസുഖമനുഭവിപ്പാൻ പാടില്ലെന്ന സിദ്ധാന്തിക്കുന്ന ഒരു ആചാരം ആദരണീയമല്ല. അതു കേവലം അനാചാരമാണ. അതിനെ ആചരിച്ചാൽ ഐഹികസുഖങ്ങൾ വേണ്ടെന്നുവെച്ചിരിക്കാനേ തരമുള്ളു. ഞാൻ ഒരിക്കലും അന്യനെ വരിക്കുകയില്ല; സ്മരിക്കുകയുമില്ല. വീട്ടുകാരുടെ വിരോധം പ്രമാണിച്ചു ഞാൻ ഒരു താപസിയുടെ വൃത്തി കൈക്കൊണ്ടോ, പുരുഷോത്തമനായ വരനോടൊന്നിച്ചു ദാമ്പത്യസുഖമനുഭവിച്ചോ എങ്ങിനെയാണ് എന്റെ ജീവിതശിഷ്ടം നയിക്കേണ്ടത്? മനുഷ്യർ എന്തിനാണിരിക്കുന്നതു? സന്താനവൎദ്ധനം ദൈവേച്ഛയാണ്. വിഷയസുഖാനുഭൂതിയും മനുഷ്യൎക്ക് വിധിച്ചിട്ടുള്ളതാണ്. എല്ലാവരെയും സന്തോഷിപ്പിച്ചിരിക്കാൻ പ്രയാസമാണ്. ഈശ്വരന്ന വിരോധമില്ലാത്ത വിധത്തിൽ നടക്കാം. അദ്ദേഹം തന്നെയാണ് എന്റെ വരൻ അല്ലെങ്കിൽ എന്റെ ജന്മം പാഴ്! പിന്നെന്തിന്ന പഠിക്കുന്നു? എന്തിനിരിക്കുന്നു?........................................"

"വീട്ടുകാരുടെ അനുമതികൂടാതെ വിവാഹബന്ധത്തിൽ എങ്ങിനെ ഏർപ്പെടും? ഇങ്ങിനെവല്ല പുറപ്പാടുമുണ്ടെന്നറിഞ്ഞാൽ അവരെല്ലാം ഒരു കയ്യായിനിന്ന് വേണു ഇവിടെ വരുന്നതിനു കൂടി വിരോധിക്കില്ലേ? അവർ എല്ലാവരും ഒന്നിച്ചുചേരുമോ? അമ്മ എൻെറ സങ്കടംകണ്ടു എനിക്കനുകൂലയായി നില്ക്കില്ലെ? അമ്മക്കു അതിനു ധൈര്യമുണ്ടാകുമോ? അവൎക്കു അത്രക്കുമാത്രം പഠിപ്പും പരിഷ്കാരവും ഉണ്ടോ? അമ്മക്കു വേണുവിനെ സ്നേഹമുണ്ടു. എൻെറ പേരിലും വളരെ വാത്സല്യമുണ്ടു; വേണു യോഗ്യനാണെന്നറിയാം; വേണുവിൻെറ പേരിൽ എനിക്കു സ്നേഹമുണ്ടെന്നും അറിയാം. അമ്മക്കു വിസമ്മതമില്ലെന്നിരിക്കട്ടെ. എങ്കിലും, മററുള്ളവരുടെ ഒന്നിച്ചുചേൎന്ന അഭിപ്രായത്തിനു അമ്മയുടെ അഭിപ്രായം അധീനമായിത്തീരാതിരിക്കയില്ല. മനസ്സിലുള്ളതു പുറത്തേക്കു പറയാൻകൂടി അമ്മക്കു ധൈര്യമുണ്ടാകയില്ല. പിന്നൊരു ജ്യേഷ്ഠനാണുള്ളത്. ജ്യേഷ്ഠനു പഠിപ്പും അറിവും ഉണ്ട്. വേണു ജ്യേഷ്ഠനു ജീവനമാണ്. എങ്കിലും, എൻെറ സമ്പ്രദായങ്ങളൊന്നും അവൎക്കു അത്ര രസിക്കുന്നില്ലെന്നു അവരുടെ സംഭാഷണത്തിൽനിന്ന് ചിലപ്പോൾ എനിക്കു മനസ്സിലാവാൻ ഇടവന്നിട്ടുണ്ടു. സാരമില്ല, അവരും ഈ സംഗതിയിൽ എനിക്കു പ്രതികൂലമാവാനേ തരമുള്ളു. ജ്യേഷ്ഠനും എന്നെ ശകാരിക്കും, എന്നോടു മുഷിയും, എന്നെ വെറുക്കും, എൻെറ മുഖദൎശനം ചെയ്യില്ല. ഹാ ! ജഗദീശ്വര ! ഞാൻ നിസ്സഹായയായല്ലൊ !" എന്നും തന്നത്താൻ പ്രതിപാദിച്ചു അത്യന്തം വിഷാദിച്ചു.

തൻെറ പേരിൽ വേണുവിനു അനുരാഗമുണ്ടെന്നുള്ളതിനു വെളിവായ തെളിവില്ല; ഉണ്ടെങ്കിൽകൂടി വിവാഹംനടപ്പാൻ ധാരാളം പ്രതിബന്ധങ്ങളുമുണ്ടു. കമലം വല്ലാത്ത കുഴപ്പത്തിലായി. കുഡുംബക്കാരേയോ ഉപേക്ഷിക്കേണ്ടത്, തൻെറ പ്രണയപാത്രത്തേയോ? ഇങ്ങിനെയുള്ള വിചാരവല്ലും കമലത്തിൻെറ മുഗ്ദ്ധമാനസത്തെ ക്ഷണം ക്ഷണമായറുത്തുതുടങ്ങി.

ഇങ്ങിനെയിരിക്കുമ്പോൾ, വീണ്ടും നമ്മുടെ ബാലകൃഷ്ണപ്പണിക്കരുടേയും, യോഗ്യന്മാരായ ചില നമ്പൂരിപ്പാടന്മാരുടേയും തമ്പുരാക്കന്മാരുടേയും സംബന്ധാലോചനകളും മല്ലയ്ക്കൽ വന്നു ചേൎന്നു. കമലം വഴിപ്പെട്ടില്ല. വീട്ടുകാരും പിൻവലിച്ചില്ല. പഠിപ്പു കഴിയുന്നതുവരെ ഇങ്ങിനേയുള്ള ആലോചനകൾ താൻ സമ്മതിക്കില്ലെന്നു കമലം ശഠിച്ചുപറഞ്ഞു. എന്നാൽ ഇനി പഠിക്കേണ്ടെന്നും ചിലർ നിൎബ്ബന്ധിച്ചുപറഞ്ഞു. ഈ സംബന്ധാലോചനകളെക്കുറിച്ച് ജാനകിനേത്ത്യാരും കേശവനുണ്ണിയും കൂടി സംസാരിക്കുന്നത് യദൃച്ഛയായി ഒരു ദിവസം മറവിൽനിന്നു വേണു നെഞ്ഞിടിച്ചുംകൊണ്ട് കേട്ടു. ഇതു കേട്ടപ്പോൾ, കമലത്തിനെ വിചാരിച്ച് മനസ്സുരുകിക്കൊണ്ടിരിക്കുന്ന നമ്മുടെ യുവാവിൻെറ പാതി ജീവൻ പോയി!

തൻെറ പഠിപ്പുനിൎത്തുന്ന കാൎയ്യത്തിലും, ഇപ്പോൾ സംബന്ധത്തെപ്പററി ആലോചിക്കുന്നതിലുംതൻെറ പ്രിയ സഹോദരൻ സമ്മതിക്കില്ലെന്നായിരുന്നു കമലം വിചാരിച്ചാശ്വസിച്ചിരുന്നത്. എന്നാൽ, ഇപ്പോൾ, കമലം കേൾക്കത്തക്കവിധം സംബന്ധാലോചനക്കനുകൂലമായി കേശവനുണ്ണിയും അഭിപ്രായപ്പെട്ടുകയുണ്ടായി. യഥാൎത്ഥത്തിൽ കേശവനുണ്ണിയെക്കൊണ്ട് ചിലർ ഇങ്ങിനെ പറയിക്കുകയാണ് ചെയ്തത്. സോദരൻെറ അഭിപ്രായം കേട്ടപ്പോൾ കമലത്തിൻെറ പാതി ധൈൎയ്യം തകൎന്നുപോയി. മനസ്സിന്നു വല്ലാത്തൊരു വേദനയുണ്ടാവുമ്പോൾ ദേഹത്തെ എവിടെയെങ്കിലും കൊണ്ടുചെന്നിട്ടുവാൻ മനുഷ്യർ ഇച്ഛിക്കുന്നത് സാധാരണയാണല്ലൊ. കേശവനുണ്ണിയുടെ അഭിപ്രായം കേട്ട ഉടനെ, കമലം, അതി വിഷണ്ണയായി, മാളികമുകളിലുള്ളൊരു ചാരുകസേരയിൽ ചെന്നു കിടന്നുഴച്ചുതുടങ്ങി. നൈരാശ്യത്തിൻെറ കാററും മഴയും അവൾ അനുഭവിച്ചു.

ഇങ്ങിനെ കുറെനേരം കിടന്നതിന്നുശേഷം കമലം നിവൎന്നിരുന്നു. അവളുടെ ഇരിപ്പുകണ്ടാൽ താൻ എന്തിനും സന്ന

ഢയായിരിക്കുന്നുവെന്നു തോന്നും. മുഖം ചുവന്നിട്ടുണ്ടു്. മനസ്സു കൊണ്ടു തീൎച്ചയാക്കിയുറച്ച നിശ്ചയം പുറത്തുപോകാതിരിപ്പാൻ വേണ്ടിയാണെന്നു തോന്നുമാറു് ചെഞ്ചുണ്ടുകൾ രണ്ടും കൂട്ടി പ്പിടിച്ചമൎത്തുവെച്ചിട്ടുണ്ടു്. മനോഹരങ്ങളായ കണ്ണുകൾ കല ങ്ങിച്ചമഞ്ഞിട്ടുമുണ്ടു്. എന്തിനോ ഒരുമ്പെട്ടിരിക്കുന്നവളാണെ ന്നു തോന്നിക്കുന്നവിധം ഇങ്ങിനെ ഇരിക്കുന്ന കമലത്തിന്റെ മ നോഗതങ്ങൾ താഴെ പറയുംപ്രകാരമായിരുന്നു.

"വരുന്നതു വരട്ടെ. എന്നാൽ എല്ലാവരും എന്നെ ഉപേ ക്ഷിക്കട്ടെ. അദ്ദേഹം എന്നെ പുലൎത്തുവാൻ ശക്തനാണ്. എ ന്തിന്, എനിക്കു തന്നത്താൻ ദിവസവൃത്തി കഴിക്കരുതോ? വല്ല ഉദ്യോഗവും നോക്കാമല്ലൊ. അങ്ങിനെ അധികകാലം കഴിക്കേ ണ്ടിവരില്ല. വന്നാലും വിരോധമില്ല. അദ്ദേഹത്തിന്റെ പത്നി യായാൽ പിന്നെ എന്തു ബുദ്ധിമുട്ടും, കഷ്ടപ്പാടും, സങ്കടവും അനു ഭവിക്കുന്നതിന്നു എനിക്കു ശേഷിയുണ്ടാകും. ഞാൻ വേണമെ ങ്കിൽ പ്രവൃത്തിയെടുത്തു ചത്തുകൊള്ളാം. അതിനൊന്നും എ നിക്കു മടിയില്ല. അദ്ദേഹം കേവലം ഒരുത്തനല്ല. നല്ല കീൎത്തി യും ധനപുഷ്ടിയുമുള്ളൊരു തറവാട്ടിലെയാണ്. പ്രൌഢിക്കും പ്രതാപത്തിനും യാതൊരു കുറവുമില്ല. ഇപ്പോഴത്തെ കാരണവ നായ എരേശ്ശമേനോന്റെ കാലം കഴിഞ്ഞാൽ, അദ്ദേഹം ഇരു പത്തയ്യായിരം പറ നെല്ലു പാട്ടംവരുന്നൊരു തറവാട്ടിലെ കാര ണവരും കൈകാൎയ്യകൎത്താവുമായിത്തീരും. ഏയ്! ഇതെന്തിനാ ണാലോചിക്കുന്നത്? പണം ആൎക്കുവേണം? എനിക്കു ആ ദേ ഹം ഒന്നുമാത്രം മതി. പണം ആരോ എടുത്തോട്ടെ. ഇവർ ആലോചിക്കുന്നതൊന്നും എനിക്കിഷ്ടമില്ലെന്നറിഞ്ഞിട്ടും, പിന്നെ യും ഈ കുഡുംബക്കാർ എന്നെ ദ്രോഹിക്കാനാണ് പുറപ്പാട്. ഞാൻ കീഴടങ്ങില്ല, തീൎച്ചതന്നെ. ഇതൊഴിച്ചെന്തുകാൎയ്യവും അ വർ പറയുന്നതുപോലെ ഞാൻ കേട്ടോളാം. ഞാൻ യഥാൎത്ഥ മായി കാമിക്കുന്നൊരാ പുരുഷരത്നത്തെ ത്യജിക്കയില്ല. വീട്ടുകാ

രെല്ലാം എന്നെ ത്യജിക്കട്ടെ. നാട്ടുകാരെല്ലാം എന്നെ ത്യജിക്കട്ടെ. ലോകം മുഴുവനും എന്നെ ത്യജിക്കട്ടെ. അദ്ദേഹം ഒരുവൻ മാത്രം എനിക്കു മതി. എന്നെ ജഗദീശ്വരൻ സഹായിക്കും. എന്റെ പ്രണയം നിഷ്കളങ്കമായതാണെന്നു സർവ്വജ്ഞനായ അദ്ദേഹത്തിനറിയാം. എനിക്കു യാതൊരാപത്തും നേരിടുകയില്ല. ഞാൻ എന്തിനു ഭയപ്പെടുന്നു? യഥാർത്ഥമായ പ്രണയത്തിന്നു നയനങ്ങളില്ല. ഈ പ്രതിബന്ധങ്ങളൊന്നും ഞാൻ വകവെക്കുന്നില്ല. എന്റെ മനോദൃഷ്ടിക്കു അവ ഉണ്ടെന്നുതന്നെ തോന്നുന്നില്ല. അവ പളുങ്കിൽ കാണുന്ന വർണ്ണങ്ങളാണ്. ഉടച്ചുനോക്കിയാൽ ഒന്നും കാണില്ല. സ്ഥിരമായും നിസർഗ്ഗമായുമുള്ള പ്രണയപ്രവാഹഗതിയിൽ പ്രതിബന്ധങ്ങൾ വന്നുചേരുന്നതും പതിവാണ്. എങ്കിലും, ആ പ്രവാഹശക്തി ആ പ്രതിബന്ധങ്ങളെ തട്ടിക്കളഞ്ഞോ, തുളച്ചോ വീണ്ടും പ്രസരിക്കുന്നതാണ്. എന്റെ ആത്മനാശം നേരിടുന്നതായാൽപോലും അദ്ദേഹത്തെ ഞാൻ വിസ്മരിക്കയില്ല. "വേ-ണു" എന്ന രണ്ടക്ഷരംപോലും എത്ര മധുരമായിരിക്കുന്നു! അതു എന്റെ ജീവനു അമൃതാണ്! വേണുവിനെ ഞാൻ മനസ്സുകൊണ്ടു വരിച്ചുകഴിഞ്ഞു. അദ്ദേഹംതന്നെയാണ് എന്റെ പ്രാണനാഥൻ. ആ പുരുഷശിഖാമണി എന്നെ ത്യജിച്ചാൽ—അങ്ങിനെ വരുമോ?— മൃത്യുവക്ത്രത്തിൽനിന്നും ഞാൻ തട്ടിപ്പറിച്ച ബഹുമൂല്യനിധി സ്വപ്നപ്രായമാവുമോ?," ഇവിടെ എത്തിയപ്പോഴേക്കും കമലത്തിന്റെ മിഴികൾ ബാഷ്പപൂർണ്ണങ്ങളായിച്ചമയുകയും ചുണ്ടുകൾ വേറിട്ടു ചലിക്കുകയും ചെയ്തു.

"പിന്നെ എന്റെ ജന്മം...ഞാൻ ജീവിച്ചിരിക്കുമോ?" എന്നു അവൾ വിചാരിച്ചതു് സ്വർണ്ണലതകൾപോലെ വിളങ്ങുന്ന കൈകളിൽ മുഖകമലത്തെ അർപ്പിച്ചുകൊണ്ടാണ്. അഞ്ചാറുനിമിഷം ഇതേ സ്ഥിതിയിൽതന്നെ ഇരുന്നു. ഒന്നു രണ്ടു വിതുമ്മി. ഇതും കമലം അറിഞ്ഞില്ല. അസഹ്യമായ വ്യഥയുടെ കാഠിന്യം സ്വല്പം കുറക്കുന്നതിന്നുവേണ്ടി, അവളുടെ ഹൃദയത്തിന്റെ പ്രേരണനിമിത്തമാണ് ഈ വിതുമ്മലുണ്ടായതു്.

കളിപ്പാൻ പോയിരുന്ന വേണുഗോപാലൻ ഇതു കണ്ടും കൊണ്ടാണ് തളത്തിൽ കാലെടുത്തുവെച്ചത്. 'ഇനി പഠിക്കാൻ പോകണ്ട, തോന്നിയവാസം അത്ര മതി' എന്നും മററും പറഞ്ഞ് രാമനുണ്ണിനായർ കമലത്തിനെ ശകാരിക്കുന്നതു വേണു കുളിപ്പാൻ പോകുമ്പോൾ കേൾപ്പാനിടയായിരുന്നതുകൊണ്ട് അതുനിമിത്തമായിരിക്കാം കമലം വ്യസനിക്കുന്നതെന്നു താൻ വിചാരിച്ചു. എന്താണ് ചെയ്യേണ്ടതെന്നറിക്കാതെ ഒന്നുരണ്ടു മിനിട്ടുനേരം കമലത്തിന്റെ ദേഹം കുലുങ്ങുന്നതും നോക്കിക്കൊണ്ടു വേണു വെറുതേ നിന്നു. താൻ ആരെപ്പററി വിചാരിച്ചു കേഴുന്നുവോ ആയാൾ തന്റെ മുമ്പിൽ ആവിർഭവിച്ചിട്ടുള്ള വിവരം കമലം അറിഞ്ഞിട്ടില്ല. അനുതാപപരവശനായ യുവാവു കമലത്തിന്റെ കൈകൾ വിടർത്തി. ചെന്താമരപ്പൂവിനു സമമായ അവളുടെ വദനം വാടിയും, ചുവന്ന കവിൾത്തടങ്ങൾ കണ്ണീരിൽ കുളിച്ചും കാണപ്പെട്ടു.

കുനിഞ്ഞുനില്ക്കുന്ന വേണു തന്റെ കയ്യിലുണ്ടായിരുന്ന നനഞ്ഞ തോർത്തുമുണ്ടുകൊണ്ടു അവളുടെ കണ്ണീർ തുടച്ചു, "എന്താ?" എന്നു താഴ്ന്ന സ്വരത്തിൽ ചോദിച്ചു.

വേണു ഇങ്ങിനെ ചെയ്തതു അതി സൌമ്യമായിട്ടായിരുന്നുവെങ്കിലും, 'ആരിവിധം അത്യപചാരംചെയ്യാൻ പറഞ്ഞു?' എന്നു പരുഷമായി ചോദിക്കുന്നവിധം അവളുടെ കവിൾത്തടങ്ങളിൽ രക്തം ഉദ്ധരിച്ചു.

കമലം ഒന്നും മറുപടിപറഞ്ഞില്ല. കൺപോളകൾ കൂട്ടിയതേ ഉള്ളു.

"പറയു, ഞാൻ അറിയാൻ പാടില്ലെ?" എന്നു തൊണ്ടയിടറിക്കൊണ്ടു ചോദിച്ചു വേണു കമലത്തിനെ തൊട്ടു കുലുക്കി.

വികാരപരവശയായ കമലം, ഹസ്തങ്ങൾകൊണ്ടു മാറിടത്തിൽ സ്വസ്തികാബന്ധം ചമച്ചു, മറുഭാഗം തിരിഞ്ഞു കരതലങ്ങൾകൊണ്ടു മുഖം മൂടി, ആ ചാരുകസേരയിൽതന്നെ ഒരുവിധം ചുരുണ്ടുമടങ്ങിക്കിടന്നു.

അല്പസമയം വേണു വെറുതേനിന്നു.

"എന്നോടു പറയരുതോ?" എന്നു ചോദിച്ചുകൊണ്ടു യുവാവു വീണ്ടും കുണുങ്ങിക്കിടക്കുന്ന തരുണിയുടെ ശരീരത്തിൽ പിടിച്ചു കുലുക്കി.

"ഏയ്! എന്തു വിഡ്ഢിത്വമാണ് കാണിക്കുന്നതു?" എന്നു ശഠിച്ചുകൊണ്ടു അവൾ വേണുവിന്റെ കൈ തട്ടി, ഒരു നോട്ടം നോക്കി, പെട്ടെന്നവിടെനിന്നെഴുന്നേററു, അഴിഞ്ഞുലഞ്ഞുകിടക്കുന്ന തലമുടിയും താങ്ങിക്കൊണ്ടു താഴത്തേയ്ക്കിറങ്ങിപ്പോയി.

## പതിനേഴാം അദ്ധ്യായം.



### അന്തരംഗവികല്പം.

പ്രണയകാഠിന്യവശാൽ ഗൂഢമായി കേണുകൊണ്ടു കിടന്നിരുന്ന കമലം തന്റെ കാമുകസമാഗമദശയിൽ നീരസം ഭാവിച്ചു ശഠിച്ചെഴുന്നേററുപോയതോർക്കുമ്പോൾ, സ്ത്രീകൾക്കു സഹജമായ പ്രണയകലഹരുചി നമുക്കു പ്രത്യക്ഷപ്പെട്ടു കാണുന്നതിനേക്കാൾ, അവരുടെ വികാരസംയമനസാമർത്ഥ്യമാണ് അത്യധികം വിസ്മയനീയമായിത്തോന്നേണ്ടത്. താഴത്തേയ്ക്കിറങ്ങിച്ചെന്നു, തലമുടി പിറകിൽ ഭംഗിയായി കെട്ടിവെച്ചു, നാലുകെട്ടിലേക്കു കയറിപ്പോകുന്ന കമലത്തിന്റെ മുഖത്തുനോക്കിയാൽ അസാധാരണമായ യാതൊരു രസമോ, ഭാവവ്യത്യാസമോ കാണാത്തതാണ് അതിലേറെ ആശ്ചര്യകരമായിരിക്കുന്നത്. സ്ത്രീകളുടെ നിയന്ത്രണശക്തിയും പ്രണയസ്വഭാവവും അത്യത്ഭുതകരം തന്നെ!

പുരുഷന്റെ മുഖം തന്റെ മനോഗതങ്ങളെ വ്യക്തമായി പ്രതിഫലിപ്പിക്കുന്നൊരു കണ്ണാടിതന്നെ; സ്ത്രീയുടേതു തന്റെ വികാരങ്ങളെ ആച്ഛാദനം ചെയ്യുന്നൊരു തിരശ്ശീലയു

പുരുഷന്റെ അനുരാഗം വെടിമരുന്നുപോലെ ക്ഷണം തീപ്പിടിച്ചു ജ്വലിക്കുന്നവകയാണ്; സ്ത്രീയുടേതു സാവധാനത്തിൽ തീപ്പിടിച്ചു നിലനിന്നു കത്തുന്ന കൽക്കരിപോലെയുമാണ്. പുരുഷന്റെ പ്രണയസ്വഭാവം പർവ്വതംപോലെ ഉയർച്ചമായതാണ്; സ്ത്രീയുടേതു അഗാധമായൊരു പ്രദേശത്തു നിന്നുറിവരുന്നൊരുറവുപോലെയുമാണ്. പുരുഷന്റെ പ്രേമം സ്ഥൂലവും സ്ത്രീയുടെ പ്രേമം സൂക്ഷ്മവുമാണെന്നു കൂടി പറയാം. ഇതു നിമിത്തം വികാരസംയമനവിഷയത്തിൽ സ്ത്രീകൾ പുരുഷന്മാരേക്കാൾ സമർത്ഥകളായും ഭവിക്കുന്നു.

"എന്തു വിഡ്ഢിത്വമാണ് കാണിക്കുന്നത്?" എന്നു കമലം വ്യത്യസ്തഭാവത്തോടെ പറഞ്ഞു്, രണ്ടു കണ്ണുകൾ കൊണ്ടും ഒരു നോട്ടം നോക്കിയ ഉടനെ വികാരഗ്രസ്തനായ വേണു ഇടി തട്ടിയ മരംപോലെയായി! കമലം താഴത്തെയ്ക്കിറങ്ങിപ്പോയപ്പോൾ, അവൾ എവിടെയ്ക്കാണ് ചെല്ലുന്നതെന്നു ഘോരമായിടിക്കുന്ന നെഞ്ഞോടെ സാധുവായ യുവാവു ജനലിൽക്കൂടി നോക്കിക്കൊണ്ടു നിന്നു. അവൾ നാലുകെട്ടിലേക്കു കയറിപ്പോകുന്നതു കണ്ടപ്പോൾ വേണുവിന്റെ മനസ്സിൽ എന്തെന്നില്ലാത്ത ശങ്കയും ഭയവുമങ്കുരിച്ചു. താൻ വല്ലാതായി; മുഖത്തു കുത്തിയാൽ ചോരയില്ല; ഇടികൊണ്ടു തകന്ന ഹൃദയത്തോടെ വേണു കമലം കിടന്നിരുന്ന കസേരയിൽ തന്നെ മറിഞ്ഞു വീണു. മുഖം ഇനി പുറത്തു കാണിക്കാൻ നന്നല്ലെന്നു തോന്നീട്ടായിരിക്കാം അതിനെ രണ്ടു കൈകൊണ്ടും പൊത്തിയത്; ഈ പാട്ടിൽ തന്നെ ഒരഞ്ചെട്ടു മിനിട്ടു നേരം വേണു ഇരുന്നു.

"വല്ലാത്ത വിഡ്ഢിത്വം കാണിച്ചു. അതെ, വിഡ്ഢിത്വം തന്നെ, സംശയമില്ല. പുത്തരിയിൽ തന്നെ കല്ലു കടിക്കയും ചെയ്തു. തന്നെപ്പോലെ ഇത്ര ജളനും, വിടനും, കൃതഘ്നനുമായി ഭൂമിയിൽ മറ്റാരുമില്ല. അവളുടെ മാതിരി കാണുമ്പോൾ ഇനി അവളെന്റെ—ഈ നീചന്റെ—മുഖദശ്നനം ചെയ്യുമോ എന്നു

സംശയമാണ്. പ്രവൃത്തിച്ചത് കടന്ന കയ്യായി. വല്ലവരും അറിഞ്ഞുവശായാൽ പിന്നെ ഞാൻ ഇവിടെ ഇരിക്കേണ്ട. ഇനി ഇവിടെ താമസിക്കാൻ പാടില്ല. സുഹൃത്തുക്കളുടെ സഹവാസത്തിന്നു ഞാൻ കേവലം അയോഗ്യൻ" എന്നും മററും നിനച്ചു പശ്ചാത്താപപരവശനായ യുവാവു കണ്ണിലെ വെള്ളവും തുടച്ചു, പെട്ടെന്നെഴുന്നേററു, താഴത്തെയ്ക്കിറങ്ങി വന്നു, സ്വഗൃഹമായ ചെമ്പകശ്ശേരിക്കു നടന്നു.

കുട്ടിലക്ഷ്മിയമ്മ തളത്തിൽ കിടക്കുകയാണു. അമ്മിണി അരികത്തിരിക്കുന്നുണ്ടു. അപ്പോഴാണ് വേണുഗോപാലൻ അവിടെ എത്തിയത്. കണ്ട ഉടനെ സന്തോഷത്തോടെ "ഇതാ ജ്യേഷ്ഠൻ, അമ്മെ!" എന്നും പറഞ്ഞു അമ്മിണി എഴുന്നേററു.

കിടപ്പിലായിരുന്ന പ്രിയനന്ദനനെ ദീനം മാറി കുട്ടിലക്ഷ്മിയമ്മ കണ്ടതു ഇദംപ്രഥമമായിട്ടാണ്. മകനെ കണ്ട സന്തോഷംകൊണ്ടു അമ്മയുടെ കണ്ണിൽ വെള്ളം വന്നു.

"വാ, മകനെ! അമ്മടെ അടുക്കൽ വാ, നിന്നെ ഒന്നു കാണട്ടെ" എന്നു വാത്സല്യപൂർവ്വം പറഞ്ഞു, എഴുന്നേല്ക്കാൻ വയ്യാതെ കിടക്കുന്ന കുട്ടിലക്ഷ്മിയമ്മ തലയെ സ്വല്പം വേണുവിന്നഭിമുഖമായി തിരിച്ചു.

വേണു അമ്മയുടെ അടുക്കൽ ചെന്നിരുന്നു, "അമ്മക്കു ഇപ്പോഴും വിശേഷിച്ചു സുഖക്കേടൊന്നുമില്ലല്ലൊ?" എന്നു ചോദിച്ചു.

"അമ്മക്കിനി വിശേഷിച്ചെന്താ വേണ്ടത്, മകനെ! നിങ്ങളെ കൈക്കു കണ്ടു എന്റെ ജന്മം അവസാനിച്ചാൽ മതി. എന്നാൽ ഞാൻ ഭാഗ്യവതിയായി" എന്നു പറഞ്ഞു കഴിയുമ്പോഴെക്കും ആ സാധ്വസ്ത്രീയുടെ നയനങ്ങളിൽ നിന്നു അശ്രുകണങ്ങളൊഴുകിത്തുടങ്ങി.

വേണു അമ്മയുടെ കണ്ണീർ തുടച്ചു. അമ്മയുടേയും മകന്റേയും മാതിരി കണ്ടപ്പോൾ—ചോര ഒന്നല്ലെ?—അമ്മിണിയുടെ കണ്ണിലും വെള്ളം നിറഞ്ഞു.

"മരിക്കേണ്ട സമയം വന്നാലേ മരിക്കുള്ളൂ, അമ്മേ! എനിക്കിപ്പോൾ മരിക്കണമെന്നുണ്ടു; അതു സാധിക്കുമോ?" എന്നു വേണു ഉള്ളിൽ കൊണ്ടു പറഞ്ഞു.

കുട്ടി:—"ഇല്ലാ അപ്പൂ! ഈശ്വരൻ വിളിക്കുമ്പോൾ പോവുക എന്നേ ഉള്ളൂ. എന്നാലും നീ ഇനി നായാട്ടിനു പോകരുത്. അമ്മെ സ്നേഹം ഉണ്ടെങ്കിൽ പോകരുത്."

വേണു:—അതൊക്കെ അവരവരുടെ യോഗംപോലെയെ അനുഭവിക്കുള്ളൂ, അമ്മേ! മരിക്കേണ്ട ഘട്ടം വന്നാൽ നായാട്ടിനു പോയാലും ഇല്ലെങ്കിലും മരിക്കും.

കുട്ടി:—"എന്നാലും നീ ഇനി പോകരുത്. അമ്മടെ വയറു കത്തിക്കരുത്, മകനെ! പോകില്ലെന്നു പറയണം. അല്ലെങ്കിൽ അമ്മക്കിനി ആഹാരമേ വേണ്ട. ഞാൻ ഇങ്ങിനെ കിടന്നു ചത്തോട്ടെ. അതാണ് നല്ലത്?

യാതൊരു സ്ത്രീയുടേയും മുഖദൎശനമേ ഇനി ചെയ്കയില്ലെന്നു മുല്ലയ്ക്കൽ നിന്നു വരുമ്പോൾ വഴി നീളെ ശപഥം ചെയ്തുകൊണ്ടു വന്ന വേണുഗോപാലനു നായാട്ടും മററുള്ള ഐഹികസുഖങ്ങളും വൎജ്ജിക്കുന്നതിൽ തൽസമയം യാതൊരു വികല്പവും തോന്നിയില്ല. മാതാവിൻെറ ഇഷ്ടാനുസരണം അങ്ങിനെ ചെയ്യാമെന്നു വേണു പറഞ്ഞു.

പുത്രൻ പറഞ്ഞതു കേട്ടു കൃതാൎത്ഥയായി അമ്മ, "എന്താ, നിൻെറ മുഖം വാടിയിരിക്കുന്നത്?" എന്നു ആൎദ്രതയോടെ ചോദിച്ചു.

"അതെ, എന്തോ വല്ലാതിരിക്കുന്നുണ്ടു" എന്നു അമ്മിണിയും പറഞ്ഞു.

"വിശേഷിച്ചു ഒന്നും ഇല്ല. എന്തോ ഒരു തലവേദന, അത്രേ ഉള്ളൂ" എന്നു വേണു പറഞ്ഞു.

എന്നാൽ ഞാൻ കുറെ ചായയുണ്ടാക്കിക്കൊണ്ടുവരാം. ചൂടോടെ അതു കഴിച്ചാൽ അല്പം ആശ്വാസമുണ്ടാവും" എന്നു പറഞ്ഞു അമ്മിണി അടുക്കളയിലേക്കു പോയി.

"ഞാൻ ഇത്തിരി കിടക്കട്ടെ" എന്നു പറഞ്ഞു വേണു തളത്തിൻെറ ഒരററത്തുള്ള മുറിയിൽ ചെന്നു അതിനകത്തുള്ളൊരു കട്ടിലിന്മേൽ കയറിക്കിടന്നു.

"അല്പസമയത്തിന്നുള്ളിൽ അമ്മിണി ചായയുണ്ടാക്കിക്കൊണ്ടുവന്നു. കിടക്കയിൽ തന്നെ എഴുന്നേററിരുന്നു വേണു ചായ കഴിച്ചു.

അമ്മിണി:—തലവേദന നന്നെ ഉണ്ടോ?

വേണു:—ഇപ്പോൾ അധികം ഇല്ല. ഞാൻ ഒന്നാണ് ആലോചിക്കുന്നതു?

അമ്മിണി:—എന്താത്?

വേണു:—കോളേജ് തുറക്കാൻ കുറെ ദിവസമല്ലെ ഉള്ളൂ. ഇനി ഇവിടെ കുറെ താമസിച്ചാലൊ എന്നു വിചാരിക്കയാണ്.

അമ്മിണി.—ശരിയാണ്. അവരെ വെറുതേ ബുദ്ധിമുട്ടിക്കരുത്. എല്ലാവക്കും രസമാകില്ല, അവിടെ ഇങ്ങിനെ എപ്പോഴം താമസിക്കുന്നത്.

വേണു:—ശരിയാണ്. സാമാനങ്ങൾ ഇങ്ങോട്ടു കൊണ്ടുവരീച്ചു കളയാം.

അമ്മിണി:—ആളെ അയക്കട്ടേ?

വേണു:—(വിചാരപൂവ്വം) ആളെ അയക്കുകയോ?

അമ്മിണി:—ങ്ഹാ, ഇപ്പോൾ തന്നെ ഒരാളെ അയക്കാമല്ലൊ.

വേണു:—ഇപ്പൊളോ?

അമ്മിണി:—അതെ.

വേണു:—ഇപ്പോൾ വേണ്ട. കുറച്ചു കഴിഞ്ഞിട്ടു പോരെ?

അമ്മിണി:—എന്നാൽ മതി.

വേണു:—സാമാനംഒക്കെ അവിടെയും ഇവിടെയും "കറാപ്പിറാ" എന്നു കിടക്കുന്നുണ്ടാവും.

അമ്മിണി:—കമലം ഇല്ലെ അവിടെ? അവൾ ഒക്കെ എടുത്തു കൊടുത്തയക്കും.

വേണു:—ആവോ

അമ്മിണി:—അല്ലെങ്കിൽ, ആളെയുംകൂട്ടി ഞാൻ പോയിട്ടുവരാം.

വേണു:—ശരി, അതാണ് നല്ലത്. അല്ലെങ്കിൽ..............

അമ്മിണി:—വേണ്ട, ഞാൻ പോയിട്ടുവരാം.

കേശവനുണ്ണിയെ ചെന്നു കാണാമെന്നു കരുതിയാണ് അമ്മിണി ഇക്കാൎയ്യത്തിൽ ഇത്ര കണ്ടു ഉത്സുകയായത്.

വേണു:—ശരിയാണ്, അല്ലെങ്കിൽ ഒരു സമയം, ഞാൻ ഇവിടെ താമസിക്കുമെന്നു കരുതി അവർ സാമാനം അയച്ചില്ലെന്നു വരാം.

അമ്മിണി:—ഞാൻ ഊണുകഴിഞ്ഞു ചെന്നേക്കാം.

വേണു:—(വിചാരപൂൎവ്വം) "അല്ലെങ്കിൽ വേണ്ട. അമ്മിണി പോകണ്ട. ആളെ അയച്ചാൽ മതി. ഉച്ചതിരിഞ്ഞു മതി. ആ ജനലും വാതിലും അടച്ചിട്ടു പോക."

എന്നും പറഞ്ഞു അസ്വസ്ഥചിത്തനായ യുവാവു മെത്തയിൽ കിടന്നു.

അമ്മിണി അപ്രകാരം ചെയ്തു പോകയും ചെയ്തു.

മാളികമുകളിൽനിന്നു താഴത്തിറങ്ങി നാലുകെട്ടിലേക്കു ചെന്ന കമലം സ്വല്പനേരം അവിടെ താമസിച്ചശേഷം അമ്മയും ജ്യേഷ്ഠനും കുളിക്കാൻ പോയ തക്കം നോക്കി വീണ്ടും മാളികക്കു തന്നെ തിരിച്ചു. സൈ്വരസല്ലാപത്തിന്നിച്ഛിച്ചു മുകളിൽ ചെന്നപ്പോൾ തളം അലങ്കരിച്ചിരുന്ന തന്റെ പ്രിയതമനെക്കാണാതെ അവൾ വിസ്മയപ്പെട്ടുവെങ്കിലും അദ്ദേഹം അവിടെ എങ്ങാനുമുണ്ടായിരിക്കുമെന്നു വിചാരിച്ചു സമാധാനിച്ചു. തളത്തിനു തൊട്ടുള്ള മുറിക്കകത്തു ചെന്നു നോക്കി. അവിടെ ആരെയും കണ്ടില്ല. അതിനടുത്തുള്ള മറെറാരു മുറിയുമ്മരത്തു ചെന്നു അതിന്റെ വാതിൽ തുറന്നു. ജനലുകൾ അടച്ചിരിക്കുന്നതു കണ്ടു. അഥവാ, ഈ മുറിക്കകത്തുള്ള കട്ടിലിന്മേൽ വേണു കിടക്കുന്നു

ണ്ടായിരിക്കുമെന്നു അവൾ വിചാരിച്ചു. "എന്താ, ഈ ജനല്പ കളടച്ചിരിക്കുന്നത്?" എന്നു പറഞ്ഞുകൊണ്ടു അവയെ തുറക്കു വാനെന്ന ഭാവത്തിൽ കമലം അകത്തു കടന്നു ജനല്പകൾതുറന്നു. മുറിക്കകത്തു പ്രവേശിച്ച വെളിച്ചം അവളുടെ ഹൃദയത്തിൽ ഇ രുൾ കോരിയൊഴിച്ചു. താൻ കാണ്മാൻ കൊതിക്കുന്ന പുരുഷ നെ അതിനകത്തെങ്ങും കണ്ടില്ല. മാളിക മുഴുവനും ശൂന്യമായി കമലത്തിന്നു തോന്നി. "താഴത്തുള്ള മുറികൾ പൂട്ടീട്ടുണ്ടല്ലൊ. അവിടെ ഉണ്ടാവാൻ തരമില്ല. എങ്കിലും ചെന്നു നോക്കട്ടെ" എന്നു വിചാരിച്ചു താഴത്തു വന്നു നോക്കിയപ്പോൾ മുറികൾ പൂ ട്ടിയ പാട്ടിൽ തന്നെ ഇരിക്കുന്നതു കണ്ടു. കമലം കൃഷ്ണനെക്കാ ണാഞ്ഞുഴലുന്ന രാധയെപ്പോലെയായി. അപ്പോഴക്കും ഭൃത്യൻ അച്ച്യുതൻ അവിടെ വന്നു. 'യജമാൻ എവിടെ?' എന്നു കമ ലം അവനോടു ചോദിച്ചു.

അച്ച്യുതൻ:—കളിക്കാൻ പോയിരിക്കുന്നു.

കമലം:—വേണുയജമാനൻ കളിക്കാൻ പോയിട്ടുണ്ടോ?

അച്ചു:—ഇല്ല, കേശുഎജമാനനെയാണ് ഞാൻ പറഞ്ഞത്.

കമലം:—അതല്ല ഞാൻ ചോദിച്ചത്.

അച്ചു:—വേണുഎജമാൻ പടികടന്നു പോയി.

കമലം:—എവിടെയാണെന്നു ചെന്നുനോക്കു. ചെമ്പകശ്ശേരി യിലുണ്ടെങ്കിൽ ഊൺ കഴിക്കാറായെന്നു പറഞ്ഞു കൂട്ടിക്കൊ ണ്ടുവാ.

"ഓ" എന്നു പറഞ്ഞു് അച്ച്യുതൻ ചെമ്പകശ്ശേരിക്കു പോയി. കമലം മാളികമുകളിലേക്കു ചെല്ലുകയും ചെയ്തു.

..............................................................................................

..............................................................................................

വേണു മലൎന്നുകിടന്നാലോചിക്കയാണ്. "അവൾ എ ന്നെ പററിക്കുമോ? എൻെറ പേരിൽ ഇതുവരെ കാണിച്ച സ്നേ ഹമെല്ലാം വെടിഞ്ഞു എന്നെ കേവലം അയോഗ്യനാക്കി പാഴം

കഴിയിൽ പിടിച്ചു തള്ളിയിട്ടുമോ? ഇല്ല, അവരം അങ്ങിനെ ചെയ്യില്ല............എങ്കിലും, ആക്കറിയാം, ഈ സ്ത്രീകളുടെചിത്തം? പിന്നെന്തിന്ന അവിടെ നിന്നും ശഠിച്ചുകൊണ്ടെഴുന്നേററു പോയി? കഴിഞ്ഞതു കഴിഞ്ഞില്ലെ; ഇനി എന്തു ചെയ്യാം? ഇനി എനിക്ക ഈ കുരുത്തംകെട്ടവകക്കാരുടെ മുഖത്തു തന്നെ നോക്കണ്ട. അവർ ആളുകളെ ഇട്ടു പെരട്ടുന്നവകക്കാരാണ്. മട്ടും മാതിരിയും കണ്ടു വിരോധമില്ലെന്നു ഞാൻ വിശ്വസിച്ചുപോയി. അല്ല, അവരം എന്നെ അങ്ങിനെ വിശ്വസിപ്പിക്കുകയാണ് ചെയ്യുത്. അല്ലെങ്കിൽ എനിക്കങ്ങിനെ ചെയ്യാൻ ധൈര്യമുണ്ടാകുമോ? എന്നെ ഇങ്ങിനെ വിഡ്ഢിയാക്കിയില്ലെ?......അതെ, ഞാൻ മഹാ വിഡ്ഢി തന്നെ. അവളുടെ ദയയെ ആശ്രയിച്ചുകൊണ്ടിരിക്കുന്നു എന്റെ കീൎത്തി. അവരം വായ് തുറന്നാൽ ഞാൻ സൎവ്വക്കും പരിഹാസപാത്രമായി” എന്നിങ്ങിനെയുള്ള ശങ്കാഭയങ്ങളോടു കൂടിയ വിചാരസാഗരത്തിൽ നിമഗ്നനായിക്കിടക്കുകയാണ് വേണു. അപ്പോഴാണ് അച്ചുതൻ വന്നു വാതിൽ തുറന്നു “ചെല്ലാൻ പറഞ്ഞു കുട്ടിഏത്ത്യാർ” എന്നു പറഞ്ഞത്.

കാൎമ്മേഘക്കൂട്ടംകൊണ്ടിരുട്ടടഞ്ഞു ഘോരവൎഷഭയങ്കരമായിരിക്കുന്ന ആകാശം, അപ്രതീക്ഷിതമായ കൊടുങ്കാററുമൂലം, കാറും ഇരുളും അകന്നു സ്വച്ഛനീലിമയോടെ വിലസുന്നതുപോലെ, അച്ചുതൻ അറിയിച്ച സന്ദേശം കേട്ടപ്പോരം വേണുവിന്റെ ഹൃദയാരുന്തുദങ്ങളായ ശങ്കാഭയങ്ങളകന്നു മനസ്സൊന്നു തെളിഞ്ഞു.

കമലം തന്നെ ചതിച്ചില്ല. എങ്കിലും, ഇനിയും അവളോടു കൂടി സഹവാസം ചെയ്താൽ തനിക്ക ചളി പററിയേക്കാം. മറുവടി പറഞ്ഞയക്കേണ്ടതെന്താണെന്നാലോചിച്ചു. സ്വാഭിമാനം പുരുഷലക്ഷണം. കമലത്തിനെ തനിക്ക ന്യായമായ പത്നിയായി ലഭിപ്പാൻ പ്രയാസം. മനസ്സിനെ പുണ്ണാക്കുന്നതുകൊണ്ടു പ്രയോജനമില്ല. അവിടെച്ചെന്നാൽ തന്റെ നിശ്ചയങ്ങളെല്ലാം ഇളകിപ്പോകും. അതുകൊണ്ടു പോകാതിരിക്കുന്നു

ത്തുതന്നെയാണുത്തമമെന്നു തീച്ച്യാക്കി. "ഞാൻ ഇവിടെയാണ് ഊൺകഴിക്കുന്നതെന്നു പറയു" എന്നു വേണു അച്ച്യുതനോടു പറഞ്ഞയച്ചു.

മുകളിലുള്ള ജനലിൽ കൂടി നോക്കിക്കൊണ്ടു വേണുവിന്റെ വരവും കാത്തിരിക്കയാണ് കമലം. വേണു പെട്ടെന്നു ചെമ്പകശ്ശേരിക്കു പോയതു് തന്നോടു പരിഭവപ്പെട്ടിട്ടായിരിക്കാമെന്നു അവൾ ഊഹിക്കാതിരുന്നില്ല. ഈ പരിഭവം യഥോചിതമായ സമയത്തു തീൎത്തുകൊള്ളാമെന്നും അവൾ വിചാരിച്ചു. ദിനം മാറി വേണു പുറത്തിറങ്ങിയതു നടാടെയാണ്. തന്റെ പ്രിയതമന്റെ സുകുമാരശരീരത്തിൽ വല്ലവരുടേയും ദൃഷ്ടിബാധയേല്ക്കുമോ എന്ന ഭയം കൂടി സ്വതേ അജ്ഞാനമില്ലാത്ത കമലത്തിനു തൽസമയം തോന്നാതിരുന്നില്ല. അവൾ ഇങ്ങിനെ ഓരോന്നു വിചാരിച്ചു അസൂയപ്പെട്ടുകൊണ്ടിരിക്കുകയാണ്. അപ്പോഴക്കും ചെമ്പകശ്ശേരിക്കു പോയ അച്ച്യുതൻ മടങ്ങിവന്നു.

അച്ചു:—അവിടെയാണത്രെ പഴേരി.

കമലം:—എന്താ അവിടെ ഇന്നു വിശേഷിച്ചു വല്ലതും ഉണ്ടോ?

അച്ചു:—അതറിഞ്ഞില്ല.

കമലം:—ചോദിക്കായിരുന്നില്ലെ?

അച്ചു:—ഞാൻ അതു ചോദിച്ചില്ല, എയമാനനോട്.

കമലം:—ആരോടെങ്കിലും ചോദിച്ചു മനസ്സിലാക്കായിരുന്നില്ലേ?

അച്ചു:—എന്നാൽ ഞാൻ ഇപ്പോൾ തന്നെ പോയി വല്ലവരോടും ചോദിച്ചറിഞ്ഞുവരാം.

കമലം:—വേണ്ട, നീ പോയി ജോലി നോക്കിക്കൊ. ഇണ്ണൂലിയെ ഇങ്ങട്ടു വരാൻ പറയു.

"ഓ" എന്നും പറഞ്ഞു അച്ച്യുതൻ പോയി; ഇണ്ണൂലിയെ പറഞ്ഞയച്ചു. അച്ച്യുതൻ പ്രയോഗിച്ച പൊടിക്കൈ കേട്ടു രസിച്ചുംകൊണ്ടു വന്ന ഇണ്ണൂലി കമലത്തിന്റെ അടുക്കൽ എത്തിയതു് ഒരു പുഞ്ചിരിയോടു കൂടിയാണ്.

കമലം:—നീ ചെമ്പകശ്ശേരിക്കുപോയി യജമാനനെ കൂട്ടികൊണ്ടുവരണം. യജമാനൻ എന്തിനോ അങ്ങോട്ടുപോയിട്ടുണ്ടു.

ഇന്ദുലി:—അവിടെയാണത്രെ പഴേരി.

കമലം:—നിന്നോടാരുപറഞ്ഞു?

ഇന്ദുലി:—(നാണംകുണുങ്ങിക്കൊണ്ടു) ഞാൻ പോയിട്ടുവരാം.

കമലം:—വെറുതെവന്നാൽപോരാ.

ഇന്ദുലി:—കൂട്ടിക്കൊണ്ടുവരാം.

കമലം:—പഴേരിക്കു മുമ്പു പതിവായി കഴിക്കാറുള്ള മരുന്നു ഇവിടെയാണ്.

ഇന്ദുലി:—അതിന്റെ ഓൎമ്മയില്ലായിരിക്കാം.

കമലം:—(താഴ്ന്നസ്വരത്തിൽ) യജമാനൻ വന്നിട്ടേ ഞാൻ പഴേരിക്കുള്ളു എന്നു പറയു.

ഇന്ദുലി:—സ്വകാൎയ്യത്തിൽ പറയാം.

കമലം:—ആരെങ്കിലും കേട്ടാലും വിരോധമില്ല. അതുകൊണ്ടെന്താ?

ഇന്ദുലി:—അല്ലാ ആരും കേൾക്കാതെ സ്വകാൎയ്യത്തിൽതന്നെ പറയാം.

കമലം:—അവിടെ അമ്മിണിയമ്മയും മററും ഉണ്ടാവില്ലെ?

കമലം ഇങ്ങിനെ പറയുമ്പോഴക്കും തന്റെ യജമാനത്തിയും യജമാനനും തമ്മിലുള്ള പുതിയ ബന്ധത്തെപററി ഇന്ദുലി ഗ്രഹിച്ചുകഴിഞ്ഞു.

ഇന്ദുലി:—ഞാൻ വെറുതെ ചെന്നതാണെന്നു അവരോടൊരു സൂത്രംപറയും. ആരും ഇല്ലാത്ത തരംനോക്കി എജമാനന്റെ അടുത്തു ചെല്ലും.

കമലം:—എന്നാൽചെല്ലു. കൈ വഴിയേ കൂട്ടിക്കൊണ്ടുവരണം. യജമാനൻ അവിടെനിന്നു പുറപ്പെട്ടു ഇവിടെ എത്താറാവുമ്പോൾ നീ അവിട്ടുന്നു പുറപ്പെട്ടാൽ മതി.

ഇന്ദുലി:—അല്ലാതെ ഞാൻ ഏമാനൻെറ പിന്നാലെ വരികയോ?

കമലം:—അതാണപറഞ്ഞത്.

ഇന്ദുലി:—ഏമാനനെ ഇങ്ങട്ടയച്ചതിന്നശേഷം എത്രയോ കഴിഞ്ഞെ ഞാൻ അവിടുന്ന പുറപ്പെട്ടുള്ളു.

കമലം:—ശരി. നീ ഇനി നാലുകെട്ടിൽചെന്ന പിറുപിറക്കാൻ നില്ക്കണ്ട. ഇങ്ങിനെതന്നെ ചൊവ്വെപൊയ്ക്കോ.

"അങ്ങിനെതന്നെ" എന്നും പറഞ്ഞു ഇന്ദുലി ചെമ്പകശ്ശേരിക്ക പുറപ്പെട്ടു.

ഇന്ദുലിയുടെപോക്ക് കാണേണ്ടതുതന്നെയാണ്. അവൾ കുളിച്ചിട്ടധികം നേരം ആയിട്ടില്ല. ധാരാളമുള്ള തലമുടി നട്ടുവേ പകുത്ത അഗ്രംകെട്ടി പിൻഭാഗത്തിട്ടിരിക്കുകയാണ്. നടക്കുമ്പോൾ പ്രകൃത്യാസ്ഥൂലമായ നിതംബപ്രദേശത്തൊരു ചലനമുണ്ടാവും; ദേഹത്തിനൊരാട്ടവും. ഇതുനിമിത്തം പിറകിൽ തൂങ്ങിക്കിടക്കുന്ന തലമുടിഎല്ലാംകൂടി ഇടുപ്പിൻെറ ഒരു ഭാഗത്തൊന്നിച്ചുകൂടും. അതിനെ പൃഷ്ഠമദ്ധ്യത്തിലാക്കുന്നതിന്നായി അവൾ ദേഹം കൊണ്ടൊന്നവെട്ടും. തലമുടിയൊക്കപ്പാടെ മറുഭാഗത്തു വന്നുചേരും. കൈകളുടെ അപേക്ഷകൂടാതെ അതിനെ താൻ വിചാരിച്ച സ്ഥാനത്തുവരുത്തുവാൻ ദേഹംകൊണ്ടു വീണ്ടും ഒന്നവെട്ടും. ഇങ്ങിനെ ദേഹംമുഴുവനും കുലുക്കികൊണ്ടു കാണുന്നവൎക്കൊരു നേരമ്പോക്ക് തോന്നിക്കത്തക്ക വിധമാണ ഇന്ദുലിയുടെ ഗമനം. ഈ ദാസിയുടെ ആരോഗ്യവും സമൃദ്ധമായ തലമുടിയും പൂൎത്തിയായ താരുണ്യവും ആകപ്പാടെയുള്ളൊരു 'ആനച്ചന്തവും' കണ്ടു അവളെ മുല്ലയ്ക്കൽനിന്ന താമസം മാററിച്ച വല്ലൊരു പുരയിലും കൊണ്ടുവന്നിരുത്തി പുലൎത്തിയാലോ എന്ന സമ്പന്നന്മാരായ ചില സ്ത്രീജിതന്മാൎക്ക തോന്നാൻ തുടങ്ങീട്ടുണ്ടു. ചില ഭൃത്യന്മാർ ഇന്ദുലിയെ കാമിച്ചു മുല്ലയ്ക്കൽവന്ന താമസിക്കയും ചെയ്തിട്ടുണ്ടു. എന്നാൽ അച്യുതനുമായി ഇന്ദുലി ചിലപ്പോൾ സല്ലപിക്കുന്ന

ളുകണ്ടു അസൂയപ്പെടുവാനല്ലാതെ ഈ കൂട്ടൎക്കു മറെറാന്നിനും ഇതുവരെ സാധിച്ചിട്ടില്ല.

താൻ വഹിച്ചുകൊണ്ടുപോകുന്ന സന്ദേശകാരണത്തെപ്പററി ചിന്തിച്ചു യൌവ്വനയുക്തയായ ഈ ദാസി വഴിനീളെ തന്നത്താൻ രസിച്ചു. തങ്ങളുടെ യജമാനന്മാരുടെയും യജമാനത്തികളുടെയും ഗൂഢചരിതങ്ങളറിവാനൊ, അവയിൽ പങ്കുകൊള്ളുവാനൊ ഇടവരുന്ന ഭൃത്യവൎഗ്ഗത്തിന്നു പുതുതായ സന്തോഷവും ചാരിതാൎത്ഥ്യവും ധൈൎയ്യവും ഉണ്ടാവുന്നതു സാധാരണയാണല്ലൊ.

ഇണ്ണൂലി ചെമ്പകശ്ശേരിയിലെത്തി, അമ്മിണിഅമ്മയുമായി കുറെനേരം സംസാരിച്ചുകൊണ്ടിരുന്നു. ഇന്നവിടെയാണ് വേണുയജമാനൻ കിടക്കുന്നതെന്നു അവൾ മനസ്സിലാക്കി. അമ്മിണി അടുക്കളക്കചെന്നു തക്കംനോക്കി ഇണ്ണൂലി വേണുവിന്റെ അടുക്കൽചെന്നു. യജമാനൻ ഇരുട്ടറയിൽകിടക്കുന്നതു കണ്ടു. അച്യുതൻ മരിരാശിൽവെച്ചു ചിലസമയം ഭക്ഷണം ഉപേക്ഷിച്ചു വെറും വെള്ളംമാത്രം കുടിച്ചു ഉപവാസംചെയ്തു കാണിച്ച ഗോഷ്ഠികൾ ഇണ്ണൂലിക്കിപ്പോൾ ഓൎമ്മവന്നു. ഇണ്ണൂലി തൊണ്ടയൊന്നനക്കി. ശബ്ദംകേട്ടു തിരിഞ്ഞുകിടന്നു "ആരാതു?" എന്നു വേണുചോദിച്ചു.

ഇണ്ണൂലി:—(മന്ദമായി) ഞാൻ തന്നെ ഇണ്ണൂലി. കുട്ടിഏട്ത്യാർ പറഞ്ഞയച്ചതാണ്.

വേണു:—(താഴ്ന്നസ്വരത്തിൽ) അമ്മ ഉറങ്ങുകയാണോ?

ഇണ്ണൂലി:—(സ്വകാൎയ്യത്തിൽ) ഞാൻ വരുമ്പോൾ നോക്കി. കണ്ണു കൂട്ടീട്ടുണ്ട്. എന്നാലും ഉറക്കായെന്നു തോന്നുന്നില്ല. കൂടക്കൂടെ തൊണ്ട അനക്കുന്നുണ്ട്.

വേണു:—അമ്മിണിയമ്മ എവിടെ?

ഇണ്ണൂലി:—അടുക്കളയിലാണ്.

വേണു:—ഉമ്മരത്ത് നില്ക്കണ്ട. ഇങ്ങട്ടു കടന്നു നില്ക്ക.

ഇരുട്ടറയിൽ പ്രവേശിക്കുന്നതിന്നു ഇണ്ണൂലിക്കു അല്പം മടി തോന്നിയെങ്കിലും, യജമാനൻ പറഞ്ഞതിന്നനുസരിച്ച് അവൾ അകത്തേക്കു കടന്നു ഒരു ചുമരും ചാരിനിന്നു.

ഇണ്ണൂലി:—കുട്ടിഏട്ത്യാർ പറഞ്ഞയക്കേ്എട്ട്.

വേണു:—വിശേഷിച്ചോ?

ഇണ്ണൂലി:—പഴേരിക്കു ചെല്ലാൻ—

വേണു:—ഞാൻ ഇവിടെയാണ് ഉണ്ണുന്നത്.

ഇണ്ണൂലി:—എയമാനൻ വന്നല്ലാതെ കുട്ടിഏട്ത്യാർ പഴേരിക്കിരിക്കില്ലെന്നാണ് പറയാൻ പറഞ്ഞത്.

വേണു:—കുട്ടിനേത്ത്യാരോടു പഴേരിക്കിരുന്നോളാൻ പറയു. ഞാൻ ഇവിടെത്തന്നെയാണ് ഉണ്ണുന്നത്. ഉച്ചതിരിഞ്ഞു ആളെ അയക്കാം. എന്റെ സാമാനങ്ങൾ കൊടുത്തയക്കണമെന്നു പറയു.

ഇണ്ണൂലി:—പഴേരിക്കു മുമ്പു പതിവായി കഴിക്കാറുള്ള മരുന്നു അവിടെയാണത്രെ. തീർച്ചയായി ചെല്ലണമെന്നു പറഞ്ഞയച്ചു.

ഒന്നു രണ്ടു മിനിട്ടുനേരം വേണു ഒന്നും പറഞ്ഞില്ല. പിന്നെ, "എന്നാൽ നീ വരുമ്പോൾ മരുന്നിങ്ങോട്ടു കൊണ്ടുവരായിരുന്നില്ലെ?" എന്നു ചോദിച്ചു.

ഇണ്ണൂലി:—തന്നയച്ചില്ല. അങ്ങോട്ടു ചെന്നേ കഴിയു എന്നാണ് പറഞ്ഞത്.

വേണു:—ഞാൻ അങ്ങോട്ടു വരുന്നില്ല.

ഇണ്ണൂലി:—എയമാനൻ വരാതെ കുട്ടിഏട്ത്യാർ പഴേരിക്കിരിക്കില്ല.

വേണു:—എനിക്കെന്തോ ദേഹത്തിനു നല്ല സുഖമില്ല. ഊൺ തന്നെ വേണോ വേണ്ടയോ എന്ന ശങ്കയാണ്.

ഇണ്ണൂലി:—കുട്ടിഏട്ത്യാക്കും ദേഹത്തിനു നല്ല സുഖമില്ല. എന്തോ വെറുതെ കിടക്കുന്നു. പഴേരിക്കിരുന്നില്ലെങ്കിലും വിരോധമില്ല, ഒന്ന് വന്നിട്ടുപോയ്ക്കോളാൻ പറഞ്ഞു. എന്തോ

അടിയന്തിരമായൊന്നു പറയാനുണ്ടത്രെ. അതാണിത്ര ധൃതിയോടെ എന്നെ അയച്ചത്.

വേണു കിടക്കയിൽ എഴുന്നേററിരുന്നു; വീണ്ടും ആലോചിച്ചു.

"വേണ്ട, ഞാൻ പിന്നെ വന്നോളാം; നീ ഇപ്പോൾ പോയ്ക്കോ," എന്നു പറഞ്ഞു കിടക്കയിൽ തന്നെ കിടന്നു.

ഇണ്ണൂലി:—എപ്പോൾ വരും എന്നാണ് പറയേണ്ടത്?

വേണു:—ഞാൻ വരാം. നീ പൊയ്ക്കോ.

ഇണ്ണൂലി:—"ഒന്നു കണ്ടാൽ മതി" എന്നാണ് പറഞ്ഞയച്ചത്. സ്വകാര്യമായിട്ടാണ് പറഞ്ഞത്.

വേണു:—(ഒരു അശ്രദ്ധയോടെ) ഇതിലെന്താ സ്വകാര്യം? നീ ഇപ്പോൾ പോയ്ക്കോ. ഞാൻ വന്നോളാം.

ഇണ്ണൂലി:—പഴേരിക്കെത്തോ?

വേണു:—"ഇല്ല. കുട്ടിനേത്ത്യാരോടു ഊൺ കഴിച്ചോളാൻ പറയ്. ഞാൻ നാളെയോ മററന്നാളോ എന്നെങ്കിലും വരാം. നില്ക്കണ്ട, നീ പൊയ്ക്കോ" എന്നു പറഞ്ഞു തിരിഞ്ഞുകിടന്നു.

"ഇതു സാരല്ല, ഇന്നു വൈകുന്നേരത്തിലകം അവിടെ എത്താതിരിക്കില്ല" എന്നു മനസ്സിൽ കരുതിക്കൊണ്ടു ഇണ്ണൂലി അമ്മിണിയോടും മററും യാത്ര പറഞ്ഞു മുല്ലയ്ക്കലേക്കു തിരിച്ചുപോരികയും ചെയ്തു.

വേണുവിൻെറ അടുക്കൽ ഇണ്ണൂലി ചെന്നതും സ്വകാര്യം പറയുന്നതിനിടയിൽ 'കുട്ടിഎത്ത്യാർ' എന്നു പലവുരു പറഞ്ഞതുമെല്ലാം കുട്ടിലക്ഷ്മിഅമ്മക്കു മനസ്സിലായി. ഇണ്ണൂലി പോയ ഉടനെ കുട്ടിലക്ഷ്മിയമ്മ "അപ്പൂ!" എന്നു തൻെറ മകനെ വിളിച്ചു. "എന്തേ്!" എന്നു വിളികേട്ടുകൊണ്ടു വേണു എഴുന്നേററു അമ്മയുടെ അരികത്തു വന്നിരുന്നു.

കുട്ടിലക്ഷ്മിയമ്മ:—നിൻെറ തലവേദന എങ്ങിനെ ഇരിക്കുന്നു?

വേണു:—ഭേദം ഉണ്ട്.

കു—ല—അ:—ഇണ്ണൂലി എന്തിനാ വന്നത്?

വേണു:—വിശേഷിച്ചൊന്നുമില്ല. ഊണു കഴിക്കാൻ വിളിക്കാനാണ്.

കു-ല-അ:—ഞാൻ ഒന്നു പറയാം. അമ്മ എന്താ ഇങ്ങനെ പറയുന്നത് എന്നു നിങ്ങൾക്കു സുഖക്കേട തോന്നില്ലല്ലൊ?

വേണു:—എന്താ അമ്മെ! ഇങ്ങിനെ പറയുന്നത്? അമ്മ എന്തു പറഞ്ഞാലും എനിക്കു സന്തോഷം തന്നെ.

കു-ല-അ:—അതല്ല, നിങ്ങളൊക്കെ ഇംഗ്ലീഷു പഠിച്ചവരാണ്. അതുകൊണ്ടാണ് പേടി.

വേണു.—ഇംഗ്ലീഷിൽ അച്ഛനും അമ്മയും പറഞ്ഞതു കേൾക്കരുതെന്നു പറയുന്നില്ലല്ലൊ.

കു-ല-അ:—നീ ചെറുപ്പം അല്ലെ? അത്ര കണ്ടു തന്റേടം വരാറായോ? അതുകൊണ്ടു പറയുകയാണ്.

കുട്ടിലക്ഷ്മിയമ്മയുടെ പുത്രനല്ലെ? അമ്മ വിചാരിക്കുന്നതിന്നു മുമ്പു മകൻ കാര്യം മനസ്സിലാക്കിക്കഴിഞ്ഞു.

വേണു:—എന്നാൽ, ഇതുവരെ എന്റെ പേരിൽ അമ്മ എന്തെങ്കിലും ആക്ഷേപം കേട്ടിട്ടുണ്ടോ?

കു-ല-അ:—ഇനിയും ഉണ്ടാവരുത്. അതാണ് പറയുന്നത്.

വേണു:—അതൊന്നും ഉണ്ടാവില്ല.

കു-ല-അ:—എങ്കിലും, എന്റെ മനസ്സിൽ കിടക്കാതെ പറയുകയാണ്. ഊണു കഴിക്കുന്നതിന്നും താമസിക്കുന്നതിന്നും ഒന്നും വിരോധം ഇല്ല. അച്ഛന്റെ വീടാണെന്നു എപ്പോഴും നല്ല ഓമ്മ വേണം. അവരുടെ ജാതിയും നമ്മുടെ ജാതിയും ഒന്നല്ല, മനസ്സിലായില്ലെ?

"എനിക്കെല്ലാം മനസ്സിലായിട്ടുണ്ടു. അമ്മ എന്തൊക്കയൊ ശങ്കിച്ചു പറയുകയാണ്" എന്നും പറഞ്ഞെഴുന്നേററു വേണു താൻ കിടന്നിരുന്ന മുറിക്കു തന്നേ പോയി.

"അച്ഛന്റെ വീട്ടിൽ ഇന്നും നാളെയും പോയിവരാനുള്ള സുഖം ഇല്ലാതാക്കരുത്. ഇതേ എനിക്കു പറയാനുള്ളു" എന്നു കു

ട്ടിലക്ഷ്മിയമ്മ വേണ്ട എഴുന്നേററുപോകുമ്പോൾ പറയുകയും ചെയ്തു.

"അമ്മയുമായുണ്ടായ സംഭാഷണത്തിന്നു ശേഷം വേണു ഗോപാലൻെറ നിശ്ചയത്തിന്നു ഒന്നു കൂടി ഉറപ്പു കൂടി. തനിക്കിവക ദുർബ്ബുദ്ധി ബാധിക്കരുതെന്നു തീർച്ചയാക്കി. ചെട്ടെന്നെഴുന്നേററു പോയി ഊൺ കഴിച്ചു. വീണ്ടും മുറിയിൽ ചെന്നുകിടക്കാതെ കോലായയിൽ അങ്ങുമിങ്ങും നടന്നുകൊണ്ടിരുന്നു. ഇങ്ങിനെ കുറേനേരം നടന്നശേഷം മുറിക്കകത്തു ചെന്നു "നെപ്പോളിയൻെറ ജീവചരിത്രം" എന്നു പ്രസിദ്ധപ്പെട്ടൊരിംഗ്ലീഷു പുസ്തകം പഴയതവിടെയുണ്ടായിരുന്നതെടുത്തുജനലും വാതിലും നല്ലവണ്ണം തുറന്നിട്ടു ഒരു കസേരയിൽ നല്ലവണ്ണം നിവന്നിരുന്നു വായിച്ചു തുടങ്ങി.

.................................................................................................................

.................................................................................................................

പ്രതിനിമിഷം കാമുകാഗമനം പ്രതീക്ഷിച്ചുകൊണ്ടു കണ്ണിമക്കൂട്ടാതെ ജനലിൽക്കൂടി നോക്കിക്കൊണ്ടിരുന്ന കമലം, തൻെറ ദാസി മടങ്ങിവന്നു വിവരം അറിയിച്ചപ്പോൾ, ഭഗ്നചിത്തയായി. യജമാനത്തിയുടെ അപ്പോഴത്തെ മുഖഭാവം കണ്ടപ്പോൾ ഇണ്ണൂലിക്കും അനുതാപം തോന്നി. എല്ലാം പറഞ്ഞു കഴിഞ്ഞതിന്നു ശേഷം,

ഇണ്ണൂലി:—എങ്കിലും ഇന്നു വരാതിരിക്കില്ല.

കമലം:—എന്നു നിന്നോടു പറഞ്ഞുവോ?

ഇണ്ണൂലി:—പറഞ്ഞില്ല, ഇനിക്കു അങ്ങനെയാണ് തോന്നുന്നത്.

കമലം:—അങ്ങിനെ തോന്നാൻ എന്താണ് കാരണം?

ഇണ്ണൂലി:—കാൎയ്യമായ മുഷിച്ചിലിന്നു കാരണമൊന്നും ഉണ്ടായിരിക്കില്ലെന്നു വിചാരിച്ചാണ്.

കമലം:—അല്ലെങ്കിലും മുഷിച്ചിലൊന്നുമില്ല. എന്താ മുഷിച്ചിലിനിവിടെ?

ഇണ്ണൂലി:—അതൊന്നും ഉണ്ടാവില്ല. ഇന്ന വരാതിരിക്കാൻ പോരാ എന്നാണ് എൻെറ പക്ഷം.

കമലം:—പിന്നെന്തിനാ സാമാനങ്ങൾക്കാളെ അയക്കുമെന്ന പറഞ്ഞയച്ചത്?

ഇണ്ണൂലി:—അവിടെ താമസിക്കണമെന്ന യജമാനൻെറ അമ്മയോ മറേറാ പറഞ്ഞിരിക്കാം. അവിടെ താമസിക്കുന്നതായാലും ഇവിടെ വരുന്നതിന്ന വിരോധമില്ലല്ലൊ.

കമലം:—"എവിടെയോ താമസിക്കട്ടെ, എപ്പൊഴോ വരട്ടെ, നമുക്കെന്തുവേണം? മരുന്ന കഴിക്കാൻ വേണ്ടിയാണ് ഞാൻ അത്രത്തോളം പറഞ്ഞയച്ചത്" എന്ന പറഞ്ഞു പ്രത്യക്ഷമായൊരു അനൌത്സുക്യഭാവവും പ്രദൎശിപ്പിച്ചുകൊണ്ടു കമലം ഊൺകഴിപ്പാൻ താഴത്തെയ്ക്കിറങ്ങി.

"എന്നാൽ മരുന്ന എൻെറ കയ്യിൽ തന്നയക്കായിരുന്നില്ലെ? ഇതൊക്കെ സൂത്രം ആണ്" എന്ന ഇണ്ണൂലി മനസ്സിൽ വിചാരിച്ചു കമലം കണ്ടും കാണാതെയും ഒന്ന പുഞ്ചിരിക്കൊണ്ടു.

കമലത്തിന്ന യഥാൎത്ഥത്തിൽ ഉന്മേഷം ലേശം ഉണ്ടായിരുന്നില്ല. എങ്കിലും അതു പുറത്തു കാണിക്കരുതെന്നായിരുന്ന അവളുടെ വിചാരം. ഇക്കാൎയ്യത്തിൽ അധികം ഭയപ്പെട്ടത് അച്ഛനേയും ഇണ്ണൂലിയേയും ആയിരുന്നു. അവൾക്കു ഉണ്ണുന്നതിന്നു രുചി അശേഷം ഉണ്ടായില്ല. പേരിന്ന മാത്രം ആഹാരം കഴിച്ചു ക്ഷണേന കമലം എഴുന്നേററുപോകുന്നതു കണ്ടു അച്ഛൻ ഇണ്ണൂലിയുടെ മുഖത്തു നോക്കി, പുരികങ്ങൾ പൊക്കി, 'കണ്ടില്ലെ?' എന്ന ഭാവത്തിൽ കണ്ണുകാണിച്ചൊന്നു ചിരിച്ചു. ഇണ്ണൂലി ഒരു മന്ദാക്ഷം തൂകി തലതാഴ്ത്തിയതേ ഉള്ളൂ.

മാളികയിൽ ചെന്ന ഉടനെ കമലം തളത്തിലെ വാതിലടച്ചു താൻ മുമ്പു കിടന്നിരുന്ന ചാരുകസേരയിൽ തന്നെ കിടന്നു. കമലത്തിന്ന ആകപ്പാടെയൊരു ഭ്രമം പിടികൂടിവശായി. താൻ മുമ്പു കിടന്നിരുന്നപോലെ തന്നെ കസേരയിൽ കുണുങ്ങി

കണ്ണടച്ചു കിടന്നു. പീയൂഷതുല്യമായ ആ കരസ്പർശം അവൾക്കു ലഭിച്ചില്ല. എങ്കിലും താൻ അതു അനുഭവിക്കുന്നുണ്ടെന്നു മനസ്സുകൊണ്ടു സങ്കല്പിച്ചുകൊണ്ടു ഒരു പത്തു പതിനഞ്ചു മിനിട്ടു നേരം അങ്ങിനെതന്നെ കിടന്നു. പിന്നീടു അശ്രുപൂർണ്ണമിഴികൾ തുറന്നു. തെരുതെരെ നെടുവീർപ്പിട്ടു.

..............................................................................................................

..............................................................................................................

വേണുവിന്റെ സാമാനങ്ങൾ കൊണ്ടുപോവാൻ ചെമ്പകശ്ശേരിയിൽനിന്നൊരു ഭൃത്യൻവന്നു വാതുക്കൽതട്ടിത്തുറന്നുനോക്കി. ആളെക്കണ്ടപ്പോൾ കമലത്തിന്റെ ഉള്ളൊന്നു വീണ്ടും കാളി.

ഭൃത്യൻ:—സാമാനം തന്നയക്കാൻ പറഞ്ഞു.

കമലം:—സാമാനങ്ങൾ ഒന്നും എടുത്തു കെട്ടിവെച്ചിട്ടില്ല. ഒക്കെ എടുത്തു കെട്ടി നാളെ കൊടുത്തയക്കാം. യജമാനനെ ഇങ്ങോട്ടു ഇപ്പോൾ തന്നെ വരാൻപറഞ്ഞുവെന്നു പറയു. മരുന്നു കഴിച്ചിട്ടു പോയ്ക്കോട്ടെ.

ഭൃത്യൻ:—പറയാം.

എന്നു പറയുമ്പോഴേക്കു കേശവനുണ്ണിയും അവിടെ വന്നു ചേർന്നു. ഭൃത്യൻ വന്നിരിക്കുന്നവിവരം മനസ്സിലാക്കി.

"എന്തിനാ, ഇനിയും ആ പട്ടരും രുഗ്മിണിയമ്മയുമായി വഴക്കുകൂടി കോടതി കയറാനോ? ഒന്നും വേണ്ട. യജമാനനെ ഇങ്ങോട്ടു വരാൻ പറഞ്ഞു എന്നു പറയു" എന്നും പറഞ്ഞു കേശവനുണ്ണി താഴത്തെയ്ക്കിറങ്ങിപ്പോയി.

അനന്തരം കമലം ഒരെഴുത്തെഴുതി. എഴുത്തും ഇംഗ്ലീഷിൽ ആയിരുന്നു. അതിന്റെ സാരം താഴെ ചേർക്കുന്നു:—

എന്റെ പ്രിയപ്പെട്ട വേണു,

സാമാനങ്ങൾ അയക്കാത്തതുകൊണ്ടു പരിഭവപ്പെടരുത്. അവിടെ താമസിക്കേണ്ടെന്നാണ് ജ്യേഷ്ഠന്റെ അഭിപ്രായം. ഇ

ക്കാൎയ്യത്തിൽ ഞാനും ജ്യേഷ്ഠനോടു യോജിക്കുന്നു. ഇനിയും വല്ല കാരണവശാൽ അവിടെത്തന്നെ താമസിക്കണമെന്നു നിൎബ്ബന്ധം വരുന്നതായാൽപോലും അങ്ങിനെ തീൎച്ചയാക്കുന്നതു ഇവിടെ ഒന്നു വന്നിട്ടായാൽ നന്നു. അക്കാൎയ്യം തീൎച്ചയാക്കിക്കഴിഞ്ഞാലും ഇല്ലെങ്കിലും ഇപ്പോൾതന്നെ ഇങ്ങോട്ടുവരണം. എനിക്കു ദേഹത്തിന്നു നല്ല സുഖമില്ല. എഴുത്തു കണ്ടഉടനെ വരാൻ ഒട്ടും അമാന്തിക്കരുതു. ചായ ഇവിടെ കഴിക്കാം.

എന്നു സ്വന്തം "കമലം."

ചെമ്പകശ്ശേരിയിൽനിന്നു വന്ന ഭൃത്യൻ വശംതന്നെ ഈ കത്തു കൊടുത്തയക്കുകയും ചെയ്തു.

മേൽവിലാസം കണ്ടപ്പോൾതന്നെ കമലത്തിന്റെ കത്താണെന്നു വേണുവിന്നു മനസ്സിലായി. എഴുത്തു പൊളിച്ചോരിക്കൽ വായിച്ചു. പിന്നെ ഒരിക്കൽകൂടി വായിച്ചതു മുറിവാതിൽ നല്ലവണ്ണം അടച്ചതിന്നുശേഷമാണ്. ആരെങ്കിലും വന്നിപ്പോൾ തന്നെ ശല്യപ്പെടുത്തരുതെന്നാണ് വേണുവിന്റെ വിചാരം. വീണ്ടും അതിശ്രദ്ധയോടെ ആദ്യവസാനം കത്തു വായിച്ചു. ഒരു ഭാഗത്ത് അനുരാഗകാഠിന്യവും, മറെറാരു ഭാഗത്തു താൻ അമ്മയോടു പറഞ്ഞ വാക്കും തന്റെനിശ്ചയങ്ങളും, ബലമായി നിന്നു, വേണുവിന്റെ മൃദുവായ ഹൃദയത്തെ കഠിനമായിടിച്ചുതകൎത്തുതുടങ്ങി. ഇങ്ങിനെ ഇരുവശത്തുനിന്നുമുള്ള ഇടികൾ കൊണ്ടു അങ്ങുമിങ്ങും ഇളകാൻ നിവൃത്തിയില്ലാതെ യുവാവിന്റെ മനസ്സുതന്നെ തളൎന്നു. വേണു വാടിയ താളുപോലെ ചാരുകസേരയിൽ കിടപ്പായി. യാതൊന്നും ആലോചിപ്പാൻ ശക്തനല്ലാതെ ഒരു മോഹാലസ്യത്തിൽപെട്ടു, വേണു കുറെ നേരം അങ്ങിനെതന്നെ കിടന്നു. പിന്നീടു വിയൎത്തൊലിക്കുന്ന മുഖം തുടച്ചു, വല്ലാതെയൊരു നെടുവീൎപ്പിട്ടു, ഇങ്ങിനെ ചിന്തിച്ചു:—

"ഇതു പ്രണയമോ—വെറും മൈത്രിതന്നെയോ? ഞാൻ ആരാണ്? കേവലം ഒരു വിദ്യാൎത്ഥിമാത്രമല്ലെ? അവളൊ, മലയാളത്തിലുള്ള മഹായോഗ്യശിരോമണികളിൽ ഒരുവനോടൊന്നി

ച്ചിരിപ്പാൻ സൎവ്വവിധേനയും യോഗ്യത തികഞ്ഞവൾ. ഇതു എ
ൻെറ ഭ്രാന്താണ്. അവൾ എന്നെ കാമിക്കുകയില്ല. ഞാൻ
എത്ര ദുരാഗ്രഹത്തോടുകൂടിയിരുന്നാലും, എത്രവലിയ യോഗ്യനാ
ണെന്നു തന്നത്താൻ ധരിച്ചു വശായാലും അവൾ എനിക്കധീ
നയാവുകയില്ല. വല്ല വിഡ്ഢിത്വവും പ്രവൃത്തിപ്പാൻ ഇനിയും
ഭാവിച്ചാൽ നാടുവിട്ടോടേണ്ടിവരും..........എന്തിനാ ഞാൻ
വീണ്ടും വിഡ്ഢിത്വമാലോചിക്കുന്നത്? അച്ഛൻെറ വീടുമറന്നു പ്ര
വൃത്തിക്കരുതെന്നു വാത്സല്യഭാജനമായ എൻെറ അമ്മ എന്നോ
ടുപറഞ്ഞതു തെററിനടക്കാമോ? പാടില്ല. ഒരിക്കലും പാടില്ല.
യാതൊരു ഭവിഷ്യത്തും ചിന്തിക്കാതെ അവളുടെ ചെറുപ്പബുദ്ധി
കൊണ്ടു അങ്ങിനെ പ്രവൃത്തിക്കാൻ ഒരുമ്പെട്ടാൽകൂടി ഞാൻ അ
തിന്നനുകൂലിക്കാൻ പാടില്ല. അവിടെ പോകണ്ട. അതാണ്
നല്ലത്. പോയാൽ വീണ്ടും ചഞ്ചലനായി ഭവിക്കും. അസഹ്യ
മായ പൈദാഹാൎത്തിയുണ്ടാവുമ്പോൾ അമൃതു കിട്ടിയാൽ ആരാ
ണ് വേണ്ടന്നു വെക്കുക? അവിടെച്ചെന്നാൽ അമൃതപാനംകൊ
ണ്ടു നാവുപിളൎന്ന സൎപ്പങ്ങളുടെ ദുൎവ്വിധിയാണ് എന്നെയും ബാ
ധിക്കുക. അച്ഛൻെറ വീടു മറപ്പിച്ചാൽ അമ്മയുടെ പ്രാണനും
വേർവിടും. എൻെറ നിമിത്തം അച്ഛൻെറ വീട്ടിലേക്കു അപ
മാനം നേരിട്ടാൽ അച്ഛൻെറ ഹൃദയവും പൊട്ടും. എൻെറ
യും കേശുവിൻെറയും സ്നേഹബന്ധം തെറിച്ചുപോകും. അമ്മ
യുടെ (ജാനകിനേത്ത്യാരുടെ) മുഖത്തും പിന്നെ നോക്കേണ്ട. നാ
ട്ടുകാൎക്കും ഞാൻ പരിഹാസപാത്രമായിത്തീരും അവളുടെ കീ
ൎത്തിയും നശിക്കും............എഴുത്തുകണ്ടു വെറുതെ ഓരോന്നു
തെററിധരിച്ചിട്ടു ഫലമില്ല. ബന്ധുതകൊണ്ടും ചിരസഹവാസം
കൊണ്ടുമുണ്ടായ വെറും മൈത്രിതന്നെയാണ്, അനുരാഗമല്ല.
ആട്ടെ, അനുരാഗമാണെന്നുതന്നെയിരിക്കട്ടെ. എന്നാലും അ
തിനെ അംഗീകരിപ്പാൻ യോഗ്യമായ പാത്രവും ഞാനല്ല. ശ
രി ഞാൻ യോഗ്യനാണെന്നിരിക്കട്ടെ. അവളുടെ ഭൎത്തൃപദത്തി

നുള്ള യോഗ്യത ഇനിക്കുണ്ടെന്നുതന്നെ വിചാരിക്കാം. എങ്കിലും മയ്യാദയും നാട്ടുനടപ്പും ആലോചിച്ചാൽ എനിക്കതൊരിക്കലും ചെയ്വാൻ പാടില്ല. മഹാജളനായി തീരില്ലെ? അവളും ചീത്തപ്പെടില്ലെ? സവ്വദാ സവ്വനിന്ദാപാത്രങ്ങളായും, സ്വബന്ധുജന ബഹിഷ്കൃതരായും, വിഷയൈകാസക്തരായി ഞങ്ങൾ രണ്ടുപേരും വധൂവരന്മാരായിരിക്കുന്നതിനേക്കാൾ, യോഗ്യനായൊരുവനോടൊന്നിച്ച് അവൾ ദാമ്പത്യസുഖമനുഭവിച്ചു സുഖമായിരിക്കുന്നതു കണ്ടുകൊണ്ടെന്റെജന്മം കഴിക്കുകയും പ്രിയ ബന്ധുജനങ്ങൾക്കു കറ പററിച്ചു അവർക്കാറാത്താടലുണ്ടാക്കാതെയിരിക്കുകയും ചെയ്യുന്നതാണ് അത്യുത്തമം. അതെ, അതാണ് ഞാൻ ചെയ്യേണ്ടത്. ഈ അനുരാഗവഹ്നികുണ്ഡത്തിൽ കിടന്നെന്റെ ഉടലെരിഞ്ഞു ഭസ്മീകരിച്ചുകൊള്ളട്ടെ. ഒരു ദേഹത്തെ രക്ഷിപ്പാൻ ഒരംഗത്തെ ച്ഛേദിച്ചുകളയാറുണ്ട്. അനവധിയാളുകളെ ദുഃഖിപ്പിക്കുന്നതിനുപകരം ഭാഗ്യഹീനനായ ഞാൻ നശിക്കുന്നതു തന്നെയാണ നല്ലത്. എന്റെ മോഹം സ്വാത്ഥമാണ്. പരാത്ഥസിദ്ധിയാണ് ഉത്തമപുരുഷധമ്മം. അതാണ് ഇഹത്തിലും പരത്തിലും ഒരുവനു സൽഗതി തരുന്നത്. അതാണ് ഞാൻ തുടരേണ്ടത്. എനിക്കു വേണ്ടപ്പെട്ടവരെയെല്ലാം, എന്നിൽ കൂറുള്ളവരെയെല്ലാം, എന്റെ പ്രാണരക്ഷചെയ്യാൻ കായക്ലേശംചെയ്ത സുഹൃത്തുക്കളെയെല്ലാം കണ്ണീരും കയ്യുമായി എന്നെന്നും ഇരുത്തിവെച്ചു ഞാൻ ഒരു പെണ്ണിനൊടൊന്നിച്ചു ലീലാപരായണനായി, പശുപ്രായത്തിൽ ജന്മംകഴിക്കുകയല്ലവേണ്ടത്. ഇങ്ങിനെ ഒരുവൾ ഭൂലോകത്തു ജനിച്ചിട്ടില്ലെന്നുതന്നെ ഞാൻ വിചാരിക്കണം. അവളോടു യാതൊരു ഇടപാടും പാടില്ല. അവളുടെ മുഖത്തുനോക്കുകയൊ അവളോടു സംസാരിക്കുകയൊ ചെയ്യരുത്. അവളെ വിസ്മരിക്കണം. അതിന്നു അശക്തനായിഭവിച്ചാൽ ഞാൻ മരിക്കണം. വിയോഗത്തേക്കാൾ ദുസ്സഹതരമാണ് അപമാനം. എന്റെ വിയോഗദുഃഖം എ

ന്റെ മാതാപിതാക്കന്മാരും ബന്ധുമിത്ര വൃന്ദങ്ങളും സഹിച്ചു കൊള്ളും. കാലാന്തരംകൊണ്ടു അതിന്റെ ഉഗ്രത കുറയുകയും, അഥവാ തീരെ നശിച്ചുപോകയും ചെയ്യും. എന്റെ പാഴ് ജന്മം അവസാനിക്കുന്നതിൽ എനിക്കു പരിതാപമില്ല. ഇനി മദിരാശിക്കുപോകണോ? എന്തിനു പോകുന്നു? എന്തിനു പഠിക്കുന്നു? യാതൊരു ഐഹികസുഖവും ഇനി എനിക്കുവേണ്ട. ഈ ജന്മം അവസാനിച്ചാൽ മതി. വിധിബലാൽ ഇനിയൊരു ജന്മം എനിക്കും അവൾക്കും ഉണ്ടായി വന്നാൽ, അപ്പോഴെങ്കിലും ഇങ്ങിനെയുള്ള പ്രതിബന്ധങ്ങൾ നേരിടാതിരിപ്പാൻ ഈശ്വരകാരുണ്യമുണ്ടായാൽ, എനിക്കും അവൾക്കും പരസ്പരാനുരാഗമുണ്ടായാൽ,.........എന്തു ഭ്രാന്താണിത്?

ഇനി ഈ ഭ്രാന്തുവിചാരിച്ചു ഞാൻ എന്റെ മനസ്സിനെ ഉരുക്കുകയില്ല. മനുഷ്യൻ ജീവിച്ചിരിക്കുന്നതു ഇതൊന്നിനു മാത്രമല്ല. താൻ എന്തു കഷ്ടപ്പാടും സങ്കടവും അനുഭവിച്ചും തന്റെ സമസൃഷ്ടികളുടെ സുഖം വളർത്തുന്നതിലാണ് ഒരുത്തമപൂരുഷന്റെ ജന്മസാഫല്യം. ഒരു തരുണിയെ കാമിച്ചുണ്ടായ ഇച്ഛാഭംഗം നിമിത്തം തന്റെ ജീവദശമുഴുവനും വിഫലമാക്കിത്തീർക്കുന്ന ഒരുവൻ എത്രയും ജളൻ, എത്രയും നികൃഷ്ടൻ! പ്രണയത്താൽ ഭഗ്നചിത്തരായവരിൽ ചിലർ സന്യസിക്കാറുണ്ട്, ആപാദചൂഡം ഭസ്മലേപനവും, കാഷായവസ്ത്രവും, രുദ്രാക്ഷമാലയുമായി കഴിച്ചുകൂട്ടാൻ ഒരുമ്പെടുന്നുണ്ട്. ഈ താപസവൃത്തിയുടെ മദ്ധ്യേ തങ്ങളാൽ സദാധ്യാനിക്കപ്പെടുന്ന ദേവി പ്രത്യക്ഷമായാൽ ആ ദേവിയോടു യാചിക്കുന്ന വരം "സുന്ദരി! സ്വയം വരിക്കമാം കാലെ!" എന്നുതന്നെ. കാമിനിമാരുടെ അനുരാഗരാഹിത്യമൂലം ചില പുരുഷന്മാർ നാടുവിട്ടോടാറുമുണ്ടു. ഞാൻ ഇതു രണ്ടും ചെയ്യാൻ ഭാവമില്ല. സന്യസിക്കയുമില്ല, നാടുവിട്ടോടുകയുമില്ല. ഞാൻ കാമിക്കുന്നവളെ എന്റെ പത്നിയായ ലഭിക്കാത്തതുകൊണ്ടു എന്റെ അവിവേകത്തെയും ദുർമ്മോഹ

ത്തെയുമാണ് ഞാൻ കുററപ്പെടുത്തുന്നത്. വളരെ മനസ്താപവും, പശ്ചാത്താപവും, ഏകാന്തതടവും മററും എൻെറ ഈ ദ്രോഹകുററത്തിനുള്ള കഠിനശിക്ഷകളായി ഞാൻ അനുഭവിക്കയും ചെയ്തു. എനിക്കിപ്പോൾ ഉണർവുവന്നു, വിവേകവും ഉദിച്ചു. ഇനി എനിക്കിതുവേണ്ടാ, അതും വേണ്ടാ, അതുപോലുള്ള മറെറാന്നും വേണ്ട. ഹാ! കഷ്ടം! അവളെപ്പോലെ മറെറാരുവളുണ്ടോ?.......... ഉണ്ടെങ്കിലും ഇല്ലെങ്കിലും വേണ്ട. ധീരതയില്ലാത്തപുരുഷനും ചപലയായ സ്ത്രീക്കുമെന്താണ് വ്യത്യാസം? മനസ്സുകൊണ്ടുറച്ചാൽ ഉറച്ച പാട്ടിൽതന്നെ അഷ്ടബന്ധമിട്ടുറപ്പിച്ചവണ്ണം ഇരിക്കണം. അതാണ് പുരുഷലക്ഷണം. വാക്കാണു മനുഷ്യനു പ്രധാനം. അങ്ങിനെ യാതൊന്നുമുണ്ടാകയില്ലെന്നു അമ്മയോടു ഞാൻ പറഞ്ഞില്ലേ? അതു തെററിനടക്കില്ല. നടന്നാൽ———എന്തിനതാലോചിക്കുന്നു?——നടക്കില്ല, തീച്ചതന്നെ. ഞാൻ അവരുടെ ഒരുമിച്ചു മദിരാശിക്കു പോകില്ല. അവർ പോകുന്നതിന്നുമുമ്പു ഞാൻ മദിരാശിക്കു പോകുന്നതും നന്നല്ല. വല്ലവരും വല്ലതും ശങ്കിക്കും. വല്ല സുഖക്കേടുമാണെന്നു പെട്ടന്നു, അവർ പുറപ്പെടുന്ന സമയം, ഒഴികഴിവുപറയാം. എന്നിട്ടു തനിയേ പോകാം. താമസംതന്നെ അവരുടെ അടുക്കൽനിന്നു മാററണം. എനിക്കു പഠിക്കണം, പാസ്സാവണം, നെപ്പോളിയനെപ്പോലെ പ്രസിദ്ധനാവണം. നിവൃത്തിയുണ്ടെങ്കിൽ വിലാത്തിക്കു പോകണം. ഇവിടെക്കിടന്നു ചീരഴിയാൻ കഴിയില്ല. യൂറോപ്പും അമേരിക്കയും മററും ചുററിത്തിരിയണം. വലിയൊരു പാസ്സ്പോട്ടുംക്രുട് ഇങ്ങോട്ടു മടങ്ങിവരണം. അപ്പോൾ ഞാൻ സവ്വരാലും ബഹുമാന്യനായും ഭവിക്കും. ലോകക്ഷേമത്തിന്നായി എൻെറ ജീവിതത്തെ സമപ്പിക്കയും ചെയ്യാം."

മനോഗതങ്ങൾ ഇവിടെ എത്തിയ ഉടനെ വേണുഗോപാലൻ കസേരയിൽനിന്നു പെട്ടെന്നെഴുന്നേററു. ഒരു ചാട്ടം ചാ

ടി എന്നാണ് പറയേണ്ടത്. സാമാനങ്ങൾ അമാന്തിക്കാതെ വാങ്ങികൊണ്ടുവരുവാൻ ഒരാളെ അയച്ചു. കമലത്തിൻെറ എഴുത്തിന്നു യാതൊരു മറുവടിയും അയച്ചില്ല. "നെപ്പോളിയൻെറ ജീവചരിത്രം" എടുത്തു വായിപ്പാൻ തുടങ്ങി. നാലുമണിവരെ വായിച്ചു. ചായ കഴിച്ചു വേണു പുറത്തേയ്ക്കിറങ്ങി, എന്തോ ഒരു കാര്യത്തിന്നു ബദ്ധപ്പെട്ടു പോകുംപോലെ വേഗത്തിൽ നടന്നു. കട്ടികൾ (Football) പന്തുകളിക്കുന്ന സ്ഥലത്തെത്തി. ഒരു കക്ഷിയിൽചേൎന്നു നല്ലവണ്ണം ഓടിത്തിമിൎത്തുകളിച്ചു. വൈകുന്നേരം ഏഴുമണിക്കു വീട്ടിൽമടങ്ങിയെത്തിയപ്പോഴേക്കും വേണുഗോപാലൻെറ പ്രകൃതം ആകപ്പാടെയൊന്നു ഭേദപ്പെട്ടുകഴിഞ്ഞു. വ്യായാമംകൊണ്ടു സംഭവിച്ച പരിശ്രമം നിമിത്തം മനസ്സിന്നും ദേഹത്തിന്നും ഒരുപോലെ ഉന്മേഷവും പ്രസന്നതയുമുണ്ടായി. ഈ വിശ്രമമാണ് ഈ വക രോഗങ്ങൾക്കുള്ള ദിവ്യൌഷധമെന്നും വേണുവിന്നു തോന്നാതിരുന്നില്ല. തണുത്ത വെള്ളത്തിൽ കുളിയും സുഖമായി ഊണും കഴിച്ചു തലയണയിൽ തല വെച്ചു ഉടനെ വേണു ഗാഢനിദ്ര പ്രാപിച്ചു. ഇങ്ങിനെയൊരു സുഷുപ്തി അടുത്തൊന്നും ഉണ്ടായിട്ടില്ല. സൎവ്വരോഗനാശിനിയും, പരമാനന്ദദായിനിയുമായ നിദ്രാദേവിയുടെ മധുരാശ്ലേഷത്തിന്നു തുല്യമായി മററു യാതൊരുസുഖവും ലോകത്തിലില്ലെന്നുകൂടി കാലത്തുണൎന്നെഴുന്നേററപ്പോൾ സ്വസ്ഥചിത്തനായ നമ്മുടെ യുവാവിന്നു തോന്നി.

രാഗം കമലത്തിലും കമലം കുളത്തിലുമായി!

# പതിനെട്ടാം അദ്ധ്യായം.

### പ്രണയാഗ്നിപരീക്ഷണം.

കമലത്തിൻെറ കത്തിന്നു വേണുഗോപാലൻ മറുവടി അയച്ചില്ലല്ലൊ. കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞപ്രകാരം ഒരു

ഭൃത്യൻവന്ന വേണുവിന്റെ സാമാനങ്ങൾ ചെമ്പകശ്ശേരിക്കു കൊണ്ടുപോകയും ചെയ്തു.

വേണു പോയതിന്നുശേഷം വേണു ധരിക്കാറുള്ള സാമാനങ്ങളെ കയ്യിലെടുത്തു അത്യാദരവോടെ നോക്കി രസിച്ചുകൊണ്ടിരുന്ന കമലത്തിന്നു ഇപ്പോൾ അങ്ങിനെ ചെയ്യുന്നതന്നും ക്രുപ്തി തീരമില്ലാതായി. അവളുടെ വിരഹതാപം വർദ്ധിച്ചുതുടങ്ങി.

"എന്തോ ഒന്നു ഞാൻ കളഞ്ഞപോലെ എനിക്കു തോന്നുന്നുവല്ലൊ! ഈ തളം ശൂന്യം പിടിച്ചപോലിരിക്കുന്നുവല്ലൊ! കിളി പോയാൽ കൂട്ടിനെന്തു ഭംഗിയാണുള്ളത്? എങ്കിലും, ഇതത്ര സാരമില്ല. ഇതൊരു സൌന്ദൎയ്യപ്പിണക്കം മാത്രമാണെന്നോ എനിക്കു തോന്നുന്നുള്ളു. ഇതുകൊണ്ടൊക്കെ എന്റെ പേരിലുള്ള പ്രേമം വിടുമോ? എന്റെ കണ്ണീർ ആ കരപങ്കജംകൊണ്ടു തുടച്ചതും എന്റെ വക്ഷസ്സിൽ കൈവെച്ചു എന്നെ ഒന്നു കുലുക്കിയപ്പോൾ എന്റെ ദേഹവും മനസ്സും ഒരുപോലെ കുലുങ്ങിയതും ഇപ്പോഴും എന്റെ മനസ്സിൽ തന്നെ ഇരിക്കുന്നു. ഒരു മണിക്കൂർ എനിക്കിപ്പോൾ ഒരു യുഗംപോലെ തോന്നുന്നു! എന്റെ ചേതസ്സിനെ അപഹരിച്ച ആ യോഗ്യപുരുഷനെ അര നിമിഷം പോലും പിരിഞ്ഞിരിപ്പാൻ ഞാൻ കേവലം അശക്തയായി ഭവിച്ചിരിക്കുന്നു. ഈ ചെറിയ സൌന്ദൎയ്യപ്പിണക്കം പോലും സഹിപ്പാൻ ഞാൻ ആളല്ലാതായി തീൎന്നതാണ് അത്ഭുതം. എന്നെ ഈ വിധം ദുഃഖിപ്പിക്കുന്നതിന്നു ഞാൻ തക്കതായി ശിക്ഷിക്കാതിരിക്കില്ലാ. തീൎച്ചതന്നെ. ഞാൻ ഇനി കാണട്ടെ. തരംപോലെ കയ്യിൽ കിട്ടട്ടെ. അനുരാഗകാഠിന്യത്തിന്റെ പ്രാബല്യം അപ്പോൾ അനുഭവപ്പെടുത്തിക്കൊടുക്കാം" എന്നു കമലം വിചാരിച്ച മാത്രയിൽ അവളുടെ ദേഹമാസകലം ഒന്നു തരിച്ചു; അംഗസന്ധികളെല്ലാം വല്ലാതെ കുഴയുംപോലെ അവൾക്കു തോന്നി.

"അല്ലെങ്കിൽ, ഞാൻ എന്തിനാണ് വെറുതെ അദ്ദേഹത്തെ കുററപ്പെടുത്തുന്നത്? ഞാൻ പൈദാഹാക്രാന്തയായിക്കിടന്നുഴലുമ്പോൾ വിചിത്രമായൊരു ഭാജനം നിറയേ അമൃതു കൊണ്ടുവന്നു ഒരാൾ എൻെറ ചുണ്ടത്തു മുട്ടിച്ചു. ഞാൻ മഹാ വിഡ്ഢി! ആ പാത്രത്തെ കൈകൊണ്ടു തട്ടിക്കളഞ്ഞു! ഇപ്പോൾ അതു തന്നെ വേണമെന്നു വിചാരിച്ചു ഞാൻ മോഹാന്ധയാകുന്നു! ആട്ടെ; ഇരിക്കട്ടെ; തരംപോലെ ഞാൻ അതിനെ അപഹരിച്ചുകൊള്ളാം," എന്നും കമലം വിചാരിച്ചു.

കോളേജ് തുറക്കാറായി. കമലം പഠിപ്പു തുടരുന്നതിന്നു മുമ്പയ്ക്കൽ പലരും മുടക്കം പറഞ്ഞു. ഇതു കേട്ടപ്പോൾ കമലത്തിന്നുണ്ടായ കുണ്ഠിതം കണ്ടു കേശവനുണ്ണിക്കനുതാപം തോന്നി. ഈയ്യിടെ നടന്ന സംബന്ധാലോചനകൾക്കിടയിൽ, അവൾ പഠിപ്പു നിർത്തുന്നതിന്നു വിരോധമില്ലെന്നു താൻ അഭിപ്രായപ്പെട്ടിരുന്നുവെങ്കിലും, തൻെറ പ്രിയസോദരിയുടെ ഇപ്പോഴത്തെ വ്യസനം കണ്ടപ്പോൾ, കേശവനുണ്ണി ആ വക മുടക്കങ്ങളൊന്നും പുറപ്പെടുവിച്ചില്ല. കമലത്തിന്നു കൌശലവുമുണ്ടു. തൻെറ പഠിപ്പിൻെറ കാൎയ്യത്തിൽ വല്ല ശ്രദ്ധയില്ലായ്മയോ അനിഷ്ടമോ ജ്യേഷ്ഠന് ഉണ്ടെങ്കിൽ, ആ വക കുറക്കുന്നതിന്നായി, തൻെറ സോദരൻെറ ആഹാരം, കുളി മുതലായ ദിനചൎയ്യകളിൽ അവൾ പൂൎവ്വാധികം ശ്രദ്ധയും ഔത്സുക്യവും കാണിച്ചു. അവളുടെ ശുശ്രൂഷ കണ്ടാൽ അവൾ ജീവിച്ചിരിക്കുന്നതു തന്നെ തൻെറ സഹോദരൻെറ ആരോഗ്യസംരക്ഷണാൎത്ഥം മാത്രമാണോ എന്നു കൂടി തോന്നിപ്പോകും. ഇതുനിമിത്തം കേശവനുണ്ണി സന്തുഷ്ടനാവാതേയുമിരുന്നില്ല. കമലം ഒരുമിച്ചില്ലെങ്കിൽ മദിരാശിയിൽ കഴിച്ചുകൂട്ടുന്ന കാൎയ്യം പ്രയാസമാണെന്നു കൂടി കേശവനുണ്ണിക്കു തോന്നി. അവളും വേണുവും ഒരുമിച്ചുള്ളതുകൊണ്ടു മദിരാശിയിലായാലും സ്വഗൃഹത്തിൽ പാൎക്കുമ്പോലേയാണ് തനിക്കു തോന്നാറുള്ളത്. കമലം ഒരുമിച്ചില്ലെങ്കിൽ, എവിടേയോ ഒ

ന്റെ വീട്ടിൽ താമസിക്കുംപോലെ തോന്നുമെന്നും കേശവനു ണ്ണി വിചാരിച്ചു. വീട്ടുകാരുടെ പക്ഷത്തിലേക്കു വലിയമ്മാമ നും ചായുന്നതിനാൽ, അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു അ വരു സങ്കടപ്പെട്ടു യാചിച്ചു സമ്മതം വാങ്ങുന്നതാണുചിതമെ ന്നും, താൻ അവിടെ ചെല്ലുമ്പോൾ താനും ശുപാർശചെയ്തുകൊ ള്ളാമെന്നും കേശവനുണ്ണി കമലത്തിനെ പറഞ്ഞു ധരിപ്പിച്ചു. ഇ രുവഴിക്കാരും അങ്ങിനെ ചെയ്യുകയും, കമലം മദിരാശിക്കു പോ കുന്നതിന്നു കാരണവരുടെ അനുവാദം സിദ്ധിക്കുകയും ചെയ്തു.

വേണുഗോപാലന്റെ സ്ഥിതി ഇപ്പോൾ എങ്ങിനെയിരി ക്കുന്നുവെന്നറിവാൻ വായനക്കാർ ആഗ്രഹിക്കുമായിരിക്കാം. വേ ണു കാലത്തഞ്ചുമണിക്കെഴുന്നേല്ക്കും. എഴുന്നേററ വഴിയേ പുറ ത്തിറങ്ങിച്ചെന്നു ആറുമണിവരെ നല്ലവണ്ണം ഒന്നു നടന്നുവരും. പിന്നെ, തണുത്തവെള്ളത്തിൽ കുളിക്കും. കുളി കഴിഞ്ഞു ചായ കഴിച്ചാൽ 'നെപ്പോളിയന്റെ ജീവചരിത്രം' എടുത്തു ഉണ്ണാറാ വുന്നതുവരെ അതു പാരായണം ചെയ്യും. ഊണു കഴിഞ്ഞാൽ പിന്നെയും അതു തന്നെയാണ് ജോലി. നാലുമണിക്കു ചായ കഴിച്ചു പുറത്തിറങ്ങും. ഓടിച്ചാടിത്തിമത്തു പന്തു കളിച്ചു സു മാറേഴമണിക്കു മടങ്ങി വീട്ടിലെത്തും. വീണ്ടും കുളത്തിൽ ചെ ന്നൊന്നു കുളിക്കും. അത്താഴം കഴിഞ്ഞാൽ അല്പനേരം വത്ത മാനപത്രം വായിച്ചുകൊണ്ടിരിക്കും. പത്തുപത്തര മണിയാവു മ്പോഴക്കു വേണു ഗാഢനിദ്രയിലാവും. ഇങ്ങിനെ കുറെ ദിവ സം കഴിഞ്ഞു. വേണുവിന്റെ ഹൃദയം കറകളഞ്ഞ കണ്ണാടി യേപ്പോലെ യാതൊരു കുത്തും പുള്ളിയും മങ്ങലുമില്ലാതെ വിള ങ്ങിത്തുടങ്ങി, എങ്കിലും കമലത്തിന്റെ പ്രതിച്ഛായ അതിൽ പ ലപ്പോഴും പ്രതിഫലിച്ചിരുന്നു.

മദിരാശി യാത്രക്കുള്ള ദിവസവും വന്നു. പുറപ്പാടിനുള്ള സമയം അടുത്തുകൂടി. 'അച്ഛനോടു' യാത്ര പറവാൻ വേണു

ഗോപാലൻ വരാതിരിക്കില്ലെന്നുകരുതി, കണ്ണിമ ക്രൂട്ടാതെ പടിക്കലോട്ടു തന്നെ നോക്കിക്കൊണ്ടു കമലം മുററത്തു നില്ക്കുന്നുണ്ടു. വണ്ടി കെട്ടി പടിക്കൽ നിൎത്തീട്ടുണ്ടു. കേശവനുണ്ണി അമ്മയുമായി എന്തൊക്കെയോ സംസാരിച്ചുകൊണ്ടു നില്ക്കുന്നുണ്ടു. "തന്നെ വിട്ടിട്ടു പോകരുത്. അവൾക്കു കുറെ വെറിയുണ്ടു. നല്ല വണ്ണം സൂക്ഷിച്ചിരിക്കണേ!" എന്നു ജാനകിനേത്ര്യാർ തന്റെ മകനോടു പറഞ്ഞു കഴിയുമ്പോഴെക്കും, ചെമ്പകശ്ശേരിക്കയച്ചിരുന്ന ഭൃത്യൻ മടങ്ങി ഓടിക്കിതച്ചുവന്നു "വേണഎയമാനന്നു നല്ല സുഖമില്ല, നാളെ വന്നോളാം, ഇവിടുന്നു ഇന്നുതന്നെ നീങ്ങുന്നതിന്നു വിരോധമില്ലെന്നു ഇവിടുത്തോടു ബോധിപ്പിപ്പാൻ പറഞ്ഞു" എന്നു പറഞ്ഞു.

"എന്താ സുഖക്കേടെന്നു ഞാൻ ചെന്നറിഞ്ഞുവരട്ടെ." എന്നും പറഞ്ഞു കേശവനുണ്ണി ചെമ്പകശ്ശേരിക്കു അപ്പോൾ തന്നെ പുറപ്പെട്ടു. അമ്മിണിയോടൊന്നു യാത്ര പറഞ്ഞു വരണമെന്നു വിചാരിച്ചു സംശയം തീരാതെ നിന്നിരുന്ന കേശവനുണ്ണിക്കു, ഇപ്പോൾ അവിടെ പോയിവരുന്നതിന്നു പ്രത്യേകമായൊരു കാരണം ലഭിച്ചതിൽ, സന്തുഷ്ടിതോന്നി.

"സമയം ഇപ്പോൾ തന്നെ വളരെ വൈകി—ഇനി ഇന്നത്തെ മെയിൽ കിട്ടുമോ എന്നു സംശയമാണ്" എന്നു ഭഗ്നചിത്തയായി നില്ക്കുന്ന കമലം പടികടന്നു ചെമ്പകശ്ശേരിക്കു പോകുന്ന തന്റെ സോദരൻ കേൾക്കത്തക്കവണ്ണം, പിറുപിറുത്തു.

"എന്നാൽ, ഇനി രണ്ടുദിവസത്തേക്കഴിഞ്ഞേ പോകാൻ നല്ല ദിവസം ഉള്ളൂ" എന്നു ജാനകിനേത്ര്യാരും അഭിപ്രായപ്പെട്ടു.

"വണ്ടികെട്ടി പുറപ്പെട്ടിട്ടു ഇനി വേണ്ടെന്നു വെയ്ക്കുന്നതു ഒരു തരമല്ലെ?" എന്നു കമലം പറഞ്ഞു. പറഞ്ഞു കഴിഞ്ഞ ഉടനേ അതു പറയേണ്ടിയിരുന്നില്ലെന്നും അവൾക്കു തോന്നി.

അല്പനേരം കഴിഞ്ഞപ്പോൾ ജാനകിനേത്യാർ. "അതുകൊണ്ടെന്താ? വാടകവണ്ടിയല്ലല്ലൊ. എന്നു പറഞ്ഞപ്പോഴേ കമലത്തിൻെറ ശ്വാസം നേരെ വന്നുള്ളൂ.

............................................................................................................

............................................................................................................

തൻെറ കാമുകൻ ഉടുപ്പും മററുമിട്ടു ഭംഗിയിൽ വരുന്നതു കണ്ടപ്പോൾ അമ്മിണി വളരെ സന്തുഷ്ടയായെങ്കിലും ആ പ്രേമഭാജനം താമസിയാതെ ദൂരസ്ഥമാകുമെന്നു വിചാരിച്ചപ്പോൾ അവളുടെ മനസ്സു പതറുകയും ചെയ്തു. കേശവനുണ്ണി നടക്കല്ലെത്തിയ ഉടനെ അമ്മിണി ചെന്നു വേണുവിനോട് "അതാ കേശവേട്ടൻ വരുന്നു" എന്നു പറഞ്ഞു.

"വരട്ടെ" എന്നും പറഞ്ഞു വേണു, കിടന്ന പാട്ടിൽതന്നെ കിടന്നു. കൈതവമായൊരു സുഖക്കേടു നടിച്ചു കിടക്കുവാൻ സാമത്ഥ്യം നന്നെ കുറഞ്ഞ വകയാണ് വേണു. 'നേരെ വാ, നേരെ പോ' എന്നേ തനിക്കുള്ളൂ. കേശവനുണ്ണി വന്നതറിഞ്ഞപ്പോൾ വേണു ഒന്നു വല്ലാതായി. കളവു പറയുന്നതിനേക്കാൾ, കാൎയ്യം തന്നെ തുറന്നു കേശുവിനോടു പറയുന്നതല്ലെ നല്ലത് എന്നുകൂടി വേണുവിനു തോന്നി. എങ്കിലും, അതു വല്ലാത്ത വിഷ്ഠിതമായിത്തീരുമെന്നു ഭയപ്പെട്ടു അങ്ങിനെ ചെയ്തില്ല.

നാലുകെട്ടിനുള്ളിൽ കയറിച്ചെന്ന ഉടനെ കേശവനുണ്ണി അമ്മിണിയോടു "ജ്യേഷ്ഠൻ എവിടെ?" എന്താ സുഖക്കേടു? എന്നു ചോദിച്ചുകൊണ്ടു അവളെ ആപാദചൂഡം ഒന്നു വീക്ഷിച്ചു. "അതാ, ആ അകത്തു കിടക്കുന്നുണ്ടു" ഒരു വയററിൽവേദനയാണത്രെ. അധികമൊന്നുമില്ല. എന്നു പറഞ്ഞു അമ്മിണി തലതാഴ്ത്തിക്കൊണ്ടു നിന്നു. അമ്മിണിയുടെ നില്പു കണ്ടപ്പോൾ, അന്നത്തെ വണ്ടിക്കു പോകേണ്ട തിടുക്കമില്ലെന്നു കേശവനുണ്ണിക്കു തോന്നി. എങ്ങിനെയെങ്കിലും നേരം വൈകിക്കുന്നതെന്നും തീൎച്ചയാക്കി. കുട്ടിലക്ഷ്മിയമ്മ കിടക്കുന്നവിടെ പോയി.

"അമ്മായിക്കിപ്പോൾ വിശേഷിച്ചൊന്നുമില്ലല്ലൊ?" എന്നു കേശവനുണ്ണി ചോദിച്ചു.

"ഒന്നും ഇല്ല, അമ്മിണി! അവിടുന്നൊന്നിരിക്കാനെടുത്തു കൊടുക്കു" എന്നു കുട്ടിലക്ഷ്മിയമ്മ പറഞ്ഞു

അമ്മിണി ഒരു പുൽപായയാണ് എളുപ്പത്തിലെടുത്തുകൊണ്ടുവന്നിട്ടുകൊടുത്തത്. സായ്പന്മാരുടെ ഉടുപ്പു ധരിച്ചിട്ടുള്ള കേശവനുണ്ണി ആ പായിലിരിപ്പാൻ ഒന്നു രണ്ടു മിനിട്ടു പ്രയത്നിക്കേണ്ടിവന്നു. അമ്മായിയും മരുമകനുമായി സംഭാഷണം ചെയ്തു സമയം കളയുന്നതു കേട്ടു ക്ഷമയില്ലാതെ കിടന്നിരുന്ന വേണു എഴുന്നേററുവന്നു കേശവനുണ്ണിയോടു "എനിക്കു വയററിലൊരു വേദനയാണ്. ഞാൻ ഇന്നു വരുന്നില്ല. നിങ്ങൾ എത്തായാലും പുറപ്പെട്ടില്ലെ? ഇനി പോകേണ്ടെന്നു വെക്കണ്ട. പോകുന്നതു തന്നെയാണ് നല്ലത്. താമസിക്കണ്ട. വണ്ടിതെററും. ഞാൻ നാളെ വന്നോളാം." എന്നു പറഞ്ഞു.

"ഏയ്! ഒന്നും വേണ്ട. ഒരുമിച്ചുപോകാം. അതാണ് നല്ലത്. ഇന്നു പോകേണ്ട, അത്രതന്നെ. തലപോകുന്ന കാര്യം ഒന്നും ഇല്ലല്ലൊ?" എന്നും പറഞ്ഞു കേശവനുണ്ണി അവിടെ നിന്നിരുന്നൊരു ഭൃത്യനെ വിളിച്ചു "എടോ, താൻ അവിടെപ്പോയി ഇന്നു പോകുന്നില്ലെന്നു പറയു" എന്നു പറഞ്ഞയച്ചു.

കമലത്തിനേയും കേശവനുണ്ണിയേയും അന്നത്തെ വണ്ടിക്കു തന്നെ മദിരാശിക്കയപ്പാൻ വേണുഗോപാലൻ പഠിച്ചവിദ്യ പതിനെട്ടും നോക്കി. അമ്മിണിയാൽ അപഹൃതചിത്തനായ യുവാവിൻെറ അടുക്കൽ ആ ശ്രമമൊന്നും ഫലിച്ചില്ല. ഇനിയെന്താ വേണ്ടതെന്നാലോചിച്ചുകൊണ്ടു വേണുഗോപാലൻ പോയിക്കിടന്നു.

കുട്ടിലക്ഷ്മിയമ്മയും കേശവനുണ്ണിയുമായി ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അമ്മിണി ചായയും കൊ

ണ്ടുവന്നു. അമ്മയുടെ ചൊൽപ്പടിക്കു ഇരിക്കാൻ പായിട്ടുകൊടുത്തശേഷം അവിടെയെങ്ങും നില്ക്കാതെ അമ്മിണി പോയിരുന്നതുകൊണ്ടു അനംഗവൈകല്യശങ്കയോടു കൂടി വിഷണ്ണനായിരുന്ന കേശവനുണ്ണി, അവൾ ചായയും കൊണ്ടു വീണ്ടും ആവിർഭവിച്ചപ്പോൾ, അതിസന്തുഷ്ടനായി. ചായ കഴിച്ചു, കേശു വേണുവിന്റെ അടുക്കൽ പോയി ഓരോ വെടിയും പറഞ്ഞുകൊണ്ടിരുന്നു. ചെമ്പകശ്ശേരിയിൽ നിന്നു ഇളകുന്നതിന്നു കേശവനുണ്ണിക്കു മനസ്സു വന്നില്ല.

അതിനിടയിൽ കുട്ടിലക്ഷ്മിയമ്മ "എന്തായാലും ഇന്നു മദിരാശിക്കു പോകുന്നില്ലല്ലൊ വെയിൽ താണിട്ടു വീട്ടിലേക്കുപോയാൽമതി. മുകളിലെ മുറി തുറന്നുകൊടുക്കൂ. ഒന്നു ചാഞ്ഞോട്ടെ" എന്നു അമ്മിണിയോടു വേണുവും കേശവനുണ്ണിയും കേൾക്കത്തക്കവണ്ണം പറഞ്ഞു. മുറി തുറന്നിട്ടുണ്ടു. എന്നു അമ്മിണി പറഞ്ഞു.

"എന്നാൽ താൻ മുകളിൽചെന്നു കുറച്ചു കിടക്കൂ" എന്നു വേണു കേശവനുണ്ണിയോടു പറയുകയും കേശവനുണ്ണി മുകളിലേക്കു ചെല്ലുകയും ചെയ്തു. അന്നു മദിരാശിക്കു പുറപ്പെടുന്നില്ലെന്നുള്ള വിവരം അറിയിപ്പാൻ ഒരു ഭൃത്യനെ മുല്ലശ്ശേരിക്കയക്കുകയും ചെയ്തു. അധികം നേരമായില്ല. അപ്പോഴേക്കും ഒരു കിണ്ടിയിൽ വെള്ളവും കൊണ്ടു അമ്മിണി അവിടെ ചെന്നു.

വെള്ളം അകത്തുവെച്ചു അവൾ തിരിയെപ്പോകയാണ്. അമ്മിണി അറയുമ്മറം കടന്ന ഉടനെ കേശവനുണ്ണി "എവിടെ, ഇവിടെ വരു"എന്നു അവളെ വിളിച്ചു.

പാതി ദേഹവും മറച്ചുകൊണ്ട് അറയുമ്മറത്തിന്റെ പുറത്തൊരു മൂലക്കൽ വക്ഷസ്സും ചാരി അവൾനിന്നു.

കേശു:—അമ്മിണി ഊൺകഴിച്ചുവൊ?

അമ്മിണി:— "ഉവ്വ്"

കേശവനുണ്ണി പിന്നെ കുറെ നേരത്തേക്ക് ഒന്നും പറഞ്ഞില്ല. അമ്മിണി പോവാൻ ഭാവിച്ചു രണ്ടടിവെക്കുമ്പോഴേക്കു വീണ്ടും.

കേശു:—എന്താ പോകാൻ ബദ്ധപ്പാടായോ?

അമ്മിണി പോകാതെ മുമ്പു നിന്നിരുന്ന സ്ഥാനത്തുതന്നെ വന്നു തലയും താഴ്ത്തി വെറുതെ നിന്നു.

അവളേയും വീക്ഷിച്ചുകൊണ്ടു കേശവനുണ്ണി കുറെ നേരം കട്ടിലിന്മേൽതന്നെ മലൎന്നു കിടന്നു. പിന്നീടു,

കേശു:—സുന്ദരയ്യൻ ഇല്ലെ ഇവിടേ?

അമ്മിണി:—ഇല്ല.

കേശു:— എവിടെ?

അമ്മിണി:—എവിടെയാണാവോ? ജ്യേഷ്ഠൻ ഇവിടെ വന്നദിവസം പോയതാണ്.

കേശു:—(ചിരിച്ചുകൊണ്ട്) വേണുനെ നല്ല പേടിയുണ്ട്, ഇല്ലെ?

അമ്മിണി:—(ഒരു പുഞ്ചിരിയോടുകൂടി) ഉം.

കേശു:—മുത്തശ്ശിയമ്മക്കു അമ്മിണിയോടു മുഷിച്ചിലൊന്നുമില്ലല്ലൊ?

അമ്മിണി:—ഇല്ല.

കേശു:—സുന്ദരയ്യനോ?

അമ്മിണി:—ഞാൻ ആ പട്ടരോടു സംസാരിക്കാൻതന്നെ പോകാറില്ല.

കേശു:—പട്ടര് അസത്താണ്, അല്ലെ?

അമ്മിണി:—ഉം.

കേശു:—ഞാൻ ആലോചിക്കാതെ പറഞ്ഞുപോയി. മുത്തശ്ശിയമ്മയെങ്ങാനും കേട്ടാൽ അവർ—എവിടെ?

അമ്മിണി:—വളപ്പിൽ എന്തൊക്കെയോ മരാമത്തു ചെയ്യിക്കയാണ്.

കേശ്ശു:—എന്താമരാമത്തു?

അമ്മിണി:—വാഴക്കുഴി കുത്തുന്നുണ്ട്. അവിടെ നില്ക്കയാണ്.

കേശ്ശു:—രുഗ്മിണിയമ്മക്കു കാര്യസ്ഥത നല്ലോണം ഉണ്ട്. പണം ധാരാളം സമ്പാദിക്കുന്ന കൂട്ടത്തിലാണ്, അല്ലെ?

അമ്മിണി:—വേണ്ടേടത്തു ചെലവുചെയ്യാനല്ല, പണം കെട്ടിവെക്കാനാണ് അധികം ഇഷ്ടം.

കേശ്ശു:—പിശുക്കുനന്നെഉണ്ട്, ഇല്ലെ?

അമ്മിണി:—ഉം.

കേശ്ശു:—അങ്ങിനെയും കുറേശ്ശയൊക്കെ വേണം. എന്നാലേ തറവാടു ക്ഷയിക്കാതിരിക്കുള്ളു. സ്ത്രീകളാണ് തറവാട്ടുകാര്യം നോക്കാൻ നല്ലത്. അവരാകുമ്പോൾ ചെലവു നന്നെ ചുരുക്കിയെ ചെയ്യുള്ളു.

അമ്മിണി:—ഇങ്ങിനെ ചുരുക്കിയാൽ, സ്വത്തുള്ള തറവാട്ടിൽ ജനിച്ചിട്ടും കാര്യംഇല്ല.

കേശ്ശു:—അതു ശരിയാണ്. കുഡുംബത്തിനെ അരിഷ്ടിപ്പിക്കരുതു. എങ്കിലും ധൂൎത്തും അരുത്. എങ്കിലും ആൾ നന്നെ കുറവാണല്ലൊ. അതുകൊണ്ടു ഒരു വിധമൊക്കെ നല്ലവണ്ണം ആവാം.

പിന്നീടു, ഒന്നുരണ്ടു നിമിഷം രണ്ടുപേരും യാതൊന്നും സംസാരിച്ചില്ലാ.

കേശ്ശു:—(മുഖം താഴ്ത്തികൊണ്ടു) കുറെദിവസംആയി അമ്മിണിയെകണ്ടു സൌകൎയ്യമായി ചില സംഗതികളെപററി സംസാരിക്കണമെന്നു വിചാരിച്ചിട്ടു. അതിനു ഇന്നേ തരംവന്നുള്ളു.

അമ്മിണി:—വരാനും, കാണാനും, സംസാരിക്കാനും അധികം സൌകൎയ്യം സ്ത്രീകൾക്കല്ലല്ലൊ?

കേശ്ശു:—അതു ശരിയാണ്.

അമ്മിണി:—(പുഞ്ചിരിയിട്ടുംകൊണ്ടു) മുല്ലക്കൽനിന്നു ഇവിടെക്കു അധികം ദൂരം തോന്നിയിരിക്കാം.

ഇതുകേട്ട രസിച്ചുംകൊണ്ടു കേശവനുണ്ണി ഒരു പുഞ്ചിരിയോടുകൂടി അമ്മിണിയേയും നോക്കിക്കൊണ്ടു കട്ടിലിന്മേൽ മലൎന്നുകിടന്നതേയുള്ളൂ. അമ്മിണി പറയുന്നതുമുഴുവൻ തല താഴ്ത്തിയിട്ടാണ്. എങ്കിലും, പറഞ്ഞു കഴിയാറാവുന്നതിന്നുമുമ്പു അവൾ കൺമുനകൊണ്ടു തന്റെ പ്രിയനെ ഒന്നു വീക്ഷിക്കയും ചെയ്തിരുന്നു. ഈ കടാക്ഷവീക്ഷണശക്തിയാൽ കേശവനുണ്ണിക്കു കിടക്കക്കൊള്ളാതായി.

കേശു:—ഞാൻ മദിരാശിക്കുപോയാൽ ഇനി വന്നിട്ടല്ലെ അമ്മിണിയെ കാണാൻ സാധിക്കുള്ളൂ? അതു വിചാരിച്ചു മനസ്സിന്നനന്നെ വിഷാദമുണ്ടു.

അമ്മിണി:—കാണുമ്പോൾ ഇങ്ങിനെ ഓരോന്നു പറയാൻ പുരുഷന്മാൎക്കു ആരും പഠിപ്പിച്ചു തരേണ്ടല്ലൊ. പഠിപ്പുള്ളവരായാൽ പിന്നെ പറയണ്ടല്ലൊ.

“എന്നെപ്പററി അമ്മിണി ഇങ്ങിനെയാണൊ വിചാരിക്കുന്നതു?” എന്നു പറഞ്ഞുകൊണ്ടു കേശവനുണ്ണി കട്ടിലിന്മേൽ എഴുന്നേററിരുന്നു.

അമ്മിണി:—സാധാരണ പുരുഷന്മാരുടെ കഥ പറയുകയാണ്.

കേശു:—എന്നാൽ ഞാൻ അത്തരക്കാരനല്ല.

അമ്മിണി:—അല്ലെന്നാണ് എനിക്കും ഇതുവരെ തോന്നീട്ടുള്ളതു.

കേശു:—സ്നേഹം തോന്നിയാൽ പിന്നെ ആ സ്നേഹം ഞാൻ മരിക്കുന്നതുവരെ എന്റെ ഉള്ളിൽ നിന്നു പോകില്ലെന്നു മനസ്സിലാക്കിക്കോളൂ.

അമ്മിണി:—അല്ലെങ്കിൽ പിന്നെ മനുഷ്യനും മൃഗത്തിനും തമ്മിലെന്തു വ്യത്യാസമാണുള്ളതു?

കേശു:—എന്റെ പഠിപ്പു കഴിഞ്ഞാൽ അമ്മിണിയേയും കൂട്ടിക്കൊണ്ടുപോയി മദരാശിയിൽ താമസിക്കണമെന്നാണ് എന്റെ ആഗ്രഹം.

ഇതുകേട്ടപ്പോൾ അമ്മിണി സന്തോഷസാഗരത്തിൽ മുങ്ങി-

അമ്മിണി:—ഇനിയും എത്ര പഠിക്കാനുണ്ടു?

കേശു:—ഇക്കൊല്ലം പാസ്സായാൽ ബി. എ. കഴിഞ്ഞു. പിന്നെ രണ്ടുകൊല്ലം ബി. എല്ലിനു വായിക്കണം. അതും കഴിഞ്ഞാൽ പഠിപ്പു കഴിഞ്ഞു എന്നു പറയാം. ഒരു കൊല്ലത്തെ അപ്രെൻറിസ്സ കോർസുണ്ടു. അതു സാരമില്ല. ഇനി ഒരു മൂന്നുകൊല്ലത്തെ കണക്കു കൂട്ടിയാൽ മതി.

അമ്മിണി:—(മന്ദഹസിച്ചുംകൊണ്ടു) അപ്പോഴക്കും വല്ലവിടുന്നും വല്ലവരും ആലോചിക്കും. വീട്ടുകാരും അതിന്നനുസരിക്കും. ഇംഗ്ലീഷു പഠിച്ചവക്കേ മദിരാശിക്കു വന്നു ഒരുമിച്ചു താമസിക്കാൻ യോഗം വരു.

കേശു:—ഇംഗ്ലീഷു പഠിച്ച സ്ത്രീകളെ എനിക്കത്ര ഭ്രമമില്ല. സ്വഭാവമാണ് നന്നായിരിക്കേണ്ടതു.

അമ്മിണി:—സ്വഭാവവും, സ്വരൂപവും ഒക്കെ നന്നായ സ്ത്രീകരം ഇംഗ്ലീഷുപഠിച്ച സ്ത്രീകളുടെ കൂട്ടത്തിലുമുണ്ടാകും.

കേശു:—എങ്ങിനെയുള്ളവരുണ്ടായാലും എൻെറ മനസ്സുകൊണ്ടു ഇനി മറെറാരുവളെ സ്മരിക്കയില്ല. അമ്മിണിയെ സംബന്ധം ചെയ്യാൻ സാധിച്ചില്ലെങ്കിൽ, ഞാൻ പിന്നെ സംബന്ധം വേണ്ടെന്നുവെച്ചു ഇരിക്കയേ ഉള്ളു. ഈ നിശ്ചയത്തിനു ഒരുകാലത്തും ഇളക്കമുണ്ടാകില്ല.

അമ്മിണി യാതൊന്നും പറഞ്ഞില്ല. കൃതാൎത്ഥയായി ദീൎഘനിശ്വാസം ചെയ്തു നില്ക്കുകയാണ ചെയ്തതു.

കേശു:—എന്താ, അമ്മിണിയുടെ മനസ്സ്? പറയൂ, എനിക്കറിഞ്ഞു വെക്കണം.

അമ്മിണി:—നോം വിചാരിക്കുന്നതിന്നു വീട്ടുകാരും സമ്മതിക്കണ്ടെ?

കേശു:—(കൃതാൎത്ഥനായ്) അവൎക്കു വിരോധം ഉണ്ടാവില്ല. ഉണ്ടായാൽ ഞാൻ അതത്ര വക വെക്കയുമില്ല. ഇവിടെയുള്ളവർ സമ്മതിച്ചില്ലെങ്കിലോ?

അമ്മിണി:—അങ്ങിനെവരില്ല. വന്നാൽ അവർ എനിക്കുള്ള വരല്ല.

ഇതു കേട്ടപ്പോൾ കേശവനുണ്ണിയുടെ മനസ്സിന്നു വളരെ സമാധാനമുണ്ടായി.

കേശു:—ഞാൻ ഇനി മദിരാശിക്കു പോയാൽ അമ്മിണിക്കു കൂടക്കൂടെ എഴുത്ത് അയക്കണമെന്നു വിചാരിക്കുന്നുണ്ടു.

അമ്മിണി ഒരു മന്ദാക്ഷം തൂകി മൌനമായി നിന്നതേ ഉള്ളു.

"എന്താ അമ്മിണി ഒന്നും മിണ്ടാത്തതു? മറുവടി അയക്കണം, അതാണ പറഞ്ഞതു. അതിന്നു വിരോധമുണ്ടോ?"

അമ്മിണി കേശവനുണ്ണിയെ ഒന്നു കടാക്ഷിച്ചു വീണ്ടും തലതാഴ്ത്തിക്കൊണ്ടു വെറുതേ നിന്നു.

കേശു:—ഉണ്ടെങ്കിൽ പറയു.

അമ്മിണി യാതൊന്നും മിണ്ടിയില്ല. കാലിലെ പെരുവിരൽ കൊണ്ടു നിലത്തു ചില ചിത്രങ്ങൾ വരച്ചുകൊണ്ടു നിന്നതേയുള്ളു.

കേശു:—ആവു! വല്ലാത്തുഷ്ണം. എവിടെ, ആ വിശറി ഇങ്ങോട്ടെടുക്കു.

അമ്മിണി വിശറി എടുത്തു കൊടുത്ത കയ്യിൽ തന്നെ കേശവനുണ്ണി പിടിച്ചു. "ഏയ്! വേണ്ട" എന്നു പ്രേമസൂചകമായൊരു സ്വരത്തിൽ അവൾ മധുരമായുച്ചരിച്ചു പിൻതിരിഞ്ഞ മാത്രയിൽ, കേശവനുണ്ണി കട്ടിലിൽനിന്നു എഴുന്നേററു അവളെ പുണൎന്നൊരു ചുംബനം ചെയ്തുകഴിഞ്ഞു.

"ഞാൻ താഴത്തേയ്ക്കു പോട്ടെ. ആരെങ്കിലും കയറിവരും.. വേണ്ട" എന്നും പറഞ്ഞു യുവാവിൻെറ കൈതട്ടി അമ്മിണി അകത്തുനിന്നും പുറത്തേക്കു വന്നു; വസ്ത്രകേശാദികളെ ചെമ്മെയാക്കി മുഖമെല്ലാം നല്ലവണ്ണം തുടച്ചു; തൻെറ പ്രിയനെ നോക്കി ഒരു മന്ദാക്ഷം തൂകിക്കൊണ്ടു അവൾ താഴത്തേയ്ക്കിറങ്ങിപ്പോകയും ചെയ്തു.

ഉച്ചതിരിഞ്ഞു വീണ്ടും ചായയും പലഹാരവും കഴിച്ചതിന്നുശേഷമാണ് കേശവനുണ്ണി സ്വഗൃഹത്തിലേക്കു മടങ്ങിയതു.

വിചാരിച്ചപോലെ മദിരാശിക്കു തനിയേ പോകാൻ തരമാകാത്തതുകൊണ്ടു വേണുവിനു കുറ്റിതം തോന്നാതിരുന്നില്ല. പിന്നെ മദിരാശിക്കു പുറപ്പെട്ടതു, നല്ലദിവസമില്ലാതിരുന്നതുകൊണ്ടു, രണ്ടു ദിവസം കഴിഞ്ഞിട്ടാണ്. സാമാനങ്ങൾ ഭൃത്യരോടൊരുമിച്ചു നേരത്തെ തന്നെ സ്റ്റേഷനിലേക്കയച്ചിരുന്നു. കാലെ തന്നെ കേശവനുണ്ണി ഒരു രണ്ടാംക്ലാസ്സു മുറിയും റിസർവ്വ ചെയ്യാൻ ഏർപ്പാടു ചെയ്തിരുന്നു. എല്ലാവരോടും യാത്ര പറഞ്ഞു, കമലവും, കേശവനുണ്ണിയും, വേണുഗോപാലനും വണ്ടിയിൽ കയറി റെയിൽവെ സ്റ്റേഷനിലേക്കു പുറപ്പെട്ടു. കയ്യിലെടുത്തിരുന്ന വർത്തമാനക്കടലാസ്സിനെ പഠിച്ചു കലക്കിക്കുടിക്കുകയാണെന്നുതോന്നുമാറു സ്റ്റേഷൻ എത്തുന്നതുവരെ വേണു തല പൊക്കാതെ അതിനെ തന്നെ വായിച്ചുകൊണ്ടിരുന്നു.

നമ്മുടെ കൂട്ടർക്കു സ്റ്റേഷനിൽ കുറെ താമസിക്കേണ്ടിവന്നു. പതിവിൽ സുമാറു രണ്ടു മണിക്കൂർ വൈകീട്ടാണ് മംഗലാപുരം മെയിൽ അവിടെ എത്തിയതു. കേശവനുണ്ണിയേപ്പോലെ കാമിനിമാരെ വിട്ടു പിരിയുവാൻ മനസ്സു വരായ്കനിമിത്തം ദിവസം നീണ്ടു പുറപ്പെട്ടവരും, പണം കിട്ടായ്കനിമിത്തം വൈകിപ്പുറപ്പെട്ടവരുമായി ചില വിദ്യാർത്ഥികളും ആ വണ്ടിയിലുണ്ടായിരുന്നു.

അച്ചുതനും ഇണ്ണൂലിയും ഒരു മൂന്നാംക്ലാസ്സു മുറിക്കുള്ളിൽ പിടിയും, വലിയും, ഉന്തും, തള്ളുമായി കടന്നുകൂടി.

കമലം വണ്ടിയിൽ കയറാൻ പോകുന്നതുകണ്ടു, മൂന്നാം ക്ലാസ്സു മുറിയിലിരിക്കുന്ന വിദ്യാർത്ഥികളിൽ ഒരാൾ മന്ദഹസിച്ചുകൊണ്ടു, തന്റെ അരികത്തു തൂങ്ങിക്കൊണ്ടിരിക്കുന്ന സ്നേഹിതന്റെ തോൾ തട്ടിവിളിച്ചു,

"ഇതാ, ഐസെ! കമലം!" എന്നു ചെവിയിൽ പറഞ്ഞു.

മറേറ വിദ്വാൻ:—(കണ്ണു തുറപ്പിച്ചു നോക്കിക്കൊണ്ടു) താങ്ക്സ് (Thanks.—വന്ദനം) തന്റെ കണ്ണു അവിടെയൊക്കെയെത്തുമല്ലൊ.

ആദ്യത്തെയാൾ:—നല്ല പ്രായം! അല്ലെ?

രണ്ടാമത്തെയാൾ:—രണ്ടു മാസത്തിനുള്ളിൽ ഇത്രയധികം വളന്നുവോ ഇവൾ?

ആദ്യ:—നടക്കുമ്പോളുള്ള ആ വെറി കുറെ വിട്ടിട്ടുണ്ട്, ഇല്ലെ?

രണ്ടാ:—കുറച്ചു കുറഞ്ഞിട്ടുണ്ടു.

ആദ്യ:—എന്തൊരു നിറമാണ്. നമ്മുടെ മലബാറിലെങ്ങും ഞാൻ ഇങ്ങനെയൊരു നിറം കണ്ടിട്ടില്ല.

രണ്ടാ:—ഫേസ് (Face)ന്റെ ആ 'കട്ടൊ' (Cut) (മുഖത്തിന്റെ ആ ഭാഷയോ)

ആദ്യ:—അതു പറയേണ്ടല്ലൊ. നോക്കു, ഡെവലെപ്പ്മെന്റ. (Development.) (വളച്ച്) നല്ലോണം എത്തീട്ടുണ്ടു. അപ്പ! എന്തൊരു തലമുടിയാണ്!

ഇതിനിടയിൽ കമലം കടന്നു പോയികഴിഞ്ഞു.

ആദ്യ:—ശരിയാണ്-എന്നിട്ടെന്താ കാര്യം? ഇതാ കണ്ടില്ലെ? മിസ്റ്റർ വേണുഗോപാലൻ. ആ ചരക്കു ഈ വിദ്വാനുതന്നെ, സംശയമില്ല.

രണ്ടാ:—ആ വിദ്വാനു നല്ല മാച്ച് (Match—ചേച്ച്) തന്നെ. വെറുതെ ദൂഷ്യം പറയരുതല്ലൊ. എന്താ, പറയു.

ആദ്യ:—ഹി ഇസ് ആൾസൊ എ ഹാൻസം ഫെല്ലൊ. (He is also a handsome fellow.—ആ വിദ്വാനും നല്ലൊരു സുമുഖൻ തന്നെയാണ്.)

രണ്ടാ:—ഇൻഡീഡ്, വെരി ഹാൻസം (Indeed very handsome. ശരിയാണ! അതിസുമുഖൻ തന്നെയാണ്)

ആദ്യ:—വിദ്വാനുതന്നെ കിട്ടുമെന്നാണ് തോന്നുന്നതു.

രണ്ട:—പക്ഷേ ഞാനൊരു കിംവദന്തി കേട്ടിട്ടുണ്ട്. നമ്പൂതിരിമാക്ക് അവരുടെ വീട്ടിൽ സംബന്ധം ചെയ്യാൻ പാടില്ലവത്രെ.

ആദ്യ:—എന്നാൽ ആ പെണ്ണിന്റെ നിർഭാഗ്യം തന്നെ. അവളുടെ സമ്പ്രദായവും മററും കാണുമ്പോൾ അവൾ ഒരു നമ്പൂരിയെ അനുസരിക്കുമെന്നു തോന്നുന്നുണ്ടോ?

രണ്ടാ:—അതില്ല. അവൾ വളരെ അപ്പ്ടു ഡേററ് (Up-to-date. പരിഷ്കാരി) ആണ്. എങ്കിലും, വഴക്കംപോലെയല്ലെ നടക്കാൻ തരമാകുള്ളു? ·

ആദ്യ:—ഐ കെർസ് ദിസ് കസ്റ്റം ഫ്രം ദി വെരി ബാട്ടം ആഫ് മൈ ഹാർട്ട്. (I curse this custom from the very bottom of my heart.—ഈ സമ്പ്രദായം നശിച്ചുപോകട്ടെ) നമ്പൂരിടേയും കിമ്പൂരിടേയും കയ്യിൽ പെട്ടാൽ നല്ലൊരു തയ്യ് പാഴായി.

രണ്ടാ:—കുരങ്ങിന്റെ കയ്യിൽ പൂമാല കിട്ടിയപോലെതന്നെ.

ആദ്യ:—സെക്കൻണ്ട് ബെൽ (Second bell) അല്ലെ അത്?

രണ്ടാ:—അതെ.

.................................................................................................

.................................................................................................

ക്രൂക്കിവിളിച്ചു വണ്ടിയും ഇളകിയോടിത്തുടങ്ങി.

യാതൊരു ശല്യവും കൂടാതെയാണ് നമ്മുടെ കൂട്ടർ രണ്ടാം ക്ലാസ്സു മുറിയിലിരിക്കുന്നതു. കമലം കൂടക്കൂടെ ജ്യേഷ്ഠനെ കമ്പളിച്ചു വേണുവിന്റെ മുഖത്തുനോക്കി ഓരോ നെടുവീർപ്പിടുന്നുണ്ട്. വേണുവാകട്ടെ വർത്തമാനപത്രം വായന തിരക്കാണ്. വേണുവിന്റെ കടലാസ്സുവായന മുറിയുന്നതു കേശവനുണ്ണിയുടെ അപൂർവ്വമായ ചില ചോദ്യങ്ങൾക്ക് വല്ലതിന്നും ഉത്തരം പറയുമ്പോൾ മാത്രമാണ്. കമലത്തിന്റെ ദേഹം ചിലപ്പോൾ ആകസ്മിക

മായി വേണുവിന്റെ കണ്ണിൽ പെട്ടുവെന്നു വന്നേക്കാമെന്നല്ലാതെ വേണു ഇതേവരെ കമലത്തിന്റെ മുഖത്തു നോക്കീട്ടില്ല. കമലവും വേണുവും തമ്മിലുള്ള പെരുമാററത്തിലൊരു വ്യത്യാസം കണ്ടപ്പോൾ കേശവനുണ്ണിയുടെ മനസ്സിൽ ചില സന്ദേഹങ്ങളുദിക്കാതെയുമിരുന്നില്ല.

പോത്തന്നൂരെത്തിയപ്പോൾ വേണു 'മദ്രാസ്സ മെയിൽ' എന്ന വൎത്തമാനപത്രവും ഒരു പുതിയ ഇംഗ്ലീഷു നോവൽ പുസ്തകവും വിലകൊടുത്തുവാങ്ങി. പത്രം കുറെ വായിച്ചുശേഷം അതിനെ കേശവനുണ്ണിയുടെ വശം കൊടുത്തു. അമ്മിണിയെത്തന്നെ നിരന്തരമായി ഉണൎന്നിരുന്നു സ്വപ്നം കണ്ടുകൊണ്ടിരിക്കുന്ന കേശവനുണ്ണിക്കു യാതൊന്നും വായിക്കാനിഷ്ടമുണ്ടായില്ല. പ്രണയസൎവ്വസ്വത്തിന്റെ സുകുമാരതനുവൈ വീക്ഷിച്ചുകൊണ്ടും സ്വഭാവവ്യത്യാസത്തെപ്പററിച്ചിന്തിച്ചും ഉദ്വേഗഭരിതയായ കമലം പാരംപരവശപ്പെട്ടു വണ്ടിയിൽ തന്നെ കിടപ്പായി. യാത്രയിലുള്ള ക്ഷീണമെന്നല്ലേ കാണികൾ ധരിക്കയുള്ളു?

വേണു നോവൽ വായിക്കാൻ തുടങ്ങി! കുറെ അദ്ധ്യായങ്ങൾ വായിച്ചു കഴിഞ്ഞപ്പോൾ, തന്റെ കഥയെ സ്വല്പം ഭേദപ്പെടുത്തി തൽഗ്രന്ഥകൎത്താവെഴുതിയ ഒരു ആഖ്യായികയെപ്പോലെയാണ് വേണുവിനു ആ പുസ്തകത്തെപ്പററി തോന്നാൻ തുടങ്ങിയതു. വായിക്കവായിക്കെ ഈ വിശ്വാസം പ്രബലപ്പെട്ടുതുടങ്ങി. താൻ അനുഭവിച്ച മനോവ്യഥയും, അഭിലാഷസിദ്ധിക്കുള്ള പ്രതിബന്ധങ്ങളും, പലവിധവികാരസംഘങ്ങളുമെല്ലാംതുടരത്തുടരെ 'സിനിമാ' (Cinema) പ്രദൎശനംപോലെ നമ്മുടെ യുവാവിന്റെ മനോയവനികയിൽ കളിച്ചുതുടങ്ങി. പുനരുദ്ധൃതമായ വികാരജാലത്താൽ പീഡിതനായ വേണു നല്ലൊരു പുസ്തകത്തെ പഴി പറഞ്ഞ് താഴത്തെറിഞ്ഞു. "എന്താ, നന്നല്ലെ ബുക്ക്?" എന്നു കേശവനുണ്ണി ചോദിച്ചു. "ഡെർട്ടി തിങ്ങ്!" (Dirty thing)

ഏയ്! മഹാമോശം.)എന്നു വേണു പറഞ്ഞു. കുറെ കഴിഞ്ഞ പ്പോൾ വേണു വീണ്ടും ആ പുസ്തകമെടുത്തു വായിക്കാൻ തുടങ്ങി.

.........................................................................................

.........................................................................................

വണ്ടി സേലം റെയിൽവെ സ്റ്റേഷനിലെത്തി.

"ഇനിക്കു വല്ലാതെ ദാഹിക്കുന്നു. ഞാൻ ഇത്തിരി വല്ലതും കുടിക്കട്ടെ. നിങ്ങൾക്കാക്കെങ്കിലും വല്ലതും വേണൊ! കമലം! കമലം! വല്ലതും വേണോ? എന്നു കേശവനുണ്ണി വിളിച്ചു ചോദിച്ചു.

"വേണ്ട" എന്നും പറഞ്ഞു ഉറങ്ങാതെ കിടന്നിരുന്ന കമലം എഴുന്നേററു കണ്ണൊന്നു തിരുമ്മി.

"ഞാൻ ഒന്നു നടക്കുകയും ചെയ്യട്ടെ; ഇരുന്നു മതിയായി" എന്നും പറഞ്ഞു കേശവനുണ്ണി ഇറങ്ങി റിഫ്രെഷ്മെൻറ (Refreshment) മുറിക്കു നടന്നു.

കമലം എഴുന്നേററുപോയി മുഖം നല്ലവണ്ണം കഴുകിത്തുടച്ചു വന്നിരുന്നു. തൻെറ പ്രിയനെ വീക്ഷിക്കുന്നതിനായിരിക്കാം അവൾ കണ്ണും മുഖവും വൃത്തിയാക്കിയതു.

വേണു നോവൽ വായനയിൽ മുഴുകിക്കിടപ്പാണു. കാളറോടു (Collar) കൂടിയ വെള്ളഷർട്ടിൽനിന്നു തൂങ്ങുന്ന കറുകറുത്തൊരു 'ടൈ' (Tie) വണ്ടിയോട്ടമ്പോളുണ്ടാകുന്ന കാററുനിമിത്തം വിശാലമായ മാറത്തു പാറന്നു കളിക്കുന്നുണ്ടു. കാലുറകളും ബ്യൂട്ടീസും മററും ധരിച്ചിട്ടുള്ള കാലുകളിൽ ഒന്നു നല്ലവണ്ണം നീട്ടിയും മറേറതു പാതിമടക്കിയുമാണു് വെച്ചിട്ടുള്ളതു. മലന്നു് കിടക്കുന്നതുകൊണ്ടു വിളക്കിൻെറ കാന്തി യുവാവിൻെറ സുന്ദരമായ മുഖത്തു നല്ലവണ്ണം പ്രകാശിക്കുന്നുണ്ടു. കയ്യിൽ പിടിച്ചിട്ടുള്ള പുസ്തകത്തിൻെറ ഭംഗിയേറിയ ചട്ടയും കൂടക്കൂടെ മിന്നിത്തിളങ്ങുന്നുണ്ടു. സാധാരണമായ ശ്വാസോഛ്വാസത്താൽ മാത്രമല്ല, ചിലപ്പോൾ ചില ദീർഘനിശ്വാസത്താലും ഉത്താനശായിയായ

തരുണൻെറ വിസ്തൃതവക്ഷസ്ഥലം രമ്യനിമ്നോന്നതസ്ഥിതികളെ സൃഷ്ടിക്കുന്നതുമുണ്ട്.

ഇങ്ങിനെ ശയിക്കുന്ന മനോഹരനായ യുവാവിനെ കേശാദിപാദം വീക്ഷിച്ചു കൊണ്ട് കമലം കണ്ണെടുക്കാതെ കുറെ നേരം ഇരുന്നു. യുവാവിൻെറ മാൎവ്വിടത്തോടൊരുമിച്ചു അവളുടെ ഹൃദയവും പൊങ്ങുകയും താഴുകയും ചെയ്തു. ഇങ്ങിനെയിരിക്കുന്നതിൻമദ്ധ്യെ അവൾ തൻെറ വിരൽകൊണ്ടു കവിൾത്തടവും അധരവും തന്നത്താനൊന്നു തടവി. ജാക്കററിനേയും സാരിയേയും അനാവശ്യമായൊന്നു നേരെയാക്കി. എന്തിനാണാവോ ഭാവം? കൈകളിലുള്ള സ്വൎണ്ണക്കാപ്പുകളെ ഒന്നു മുറുക്കി. കമലം മെല്ലെ എഴുന്നേററു. മനുഷ്യനെ ചെന്നു. വായനയിൽ മുഴുകിക്കിടക്കുന്ന ആൾ ഇതൊന്നും അറിയുന്നില്ല. വേണുവിൻെറ കയ്യിൽ നിന്ന് അവൾ പുസ്തകം തട്ടിപ്പറിച്ചു.

"ഇനി ഞാനും കുറെ വായിക്കട്ടെ" എന്നും പറഞ്ഞു കമലം സ്വസ്ഥാനത്തു ചെന്നിരുന്നു.

പെട്ടെന്നു പുസ്തകം തട്ടിപ്പറിച്ചപ്പോൾ വേണു ഒന്നന്ധാളിച്ചു. എങ്കിലും യാതൊരക്ഷരവുമുരിയാടുകയൊ കമലത്തിൻെറ മുഖത്തു നോക്കുകയോ, ചെയ്യാതെ, കിടന്നേടത്തുനിന്നും എഴുന്നേററു കുറെ നേരം കണ്ണുതിരുമ്മിക്കൊണ്ടിരുന്നശേഷം മുറിയുടെ ജനലിലോട്ടു നീങ്ങിയിരുന്നു, പുറത്തേക്കു തലയിട്ടും കൊണ്ടു കേശവനുണ്ണിയുടെ വരവും കാത്തിരുന്നു.

വണ്ടി ഇളകത്തിന്മേലായി. കേശവനുണ്ണി മടങ്ങി വന്നു വണ്ടിയിൽ കയറീട്ടില്ല. വിചാരപൂൎവ്വം കമലവും മറെറാരു ജനലിൽക്കൂടി തലയിട്ടുനോക്കി. വേണുവും വിഷാദിച്ചു. ഇങ്ങിനെ ഇവർ രണ്ടുപേരും അന്ധാളിച്ചു നില്ക്കുമ്പോഴക്കും, കേശവനുണ്ണി ഓടിക്കിതച്ചു വന്നു ഇളകുന്ന വണ്ടിയുടെ മറെറാരു മുറിയിൽ കയറുന്നതുകണ്ടു.

"ആവു! ജ്യേഷ്ഠൻ ഒരുവിധം പൊത്തിപ്പിടിച്ചു മറെറാരു കമ്പാർട്ട്മെൻറ് (Compartment) ഇൽ കയറി" എന്നു വേണുവിനെ നോക്കിക്കൊണ്ടു പറഞ്ഞു് കമലം ഒരു കിതപ്പോടെ സ്വസ്ഥാനത്തിരുന്നു.

വേണു ഇതിന്നും യാതൊരു മറുപടിയും പറഞ്ഞില്ല.

"ജ്യേഷ്ഠൻ കയറുന്നതു കണ്ടില്ലെ?" എന്നു അവൾ വീണ്ടും ചോദിച്ചു.

നല്ലൊരു കുടുക്കിലാണ് വേണു കുടുങ്ങിയതു. ഇങ്ങിനെ ചോദിക്കുമ്പോൾ എങ്ങിനെയാണൊന്നും പറയാതിരിക്കുക?

"ഉം" എന്നു എങ്ങോ നോക്കിക്കൊണ്ടു പറഞ്ഞു വേണു മുമ്പിലത്തെപ്പോലെ ജനലിൽ കൂടി തല പുറത്തിട്ടുംകൊണ്ടിരുന്നു.

"ഇനി ഏതു സ്റ്റേഷനിലാണ വണ്ടി നില്ക്കുക?" എന്നു കമലം ചോദിച്ചു.

വേണു കേൾക്കാത്തവിധം നടിച്ചു, കമലത്തിൻെറ മധുരസംഭാഷണം വേണുഗോപാലൻെറ ഹൃദയത്തിൽ വജ്രകീലമെന്നവിധമാണു തറക്കുന്നതു. (ആ വേദനകൊണ്ടായിരിക്കാം വേണു മൌനമായിരിക്കുന്നതു്.

കമലം:—(ഓൎമ്മിക്കുന്നൊരുഭാവത്തിൽ കണ്ണുകൾ ചുരുക്കിക്കൊണ്ടു) എന്താണ്! ആ സ്റ്റേഷൻെറ പേർ എനിക്കിപ്പോൾ ഓൎമ്മ വരുന്നില്ല. പിന്നേ! ഇനി ഏതു സ്റ്റേഷനിലാണ് വണ്ടി നില്ക്കുക?

കേശവനുണ്ണി മറെറാരു മുറിയിൽ പെട്ടതുകൊണ്ടു് കമലത്തിന്ന തല്ക്കാലം വിഷാദം തോന്നിയില്ല. വേണുവാണ് പരുങ്ങലിലായതു്.

വേണു:—(എവിടെയൊ നോക്കിക്കൊണ്ടു്) പേരു് എനിക്കും നല്ല ഓൎമ്മയില്ല.

കമലം:—ആ സ്റ്റേഷനിലെത്താൻ ഇനി എത്ര സമയം വേണ്ടിവരും?

"സുമാറു് അരമണിക്കൂർ പിടിക്കും" എന്നു സംസാരിക്കാനിഷ്ടമില്ലാത്തൊരു ഭാവത്തിൽ പറഞ്ഞു്, ഉറക്കം വരുന്നതുവിധം നടിച്ചു്, കമലത്തിന്റെ മധുരാക്ഷരശരം കൊണ്ടു മുറിഞ്ഞ ഹൃദയത്തോടെ, വേണുഗോപാലൻ അവൾക്കു പുറാങ്ങു് മുഖനായി കിടന്നു. അങ്ങിനെ കിടന്നു കഴിയുന്നതിനുമുമ്പു്,

കമലം:—"എന്നാൽ, ആ ജനലുകളൊന്നടച്ചിട്ടു കിടന്നാൽ നന്നായിരുന്നു."

വേണു കിടന്നപാട്ടിൽനിന്നനങ്ങിയില്ല.

കമലം:—എന്തൊരു കാററാണിതു്? ഓഹോ! തീപ്പൊരിയും വരുന്നുണ്ടു്.

വേണു എഴുന്നേററു് ഒന്നുരണ്ടു ജനലുകളടച്ചു. ഇതു കഴിയുമ്പോഴേക്കും,

"ആവൂ! എന്റെ കണ്ണിൽ എന്തോ പോയി!" എന്നു കണ്ണുതിരുമ്മിക്കൊണ്ടു കമലം ആവലാതി പറഞ്ഞു.

വേണു മിണ്ടാതെ നിന്നു.

"കണ്ണു മിഴിക്കാൻ പാടില്ലല്ലോ! വല്ലാതെ വേദനിക്കുന്നുവല്ലൊ!" എന്നു അവൾ ആർത്തസ്വരത്തിൽ പറഞ്ഞു.

വേണു വിഷണ്ണനായി വെറുതെ നിന്നു.

"ആവൂ! ചുളുചുളെ കുത്തുന്നുവല്ലൊ! എന്നു കമലം വീണ്ടും ദീനസ്വരത്തിൽ പറഞ്ഞു.

"അഗ്നിയുടെ അരികത്തുപെട്ട വെണ്ണപോലെയായല്ലൊ ഞാൻ" എന്നു മനസ്സിൽ വിചാരിച്ചു് വേണു പരിതപിച്ചു.

"വെള്ളം എടുക്കാൻ വെച്ചിരിക്കുന്ന പാത്രത്തിൽ മുഖം മുക്കി കണ്ണൊന്നു നല്ലവണ്ണം മിഴിച്ചാൽ മതി" എന്നു വേണുഗോപാലൻ ഉപദേശിച്ചു.

കമലം:—"എനിക്കിവിടുന്നു് കണ്ണുമിഴിച്ചെഴുന്നേററു നടന്നുപോകാൻ വയ്യാ. രണ്ടു കണ്ണിലും പോയിട്ടുണ്ടു്. ഇവിടെ വന്നു കണ്ണിൽ ഒന്നു ഊതു്"

ഒരു വിറയോടു കൂടിയാണ് വേണു കമലത്തിൻെറ അടു ത്തുചെന്ന് ഓരോ കണ്ണിനേയും പൊളിപ്പിച്ച ഊതി പൊടി കളഞ്ഞത്.

"ആവൂ" എന്നുച്ചരിച്ച് കമലം ആശ്വാസസൂചകമാ യൊരു ദീർഘശ്വാസം വിട്ടു.

"ഇനിയും കണ്ണിൽ വല്ലതും പോകും; ഞാൻ ആ ജനലും അടക്കട്ടെ" എന്ന് പറഞ്ഞ് അവൾ അങ്ങിനെ ചെയ്തു.

കമലത്തിൻെറ മനോഹരമായ മുഖത്തു നോക്കുകയും അ വളുടെ പല്ലവകോമളാംഗത്തെ സ്പർശിക്കുകയും ചെയ്തപ്പോൾ വേണുവിൻെറ സ്ഥിതി എന്തായിയെന്നാണ് പറയേണ്ടത്? എന്തോ ഒരു മായാപ്രയോഗം മൂലം, മയക്കമുണ്ടാക്കുന്ന ഒരു തരം ഔഷധം തൻെറ നാഡിഞരമ്പുകളിൽ ഓടുംപോലെ യു വാവിനുതോന്നി. ദേഹം സ്വാധീനമല്ലാതായി എങ്കിലും ധൈര്യം വിട്ടില്ല. കണ്ണിൽ ഊതി പൊടികളഞ്ഞ ഉടനെ താൻ മുമ്പു കിടന്നിരുന്ന സ്ഥലത്തുതന്നെ ചെന്ന് കണ്ണടച്ചു കിടന്നു.

കാമുകകരസ്പർശനം നിമിത്തം അല്ല, കളേബരസ്പർശനം നി മിത്തം തന്നെ—തൊടരുതെന്നു വിചാരിച്ച് അരികത്തിരുന്നാ ൽപോലും വണ്ടി ഓടുമ്പോൾ ദേഹങ്ങൾ തമ്മിൽ ഉരസാതിരി ക്കുന്നതല്ലല്ലൊ—വികാരപരവശയായ കമലം, കുറെ വെള്ളമെ ടുത്തു മുഖം ഒന്നു കഴുകിവന്നതിനുശേഷം, വേണു കിടക്കുന്ന ബ ത്തിൽ ചെന്നിരുന്നു.

കിടന്നേടത്തുനിന്നുതന്നെ ഒന്നു തിരിഞ്ഞുനോക്കിയപ്പോ ൾ, കമലം അവിടെ വന്നിരിക്കുന്നത് വേണു കണ്ടു.

കമലം:—വണ്ടിക്ക് ഇന്ന് സ്പീഡ് (Speed വേഗത) കുറെ അ ധികമാണെന്നു തോന്നുന്നു. അല്ലെ?"

ഓഷ്ഠാധരങ്ങൾ പശവെച്ചൊട്ടിച്ചവിധം വേണുഗോപാ ലൻ യാതൊന്നും മിണ്ടാതെ കിടന്നു.

"എന്താ ഇത്ര നേരത്തെ ഉറക്കം? എഴുന്നേല്ക്കൂ! ഉം. എഴുന്നേല്ക്കൂ! ഞാൻ തനിയെ ഉറക്കൊഴിച്ചുകൊണ്ടിരിക്കില്ല" എന്നുപറഞ്ഞു് കമലം വേണുവിനെ പിടിച്ചുകുലുക്കി.

വേണുവിൻെറ ഉള്ളൊന്നു കലങ്ങി. യുവാവിൻെറ പ്രണയാഗ്നിപർവ്വതം ഭയങ്കരമായി ക്ഷോഭിച്ചു് കഠിനോദ്വേഗങ്ങളെ വമിച്ചുതുടങ്ങി. മാതുനിയോഗസ്മരണം നിമിത്തം വേണുവിൻെറ കണ്ണിൽ വെള്ളം നിറഞ്ഞു. ധീരനായ യുവാവു് മൌനമായി കേണുകൊണ്ടു് കവിഴ്ന്നു കിടന്നു. ഹൃദയത്തിലുള്ള വികാരവിജൃംഭണത്തെ അമൎത്തുന്നതിനായിരിക്കാം ഇങ്ങിനെ കവിഴ്ന്നുകിടന്നു് വക്ഷസ്സിനെ മെത്തയിലിട്ടുരച്ചതു്. "എന്താ, ഞാൻ വല്ല അപരാധവും ചെയ്തിട്ടുണ്ടോ? ഉണ്ടെങ്കിൽ പറയൂ" എന്നു കമലം തൊണ്ടയിടറിക്കൊണ്ടു് അതിദയനീയമായൊരു സ്വരത്തിൽ ചോദിച്ചു.

ഇതുകേട്ടപ്പോഠം വേണുവിനു സഹിച്ചില്ല. വേണുവിൻെറ ധൈൎയ്യം മുഴുവൻ ഭസ്മമായിപ്പോയി. വലിയൊരു വെടിമരുന്നുശാല മുഴുവനും ഭസ്മാവശേഷമാകുവാൻ അതിസൂക്ഷ്മമായൊരു തീപ്പൊരി പോരെയൊ?

"ഈ ഭാഗ്യഹീനനോടു് സംസാരിക്കാതിരിക്കുന്നതാണു് നല്ലതു്" എന്നു വേണു ഗൽഗദസമന്വിതം പറഞ്ഞു.

കമലം:—എന്തു ഭ്രാന്താണു് പറയുന്നതു്? എനിക്കിതൊന്നും മനസ്സിലാകുന്നില്ല. സംഗതി എന്താണെന്നു തുറന്നു പറയുന്നില്ലല്ലൊ.

വേണു:—എനിക്കു കിട്ടാൻ തരമില്ലാത്തൊരു വസ്തു. അതിൽ അവിവേകിയായ ഞാൻ പ്രേമം വെച്ചു. അതുകൊണ്ടു് ഞാൻ ഇപ്പോഠം നിൎഭാഗ്യവാനായിത്തീൎന്നു.

കമലം:—അത്ര ബുദ്ധിയില്ലാത്ത ആളാണെന്നു എനിക്കു തോന്നീട്ടില്ലല്ലൊ.

വേണു:—"എന്നാൽ, ഞാൻ ബുദ്ധിഹീനൻതന്നെയാണ്. എനിക്കു പത്നിയായി ലഭിപ്പാൻ സാധിക്കാത്ത കമലത്തിനെ ഞാൻ കാമിച്ചത് എന്റെ ബുദ്ധിശൂന്യതകൊണ്ടല്ലെ?"

ഇതുകേട്ടപ്പോൾ കമലത്തിന്റെ സപ്തധാതുക്കളും സന്തോഷാധിക്യം മൂലം തളൎന്നു. അവളുടെ മനോഹരങ്ങളായ നേത്രങ്ങളിൽ വെള്ളം ഊറി.

കമലം:—ലഭിപ്പാൻ പ്രയാസമാണെന്ന് എങ്ങിനെ തീൎച്ചയാക്കി? എന്നോടിതിനെപ്പററി ഇതുവരെ യാതൊന്നും സംസാരിക്കുകയൊ, സമ്മതമാണെന്നോ, അല്ലെന്നോ ഞാൻ പറയുകയോ ഒന്നും ഉണ്ടായിട്ടില്ലല്ലൊ.

വേണു:—ജാതിവ്യത്യാസവും നിങ്ങടെ സംബന്ധസമ്പ്രദായവും മററും എന്റെ ആഗ്രഹത്തിന്നു വിപരീതമായതുകൊണ്ടാണ് അക്കാൎയ്യം പ്രയാസമാണെന്നു ഞാൻ കരുതുന്നത്.

കമലം:—അതുകൊണ്ട് എന്നെ സ്നേഹിക്കേണ്ടെന്നു വെച്ചു ഇല്ലെ?

വേണു:—(കമലത്തിന്നു അഭിമുഖമായി കിടന്ന് അവളുടെ മുഖത്തു നോക്കിക്കൊണ്ട്) "സ്നേഹം ഉള്ളിൽനിന്നു വിട്ടുപോകുമോ? ഒരിക്കലും ഇല്ല. പുര കത്തിത്തീൎന്നല്ലാതെ തീ കെടില്ല. ആ അനുരാഗവഹ്നി എന്റെ ദേഹത്തെ ഭസ്മീകരിക്കും. അതിൽനിന്നു രക്ഷപ്പെടുവാൻ ഞാൻ പല വഴിയും നോക്കി. എന്റെ ശ്രമമെല്ലാം നിഷ്ഫലമായി. ഞാൻ ഇതാ വീണ്ടും മഹാ പാപിയായി! കമലം എന്നോടു ക്ഷമിയു. എന്നെ വെറുക്കു. ഞാൻ മഹാ നികൃഷ്ടനാണ്, മഹാ കൃതഘ്നൻ"

എന്നു തൊണ്ടയിടറിക്കൊണ്ട് പറഞ്ഞുകഴിമ്പോഴെക്കു സാധുവായ യുവാന്റെ നേത്രങ്ങളിൽ നിന്നു ബാഷ്പധാര തെരുതെരെയൊഴുകി. വേണു എഴുന്നേററിരുന്നു; മാതൃനിയോഗനിരസനത്തിങ്കലും മററുമുള്ള അധൎമ്മഭീതി പിടിപെട്ടു പിറക്കുന്ന

കൈകൊണ്ട് കയ്യുറുമാൽ എടുത്തു് നിരന്തരമായൊഴുകുന്ന കണ്ണീർ തുടച്ചു.

ഇതു കണ്ടപ്പോൾ, കമലത്തിനു സഹിച്ചില്ല; എഴുന്നേറ്റുപോയി തന്റെ പ്രേമസർവ്വസ്വത്തെക്കെട്ടിപ്പിടിച്ച് മുഖത്തോടുമുഖമണച്ചു; അവളും ഒന്നുരണ്ടു വിതുമ്മി.

വേണുവിന്റെ നിശ്ചയവും അധമ്മഭീതിയും മനസ്താപവും മററും തന്റെ പ്രിയതമയുടെ ആലിംഗനസുഖാമൃതത്തിലലിഞ്ഞു പോയി!

നമ്മുടെ നായികാനായകന്മാരുടെ കൃതാത്ഥതയെ ഞാൻ എങ്ങിനെ വർണ്ണിക്കട്ടെ? അവർ അത്യാനന്ദ ഭരിതരായി. കമലം വേണുവിന്റെ മടിയിൽനിന്നു എഴുന്നേററിട്ടില്ല. എഴുന്നേല്പാൻ ശ്രമിച്ചാൽകൂടി വേണുവിന്റെയും അനുരാഗത്തിന്റെയും ഒന്നിച്ചുകൂടിയ ശക്തി അബലയായ കമലത്തിന്റെതിനേക്കാൾ എത്രയോ അധികരിച്ചായിരുന്നു.

വേണു മെത്തയിൽ ചാരി ഇരുന്നു. വിസ്തൃതമായ ആ മടിയിൽ കമലം, കമലം ജലാശയത്തിലെന്നപോലെ, വിളങ്ങി. തന്റെ ശിരസ്സിനെ ആ വിശാല വക്ഷസ്സിൽ അതികൃതാത്ഥതയോടെ അപ്പിച്ചു. ഒരു രണ്ടു കാണിനേരം അങ്ങിനെതന്നെ ഇരുന്നു. അപ്പോൾ കമലത്തിനെ നോക്കിയാൽ അവൾ അതിവേഗം തിരിയുന്ന ആ വിദ്യുച്ഛക്തി വിശറിയെ നോക്കുകയാണെന്നൊ മറെറാ തോന്നും. പക്ഷെ മുഖത്തു അതിരമ്യമായ ഒരു കൃതാത്ഥതയൊ സന്തോഷമൊ എന്തൊ വിലസുന്നതായി കാണാം.

വേണുഗോപാലൻ ഈ സമയത്തു കമലത്തിന്റെ കഴുത്തിലിട്ടിരുന്ന സ്വർണ്ണച്ചങ്ങലയെ വേണ്ടുംവണ്ണം നേരാക്കുകയായിരുന്നു.

വേണുവും കമലവും വേറിട്ടിരുന്നു.

വേണു:—ഞാൻ കൃതാൎത്ഥനായി.

കമലം ഒന്നും മിണ്ടിയില്ല: തല ഒന്നു താഴ്ത്തിയതേ ഉള്ളു.

വേണു:—ഇതിന്നു സാധിക്കുമോ എന്നു എനിക്കു സംശയമുണ്ടായിരുന്നു.

കമലം:— എന്തുകൊണ്ട്? പക്ഷെ അതുകൊണ്ടായിരിക്കുമോ അന്നു അവിടെ നിന്നു ഇറങ്ങിപ്പോയത്?

വേണു ലജ്ജിച്ചു. ലജ്ജിച്ചു എന്നുതന്നെ പറയണം. എന്തുകൊണ്ടോ അറിഞ്ഞില്ല. ഹൃദയം നന്നെ തുടിച്ചു. പുളകാഞ്ചിതനായിട്ടു ഇങ്ങിനെ പറഞ്ഞു.

വേണു:—ഞാൻ തെററിധരിച്ചു.

കമലം:—വേ...ണു ( ഈ വാക്ക് ഇപ്പോൾ മുമ്പു പറഞ്ഞിരുന്ന വിധം മടിക്കുടാതെ പറവാൻ അവൾക്കു സാധിക്കാതായി) അങ്ങിനെ തെററിധരിക്കാൻ ഞാൻ എന്തുചെയ്തു.

വേണു:—കമലം ഒന്നും ചെയ്തില്ല.

കമലം:—പിന്നെ എന്തിനാണ് എന്നെ തെററിധരിച്ചത്?

വേണു:—(വേണു ധൈൎയ്യം വലിച്ചുകൂട്ടി) ഞാൻ അന്നു കമലം ചാരുകസേലയിൽ കിടക്കുമ്പോൾ കുളിച്ചുവരികയായിരുന്നു. വന്നപ്പോൾ ഒന്നു നന്നെ വാടിക്കണ്ടു. എന്താണെന്നു ചോദിക്കേണമെന്നുള്ള ഉൽകണ്ഠ ഉണ്ടായി. ചോദിച്ചപ്പോൾ

'എന്തു വിഡ്ഢിത്വമാണ കാണിക്കുന്നത്' എന്നും പറഞ്ഞു പോകയല്ലെ ചെയ്തത്? എനിക്ക...എന്റെ കമലം...... വാസ്തവം പറയാമെല്ലൊ. അതു നന്നെകൊണ്ടു. ഞാൻ എന്തെല്ലാമൊ വിചാരിച്ചു. എന്തെല്ലാമൊ അൎത്ഥം എടുത്തു. എന്തിന്ന പറയുന്നു? ഇങ്ങിനെ ഒക്കെ വന്നു കലാശിച്ചു.

കമലം:—അത്രയൊന്നും അൎത്ഥം എടുക്കേണ്ടിയിരുന്നില്ല.

വേണു:—എന്തുചെയ്യട്ടെ? എടുത്തു.

കമലം:—ഇതാണ് തെററിധാരണ ഉണ്ടായാൽ അതിനെ പിൻതുടരുന്ന അനൎത്ഥങ്ങൾ. ആവട്ടെ ഇനിമേലെങ്കിലും നാം തമ്മിൽ തെററിധാരണ അരുതു്. അന്നു വരുമ്പോൾ ഞാൻ അങ്ങിനെ കിടന്നതു് വേറൊന്നുകൊണ്ടും അല്ല.

വേണു:—എനിക്ക് കേൾക്കണമെന്നില്ല.

കമലം:—അല്ല. കേൾക്ക.

വേണു:—എനിക്ക് ആ കാരണം കേൾക്കണമെന്നില്ല.

കമലം:—കേൾക്കണം. ഈ തെററിധാരണ ഇല്ലായ്മ ചെയ്യണം. അത് എന്റെ കടമയാണ്.

വേണു:—ഞാൻ കമലത്തെ തെററിധരിക്കയൊ അയ്യൊ! എനിക്കതോൎക്കുടി വയ്യ.

കമലം:—ഇപ്പോൾ ഓൎക്കുടി വയ്യാ. അല്ലെ? ഓൎക്കാൻ വയ്യാത്ത ആളല്ലെ ഇത്രദിവസം, ഇതാ ഒരു പത്തുമിനുട്ടു മുമ്പുവരെ, മിണ്ടാതിരുന്നത്?

വേണു:—ഞാൻ എന്തുചെയ്യട്ടെ.

കമലം:—ഒന്നും ചെയ്യണ്ട. ഇതു കേൾക്ക. പറഞ്ഞു മനസ്സിലാക്കിത്തരാം. പുരുഷന്മാർ അബലന്മാർ ആല്ലല്ലൊ. നിങ്ങൾക്ക് എന്തും സാധിക്കും. പല അൎത്ഥങ്ങളും തോന്നും. മററുള്ളവരെ പലമാതിരിയിലും കാണും. വെളുപ്പു കറുപ്പു

എന്നു തോന്നും. കറുപ്പു വെളുപ്പെന്നും തോന്നും. അതു കൊണ്ടു ഞാൻ കാൎയ്യം പറഞ്ഞു മനസ്സിലാക്കി തന്നുകളയാം.

വേണു ഒന്നും മിണ്ടിയില്ല. കേൾക്കുകയല്ലാതെ നിവൃത്തിയില്ലല്ലൊ.

കമലം;—ഞാൻ അന്നു നാം തമ്മിലുള്ള വേൎപ്പാടുള്ള പ്രതിബന്ധങ്ങളെ കുറിച്ചു ആലോചിച്ചു വ്യസനിച്ചുകൊണ്ടിരിക്കയായിരുന്നു. എന്നുമാത്രമല്ല പഠിപ്പു നിൎത്തുവാൻ ജ്യേഷ്ഠനുംകൂടി സമ്മതമാണെന്നു കണ്ടപ്പോൾ നന്നെ നിരാശപ്പെട്ടു. അതിന്നിടക്ക് എനിക്ക് ഇവിടുത്തെ വരവും ചോദ്യവും മററും കത്തുന്ന തീയിൽ നെയ്യൊഴിക്കുന്നപോലെ തോന്നി. അതുകൊണ്ടു അങ്ങിനെ പറഞ്ഞതാണ്.

ഇത്രത്തോളം സംസാരിക്കുമ്പോഴെക്കു വണ്ടി അടുത്ത സ്റ്റേഷൻ എത്താറായി.

വേണു:—ഞാൻ തെററിധരിച്ചു. അതിന്നു ശിക്ഷയായി പശ്ചാത്തപിക്കയും ചെയ്തു. ഇനി ഈ വിധം വരില്ല. നിശ്ചയംതന്നെ. വണ്ടി നില്ക്കാറായി. "കമലം ആ ബത്തിൽ ചെന്നിരിക്കു." എന്നു പറഞ്ഞ് കമലത്തിന്നു ഒരു ചുംബനം കൂടി സമ്മാനിച്ച് യുവാവ് തന്റെ മെത്തയിൽതന്നെ ഇരുന്നു.

വണ്ടി നിന്നു. കേശവനുണ്ണി വന്നു കയറുകയും ചെയ്തു.

"വിധിവിഹിതമേവനും ലംഘ്യമല്ലേതുമേ."

---

# പത്തൊമ്പതാം അദ്ധ്യായം.

വിദേശഗമനം.

മംഗലാപുരം മെയിലിൽ വെച്ചു കഴിഞ്ഞ ഗാന്ധൎവ്വത്തിന്നുശേഷം, സ്വപ്നത്തിൽ കട്ടുറുമ്പെന്നപോലെ കേശവനുണ്ണി വന്നു മുറിയിൽ കയറിയതു നിമിത്തമുണ്ടായ ശല്യം ഒന്നു മാത്രമല്ലാതെ, മറ്റു യാതൊരു യാത്രാക്ലേശവും കൂടാതെ തന്നെ നമ്മുടെ നായികാനായകന്മാർ മദിരാശിയിലെത്തി. അവർ യഥാപൂൎവ്വം തങ്ങളുടെ വസതിയിൽ ചെന്നു താമസിക്കുകയും, അക്ഷീണപരിശ്രമത്തോടെ വിദ്യാഭ്യാസം തുടരുകയും ചെയ്തു.

വിദ്യാഭ്യാസകാലത്തു് വിഷയാസക്തി കടന്നുകൂടിയാൽ വിദ്യാൎത്ഥികളും വിദ്യാൎത്ഥിനികളും വഷളാകുമെന്നു പലരും പറയാറുണ്ടു്. കാമിനീകാമുകസ്മരണത്തിൽനിന്നു പറിച്ചെടുപ്പാൻ കഴിയാത്ത മനസ്സു് വിദ്യാസമ്പാദനത്തിങ്കൽ പതറാതെ ബലമായുറന്നു നില്ക്കുകയില്ലെന്നാണു് ചിലരുടെ അഭിപ്രായം. എന്നാൽ കമലത്തിന്റെയും വേണുഗോപാലന്റെയും ഇപ്പോഴത്തെ സ്ഥിതി നോക്കുമ്പോൾ അത്യാശ്ചൎയ്യകരമായിത്തന്നെയിരിക്കുന്നു. രണ്ടുപേരും കൊണ്ടുപിടിച്ചു പഠിക്കുന്നുണ്ടു്. വിദ്യാഭ്യാസോൽക്കൎഷത്തെയാണു് തങ്ങളുടെ ഭാവിശ്രേയസ്സും ദാമ്പത്യസുഖവും ആശ്രയിച്ചിരിക്കുന്നതെന്നാണു് രണ്ടാളുടെയും വിചാരം. അന്യാപേക്ഷകൂടാതെ സ്വപാദങ്ങളൂന്നി ഉറപ്പോടെ നിന്നു്, തങ്ങൾക്കു നേരിടാവുന്ന പ്രതിബന്ധങ്ങളെയെല്ലാം തട്ടിമറിച്ചുകളഞ്ഞു്, സ്വൈരമായി പ്രണയസാഫല്യമനുഭവിച്ചു് ജീവസന്ധാരണം ചെയ്യുന്നതിനുതന്നെയാണു് ഇവരുടെ ശ്രമം. കീഴ്നടപ്പിനെ അനാദരിച്ചു്, ബന്ധുജനങ്ങളെ വെറുപ്പിച്ചു, നിഷ്കളങ്കമായ പ്രേമാതിരേകം മാത്രം ഗണ്യമാക്കി, അതിമാന്യകുലീനയായ ഒരു പെൺകിടാവു് സ്വയമായു് തന്നെ വരിച്ചിരിക്കുക

യാണെന്ന ബോധം അനുരാഗജിതനായ നമ്മുടെ കഥാനായക ൻെറ മനസ്സിൽ നിരന്തരമായി നിലനിന്നു പോന്നിരുന്നതുകൊണ്ടു്, അവളുടെ ഈ പ്രവൃത്തി ലോകനിന്ദാർഹമായിത്തീരാതിരിക്കേണമെങ്കിൽ, താൻ എന്തുകൊണ്ടും അവളുടെ പ്രേമഭാജനസ്ഥാനത്തിന്നു യോഗ്യനായിത്തീരേണ്ടതാണെന്നുള്ള വിചാരം തൻെറ ഹൃദയത്തിൽനിന്നു ഒരിക്കലും വിട്ടൊഴിഞ്ഞതേ ഇല്ല. ഇതിന്നും പുറമെ, വലിയൊരു പദവിയിലെത്തണമെന്നു ചെറുപ്പംമുതല്ക്കേ തൻെറ മനസ്സിൽ വേരൂന്നിവളൎന്നുവന്നിരുന്ന മോഹത്തിന്നു് ഈയ്യിടെയുണ്ടായ നെപ്പോളിയ ജീവചരിത്രപാരായണം നിമിത്തം ശക്തി കൂടുകയും ചെയ്തിട്ടുണ്ടു്. ഈ കാരണങ്ങളാൽ പ്രേരിതനായ വേണുഗോപാലൻ വിദ്യാസമ്പാദനവിഷയത്തിൽ പൂൎവ്വാധികം ശുഷ്കാന്തി കാണിച്ചതിൽ അത്ഭുതപ്പെടാനില്ലല്ലൊ.

കാലക്രമംകൊണ്ടു് കള്ളി വെളിച്ചത്തായാൽ, മദിരാശിക്കു പഠിക്കാൻ പോവുന്ന കാൎയ്യത്തിൽ ശാഠ്യം പിടിച്ചതു് ഈ വിധം രഹസ്യസംയോഗേച്ഛകൊണ്ടാണെന്നു ജനങ്ങൾ മനസ്സിലാക്കുകയും, പരീക്ഷയിൽ തോററുപോയാൽ അവർ തന്നെ പരിഹസിക്കുകയും ചെയ്യുമെന്നു കമലവും ഭയപ്പെട്ടിരുന്നു. എന്നു മാത്രമല്ല, ബന്ധുജനങ്ങൾ വൈവാഹികബന്ധത്തിന്നു പ്രതികൂലരായി ഭവിച്ചാൽ, അവരുടെ സഹായം കൂടാതെ സുഖമായി നിത്യവൃത്തി കഴിക്കാനുള്ളൊരു പ്രാപ്തി തനിക്കുണ്ടാവണമെന്നും കൂടി അവൾ കരുതാതിരുന്നില്ല. ജ്ഞാനസമ്പാദനത്തിങ്കൽ സ്വതേതന്നെ കമലത്തിന്നു് അത്യാഗ്രഹവുമുണ്ടല്ലൊ. ഈ സംഗതികളാൽ, അവളും പഠിപ്പിൽ പൂൎവ്വാധികം ശുഷ്കാന്തി കാണിച്ചു. ചില ദിവസം രാത്രി കുറെ അധികം ഉറക്കൊഴിച്ചു കമലം വായിക്കുന്നതുകണ്ടു് അങ്ങിനെ ചെയ്യരുതെന്നു കേശവനുണ്ണി അവളെ ശാസിക്കയും കൂടി ചെയ്തിട്ടുണ്ടു്.

"മടിയിൽ ഘനമുണ്ടെങ്കിലേ വഴിയിൽ ഭയമുണ്ടാവു" എന്നു പറയുന്നതു് എത്രയും വാസ്തവം തന്നെ. തീവണ്ടിയിൽ വെച്ചു നടന്ന സംഭവത്തിന്നുശേഷം, കുറെ ദിവസം കേശവനുണ്ണിയുടെ സന്നിധാനത്തിൽ നമ്മുടെ വധൂവരന്മാർ പരസ്പരം സംഭാഷണം ചെയ്യുന്നതിൽ അധികം താല്പര്യം കാണിച്ചില്ല. എങ്കിലും എത്ര ദിവസം ഇങ്ങിനെ കഴിച്ചുകൂട്ടും? കുറെ ദിവസം കഴിഞ്ഞപ്പോൾ, അവരവരുടെ പ്രവൃത്തികൾക്കനുകൂലമായ വാദം മനുഷ്യർക്കു സാധാരണ തോന്നാറുള്ളതുപോലെ നമ്മുടെ നായികാനായകന്മാൎക്കും തോന്നുകയും, തങ്ങൾ ഇതുവരെ തമ്മിൽ പെരുമാറിയതുപോലെ ഇപ്പോഴും ചെയ്യുന്നതാണെന്നല്ലാതെ മററുള്ളവൎക്ക് അന്യഥാ ശങ്കിപ്പാനവകാശമില്ലെന്നും, അങ്ങിനെ വെറുതെ ശങ്കിക്കുന്നതായാൽ ശങ്കിച്ചുകൊള്ളട്ടെയെന്നും, അവസാനം അവർ തീൎച്ചയാക്കുകയും, ഇരുവരും യഥേഷ്ടം സ്വാതന്ത്ര്യത്തോടുകൂടി തമ്മിൽ പെരുമാറുവാൻ തുടങ്ങുകയും ചെയ്തു. എങ്കിലും പരസ്യമായ വൈവാഹികകൎമ്മത്തിന്നു മുമ്പു കാമിനീകാമുകന്മാരിൽ ചിലർ വിസ്ത്രിതം പ്രവൃത്തിച്ചിട്ടുണ്ടാവുന്ന ദുഷ്കീൎത്തിക്കു നമ്മുടെ വധൂവരന്മാർ അശേഷം അൎഹരായില്ലെന്നും കൂടി വിശദമായി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. കേശവനുണ്ണിയുടെ ദൃഷ്ടിയാണ് ഇതിന്നു കാരണം എന്നും വായനക്കാർ ഊഹിക്കേണ്ട. അമ്മ പറഞ്ഞയച്ചിട്ടുള്ളത് എല്ലായ്പോഴും തന്റെ മനസ്സിൽ കിടക്കുന്നുണ്ടായിരുന്നു. എങ്കിലും, തന്റെ സ്നേഹിതൻ അത്ര തുമ്പില്ലാത്തവനല്ലെന്നാണ് കേശവനുണ്ണിയുടെ വിശ്വാസം. സോദരിയുടെയും സ്നേഹിതന്റെയും കൌതുകമായ പെരുമാററം കണ്ടു് ശുദ്ധാത്മാവായ കേശവനുണ്ണി, "കഷ്ടം! ഈ വിദ്വാൻ ഒരു നമ്പൂരിയോ തമ്പുരാനോ ആയിരുന്നുവെങ്കിൽ എത്രനന്നായിരുന്നു!" എന്നു നിഷ്ഫലമായി മനസ്സിൽ പലപ്പോഴും ആശപ്പെടുകയുമുണ്ടായിട്ടുണ്ട്. ആർ കണ്ടാലും ഇവൎക്കുള്ള യോഗ്യതയെപ്പററി പ്രശംസിക്കാതിരിക്കയില്ലെ

ന്നിരിക്കെ, വാത്സല്യഭാജനമായ തന്റെ സഹോദരിയുടെ കാര്യത്തിൽ കേശവനുണ്ണിക്കിങ്ങിനെ തോന്നിയതിൽ അത്ഭുതപ്പെടാനില്ലല്ലോ.

വേണുവും കമലവും ഇപ്പോൾ ഒരു തോണിയിലാണ്. ആ തോണിക്ക തുഴകോലുമില്ല. അതൊരു വലിയ സമുദ്രത്തിൻ നടുവിലുമാണ്. വിധിയാവുന്ന കാററടിച്ച് അതിനെ എവിടെ കൊണ്ടുപോയി എന്തുചെയ്യുമെന്നറിഞ്ഞുകൂടാ. അവർ അതിൽ സഞ്ചരിക്കുന്നുമുണ്ട്. മുങ്ങിയാൽ രണ്ടുപേരും ഒരുമിച്ച് മുങ്ങിച്ചാവുകതന്നെ. അല്ലെങ്കിൽ എത്തുന്നാവിടെ എത്തും. അതും ഇരുവരുമൊരുമിച്ചുതന്നെ. എന്തായാലും വിട്ടുപിരിയുകയില്ലെന്നു ദൃഢമായി പ്രതിജ്ഞചെയ്തു കഴിഞ്ഞു. എങ്കിലും തങ്ങളുടെ ഭാവികാലം എങ്ങിനെ ആയിത്തീരുമെന്നു തെളിവായൊരു ധാരണ രണ്ടുപേൎക്കുമില്ല. ഇങ്ങിനെ ഇവർ പത്തുമാസത്തോളം മദിരാശിയിൽ കഴിച്ചുകൂട്ടി. കമലം എഫ്. ഏ. പരീക്ഷക്കും, വേണുഗോപാലനും കേശവനുണ്ണിയും ബി. ഏ. പരീക്ഷക്കും ചേൎന്നു. പരീക്ഷകൾ കഴിഞ്ഞ എല്ലാവരും നാട്ടിലേക്ക മടങ്ങിവരികയും ചെയ്തു.

ഇത്തവണ നാട്ടിലേക്ക മടങ്ങിവന്നതിനുശേഷം വേണുഗോപാലൻ താമസിച്ചത് സ്വഗൃഹത്തിൽ തന്നെയാണ്. താമസം എന്നു പറഞ്ഞത് രാത്രിയിൽ കിടപ്പും സാമാനം സൂക്ഷിപ്പും സംബന്ധിച്ചു മാത്രമാണ്. ഭക്ഷണം കഴിക്കുന്നതും അധികസമയം ചിലവുചെയ്യുന്നതും നോക്കുന്നതായാൽ സ്ഥിരവാസം മുല്ലയ്ക്കലാണെന്നു പറയേണ്ടിവരും. കമലവും വേണുഗോപാലനും തമ്മിലുള്ള പെരുമാററം പലക്കും രസിക്കാതായി. മാധവിനേത്ത്യാരും തങ്കവും കമലത്തിനോട്ട തീരെ സംസാരിക്കാതായി. ജാനകിനേത്ത്യാരും കേശവനുണ്ണിയും ഇവരുടെ ആക്ഷേപങ്ങൾ കേട്ട് വ്യസനിച്ചു. ഭാൎയ്യയുടെ മുഖാന്തരം കാരണവൻ ശ്രീധരനുണ്ണിനായർ ഈ വൎത്തമാനമറിഞ്ഞു. യാതൊരു

മറുപടിയും പറഞ്ഞില്ല. പുത്രന്റെ അവിവേകമോൎത്തു മൌനമായി വ്യസനിച്ചു. ജാനകിനേത്ത്യാർ കമലത്തിനോട് അറിയാൻമാത്രം ഒന്നുരണ്ടു സൂചിപ്പിച്ചു പറഞ്ഞു. അമ്മ പറഞ്ഞതിനെ ബഹുമാനിച്ചതായി അവളുടെ പ്രവൃത്തിയിൽനിന്നൊന്നും കണ്ടതുമില്ല. വേണുവിനെ അല്ല, കമലത്തിനെത്തന്നെയാണ് എല്ലാവരും കുററം പറഞ്ഞത്. പ്രായം ചെന്നൊരു പെൺകിടാവ് ഒരു ചെറുപ്പക്കാരനോടുകൂടി സദാസമയവും സംസാരിച്ചുകൊണ്ടിരിക്കുന്നത് ആക്ഷേപകരം തന്നെയാണല്ലൊ. തന്നെ കേൾക്കെ പറഞ്ഞ ആക്ഷേപങ്ങൾക്കൊന്നും കമലം മറുവടി പറയാൻ പോയില്ല. എല്ലാം കേട്ടുസഹിച്ചുകൊണ്ടിരുന്നതേയുള്ളു.

ഈ ആക്ഷേപം ജനങ്ങൾ പരക്കേ മനസ്സിലാക്കിയിരിക്കുന്ന സ്ഥിതിക്ക് അതു ക്രമേണ ചെമ്പകശ്ശേരിയിലും എത്തുമല്ലൊ. ഇതറിഞ്ഞപ്പോൾ കുട്ടിലക്ഷ്മിയമ്മ വ്യസനിപ്പാൻ തുടങ്ങി. തന്റെ ഭൎത്താവു് വേറൊരു സംബന്ധം ചെയ്യേണ്ടതായി സംഗതിവരാൽ വന്നുവെങ്കിലും, ഇപ്പോഴും അദ്ദേഹത്തേയും അദ്ദേഹത്തിന്റെ തറവാട്ടിലെ കീൎത്തിയേയും കുറിച്ചു തനിക്കുള്ള പ്രതിപത്തിക്കു യാതൊരു കുറവുമില്ല. തന്റെ നടവടിയെപ്പററി യാതൊരാക്ഷേപവും ഉണ്ടാവില്ലെന്നു വേണു മുമ്പു പറഞ്ഞിരുന്നു. കുട്ടിലക്ഷ്മിയമ്മ അതു കേട്ടു സമാധാനപ്പെട്ടിരുന്നു. പുത്രന്റെ വാക്കിനും പ്രവൃത്തിക്കും ഇപ്പോൾ വ്യത്യാസം കണ്ടു. താൻ എത്രയോ തപിച്ചിട്ടു കിട്ടിയ മകനാണ് വേണു. വേണുവിനെക്കുറിച്ച് നിന്ദ്യമായി വല്ലതും കേൾക്കുന്നതു കുട്ടിലക്ഷ്മിയമ്മക്കു പരമസങ്കടമാണ്. എന്നു മാത്രമല്ല, തന്റെ പുത്രന്റെ അവിവേകം നിമിത്തം ഭൎത്താവിന്റെ തറവാട്ടിലേക്കു അപകീൎത്തികൂടിയുണ്ടാവാൻ തുടങ്ങുന്നു. ഇതെല്ലാം വിചാരിച്ച് ഈ സാധ്വസ്ത്രീക്കു മനസ്സിന്നു വല്ലാത്ത വേദനയായിത്തീൎന്നു. മകനെ അരികിൽകൂടി വിളിച്ചു താക്കീതുചെയ്യണമെന്നുറച്ചു. ഒരു ദിവസം വേണുവിനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

"നീ എന്തിനാണ് അനാവശ്യമായി വെറുതെ മുല്ലയ്ക്കൽ ചെന്നിരിക്കുന്നത്? ഇതിനു മുമ്പൊരിക്കൽ പറഞ്ഞപ്പോൾ നിന്റെ പേരിൽ യാതൊരാക്ഷേപവും കേൾക്കില്ലെന്നു നീ എന്നോട് പറഞ്ഞില്ലെ? ഇപ്പോൾ എന്താണ് പിന്നെ ഓരോന്നു കേൾക്കാൻ തുടങ്ങിയിരിക്കുന്നതു ?"

യാതൊരു സമാധാനവും പറയാതെ വേണു തലയും താഴ്ത്തിയിരുന്നു. വീണ്ടും കുട്ടിലക്ഷ്മിയമ്മ:— "ബന്ധുക്കളെ എല്ലാം ശത്രുക്കളാക്കി തീക്കാനുള്ള ശ്രമമാണ് നിന്റെ... നിന്റെ വൃത്തി ഇനിക്ക് അശേഷം പിടിക്കുന്നില്ല. അച്ഛന്റെ മുഖത്ത് കരി തേക്കാനുള്ള വട്ടമാണ് നിന്റെ. പഠിപ്പും അറിവും ഉണ്ടായിട്ട് ഇങ്ങിനെയാണോ ചെയ്യുക? ഇതിനാണൊ പഠിക്കുന്നത്? നീ എന്റെ വയറിനെ വെറുതേ ഇങ്ങിനെ കത്തിക്കുന്നുവല്ലൊ, മകനെ! എത്രയോ തപിച്ചിട്ട് കിട്ടിയതാണ് നിന്നെ. നിന്നോട് ഇതെല്ലാം എനിക്കു പറയേണ്ടതായി വരുത്തിയല്ലൊ! പറഞ്ഞതു കേട്ടു നടക്കുന്ന മക്കളുണ്ടാവാൻ നല്ലോണം ഭാഗ്യം ചെയ്യണം. അല്ലാതെ ഞാൻ എന്തു പറയട്ടെ?

അമ്മ ഇങ്ങിനെ ഉള്ളിൽകൊണ്ടു പറഞ്ഞപ്പോൾ അധോമുഖനായിരിക്കുന്ന വേണുവിന്റെ രണ്ടുകണ്ണിലും വെള്ളംനിറഞ്ഞു.

കുട്ടിലക്ഷ്മിയമ്മ:—"എന്നെ സ്നേഹമുണ്ടെങ്കിൽ നീ ഇനി യാതൊരു കാര്യവും ഇല്ലാതെ വെറുതെ അവിടെ ചെന്നു അവളോട് വർത്തമാനം പറഞ്ഞുകൊണ്ടിരിക്കരുത്. കുട്ടികൾക്കു തന്റേടം വേണ്ടെ? അതിനല്ലെ പഠിക്കുന്നത്?"

ശകാരം ഇവിടെ എത്തിയപ്പോഴക്കും വേണുവിനു സഹിപ്പാൻ നിവൃത്തിയില്ലാതായിത്തീർന്നു.

വേണു:—ജനങ്ങൾക്ക് എന്താ, അമ്മെ, പറഞ്ഞുകൂടാത്തത്? പക്ഷേ, അമ്മ പറയുന്നതിനുവേണ്ടി ഞാൻ അവിടെ ചെല്ലുന്നില്ലെന്നു വെച്ചേക്കാം; തീന്നില്ലെ?

എന്നും പറഞ്ഞു് കണ്ണീരും തുടച്ചു് വേണു അവിടെനിന്നൊഴുന്നേററുപോയി.

“വേണ്ടാത്തതു കാണിച്ചാൽ ആരും ഉണ്ടാവില്ല നിണക്ക്, അത് നല്ല ഓർമ്മവേണം. ഈ പറഞ്ഞ ഞാനും ഉണ്ടാവില്ല. ആരായാലും, എത്ര കണ്ണിലുണ്ണിയായാലും, ചെയ്യാൻ പാടുള്ളതേ ചെയ്യാൻ പാടുള്ളൂ. അല്ലാതെ,...... ആട്ടെ, ഞാൻ ഇപ്പോളൊന്നും പറയുന്നില്ല.” എന്നു വേണു എഴുന്നേററുപോകുമ്പോൾ കുട്ടിലക്ഷ്മിയമ്മ പറഞ്ഞു.

അമ്മയുടെ ശകാരം സഹിക്കവെയ്യാതായപ്പോൾ താൻ അവിടെ ഇനിമേൽ പോകുന്നില്ലെന്നു വേണു പറഞ്ഞു പോയതാണ്. അങ്ങിനെ പറഞ്ഞതിനെപ്പററി പിന്നീടാലോചിച്ചു വ്യസനിക്കാൻ തുടങ്ങി. അമ്മ പറഞ്ഞതനുസരിച്ചു നടക്കുകയോ, തന്റെ പ്രണയിനിയെ ത്യജിക്കാതിരിക്കുകയൊ ഏതാണ് ചെയ്യേണ്ടതെന്നാലോചിച്ചു് വേണുവിന്റെ മനസ്സുരുകിത്തുടങ്ങി. പറഞ്ഞതിന്നു വിപരീതമായി ഉടൻതന്നെ വേണു പ്രവൃത്തിച്ചില്ല. സ്വീകാരയോഗ്യമായ വഴി ഏതാണെന്നാലോചിച്ചുകൊണ്ടു കുറെദിവസം കഴിച്ചുകൂട്ടി.

പതിവായി വരാറുള്ള വരനെ കാണാഞ്ഞപ്പോൾ കമലത്തിന്നു വിചാരം തുടങ്ങി. വല്ലതും വായിച്ചുകൊണ്ടിരിക്കയായിരിക്കും, പിറേറദിവസം വന്നുചേരും, എന്നുംമററും വിചാരിച്ചു് മൂന്നാലുദിവസം അവൾ വളരെ ബുദ്ധിമുട്ടി കഴിച്ചുകൂട്ടി. പിന്നെയും വന്നു കാണാഞ്ഞപ്പോൾ വിവരം അറിയുന്നതിന്നായി ദാസിയെ ചെമ്പകശ്ശേരിക്കു പറഞ്ഞയച്ചു. “വിശേഷിച്ചു് സുഖക്കേടൊന്നും ഇല്ല. രണ്ടു ദിവസത്തെ കഴിഞ്ഞു വരാം എന്നു യജമാനൻ പറഞ്ഞു” എന്നു ഇണ്ണൂലി മടങ്ങിവന്നു പറഞ്ഞു. ഇങ്ങിനെയും രണ്ടുമൂന്നു ദിവസം കഴിഞ്ഞു. എന്നിട്ടും വേണു വന്നുകണ്ടില്ല. കാണാതെ കഴിയില്ലെന്നും, ഉടൻതന്നെ വരണമെന്നും എഴുതി കമലം ഒരു കത്തയച്ചു. ആളിങ്ങിനെ വന്നു

കൊണ്ടിരിക്കുന്നതെല്ലാം കുട്ടിലക്ഷ്മിയമ്മ കാണുന്നുണ്ട്. അമ്മ ഇതെല്ലാം കാണുമ്പോൾ വേണുവിനു വല്ലാത്ത ക്രുദ്ധവും വ്യസനവും തോന്നി. താൻ നാളേയൊ മററന്നാളോ ചെന്നോളാമെന്നും ഇനി എഴുത്തും ആളും ഒന്നും വരേണ്ടെന്നും വേണു ഇണ്ണൂലിയോടു പറഞ്ഞയച്ചു. ഈ വത്തമാനം കിട്ടിപ്പോൾ കമലത്തിന്റെ മനസ്സ് എന്തെല്ലാം ശങ്കാഭയങ്ങൾക്കധീനമായെന്നു പറയേണ്ടതില്ലല്ലൊ.

"ഇവിടുത്തെ ആക്ഷേപം അദ്ദേഹത്തിന്റെ ചെവിയിലെത്തിയതുകൊണ്ടായിരിക്കാമൊ ഇവിടെ വരാൻ മടിക്കുന്നതു്? അഥവാ, എന്റെ പ്രണയം അസ്ഥാനത്തിലായോ? എന്റെ കീത്തിയെല്ലാം നശിച്ചുപോകുമോ? പുരുഷന്മാരുടെ പ്രേമം അസ്ഥിരമെന്നു വരുമോ?" എന്നും മററും ആലോചിച്ച് കമലം വ്യസനിച്ചുകൊണ്ടിരിപ്പായി.

ഒരു ദിവസം ഉച്ച കഴിഞ്ഞു, അത്രേ ഉള്ളു. കേശവനുണ്ണി ചെമ്പകശ്ശേരിക്കു പോയിരിക്കയാണ്. കമലം തനിയെ മുകളിലെ തളത്തിൽ ഓരോന്നാലോചിച്ചു മനസ്സു പുണ്ണാക്കിക്കൊണ്ടിരിക്കുന്നുണ്ട്. കുട്ടിലക്ഷ്മിയമ്മ ഉറക്കത്തിന്മേലായി. ഈ തക്കംനോക്കി വേണു വീട്ടിൽനിന്നു വെളിക്കുചാടി. വെയിലായു, വെയിലൊക്കെക്കൊണ്ട്, മാളിക മുകളിൽ കമലത്തിന്റെ അടുത്തു വന്നുചേൻ. കണ്ടുമുട്ടിയപ്പോൾ രണ്ടാളുടെ മുഖത്തും പ്രസന്നതയില്ല. ആതുരയായ കമലം എഴുന്നേററു തന്റെ വരനെ സൽക്കരിച്ചില്ല. അങ്ങിനെ അവൾ ചെയ്യാഞ്ഞതുകൊണ്ടു വേണുവിനു തൽക്കാലം മനസ്സിൽ യാതൊന്നും തോന്നിയതുമില്ല. കമലം ഇരിക്കുന്നതിനടുത്തുള്ളൊരു ചാരുകസേരയിൽ അവൾക്കഭിമുഖമായി വേണു ചെന്നു കിടന്നു. രണ്ടുപേരും ഒരഞ്ചെട്ടുമിനിട്ടുനേരം യാതൊന്നും സംസാരിച്ചില്ല. ഈ നിലയിൽ ഇരുവരും കുറെ നേരം ഇരുന്നു. അനന്തരം കമലം അവിടേയുള്ള സോഫയിൽ ചെന്നു കവഴ്ന്നു കിടന്നു. അവളുടെ

പരിഭവത്തിന്നുള്ള കാരണം വേണുവിന്നു നല്ലവണ്ണം അറിയാം. എങ്കിലും താൻ ഒന്നും പറഞ്ഞില്ല. ഇങ്ങിനെയും കുറച്ചു സമയം കഴിഞ്ഞു. "ആരാണ് മുമ്പിൽ, എന്താണ് പറയേണ്ടത്" എന്നായിരുന്നു സ്ഥിതി.

കുറെ കഴിഞ്ഞപ്പോൾ കമലം തലപൊക്കിയൊന്നു നോക്കി. വേണുവിൻെറ നയനങ്ങളിൽ നിന്നു കണ്ണീർ ധാരധാരയായൊഴുകുന്നതുകണ്ടു. കമലം എഴുന്നേററു അവൾ മുമ്പിരുന്നിരുന്ന സ്ഥലത്തു ചെന്നിരുന്നു.

തോർത്തു മുണ്ടുകൊണ്ടു കണ്ണീർ തുടച്ച് വേണു "നാം രണ്ടുപേരും ഇങ്ങിനെ എല്ലാവൎക്കും കൊള്ളാത്തവരായി തീൎന്നുവല്ലോ", എന്നു ഗൽഗദാക്ഷരങ്ങളുച്ചരിച്ചു.

"ഇത്രയല്ലെ ഉള്ളു? ഞാൻ എന്തോ എന്നു കരുതി വല്ലാതെ അന്ധാളിച്ചു. ഇത്രയേ ഉള്ളു ധൈൎയ്യം? ഇതൊക്കെ കാലേക്കൂട്ടി കരുതിയതല്ലെ? മദിരാശിയിൽ വെച്ച് ഞാൻ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടല്ലൊ," എന്നു വേണുവിൻെറ വിഷാദകാരണം നിസ്സാരമാക്കിക്കൊണ്ടു കമലം പറഞ്ഞു.

വേണു:—അമ്മക്കുകൂടി എൻെറ പേരിൽ വെറുപ്പുതോന്നാൻ തുടങ്ങിയിരിക്കുന്നു.

കമലം:—ആൎക്ക്, അമ്മക്കോ, അമ്മായിക്കോ?

വേണു:—എൻെറ അമ്മടെ കഥ പറയുകയാണ്. ഞാൻ മഹാ ഭ്രഷ്ടനായിത്തീൎന്നു. ഇവിടെ വന്നിങ്ങനെ വെറുതേ ഇരിക്കരുതെന്നു പറഞ്ഞു അമ്മ എന്നെ വളരെ ശകാരിച്ചു. വളരെ വ്യസനിച്ചും പറഞ്ഞു. ഞാൻ എന്തു ചെയ്യട്ടെ? കമലം! എനിക്കൊന്നും ആലോചിച്ചാൽ കിട്ടുന്നില്ല. യാതൊരവസാനവും കാണുന്നില്ല. എനിക്കു വെറിയെടുക്കുന്നു.

കമലം:—അതുകൊണ്ടൊന്നും ആലോചിക്കാൻ പോകണ്ട. ആലോചിക്കുമ്പോളാണ് തകരാറു്.

വേണു:—അമ്മ എന്തെല്ലാമാണ് പറഞ്ഞത് എന്നൊരു കണക്കില്ല.

കമലം:—എന്തോ പറയട്ടെ. അവരൊക്കെ പണ്ടത്തെ ആളുകളാണ്. നമ്മുടെ നടവടി അവൎക്ക അത്ര തൃപ്തിയാവില്ല. ഞാൻ ഒന്ന തീൎച്ച്യയാക്കീട്ടുണ്ട്. എനിക്ക് ഇനി ഇതെല്ലാം ആലോചിച്ച് ആലോചിച്ച് വ്യസനിക്കാൻ വയ്യാതായി. കുറെ വ്യസനിച്ചില്ലെ? ഇനി എനിക്ക വയ്യാ. പറയാനുള്ളതൊക്കെ പറഞ്ഞോട്ടെ. ആരെന്തുപറഞ്ഞാലും വിരോധം ഇല്ല. ഞാൻ അവരോട ഒന്നും മറുവടിപറയാനും പോകുന്നില്ല. ഇങ്ങിനെയാണ് ഞാൻ തീൎച്ച്യയാക്കി സമാധാനിച്ചുകൊണ്ടിരിക്കുന്നത്.

വേണു:—അമ്മയുടെ ശകാരം കേട്ടപ്പോൾ വല്ലവഴിക്കും ഓടിപ്പോയെങ്കിലോ എന്നുകൂടി എനിക്ക തോന്നി.

കമലം:—പോയിട്ട്?

വേണു:—അതൊന്നും ആലോചിച്ചില്ല. ഇവിടെ ഇരക്കണ്ടാ എന്ന തോന്നി. എനിക്ക അത്ര വെറിയെടുത്തു.

കമലം:—അപ്പോൾ ഞാനോ! എന്നെ എന്തു ചെയ്യാമെന്നാണ് വെച്ചത്?

വേണു:—ഒന്നും ചെയ്യാമെന്ന വെച്ചില്ല. അതൊന്നും ആലോചിച്ചില്ല.

കമലം:—എവിടെപ്പോകുന്നതായാലും ഞാനും കൂടെ പോരുന്നുണ്ട്. ഒന്നിച്ചിരുന്ന് സകല സുഖദുഃഖങ്ങളും പങ്കുകൊള്ളുവാൻ തയ്യാറായവളാണ് ഞാൻ.

വേണു:—"എന്റെ തങ്കത്തിനെ ഞാൻ ഇട്ടേച്ചു പോകുമോ?" എന്ന പറഞ്ഞ് കമലത്തിനേയും വാരിയെടുത്ത് സോഫയിൽ ചെന്നിരുന്ന് അവളെ തന്റെ മടിയിലിരുത്തി.

വേണു:—ഇങ്ങിനെ എത്രകാലമാണ് കഴിച്ചുകൂട്ടുക? എനിക്ക വലിയ വിചാരമായിത്തീൎന്നു. ഞാൻ ഇപ്പോൾ പഠിപ്പു നിൎത്തുന്നതായാൽ ചെറിയൊരുദ്യോഗമേ കിട്ടുള്ളു. വല്ലതും പത്തോ അമ്പതോ ഉറുപ്പികകൊണ്ട നാം രണ്ടുപേരും എങ്ങി

യാണ് കഴിച്ചുകൂട്ടുക? ജനങ്ങൾ നമ്മെ പരിഹസിക്കില്ലേ? രണ്ടുപേരും ആസ്തിയുള്ള തറവാട്ടിൽ ജനിച്ചിട്ട് ഇതു താണ തരത്തിൽ കഴിയുന്നതായാൽ നമ്മെ അറിയുന്നവരെല്ലാം നമ്മെ പരിഹസിക്കും.

കമലം:—ഞാനും വല്ല പ്രവൃത്തിക്കും പോകാം.

വേണു:—അതിന്ന് എനിക്ക് അത്ര ഇഷ്ടം ഇല്ല.

കമലം:—ദൂരദിക്കിൽ വല്ലവിടേയും ചെന്നാൽ അവടെയുള്ളവർ ആരും നമ്മെ അറിയില്ലല്ലൊ. എത്രയോ സ്ത്രീകൾ ഉദ്യോഗം ഭരിക്കുന്നില്ലേ?

വേണു:—എന്റെ മനസ്സിന്ന് അതു യോജിക്കുന്നില്ല. അതൊന്നും വേണ്ട. ഞാൻ ആലോചിച്ച് ആലോചിച്ച് ഒരു മാർഗ്ഗം മാത്രം കാണുന്നുണ്ട്. അതു നന്നായിരിക്കുമോ എന്നു നോക്കു. ഇങ്ങിനെ നാം കഴിച്ചുകൂട്ടുന്നതായാൽ യാതൊരവസാനവും ഉണ്ടാവില്ല. ഞാൻ നല്ലവണ്ണം എഴുതീട്ടുണ്ട്. പരീക്ഷയിൽ ജയിക്കും എന്നാണ് തോന്നുന്നത്. പിന്നെ പഠിക്കുന്നതായാൽ മെഡിക്കൽ ലയിനി (Medical Line) ലേക്കു തിരിയണം. അതു ജയിച്ചാലും വലിയ മെച്ചമൊന്നും ഇല്ല. വല്ലതും കിട്ടാൻ തുടങ്ങണമെങ്കിൽ കുറെ കാലം കഴിയണം, സ്വല്പശമ്പളത്തിന്നു പോകുന്നതിൽ എനിക്കു പോരായ്മ തോന്നുന്നുണ്ട്. മിസ്റ്റർ പിള്ള വിലാത്തിക്കു പോകാൻ തീർച്ചയാക്കീട്ടുണ്ട്, മെഡിക്കൽ ലയിനിനു (Medical Line) പഠിക്കാൻ അച്ഛനോടുപറഞ്ഞ് ഞാനും അങ്ങോട്ടുചെന്നു പഠിച്ചു പാസ്സായി മടങ്ങിവരാം. (കമലം ഇതെല്ലാം കേൾക്കുന്നത് സൂര്യനെനോക്കി വികസിച്ചു വിലസുന്ന ചെന്താമരപ്പൂവിനെപ്പോലെ വേണുവിന്റെ കയ്യിൽ തലവെച്ച് മലൎന്നുകിടന്നുകൊണ്ടാണ്) അപ്പോൾ, ഞാൻ നല്ലൊരു നിലയിലാവും. അപ്പോഴേക്കും കമലം ബി. ഏ. പാസ്സായി ഇവിടെവന്ന് വെറുതേ ഇരിക്കു. ഞാൻ മടങ്ങിവന്നതിന്നുശേഷം, പിന്നെയും

ജാതിവ്യത്യാസവും കീഴ്നടപ്പും മററും വിചാരിച്ച് നമ്മുടെ വിവാഹത്തിന്ന വീട്ടുകാർ സമ്മതിക്കാത്തപക്ഷം, അപ്പോൾ നമുക്ക് നമ്മുടെ ഇഷ്ടംപോലെ ചെയ്യാം. അതല്ലെ നല്ലത്?

ഗാഢാലോചനനിമിത്തം കണ്ണടച്ചുകൊണ്ടു കിടന്നിരുന്ന കമലം കുറെനേരം അങ്ങിനെതന്നെ കിടന്നുപോയി

"എന്താ ഉറങ്ങുകയാണോ?" എന്ന ചോദിച്ചുകൊണ്ട് വേണു കമലത്തിൻെറ വക്ഷസ്സിൽ തൊട്ടു കുലുക്കി.

കമലം പെട്ടെന്ന കണ്ണുമിഴിച്ചു. "അല്ല" എന്ന മാത്രം പറഞ്ഞ് വേണുവിൻെറ കൈകൾ വിടർത്തി അവൾ മടിയിൽ നിന്നെഴുന്നേററ്, മുമ്പിലിരുന്നിരുന്ന കസേരയിൽ ചെന്നിരുന്ന്, താടിയെ കരതലത്തിലർപ്പിച്ച്, സഹനശക്തിയെ വിളിച്ചുവരുത്തുകയോ എന്ന തോന്നുമാറ്, ചുണ്ടുകളെ തമ്മിൽ ചുരുട്ടി ദൃഢമായമർത്തുകൊണ്ടിരുന്നു.

"ഞാൻ പറഞ്ഞതു മുഴുവനും കേട്ടില്ലെന്നുണ്ടോ?" എന്ന ചോദിച്ചുകൊണ്ട് വേണു കമലത്തിന്നഭിമുഖമായി ചാരുകസേരയിൽ ചെന്നിരുന്നു.

"ഉവ്വ്" എന്ന് എന്തൊക്കെയോ തലയിൽ കടന്നുകൂടിയപോലെയുള്ളൊരു മുഖഭാവത്തോടെ കമലം പറഞ്ഞ് മുൻപറഞ്ഞ വിധം തന്നെ ഇരുന്നു.

വേണു:—എങ്ങിനെ എൻെറ ആലോചന?

കമലം:—"എത്രകൊല്ലം പഠിക്കണം അവിടെ?" എന്ന അവൾ ചോദിച്ചതു നെടുവീർപ്പോടു കൂടിയാണ്.

വേണു:—നാലഞ്ചുകൊല്ലം വേണം

കമലം:—അഞ്ചുകൊല്ലമൊ?

വേണു:—അതെ.

ഈ രണ്ടക്ഷരം കേട്ടപ്പോൾ കമലത്തിന്ന ശ്വാസം നേരെവരാതെയായി ദന്തനിരകൊണ്ടു അവൾ അധരത്തെ കടിച്ചു. വളരെ പണിപ്പെട്ടു ധൈര്യം അവലംബിച്ചു.

കമലം:—പോകാൻ അച്ഛൻ അനുവദിക്കേണ്ടേ? ചിലവധിക മാകുമെന്ന് വിചാരിച്ച് അമാന്തിച്ചെങ്കിലോ?

വേണു:—അങ്ങിനെയൊന്നും വിചാരിക്കില്ല ഞാൻ പറഞ്ഞാൽ അച്ഛൻ സമ്മതിക്കും.

കമലം:—പോകണ്ടെന്ന് അമ്മ പറഞ്ഞാലോ? അവർ സുഖക്കേടായി കിടപ്പല്ലെ?

വേണു:—"അതിനുള്ള നിവൃത്തിനോക്കാൻ തന്നെയാണ് ഞാൻ അങ്ങോട്ട പോകുന്നതെന്നു പറഞ്ഞു അമ്മയെ സമാധാനപ്പെടുത്തിക്കൊള്ളാം. അതൊന്നും സാരം ഇല്ല, ഞാൻ അവരെയൊക്കെ പറഞ്ഞു സമാധാനപ്പെടുത്തിക്കൊള്ളാം".

'ദുഃഖപരിഹാരമാർഗ്ഗം കണ്ടുപിടിച്ചൊരു മനസ്സമാധാനത്തോടും, സന്തുഷ്ടിയോടും, ഉത്സാഹത്തോടും കൂടിയാണ് വേണു സംസാരിക്കുന്നത്. വാക്കുകൾ തെരുതെരെ വരുന്നുണ്ടു.

കമലം:—എങ്കിലും,......

വേണു:—എന്താ? ..........

കമലം:—എനിക്കതു വിചാരിക്കവയ്യാ.

വേണു:—എന്ത്? പറയൂ. മനസ്സിൽ വിചാരിച്ചാൽ ഞാൻ എങ്ങിനെ അറിയും? കമലത്തിന്റെ മനസ്സിൽ എനിക്കു കടന്നു ചെല്ലാൻ കഴിയുമോ?

കമലം:—അയ്യോ കൊല്ലും! അയ്യൂ! ഈശ്വരാ! എനിക്കതാലോചിക്കവയ്യാ.

വേണു:—എയ്! കമലത്തിനു ധൈര്യം ഇല്ല. എന്തു വന്നാലും സഹിക്കും എന്നൊക്കെ പുറത്തേക്കു പറയാം. കാര്യത്തിങ്കൽ ധൈര്യം ഒന്നും കാണില്ല. ഇതാണോ പഠിപ്പിന്റെ ഫലം! ഇങ്ങിനെയാണോ വിചാരിക്കുക? ഞാൻ അധൈര്യപ്പെട്ടപ്പോൾ എന്നെ ശകാരിക്കാറുണ്ടല്ലൊ. കമലത്തിനു മാത്രമാണോ വിട്ടുപിരിയുന്നതിൽ വ്യസനം? കമലത്തിനുണ്ടാവുന്നതിനേക്കാൾ നൂറിരട്ടി എനിക്കുണ്ടാവും എന്നു മനസ്സിലാക്കി

ക്കൊള്ളൂ. അതൊക്കെ നാം സഹിക്കണം. സഹിക്കാതെ നിവൃത്തിയില്ല. അല്ലെങ്കിൽ, നാം എന്തിന്ന ഈ വക ദുരാചാരങ്ങൾകൊണ്ടു കെട്ടപ്പെട്ടവരായി പിറന്നു? എല്ലാം സഹിക്കണം. സഹിച്ചു സഹിച്ചു മനസ്സിന്ന നല്ല പാകം വരണം. എന്നാൽ എന്തു വന്നാലും സഹിക്കാനുള്ള ധൈര്യം വന്നുചേരും. കുറെ ഒക്കെ ബുദ്ധിമുട്ടണം. അല്ലാതെ കാര്യം ആവുമോ? മെല്ലെത്തിന്നാൽ മുള്ളും തിന്നാം. ആട്ടെ, എന്റെ വഴി എങ്ങിനെ? കമലത്തിന്ന ബോദ്ധ്യമായോ? ഞാൻ മടങ്ങി വന്നാൽ നല്ലൊരു സ്ഥിതിയിലായില്ലെ? പിന്നെ നമുക്കു ഇവരാരെയും അത്രകണ്ടു ആശ്രയിക്കേണ്ടാവശ്യമില്ലല്ലൊ ഇവരുടെ രസവും നോക്കേണ്ട. നമ്മുടെ ഇഷ്ടംപോലെ നടക്കാം. കേശു ബി. എലിനാണ് വായിക്കാൻ തീൎച്ചയാക്കിയിരിക്കുന്നത്. പാസ്സായാൽ മദിരാശിയിൽ തന്നെ പ്രാക്ടീസ്സുചെയ്യും. അപ്പോൾ കമലത്തിന്ന കേശുവിന്റെ ഒരുമിച്ചു മദിരാശിയിൽ താമസിക്കാം അവിടെ വെച്ചു നമുക്ക് ..........."

കമലത്തിന്ന ഒരു പുഞ്ചിരിയുണ്ടായി. "ആവു! ഈശ്വരാ! എത്രയോ കാലം കഴിഞ്ഞിട്ടുള്ള കഥയല്ലെ ഈ പറയുന്നത്?" എന്ന അവൾ പറഞ്ഞു.

വേണു:—അതെ. അതെന്താ ഇപ്പോൾ പറഞ്ഞു കൂടെന്നോ? പത്തുകൊല്ലത്തെ കണക്കിട്ടു യുദ്ധം ചെയ്യാറുണ്ടു ഇത്ര തലമുറ കഴിഞ്ഞാൽ ഒരു രാജ്യം ഇന്ന പ്രകാരത്തിലാവുമെന്നു ഇപ്പോൾ പറയാം. അഞ്ചുകൊല്ലം എനിക്കത്ര സാരമായി തോന്നുന്നില്ല ക്ഷണം ക്ഷണം കഴിയും. നാം വിചാരിച്ചപോലെ തന്നെ കാൎയ്യമെല്ലാം വന്നു ചേരും. പിന്നെ നമുക്കു സുഖമായിരിക്കാം."

"ആവോ, എനിക്കൊന്നും അറിഞ്ഞുകൂടാ. എല്ലാം ജഗദീശ്വരൻ തന്നെ അറിയുള്ളൂ" എന്നു ചിരിയെല്ലാം പോയി, മുഖം മങ്ങി, അത്യന്തം വിചാരപൂൎവ്വം കമലം പറഞ്ഞു.

വേണു:—കമലത്തിനു ധൈൎയ്യം ഇല്ല, അശേഷം ഇല്ല. ശ്ശിഛേ...
ഞാൻ എന്താ പറയേണ്ടത്?

കമലം:—എന്തു പറഞ്ഞാലും വിരോധമില്ല. അതൊക്കെ കേൾക്കാൻ തയ്യാറായവളല്ലെ ഞാൻ?

വേണു:—എന്നാൽ പറയുന്നതു കേൾക്കു. വെറുതേ മനസ്സു വിടേണ്ട. വരുന്നതു വരട്ടെ, എന്നുറച്ചിരിക്കു.

കമലം:—ആ ഉറപ്പില്ലെങ്കിൽ ഞാൻ ഇതിനെല്ലാം ഒരുങ്ങുമോ? അല്ലെങ്കിൽ പിന്നെ ഈ ഭൎഗ്ഗടത്തിനൊന്നും ഇടയില്ലല്ലൊ.

വേണു:—ശരി. എന്നാൽ പോയി ചായ കൊണ്ടുവന്നു തരു. ഞാൻ ചായ കഴിച്ചിട്ടേ പോകുന്നുള്ളു. പിന്നെ ഒന്നുകൂടി പറയാനുണ്ടു്. ഞാൻ ഇവിടെ ഇനി പതിവായി വരില്ല.

കമലം:—അതെന്തു്?

വേണു:—പറയാം. അപ്പോഴക്കു അന്ധാളിച്ചാലോ?

കമലം:—എനിക്കു യാതൊരന്ധാളിപ്പും ഇല്ല. പറയുന്നാൾക്കാണു കുറെ അധികം അന്ധാളിപ്പുള്ളപ്പോലെ ഇപ്പോൾ തോന്നുന്നതു.

വേണു:—എനിക്കു അന്ധാളിപ്പു ഒന്നും ഇല്ല. നമ്മുടെ ബുദ്ധിമുട്ടും കഷ്ടവും തീരാൻ ഒരു മാൎഗ്ഗം കണ്ടുപിടിച്ച സന്തോഷമാണു് എനിക്കുള്ളതു്.

കമലം:—ആട്ടെ, അതു പോട്ടെ, എന്താ ഇവിടെ പതിവായി വരില്ലെന്നു പറഞ്ഞതു്?

വേണു:—ശരി. അതു പറയാം. വെറുതേ ആക്ഷേപത്തിനു ഇട കൊടുക്കുന്നു? യാതൊരു കാൎയ്യവുമില്ലാതെ. ഈ ആക്ഷേപം ഒക്കെ അച്ഛന്റെ ചെവിയിലെത്തിയാൽ അച്ഛനു് എന്റെ പേരിൽ ദ്വേഷ്യം തോന്നും. നാം വിചാരിച്ച കാൎയ്യത്തിനു് മുടക്കം വരും. മദിരാശിക്കുപോകാൻകൂടി പിന്നെ പണം കിട്ടില്ല. പഠിക്കണ്ടാ എന്നു പറയും.

**കമലം:**—അച്ഛൻ ഇപ്പോൾ ഇതൊന്നും അറിഞ്ഞിട്ടില്ലെന്നുള്ള തിന്ന എന്താണ് തീൎച്ച ?

**വേണു:**—ശരി. അറിഞ്ഞിട്ടുണ്ടെന്നുതന്നെ ഇരിക്കട്ടെ. അങ്ങിനെയാണെങ്കിൽ ഞാനിപ്പോൾ വിലാത്തിക്കു പോകണമെന്നു പറയില്ലെന്നു അവർ വിചാരിക്കും.

**കമലം:**—എന്നാൽ പിന്നെ സാധാരണ വരാറുള്ളതുപോലെ ഇവിടെ വന്നു പോകുന്നതിലെന്താണ് വൈഷമ്യം ?

**വേണു:**—അങ്ങിനെയല്ല. അവൎക്കൊക്കെ അതൃപ്തിയുണ്ടാവും എന്നു അറിഞ്ഞറിഞ്ഞു നാം പിന്നെയും അങ്ങിനെ ചെയ്യരുതു. കൂടക്കൂടെ അച്ഛനെ കാണ്മാനെന്നു ഭാവത്തിൽ ഞാൻ വന്നുകൊള്ളാം. കമലം വെറുതെ സംസാരിച്ചുകൊണ്ടുവരരുത്. എന്നാൽ കാൎയ്യമെല്ലാം പിന്നെയും തകരാറാവും. മുമ്പിലത്തെപ്പോലെയല്ല ഇപ്പോൾ നമ്മുടെ പെരുമാററം എന്ന് എല്ലാവരും ഒന്നു മനസ്സിലാക്കട്ടെ. മെല്ലെ സേവക്കുകൂടി ചെറിയമ്മയെ പാട്ടിൽപിടിക്കണം. അച്ഛനെയും സന്തോഷിപ്പിക്കണം. കാൎയ്യമൊക്കെ ഏപ്പാട്ടു ചെയ്യട്ടെ. അതിനു മുമ്പ് ഞാൻ ഇതിൻ മുകളിൽ വരില്ല. കമലത്തിനോടു സംസാരിക്കയുമില്ല. കമലം പരിഭ്രമിക്കരുത്. അതാണ് ഇപ്പോൾതന്നെ ഒക്കെ പറഞ്ഞു മനസ്സിലാക്കുന്നതു. ഇതാ കണ്ടില്ലെ? ഇപ്പോൾതന്നെ അന്ധാളിച്ചുവശായി. നാം ഇപ്പോൾ കഴിച്ചുകൂട്ടുമ്പോലെ വെറുതെ ഇങ്ങിനെ ഇരുന്നിട്ടു യാതൊരു ഫലവും ഇല്ല. കമലം ആലോചിക്കു. നല്ലവണ്ണം ആലോചിച്ച് പറയു. ഞാൻ പറഞ്ഞ വഴി കമലത്തിനു ബോധിച്ചുവോ ?

**കമലം:**—വിലാത്തിക്കു പറഞ്ഞയക്കാൻ അച്ഛൻ തീൎച്ചയാക്കട്ടെ. എന്നിട്ടു വേണ്ടെ മററുള്ള കാൎയ്യം ?

**വേണു:**—അച്ഛനെ ഞാൻ സമ്മതിപ്പിക്കും. വേണമെങ്കിൽ ഞാൻ ഇതാ കയ്യടിക്കാം. വഴി പററിയോ ? അതു പറയു.

അല്ലെങ്കിൽ ഇതിനെക്കാൾ അധികം നല്ലൊരു വഴി കമല ത്തിന്നു തോന്നുന്നുണ്ടെങ്കിൽ അതു പറയു. നല്ലവണ്ണം ആ ലോചിക്കണം. ഇവിടെ പഠിക്കുന്നതായാൽ എൽ. എം. ആൻഡ് എസ്സിനാണെങ്കിൽ നാലുകൊല്ലം, എം. ബി. സി. എമ്മിനാണെങ്കിൽ അഞ്ചു കൊല്ലം വേണ്ടെ? ശരി. അതു കഴിഞ്ഞിട്ട എന്താ കിട്ടാൻ പോകുന്നതു്. നമ്മുടെ രണ്ടു പേ രുടേയും സ്ഥിതിക്കു തക്കവണ്ണം നല്ലൊരു നിലയിൽ കഴിയാൻ തരമാവില്ല. ആ അഞ്ചുകൊല്ലം വിലാത്തിയിൽ പഠിച്ചാൽ എം. ബി. സി. എച്ച്. ബി കയ്യിലായി. പിന്നെ ഇങ്ങോട്ട് മടങ്ങിവന്നാൽ എല്ലാവക്കും കൌതുകംതന്നെ. എല്ലാവരും മാനിക്കുകയും ചെയ്യും. വലിയ വലിയ കേസ്സും കിട്ടും. ഞാൻ നല്ലൊരു പദവിയിലായി. അപ്പോൾ ഞാൻ കമലത്തിനെ യഥേഷ്ടം സ്വീകരിക്കുന്നതായാൽ ജനങ്ങൾ അത്രകണ്ടു ന മ്മെ നിന്ദിച്ചില്ലെന്നും വരാം. വിലാത്തിക്കു പോകണമെ ന്ന വെറുപ്പംമുതലല്ല എനിക്കുള്ള ആഗ്രഹമാണ്. കമലം എന്താ ആലോചിക്കുന്നതു. മനസ്സിൽ ഒന്നും വെച്ചുകൊണ്ടി രിക്കണ്ട. പറയൂ, കേൾക്കട്ടെ.

കമലം:—അഞ്ചുകൊല്ലം തമ്മിൽ കാണാതെ കഴിച്ചുകൂട്ടണ്ടെ? അതു വിചാരിച്ചിരിക്കുകയാണ്.

വേണു:—ച്ഛി! എനിക്കിതൊന്നും കേൾക്കണ്ട. കൂടാതെ കഴിയു മോ? കാൎയ്യം നേടേണമെങ്കിൽ ഇതിലപ്പുറവും ചെയ്യണം. ദമയന്തി നളനെ പിരിഞ്ഞിരുന്നില്ലെ? സീതാദേവി എത്ര കാലം ശ്രീരാമനെ പിരിഞ്ഞിരുന്നു?

കമലം:—(ഒരു ദീൎഘനിശ്വാസം ചെയ്തശേഷം) ആ ദിവ്യസ്ത്രീ കളുടെ ധൈൎയ്യത്തിൽ ഒരു ശതാംശമെങ്കിലും കരുണാനിധി യായ ദൈവം ഭാഗ്യഹീനയായ എനിക്കും തരട്ടെ! അല്ലാതെ ഞാൻ മറെറന്തു പറയട്ടെ?

വേണു:—"ശരി. സമ്മതിച്ചു. അതിന്ന് ദൈവത്തെ പ്രാൎത്ഥിച്ചോളു. എനിക്കിവിടെ ഇരിക്കകൊള്ളുന്നില്ല. (എന്ന് എഴുന്നേററു്) പോക. ചായ കൊണ്ടുവന്നു തരു. ഞാൻ നല്ല വണ്ണം ഒന്നു കുടിക്കട്ടെ," എന്നു പറഞ്ഞു് കമലത്തിനെ കസേലയിൽ നിന്നു പിടിച്ചെഴുന്നേല്പിച്ചു് ഒരു ചുംബനവും കൊടുത്തയച്ചു.

അധികം താമസിയാതെ കമലം ചായ കൊണ്ടുവന്ന് മേശപ്പുറത്തുവെച്ചു. കമലത്തിന് ആദ്യം വേണു ചായ പകൎന്നു കൊടുത്തു. താൻ പിന്നീട് കഴിച്ചുകൊള്ളാമെന്ന് കമലം പറഞ്ഞു. വേണു സമ്മതിച്ചില്ല. കോപ്പ താൻ കയ്യിലെടുത്തു് കമലത്തിൻെറ അധരത്തിൽ മുട്ടിച്ചുകൊണ്ട്, "ഉം. കുടിക്കു. അല്ലാതെ ഞാൻ വിടില്ല" എന്നു പറഞ്ഞു് അവളെ നിൎബ്ബന്ധിച്ചു. നിവൃത്തിയില്ലാതായപ്പോൾ കമലം അല്പം കുടിച്ചു. കോപ്പയിലെ ബാക്കി അതിസന്തുഷ്ടിയോടെ വേണു കുടിക്കുന്നതു കണ്ടപ്പോൾ കമലത്തിൻെറ മുഖത്തു വിലസിയൊരു രസം എന്തു പറയട്ടെ? വേണു മുഴുവനും കുടിച്ചുകഴിയുന്നതിനുമുമ്പ് വേണുവിൻെറ കയ്യിൽനിന്നും അവൾ കോപ്പ തട്ടിപ്പറിച്ചു അതിലുണ്ടായിരുന്ന ശിഷ്ടത്തെ "കണ്ടുവോ? ഞാൻ പററിച്ചില്ലെ?" എന്ന ഭാവത്തിൽ കടക്കണ്ണുകൊണ്ടു വേണുവിനെ നോക്കി ഒരു പുഞ്ചിരി തൂകിക്കൊണ്ടു കമലം കുടിച്ചു് കൃതാൎത്ഥയായി! ഇങ്ങിനെ പിടിയും വലിയുമായി ചായ കഴിച്ചു് രണ്ടു പേരും കുറെ നേരം കളിച്ചുപുളച്ചുകൊണ്ടിരുന്നു. പിന്നീട് യാത്ര പറഞ്ഞു് വേണു പിരിയുകയും ചെയ്തു.

.............................................................................................................

.............................................................................................................

നമ്മുടെ വാഴപ്പിള്ളി ബാലകൃഷ്ണപണിക്കർ തറവാട്ടുകാൎയ്യവും നോക്കി വീട്ടിൽ സ്വസ്ഥമായിരിപ്പാണ്. സ്വസ്ഥമായിരിക്കുമ്പോളാണല്ലൊ മനുഷ്യൎക്കു മനസ്സിൽ വേണ്ടാത്ത വിചാരങ്ങൾ

പലതും കടന്നുകൂടുക. വലിയൊരു തറവാട്ടിലെ കാര്യം നോക്കുമ്പോൾ ഒരാൾക്കു മനസ്സിന്നു സ്വസ്ഥതയുണ്ടാകുമോ എന്നു ചിലർ ചോദിക്കുമായിരിക്കാം. ബാലകൃഷ്ണപ്പണിക്കർ കാര്യാന്വേഷണത്തിൽ അത്രയേ ശ്രദ്ധ ചെലുത്തിയുള്ളു എന്നു താല്പര്യം. കമലത്തിനെ പത്നിയായി ലഭിക്കാത്തതുകൊണ്ടുള്ള ഇച്ഛാഭംഗവും മനോവ്യസനവുമല്ലാതെ പണിക്കർക്ക് അസ്വാസ്ഥ്യത്തിന്നു മററു ഹേതുക്കളൊന്നുമില്ലായിരുന്നു. വൈകുന്നേരത്തെ നടയിൽ ഒരു ദിവസം മുൻപറഞ്ഞ വഴിയിൽ കൂടി പോകുമ്പോൾ മല്ലയ്യൂർ വളപ്പിന്നുള്ളിൽ നില്ക്കുന്ന യൌവ്വനയുക്തയായ കമലത്തിനെ ഇദ്ദേഹം കാണുകയുണ്ടായി. അന്നു രാത്രി തനിക്കു നിദ്രയുണ്ടായില്ല. ഉറക്കൊഴിച്ച് കാഞ്ഞതലയിൽ പണിക്കർക്കു യോഗ്യമല്ലാത്ത ചില വിചാരങ്ങളുദിച്ചുവശായി. 'എന്തു ചിലവായാലും വിരോധമില്ല, കമലത്തിനെ സംബന്ധം ചെയ്യാതിരിക്കയില്ല' എന്നു പണിക്കർ മനസ്സുകൊണ്ടു ദൃഢമായുറച്ചു പിറേറന്നു കാലത്തു് നമ്മുടെ രുഗ്മിണിയമ്മയുടെ വിശ്വസ്തനും വേണുഗോപാലന്റെ വൈരിയുമായ സുന്ദരയ്യനെ കൂട്ടിക്കൊണ്ടുവരുവാനായി ബാലകൃഷ്ണപ്പണിക്കർ മഠത്തിലെ രാമൻനായരെപ്പറഞ്ഞയച്ചു.

സുന്ദരയ്യൻ ഇപ്പോൾ കിഴവനായിക്കഴിഞ്ഞിട്ടുണ്ടു. പണ്ടത്തെ സൌന്ദര്യമൊന്നും ഇദ്ദേഹത്തിനില്ല. താൻ ഒരു വിഷയാസക്തനായിരുന്നതുകൊണ്ടു അറുപതു കഴിയുമ്പോഴക്ക് വെറും ഒരു 'അസ്ഥിക്കൂടം' ആയിത്തീന്നിട്ടുണ്ട്. ശിരോമദ്ധ്യം ശ്മശ്രുരഹിതമായും ബഹുമിനുസമായും ഇരിക്കുന്നുണ്ട്. താൻ സംസാരിക്കുന്ന സമയം കൈകൊണ്ടു വായ പൊത്തുന്നൊരു സമ്പ്രദായം സുന്ദരയ്യൻ തുടങ്ങീട്ടുള്ളതു കൊണ്ടു പല്ലുകളിൽ ചിലത് പോയിട്ടുള്ളതു ഈയ്യിടെ ആയിരിക്കാമെന്നു നമുക്കൂഹിക്കാം. കവിൾ രണ്ടും ഒട്ടിപ്പിടിച്ചിട്ടുണ്ട്. കാതുരണ്ടും കടുക്കനോടുകൂടി 'ആടാട്ട്' നാട്ടുന്നുണ്ട്. നെററി നിറയെ ചുക്കും ചുളിയുമാണ്. കണ്ണുകൾ ഗ്ലാസ്സുകൊണ്ടുണ്ടാക്കിവെച്ചതാണെന്നേ തോന്നുള്ളു. വയററിന്റെ

സ്ഥാനത്ത് ഒരു മടയാണിപ്പോളുള്ളത് അതോടുകൂടി ഒരു വളവും വന്നു ചേൎന്നിട്ടുണ്ട്. കണ്ടാൽ ക്ഷയരോഗിയാണെന്നു പറയാതെതന്നെ അറിയാം. അത്യധികമായി പ്രകൃതിനിയമലംഘനം ചെയ്തതിന്നു തക്കതായ ശിക്ഷയനുഭവിക്കുന്നൊരു വിഷയാസക്തന്റെ ചിത്രത്തിന്ന് നമ്മുടെ സുന്ദരയ്യൻ നല്ലൊരു മാതൃകയായിത്തീൎന്നിട്ടുണ്ട്.

ശരീരം ക്ഷയിക്കുംതോറും മനസ്സിലുള്ള കുസൃതികളും കണ്ടാമണ്ടികളും വൎദ്ധനയാണ്, സുന്ദരയ്യന്റെ കാൎയ്യത്തിലുണ്ടായിട്ടുള്ളത്. കട്ടിൽ കൊണ്ടുപോയി വെക്കുന്നതുവരെ മനസ്സു നന്നാകാത്ത ചില മഹാപാപികളുടെ കൂട്ടത്തിൽ നമ്മുടെ സുന്ദരയ്യനേയും ചേൎത്തുന്നതിന്നു വിരോധമില്ല.

സുന്ദരയ്യൻ വന്നു. കുശലപ്രശ്നങ്ങൾ കഴിഞ്ഞു. വേണുഗോപാലനെ വികൃതിയെന്നും, പോക്കിരിയെന്നും, തെമ്മാടിയെന്നും, താന്തോന്നിയെന്നും മററും പറഞ്ഞു സുന്ദരയ്യൻ ഒട്ടേറെ അധിക്ഷേപിച്ചു. ഇതെല്ലാം കേട്ടു പണിക്കർ നന്നെ രസിച്ചു. പിന്നീടു കാൎയ്യത്തിൽ പ്രവേശിച്ചു. വാഴപ്പിള്ളി യജമാനന്റെ ഉദ്ദേശത്തെക്കുറിച്ചു സുന്ദരയ്യൻ വളരെ ശ്ലാഘിച്ചുപറഞ്ഞു. പണത്തിന്നു ആൎത്തിയുള്ള മൂന്നുപേരെ വശീകരിച്ചാൽ കാൎയ്യത്തിന്നെളുപ്പമുണ്ടെന്നു സുന്ദരയ്യൻ ഉപദേശിച്ചു. പണം എത്രവേണമെങ്കിലും അതു ചിലവു ചെയ്യാമെന്നു പണിക്കരും പറഞ്ഞു. കാൎയ്യം നേരെയായാൽ രണ്ടായിരം ഉറുപ്പികയും, അതിന്നുപുറമെ സ്വല്പകാലത്തിന്മേൽ നല്ലൊരു വസ്ത്രവും സുന്ദരയ്യന്നു കൊടുക്കാമെന്നും പണിക്കർ വാഗ്ദത്തം ചെയ്തു. സുന്ദരയ്യൻ അതിസന്തുഷ്ടനായി.

സുന്ദരയ്യൻ:—യശമാനരേക്കാറം ഇനി ഒരു യോഗ്യനുണ്ടോ? ആട്ടെ, അവർ സമ്മതിക്കാതിരിക്കട്ടെ. അപ്പോറം കാണിച്ചുകൊടുക്കാം.

പണിക്കർ:—ഇല്ലെങ്കിൽ ഇനി നാം എന്താ ചെയ്യുക?

സുന്ദ:—ചെയ്യാനില്ലെ? ചെയ്യാനൊക്കെയുണ്ടു. അവൎക്കു അങ്ങിനെ ധിക്കാരം പാടില്ലല്ലൊ.

പണി:—അവൾ സമ്മതിക്കാത്തതിന്ന് അവരെന്തുചെയ്യും?

സുന്ദ:—ഇതു നടത്തണമെങ്കിൽ അവൎക്ക് ആ പെണ്ണിന്റെ സമ്മതം നോക്കണ്ടാവശ്യമില്ല. അവർ ഈ സംബന്ധം ആലോചിച്ചു ശ്രമിച്ചു നടത്തിത്തന്നില്ലെങ്കിൽ നമുക്ക് അവരെ ഒരു പാഠം പഠിപ്പിക്കണം. വളവു മുഴുവൻ അവളുടെ ആയിരിക്കുമെന്നു വിചാരിക്കേണ്ട. ആ ശ്രീധരനുണ്ണിനായരുടെ വളം ഇല്ലാതെ അവൾ ഇതു വിളച്ചൽ കാണിക്കില്ല അതു മനസ്സിലാക്കണം, യശമാര്.

പണി;—അതുശരി. അവൎക്ക സമ്മതമല്ലെങ്കിൽ നാം ഇനി എന്താ ചെയ്യുക?

സുന്ദരയ്യൻ:—ചെയ്യാനുള്ളതു പറഞ്ഞുതരാം. മൂന്നുനാലു കളപ്പാട്ട് ഇന്നു കാരണവര് പത്തുപന്ത്രണ്ടുകൊല്ലംമുമ്പു മല്ലയ്യാൽ നായർവീട്ടുകാർ ജന്മം വാങ്ങിച്ചിട്ടുള്ളതാണ്. അതെല്ലാംകൂടെ ഇപ്പോൾ ഇരുപത്തയ്യായിരം പറ നെല്ലു പാട്ടം വരും. അതെല്ലാം ആ സുബ്ബരാമൻ പട്ടരുടെയാണ്. ജന്മം തീരുവാങ്ങുമ്പോൾ അതിൽ രണ്ടു മൈനരുമാരുണ്ടായിരുന്നു. അതിൽ ഒരാൾ ഇപ്പോൾ മേജരായിട്ടുണ്ടു. ആ വസ്തുക്കളിലുണ്ടായിരുന്ന മുൻകടങ്ങൾതന്നെ ഇവർ രണ്ടാൾക്കും ബാധകമല്ല. അതൊന്നും കുഡുംബാവശ്യത്തിന്നു വാങ്ങിയതുമല്ല. ആ വഹകൾ നമുക്ക് ഇപ്പോൾ മേജരായിട്ടുള്ളവനോടു തീരുവാങ്ങിക്കാം. എന്നിട്ടു വ്യവഹാരം നടത്താം. ഈ സംബന്ധത്തിന്നു സമ്മതിച്ചില്ലെങ്കിൽ മല്ലയ്യാലോരെ പാപ്പരാക്കണം. തീൎച്ചതന്നെ.

പണി:—ഒരു പെണ്ണിന്റെ കാരണമായി ഇതെല്ലാം ചെയ്യുകയോ?

സുന്ദ:—ഇതുംചെയ്യും, ഇതിലപ്പുറവും ചെയ്യും, ചൊടിയുള്ളവരായാൽ.

പണി:—ശരി-അതെല്ലാം നമുക്ക് സാവധാനത്തിൽ ആലോചിച്ചാവാമല്ലോ.

സുന്ദ:—ആലോചിക്കാനൊന്നുമില്ല, അങ്ങിനെതന്നെ ചെയ്യണം. ഇനിക്കതിലത്ര വൈരാഗ്യമുണ്ട്. ഇവിടുന്ന കേവലം ഒരുത്തനല്ല. ഈ നാട്ടിലെ രാശാവാണ്. എന്നിട്ടും അവർ ധിക്കരിക്കുന്നതായാൽ അവരെ ഒരു പാഠം പഠിപ്പിക്കണ്ടേ? അതിനുകൂടി യശമാര് ഉറക്കണം. എന്നാലെ ഞാൻ ഈ കാര്യത്തിൽ ഇറങ്ങുകയുള്ളൂ. ഒരു കാര്യത്തിൽ പ്രവേശിച്ചാൽ, ഒന്നല്ലെ പാറ, അല്ലെങ്കിൽ ചേറു. പൌരുഷം വേണ്ടെ? അല്ലെങ്കിൽ എന്താ യോഗ്യത?

പണിക്കർ കുറച്ചുനേരം ആലോചിച്ചു. പണിക്കർക്കും ചൊടിപ്പുതോന്നി.

പണി:—ശരി. നാം ആലോചിച്ചതു നടക്കാത്തപക്ഷം സുന്ദരയ്യൻ പറഞ്ഞതുപോലെ തന്നെ നമുക്ക ചെയ്യാം.

സുന്ദ:—യശമാക്ക ഇനിയും സംശയമുണ്ടോ? ഉണ്ടെങ്കിൽ ഇപ്പോഴ്തന്നെ പറയണം. വാക്കുമാറരുത്. എനിക്കതിഷ്ടമില്ല.

പണി:—കഴിയുന്നതും തകരാറൊന്നും കൂടാതെ നാം ആലോചിച്ചതു നടത്താൻ തന്നെ നോക്കണം. വ്യവഹാരം ഉണ്ടാക്കിത്തീക്കാനല്ല ശ്രമിക്കണ്ടത്.

സുന്ദ:—"നല്ല കാര്യം. അതാണോ ഞാൻ പറഞ്ഞതിൻെറ അത്ഥം? ഈ ബ്രഹ്മൻ അറിയേ അതുണ്ടാവില്ല. സുന്ദരൻ അങ്ങിനെ ചെയ്യുന്നവനല്ല. സംബന്ധം നടത്താൻ തന്നെ കഴിയുന്ന മട്ടും നോക്കുള്ളൂ. പഠിച്ച വിദ്യ പതിനെട്ടും നോക്കീട്ടും അതു നടന്നില്ലെങ്കിൽ യശമാര് ഇപ്പോഴ് വാക്കു തന്നപോലെ പുരുഷലക്ഷണം കാണിക്കണം.

എന്നും മററും പറഞ്ഞു് ബാലകൃഷ്ണപ്പണിക്കരോടു യാത്രയും പറഞ്ഞ് സുന്ദരയ്യൻ പിരിഞ്ഞു.

അന്യന്മാരെ പറഞ്ഞു ഫലിപ്പിക്കാനുള്ള സാമൎത്ഥ്യം സുന്ദരയ്യന്റെ കലശലാണ്. പിശുക്കത്തിയും കെങ്കേമിയുമായ ചെമ്പകശ്ശേരി രുഗ്മിണിയമ്മയെ വശീകരിച്ച് പണം കയ്യിലാക്കാൻ ചില്ലറക്കാൎക്കൊന്നും സാധിക്കുന്നതല്ലല്ലോ. ഒരു കാശിന്റെ ഗതിയില്ലാതിരുന്ന ഇദ്ദേഹത്തിന്ന് ഇപ്പോൾ അമ്പതിനായിരത്തിന്ന് ആസ്തിയുണ്ടായിവന്നതും ഇദ്ദേഹത്തിന്റെ സാമൎത്ഥ്യത്തെ വെളിവാക്കുന്നുണ്ട്. സുന്ദരയ്യന്റെ മിടുക്കിന്റെ പ്രധാനമായ ലക്ഷണം താൻ വിചാരിച്ചിരുന്നമാതിരി മിക്ക കാൎയ്യങ്ങളേയും കൊണ്ടു വന്നടിപ്പിക്കുന്നതിലാണ്. അദ്ദേഹം ഇതിന്നായി പ്രയോഗിക്കുന്ന സൂത്രം അത്യാശ്ചൎയ്യകരമായി നമുക്കു തോന്നും. ഒരാളോട് ഒരു കാൎയ്യം പറഞ്ഞു നേരെയാക്കണമെന്നു സുന്ദരയ്യൻ നിശ്ചയിച്ചാൽ അത് ഉചിതമായൊരു സന്ദൎഭത്തിൽ ആ ആളോട് പറവാനും ആ ആൾക്ക് ആലോചിപ്പാൻ ഇട കൊടുക്കാതെ ഉടൻതന്നെ ആ ആളെ അക്കാൎയ്യത്തിന്നനുകൂലനാക്കിച്ചമപ്പാനും സുന്ദരയ്യനുള്ള നിപുണതക്ക് കുറയും കണക്കുമില്ല. ഈ സംഗതി വായനക്കാരിൽ ചിലൎക്കു നല്ലവണ്ണം മനസ്സിലായില്ലെന്നു വരാം. വലിയൊരാളോട് പറഞ്ഞ് നമുക്കൊരു കാൎയ്യം നേടേണമെന്നു വിചാരിക്കുക. ഗൌരവവിചാരരഹിതനായ അദ്ദേഹം നേരമ്പോക്കിൽ ഉല്ലസിച്ചുകൊണ്ടിരിക്കുന്ന അവസരം കാത്തുനിന്ന് നമ്മുടെ കാൎയ്യം അദ്ദേഹത്തെ ഗ്രഹിപ്പിക്കുക. വിപരീതമായ മറുവടി ആദ്യം ഉണ്ടായാൽപോലും, നാം വിടാതെ ഉടൻതന്നെ നമ്മുടെ സങ്കടങ്ങൾ പറഞ്ഞ് അദ്ദേഹത്തിന്റെ ഹൃദയത്തെ വശീകരിച്ചാൽ അദ്ദേഹം വാഗ്ദാനം ചെയ്യുകയായി. പിന്നീട് ആ വാക്കിനെ പിടിച്ചുകൊണ്ട് നമുക്ക് അദ്ദേഹത്തെ ബുദ്ധിമുട്ടിച്ച് കാൎയ്യം നേടുകയും ചെയ്യാം. മനസ്സെപ്പോൾ ദുൎബ്ബലമായിരിക്കുന്നുവൊ അപ്പോഴാണ് അതിനെ വശീകരിപ്പാൻ എളുപ്പമെന്നു താല്പൎയ്യം. ഇനിയും വിചാരിക്കുക. വലിയൊരു പദവിയിലുള്ള ഒരാൾ കൃത്യബാഹുല്യമദ്ധ്യത്തിൽ തല കാഞ്ഞുകൊണ്ടി

രിക്കുന്നു. നമുക്കു ചില കണക്കുകൾ അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തി ഒപ്പിട്ടു വാങ്ങാനുണ്ട്. അല്ലെങ്കിൽ ചില കാൎയ്യങ്ങൾ നടത്തുന്നതിന്നുള്ളൊരു ചിലവു പട്ടികയെഴുതി അനേകം ചില്ലറചില്ലറചിലവുകൾ അടങ്ങിയ ആ കടലാസ്സിനെ അദ്ദേഹത്തെക്കൊണ്ട് ഒപ്പിട്ടുവിക്കാനുണ്ട്. ഇതു രണ്ടും ആക്ഷേപം കൂടാതെ സാധിക്കണമെങ്കിൽ മുൻപറഞ്ഞവിധം അദ്ദേഹം കൃത്യാന്തരബാഹുല്യത്തിൽ തല കായിച്ചുകൊണ്ടിരിക്കുന്ന സന്ദൎഭംതന്നെയാണ് നല്ലത്. "ഈ നാശം പിടിച്ചതിനെ തീൎത്തുകളയാം. പിന്നെ അതു എന്നെ ഉപദ്രവിക്കയില്ലല്ലൊ." എന്നായിരിക്കും ആ മനുഷ്യന്റെ അപ്പോഴത്തെ ചിത്തവൃത്തി. വിവേകമുള്ള യജമാനനാണെങ്കിൽ കടലാസ്സിനെ മേശപ്പുറത്തുവെച്ചു പോവാൻ പറയുകയും സാവധാനത്തിൽ അതിനെ പരിശോധിച്ചു പാസ്സാക്കയും ചെയ്യും. ഇങ്ങിനെയുള്ളൊരു യജമാനനെ തോല്പിപ്പാൻ തക്ക നിപുണനായൊരു കാൎയ്യസ്ഥനാണെങ്കിൽ ഇന്നു വൈകുന്നേരം ആറു മണിക്കു അടിയന്തരമായി ചിലവു ചെയ്യേണ്ടതിന്നുള്ള ലിസ്റ്റ് അഞ്ചരമണിക്കേ അദ്ദേഹത്തിന്റെ മുമ്പിൽ ഹാജരാക്കുകയുള്ളൂ. ആലോചിക്കാനും പരിശോധിക്കാനും മററും യജമാനന്ന് ഇട കൊടുക്കുകയില്ല. ഇങ്ങിനെ ഓരോ സൂത്രത്തിൽ കാൎയ്യം നേടുകയും പണം തട്ടുകയും ചെയ്യുന്ന കേമന്മാരിൽ മികച്ചവനാണ് സുന്ദരയ്യൻ. നേരെ മറിച്ച്, ഒരാളെ മററൊരാൾക്കു വിരോധിയാക്കിച്ചമക്കുന്നതിന്നും സുന്ദരയ്യൻ ബഹുസമൎത്ഥനാണ്. രുഗ്മിണിയമ്മ വല്ല സംഗതിവശാലും ശഠിച്ചുകൊണ്ടിരിക്കുന്ന അവസരത്തിലാണ് ശ്രീധരനുണ്ണിനായരുടേയും വേണുഗോപാലന്റെയും ധിക്കാരത്തെപ്പററി സുന്ദരയ്യൻ ആ സ്ത്രീയോടു പറയുക. ആ സന്ദൎഭത്തിൽ രുഗ്മിണിയമ്മ കണക്കിലധികം അവർ രണ്ടു പേരേയും ശകാരിക്കയും ചെയ്യും. ഈ ശകാരം ശ്രീധരനുണ്ണിനായരുടേയും വേണുവിന്റെയും ചെവിയിലെത്തും. അവൎക്കു രുഗ്മിണിയമ്മയുമായുള്ള വിരോധം ഇരട്ടിക്കും.

ഈ വിധമായ പ്രയോഗം നിമിത്തം സുന്ദരയ്യൻ ശ്രീരാമപുരത്തും അയൽദിക്കുകളിലുമുള്ള അനേകം ആളുകളെ തമ്മിൽ തല്ലിച്ചിട്ടുണ്ട്.

ശ്രീരാമപുരത്തെ പ്രഭുവായ വാഴപ്പിള്ളിപ്പണിക്കർ മുല്ലയ്ക്കൽ ചെന്നുകൂടിയാൽ നാട്ടിലേക്കു ദോഷമാണെന്നും സുന്ദരയ്യന് ഒരു പക്ഷമുണ്ട്. വേണുവിന്റെ പേരിലുള്ള വൈരം നിമിത്തം ബാലകൃഷ്ണപ്പണിക്കരുടെ സംബന്ധം നടത്തണമെന്നും സുന്ദരയ്യന് മറ്റൊരു പക്ഷമുണ്ട്. പണിക്കരുടെ സംബന്ധം നടന്നാലും പണിക്കരേയും ശ്രീധരനുണ്ണിനായരേയും മറ്റും കൂടി തമ്മിൽ തല്ലിക്കാൻ അത്ര വിഷമമുണ്ടാകയില്ലെന്നും മുല്ലയ്ക്കൽ തറവാട്ടിനകത്ത് ഛിദ്രമുണ്ടാക്കിത്തീർക്കാൻ സാധിക്കുന്നതാണെന്നും മറ്റും വിചാരിച്ച് സുന്ദരയ്യൻ സമാധാനപ്പെട്ടു. സംബന്ധം നടക്കാത്തപ്പക്ഷം മൈനർ വ്യവഹാരവും കൊണ്ടു ചെല്ലാമെന്നും സുന്ദരയ്യൻ തീർച്ചയാക്കി. തന്റെ ദുർവൃത്തിക്കനുസരിക്കാത്ത കുട്ടിലക്ഷ്മിയമ്മയുടെ ഭർത്താവായിരുന്ന ശ്രീധരനുണ്ണിനായരുടെ പേരിൽ സുന്ദരയ്യനു വല്ലാത്ത പക തോന്നിയിരുന്നു. അതു പോക്കുന്നതിനു മുല്ലയ്ക്കൽ തറവാട്ടിനെ താറുമാറാക്കണമെന്നാണ് സുന്ദയ്യന്റെ ഉദ്ദേശം. ഈ ഉദ്ദേശങ്ങളൊന്നും താൻ ആരോടും പറയുകയുമില്ല. ആത്മമിത്രങ്ങളായി തനിക്കു ഭൂലോകത്തിൽ ആരുമില്ലതാനും.

കമലത്തുവെച്ചാണ് മുല്ലയ്ക്കൽ എളയനായരായ രാമനുണ്ണിനായരെ സുന്ദരയ്യൻ പിടിച്ചത്. അവിടെ വെച്ചായാൽ ഭാഗ്യവിയമ്മയെക്കൊണ്ട് താൻ പറയുന്നതിനു 'ശങ്കിടി' പിടിപ്പിക്കാമെന്നും സുന്ദരയ്യൻ കരുതിയിരുന്നു. തലയണ മന്ത്രംകൊണ്ടു പല കാര്യങ്ങളും നേരെയാകാറുണ്ടെന്നും അദ്ദേഹത്തിനറിയാം. രാമനുണ്ണിനായരോട് പണിക്കരുടെ സംബന്ധാലോചനയെപ്പറ്റി സുന്ദരയ്യൻ സംസാരിച്ചു. നായർ അധൈര്യം കാണിച്ചു. ഭാര്യ കുഞ്ഞമ്മാളുവിന്റെ മുമ്പിൽവെച്ച് മുല്ലയ്ക്കൽ

എളയനായരെ സുന്ദരയ്യൻ ഭീരുവെന്നും കൊള്ളരുതാത്തവനെന്നും ചോററുക്കാടമെന്നും മററും പറഞ്ഞു് പലവിധത്തിലും അപഹസിച്ചു. സ്ത്രീകളുടെ സംഘത്തിൽവെച്ചു്, പ്രത്യേകിച്ചും തന്റെ ഭാൎയ്യയുടെ മുമ്പിൽ വെച്ചു് ഒരാൾ പരിഹാസപാത്രമായിച്ചമഞ്ഞാൽ, എത്ര ആണത്തമില്ലാത്തവനും ചൊടിക്കാതിരിക്കയില്ലല്ലൊ.

"അവളുടെ തോന്നിയവാസംപോലെ നടക്കാൻ ഞാൻ ഇരിക്കുന്നകാലത്തു് സമ്മതിക്കില്ല. അവളുടെ അധികപ്രസംഗം എത്രകണ്ടുണ്ടെന്നു ഞാനും നോക്കട്ടെ. മാനം അല്ലെ മനുഷ്യനു വലുതു്? മൎയ്യാദക്കു് നടന്നില്ലെങ്കിൽ ആ തറവാട്ടിനകത്തു ഞാൻ കൈ നനക്കില്ല" എന്നു അവസാനം രാമനുണ്ണിനായര് പറഞ്ഞപ്പോൾ സുന്ദരയ്യൻ കൃതാൎത്ഥനായി. പ്രതിഫലത്തിന്റെ കാൎയ്യവും സുന്ദരയ്യൻ നായരോടു പറഞ്ഞു. 'പണപ്പിശാചാ'യ രാമനുണ്ണിനായൎക്കു ബഹുസന്തോഷമായി. ദാക്ഷായണിയമ്മയുടേയും മാധവിനേത്യാരുടേയും കാൎയ്യം താൻ ഏററു. ഈ ശ്രമത്തിനു പ്രതിഫലമായി രാമനുണ്ണിനായൎക്കും മാധവിനേത്യാൎക്കും ദാക്ഷായണിയമ്മക്കും ഓരോ ആയിരം ഉറുപ്പികയാണ് സുന്ദരയ്യൻ വാഗ്ദത്തം ചെയ്തിട്ടുള്ളതു്. എല്ലാം പറഞ്ഞു പിരിയുമ്പോൾ രാമനുണ്ണിനായർ "അതു സാരമില്ല; ആ ഗുണം ഞങ്ങടെ തറവാട്ടിലെക്കല്ലെ? അതിനുവേണ്ടി ശ്രമിക്കാൻ ഞങ്ങൾ എപ്പോഴും ബാദ്ധ്യതപ്പെട്ടവരല്ലെ?" എന്നു സുന്ദരയ്യനോടു് ഭംഗി പറകയുണ്ടായി.

വേണുഗോപാലനും കമലവുമായുള്ള സഹവാസം മുല്ലയ്ക്കലെന്നല്ല നാട്ടു മുഴുവനും മുഴങ്ങുന്നുണ്ടു്. ഈ ആക്ഷേപങ്ങൾക്കിടയിലാണ് ബാലകൃഷ്ണപ്പണിക്കരുടെ സംബന്ധാലോചനയെ പ്രതിഫലേച്ഛുക്കളായവർ വീണ്ടും കുത്തിപ്പുറപ്പെടുവിച്ചതു്. ഇതു കേട്ടപ്പോൾ തങ്കത്തിന്റെ മുഖം വാടാതെയുമിരുന്നില്ല. വലിയമ്മ ഇപ്പോൾ വിരോധം പറയാത്തതോൎത്തു് അവൾ വിസ്മയിച്ചു.

ഈ കാൎയ്യത്തെക്കുറിച്ച് വലിയമ്മയോട് തങ്കം സംസാരിക്കുകയു മുണ്ടായി. "കാരണവൎക്കും മററും അതിൽ താല്പൎയ്യമായിരിക്കുന്ന സ്ഥിതിക്ക് നാം വിരോധം പറയുന്നതു ഭംഗിയല്ല" എന്നാണ് മാധവിനേത്ത്യാർ തങ്കത്തിനോട് പറഞ്ഞത്. എല്ലാവൎക്കും അതു സമ്മതമാണെങ്കിൽ തനിക്കും സമ്മതം തന്നെ എന്നാണ് ശ്രീധരനുണ്ണിനായർ മറുവടി പറഞ്ഞതു. കിംവദന്തി കേട്ട് നാട്ടുകാരിൽ പലരും സംബന്ധം അടുത്തുനടക്കുമെന്നു പ്രസ്താവിക്കാൻ തുടങ്ങി. പഠിപ്പു കഴിയുന്നതുവരെ താൻ ഈ വകക്കൊന്നും അനുസരിക്കുന്നതല്ലെന്ന് കമലവും ബലമായി പറഞ്ഞു. ഈ സന്ദൎഭത്തിലാണ് വേണുഗോപാലൻ വിലാത്തിക്കു പഠിക്കാൻ പോകണമെന്നുള്ള തന്റെ ആഗ്രഹത്തെ അച്ഛനെ ധരിപ്പിച്ചത്. വേണുവിന്റെ സഹവാസം നിമിത്തമാണ് ജമ്മിയായ ബാലകൃഷ്ണപണിക്കരുടെ സംബന്ധാലോചനക്കു കമലം വഴിപ്പെടാതിരിക്കുന്നതെന്നു സൂക്ഷ്മം മനസ്സിലാക്കീട്ടുള്ള ഭാക്ഷായണിയമ്മ മാധവിനേത്ത്യാർ മുതൽപേൎക്കു വേണുവിനെ അകററുന്നതിന്നു നല്ലൊരു വഴിയാണ് കിട്ടിയത്. ശത്രുബാധയൊഴിച്ചു കാൎയ്യം നേടാമെന്ന് ഈ കൂട്ടർ നിശ്ചയിച്ചു. അനന്തരവനായ രാമനുണ്ണിനായരോട്, തന്റെ പുത്രന്റെ അഭിലാഷത്തെക്കുറിച്ച് ശ്രീധരനുണ്ണിനായർ സംസാരിച്ചു.

"ചെലവൊന്നും അത്രകണ്ടു നോക്കാനില്ല. അവൻ നന്നായാൽ ആരുടെയാണ്? നമ്മുടെയല്ലെ? നമുക്കല്ലെ ആ പേര്? തീൎച്ചയായും അയക്കണം. ജ്യേഷ്ഠൻ ഇക്കാൎയ്യത്തിൽ ഒട്ടും അമാന്തിക്കരുത്. ഞങ്ങൾക്കെല്ലാവൎക്കും, ഈ വീട്ടുകാൎക്കും, സമ്മതമാണ്, സന്തോഷവുമാണ്," എന്നു കപടഹൃദയനായ രാമനുണ്ണിനായർ കാരണവരോട് മറുവടി പറഞ്ഞു. വലിയ ചിലവു വേണ്ടിവരുന്ന പല കാൎയ്യങ്ങളിലും വിമുഖത ഭാവിക്കാറുള്ള തന്റെ അനുജൻ ഇക്കാൎയ്യത്തിൽ ഇങ്ങിനെ അഭിപ്രായപ്പെട്ടപ്പോൾ ശ്രീധരനുണ്ണിനായർ വിസ്മയിക്കുകയും സന്തോഷിക്കുകയും ചെയ്യാതിരുന്നില്ല.

ദാക്ഷായണിയമ്മക്ക രണ്ടു കാൎയ്യം നേടാനുണ്ട്. ഒരു വെടിയിൽ രണ്ടു പക്ഷികഠം വീഴണം. വേണുവിനെ ഇപ്പോഠം വിലാത്തിക്കയച്ചാൽ കമലത്തിൻെറ സംബന്ധം നടത്തി ആയിരം ഉറപ്പിക്ക കരസ്ഥമാക്കാം. വിലാത്തിയിൽനിന്നു മടങ്ങി വന്നതിനുശേഷം വേണുവിനെക്കൊണ്ടു അനുജത്തിക്കു സംബന്ധം തുടങ്ങിക്കാം. ഇങ്ങിനെയുള്ള വിചാരങ്ങഠം മൂലം ദാക്ഷായണിയമ്മയും വേണുവിനെ വിലാത്തിക്കയപ്പാൻ ഭൎത്താവിനെ പ്രേരിപ്പിച്ചു. വേണുവിനെ അവിടത്തന്നെ വെച്ചുകൊണ്ടിരുന്നാൽ തറവാട്ടിലേക്കപമാനം വന്നുചേരുക തീൎച്ചയാണെന്നും ദാക്ഷായണിയമ്മ ശ്രീധരനുണ്ണിനായരോട് പറഞ്ഞു് സാധുവായ അദ്ദേഹത്തെ ഭയപ്പെടുത്തി. പ്രകൃത്യാ പിശുക്കത്തിയായ മാധവിനേത്ത്യാരും വേണുവിൻെറ മോഹത്തിന്നനുകൂലയായി നിന്നു. മകൻെറ 'നടവടിദൂഷ്യം' കേട്ടു് നന്നെ വേദനിച്ചിരുന്ന കുട്ടിലക്ഷ്മിയമ്മക്കുംക്കൂടി വേണുവിൻെറ ഇപ്പോഴത്തെ ഉദ്ദേശം വളരെ അസമാധാനകരമായിരുന്നില്ല. ചുരുക്കിപ്പറയുന്നതായാൽ കമലവും അമ്മിണിയുംഒഴികെ മറെറല്ലാവരും വേണുവിനെവിലാത്തിയപ്പാൻ ഉത്സുകരായിത്തീൎന്നുവെന്നു തന്നെ പറയണം. സ്നേഹിതൻെറ വേർവാട്ട വിചാരിച്ചു് കേശവനുണ്ണിക്കും അല്പം വ്യസനം തോന്നിയില്ലെന്നും പറയാൻ പാടില്ല. എങ്കിലും തൻെറ ആത്മമിത്രം കുറെ സംവത്സരങ്ങഠംക്കുള്ളിൽ അതിയോഗ്യനായി മടങ്ങിയെത്തുമെന്നു വിചാരിച്ചു് കേശവനുണ്ണി ഹൃദയപൂൎവ്വം സന്തോഷിക്കുകയും ചെയ്തിരുന്നു.

ഭാൎയ്യാഭരിതനായ ശ്രീധരനുണ്ണിനായർ സമ്മതിച്ചു. വേണു സന്തോഷിച്ചു. പ്രതിഫലേച്ഛുക്കളായ സംബന്ധശ്രമക്കാരും വളരെ സന്തോഷിച്ചു. ബാലകൃഷ്ണപണിക്കൎക്ക് മനസ്സിൻെറ ഒരു ഭാഗത്തു് അസൂയ, മറെറാരുഭാഗത്ത സന്തോഷം; കുട്ടിലക്ഷ്മിയമ്മയുടെ ഹൃദയത്തിൽ ഒരുവശത്തു പുത്രവിരഹതാപം, മറുവശത്തു മകൻ അവിടെ ഇരുന്നാലുണ്ടാവാനിടയുള്ള തകരാറു

നിനച്ചുള്ള സമാധാനക്കേട്; അമ്മിണിക്ക പ്രിയസഹോദരനെ പ്പിരിയുന്നതിലുള്ള ദുഃഖം, വികൃതിയായ സുന്ദരയ്യനോട്ട മല്ലി ക്കെട്ടേണ്ടിവരുമെന്ന ഭയം; കമലത്തിന്ന ശങ്കയും, ഭയവും, സ ന്തോഷവും സന്താപവും എല്ലാംകൂടി; ഇങ്ങിനെ പലക്കും പല വിധ വികാരജാലങ്ങളെയാണ് വേണുഗോപാലന്റെ ആസന്ന വിലാത്തിയാനം ഉണ്ടാക്കിത്തീത്തത്.

"വിലാത്തിക്കപോകാൻ തീച്ചയാക്കിയപ്പോഴെക്കും വിദ്വാ ന്റെ വിധമൊക്കെ പകന്നു, മട്ടും മാതിരിയും മററും മാറി ക്കഴിഞ്ഞു; ഈ വിദ്വാൻ ഇനി വിലാത്തിയിൽനിന്നു മടങ്ങി വ ന്നാൽ എന്താ തരം?" എന്നു ശ്രീരാമപുരത്തുള്ളവരിൽ പരദൂ ഷണതല്പരന്മാരായ ചിലർ വേണുവിനെക്കുറിച്ച് ആക്ഷേപിക്ക കയുമുണ്ടായി. താൻ അറിഞ്ഞ് ഈ വക പ്രകൃതഭേദങ്ങളൊ ന്നും വേണു അഭിനയിച്ചിരുന്നില്ല. പാശ്ചാത്യസഞ്ചാരവും, പ രിഷ്കൃതജീവിതവും, പുതിയ രസങ്ങളും, യോഗ്യസഹവാസവും, വെള്ളക്കാരുടെ തോളിൽ പിടിച്ചുനടക്കാനുള്ള തരവും മററും ചിന്തിച്ച് വേണുവിന്റെ മനസ്സിന്ന് എന്തെന്നില്ലാത്തൊരുന്മേ ഷമുണ്ടായിരുന്നത് യഥാത്ഥമാണ്. പ്രകൃത്യാ പ്രസരിപ്പോടു കൂടിയ വേണുവിന്ന ഇതുനിമിത്തം കുറെ അധികം പ്രസരിപ്പ് തല്ക്കാലം തോന്നുകയുമുണ്ടായി. ഇതു കണ്ടിട്ടായിരിക്കാം, പ ക്ഷെ കാണികൾ വേണുവിനെ തെററിദ്ധരിച്ചത്.

വേണു മിസ്റ്റർ പിള്ളക്ക തിരുവിതാംകൂറിലേക്ക മറുവടി അയച്ചു, കാലേതന്നെ പൊയ്ക്കൊള്ളയാമെന്ന രണ്ടുപേരും തീച്ച യാക്കി. യാത്രക്കുള്ള ദിവസം അടുത്തുകൂടി. വേണുവിന്ന ഉന്മേഷ വും കുറഞ്ഞുതുടങ്ങി. കമലത്തിന്റെ കഥ പറയേണ്ടതില്ലല്ലൊ.

വിലാത്തിക്ക പുറപ്പെടാനുള്ള ദിവസം അടുത്തു. പോയിക ഴിഞ്ഞാൽ പിന്നെ നാലഞ്ചു സംവത്സരം കഴിഞ്ഞേ വേണുവി നും കമലത്തിനും തമ്മിൽ കാണാൻ സാധിക്കയുള്ളൂ. അഞ്ചോ ആറോ? എത്ര കഴിയേണ്ടിവരുമെന്നിപ്പോൾ തീച്ചയാക്കാൻ

തരമില്ല. വീണ്ടും തമ്മിൽ കാണാൻ യോഗമുണ്ടാകുമെന്നുള്ള തിന്നു തന്നെ എന്താണ് തീച്ച്? മനുഷ്യാവസ്ഥ ആൎക്ക് നിൎണ്ണയിക്കാൻ കഴിയും? കഷ്ടം! വേണുവിന്റേയും കമലത്തിന്റെയും ഇപ്പോഴത്തെ സ്ഥിതി എത്രയും ദയനീയം തന്നെ!

"പണിക്കരുടെ സംബന്ധാലോചന കൊണ്ടുപിടിച്ചു നടക്കുന്നുണ്ട്. സ്ത്രീകളുടെ ഹൃദയം ആൎക്കറിയാൻ കഴിയും? മടങ്ങിയെത്തുമ്പോഴെക്കും തന്റെ വധൂരത്നത്തെ അന്യൻ കയ്ക്കലാക്കി കഴിഞ്ഞിരുന്നാലൊ? ജന്മം പാഴായി!" എന്നും മററും വിചാരിച്ച് വേണുവിന്റെ മനസ്സ് അന്തവും അവസാനവും കാണാതെ പറന്നുതുടങ്ങി.

"കുഡുംബക്കാരെല്ലാവരും ഒന്നിച്ചു ചേന്ന് തന്നെ ദ്രോഹിക്കുന്ന ഈ ദശയിൽ തന്റെ പ്രാണവല്ലഭൻ തന്നെ നിസ്സഹായയായിട്ടിവിടെ വിട്ട് ദൂരദേശത്തിലേക്ക പോകുന്നുവെന്നതോത്തു തള്ളിപ്പറി അധികമുള്ള ആ രാജ്യങ്ങളിൽ ചെന്നാൽ, വിവാഹം കഴിയാത്ത ചെറുപ്പക്കാരിൽ ചിലക്ക് പററിയതായി കേൾക്കാറുള്ള തകരാറുകളൊന്നും കൂടാതെ അഞ്ചാറു സംവത്സരം അവിടങ്ങളിൽ കഴിച്ചുകൂട്ടി യാതൊരു കറയും കൂടാതെ പോയപോലെതന്നെ മടങ്ങിവരണമല്ലൊ" എന്നും മററും ചിന്തിച്ചു കമലത്തിന്റെ ഹൃദയം അതിലോലമായ് ഭവിച്ചു. അന്നു രാത്രി അവൾക്ക് ഉറക്കമേ വന്നില്ല. പോകേണ്ടെന്നു പറഞ്ഞ് ശാഠ്യം പിടിച്ചെങ്കിലോ എന്നു കൂടി അവൾക്കു തോന്നി. എങ്കിലും ഉടൻതന്നെ അതു പാടില്ലെന്നും അവൾ തീച്ചയാക്കി.

"ഈ വിരഹതാപം ഞാൻ സഹിക്കതന്നെ വേണം. ഏഴെട്ടു സംവത്സരം അങ്ങിനെതന്നെ ചെയ്യണം. എന്നാലേ അദ്ദേഹം പറഞ്ഞപോലെ കാൎയ്യത്തിനു ഗുണമുള്ളൂ. വിലാത്തിയിലെ പഠിപ്പുകഴിഞ്ഞാൽ അദ്ദേഹം നല്ലൊരു സ്ഥിതിയിലാവും. എല്ലാവരാലും ബഹുമാന്യനായിത്തീരുകയും ചെയ്യും. അപ്പോൾ പക്ഷേ, ജാതിവ്യത്യാസവും കീഴ്നടപ്പും മററും വീട്ടുകാർ അത്ര കണ്ട് നോക്കിയില്ലെന്നു വന്നേക്കാം. അതല്ല, അപ്പോഴും അ

വർ അനാവശ്യമായി ദുശ്ശാഠ്യം തുടങ്ങുന്നതായാൽ എന്റെ ഇഷ്ടംപോലെ നടക്കുകയും ചെയ്യാമല്ലൊ. അതുകൊണ്ട് ഞാനിപ്പോൾ വ്യസനിച്ച് മനസ്സു വിടരുതു. ധൈര്യത്തോടിരിക്കുകയാണ് വേണ്ടത്. യാതൊരു ഹാനിയും കൂടാതെ അദ്ദേഹം ഇവിടെ മടങ്ങി എത്തുന്നതിന്നു ഈശ്വരനെ പ്രാൎത്ഥിക്കുകയും ചെയ്യാം. ഇവർ എന്തോ കൂത്താടിക്കോട്ടെ. ഇവരുടെ ഇഷ്ടത്തിന്നു ഞാൻ അനുസരിക്കില്ല. വരുന്നതു വരട്ടെ. നാളെ കാണും. ഉവ്വ. കാണാതിരിക്കില്ല. എന്നോടു യാത്ര പറയാൻ വരുമ്പോൾ എന്റെ വിരലിലുള്ള ഈ മോതിരം കൊടുക്കണം. അടിക്കടി കത്തുകളയപ്പാനേല്പ്പാട് ചെയ്യണം.” എന്നും മററും ആലോചിച്ചുകൊണ്ടേ കമലം നേരം പുലൎത്തിക്കൂട്ടി.

വിലാത്തിക്കു പോകാൻ തീൎച്ചയാക്കിയ മുതൽ ജനങ്ങൾ വേണുവിനെ വിട്ടുപിരിയാറില്ല. ഓരോരുത്തർ ഇങ്ങിനെ വന്നും പോയും കൊണ്ടിരുന്നു. പുറത്തിറങ്ങിയാലും വല്ലവരും വന്നു വല്ലതും ചോദിച്ചുകൊണ്ടിരിക്കും. വിലാത്തിക്കു പോയാൽ വൎത്തമാനത്തിന്നെഴുത്തയക്കണമെന്നു ഒരായിരം ആളുകൾ വേണുവിനോടു പറകയുണ്ടായി. മുല്ലയ്ക്കൽ ചെന്നാൽ അവിടെയും ആളുകൾ വന്നു വട്ടംതട്ടി നില്ക്കും. കേശവനുണ്ണിയും തന്റെ കൂടെ നിന്നു വിട്ടുപിരിയാതായി. വേണുവിന്നു കമലത്തിനോടു യഥേഷ്ടം സംസാരിപ്പാനും അവളെ സമാശ്വസിപ്പിച്ചു യാത്ര പറവാനും തക്കതായ സൌകൎയ്യം കിട്ടാതായി. രണ്ടുപേരും അന്യരുടെ സന്നിധാനത്തിൽ പലപ്പോഴും തമ്മിൽ കാണുകയും സംസാരിക്കുകയും ചെയ്കയുണ്ടായെങ്കിലും മററാരുമില്ലാത്ത അവസരത്തിൽ സ്വൈരസമാഗമത്തിനുള്ള തരം അവൎക്കു ലഭിച്ചില്ലെന്നാണ് ഇവിടെ പറയുന്നത്. ഇന്നാവാം, നാളെയാവാം എന്നു കരുതിക്കരുതി യാത്രക്കുള്ള ദിവസവും വന്നണഞ്ഞു.

അമ്മയോടു യാത്ര പറഞ്ഞു് കാൽപിടിച്ച് വേണു മുല്ലയ്ക്കലേക്കു അമ്മിണിയോടും കൂടെ പുറപ്പെട്ടു. തന്റേടമുള്ള ക

ട്ടിലക്ഷ്മിയമ്മ, മകൻ മുററത്തിറങ്ങിപ്പോയതിന്നു ശേഷമെ തന്റെ ചേഷ്ടകൾ കാണിച്ചുള്ളൂ. വേണുവും അമ്മിണിയും മല്ലയ്ക്കലെത്തിയപ്പോഴെക്കും ജാനകിനേത്ത്യാരും തങ്കവും കേശവനുണ്ണിയും മററും വന്നണഞ്ഞു. എല്ലാവരും മാളികമുകളിൽ ചെന്നുകൂടി. കമലം അവിടെ ചിന്താതുരയായിരിക്കയാണ്. ഇവരെല്ലാം വന്നു കയറിയപ്പോൾ, വളരെ പണിപ്പെട്ട് തന്റെ ആതുരഭാവത്തെ ഗോപനം ചെയ്തുകൊണ്ട്, കമലം എഴുന്നേററ് ഒന്നു പുഞ്ചിരിയിട്ടു. ആ പുഞ്ചിരിയുടെ അകത്തുള്ള ദുഃഖാഗ്നി എത്ര കഠോരമാണെന്നു പറവാൻ പ്രയാസമാണ്. വലിയൊരഗ്നികുണ്ഡത്തെ നാം ദൂരത്തു നിന്നു നോക്കിയാൽ നമ്മുടെ ദൃഷ്ടിക്കു ഗോചരമായി ഭവിക്കുന്നതു അതിന്മീതെയുള്ള വെളുത്ത ചാരം മാത്രമാണല്ലൊ. കുറേനേരം എല്ലാവരും ഓരോ വർത്തമാനവും പറഞ്ഞുകൊണ്ടങ്ങിനെ ഇരുന്നു. കമലം താഴത്തേക്കു പോയി.

തങ്കം:—ഇനി വേണു എപ്പോഴാണു മടങ്ങിവരിക?

കേശു:—"ഇനി അഞ്ചാറുകൊല്ലം കഴിയണം, തങ്കം" എന്നുപറഞ്ഞു കഴിയുമ്പോഴക്കും കേശവനുണ്ണിയുടെ കണ്ണിൽ വെള്ളം നിറഞ്ഞു.

തങ്കം:—ആറു അഞ്ചാറുകൊല്ലോ? പക്ഷേ, ഇങ്ങനെ പഠിച്ചില്ലെങ്കിലെന്താ?

"അങ്ങിനെ പറയരുത്, മകളെ! ശുഭം ആയൊരു കാര്യത്തിന് പോവുകയല്ലെ അവൻ?" എന്നു ജാനകിനേത്ത്യാർ പറഞ്ഞത് തൊണ്ടയിടറിക്കൊണ്ടാണ്.

പോയാൽ എന്റെ മകൻ അഞ്ചും ആറും ദിവസം കൂടുമ്പോൾ കത്തെഴുത്ത് നിശ്ചയമായും അയക്കണം" എന്നും പറഞ്ഞ് ജാനകിനേത്ത്യാർ കണ്ണീർ പൊഴിച്ചുകൊണ്ട് വേണുവിന്റെ പുറത്തു തലോടി.

മാതൃവാത്സല്യപുരസ്സരമായ ഈ സംഭാഷണവും തടവലും വേണുവിന്റെ ഉള്ളിൽ നന്നെ കൊണ്ടു. "അയക്കണം അമ്മേ" എന്നു പറഞ്ഞു വേണു കൈയുറുമാൽ എടുത്തു കണ്ണുകൾ തുടച്ചു.

തങ്കം—ശുഭം ആയൊരു കാൎയ്യത്തിനു പോവുമ്പോൾ കരയുകയാണ്, അമ്മ.

"എനിക്കു നിൎത്തിയാൽ നില്ക്കുന്നില്ല, എന്റെ മകളെ! അവനെ ഞാൻ എന്റെ സ്വന്തം മകനെപ്പോലെയാണ് വിചാരിച്ചുവരാറുള്ളത്. എനിക്കു അവനും കേശുവും ഒരു ഭേദവും ഇല്ല" എന്നു തെരുതെരെ അശ്രുധാര തൂകിക്കൊണ്ട് ജാനകിനേത്ത്യാർ പറഞ്ഞു.

ഇവർ ഇങ്ങിനെ ഓരോന്നു സംസാരിച്ചുകൊണ്ടിരിക്കുന്നതിൻ മദ്ധ്യേ കമലം ചായയുണ്ടാക്കിക്കൊണ്ടുവന്നു. അവൾ വന്നുനോക്കിയപ്പോൾ എല്ലാവരും തലയും താഴ്ത്തി മൌനമായിരിക്കുകയാണ്. ചായ മേശപ്പുറത്തുവെച്ചു കമലവും ഒരു ദിക്കിൽ ചെന്നിരുന്നു. വേണുവിനു ചായപകൎന്നു കൊടുത്തതു തങ്കമാണ്. വേണു ചായകഴിച്ചു.

അപ്പോഴേക്കും വേണുവിനെ യാത്രയാക്കാൻ നാട്ടുകാരിൽ അനേകംപേർ മുറ്റത്തുവന്നു നില്ക്കുന്നുണ്ടായിരുന്നു. വേണുവിനെ യാത്ര അയക്കാൻ പോകുന്നതു തന്റെ പദവിക്കു കുറെ പോരായ്മയാണെന്ന് ആദ്യം ബാലകൃഷ്ണപ്പണിക്കൎക്ക് തോന്നിയിരുന്നുവെങ്കിലും, കമലത്തിനെ ഒരു കണ്ണു കാണാമെന്നു വിചാരിച്ച് അദ്ദേഹവും അവിടെ വന്നുചേൎന്നിട്ടുണ്ടു. ജനലിൽക്കൂടി നോക്കിക്കൊണ്ടു നിന്നിരുന്ന തങ്കം പണിക്കർ പടികടന്നു മുററത്തെയ്ക്കിറങ്ങിവരുന്നതു കണ്ടു ഉടനെ വിവരം തളത്തിലിരിക്കുന്നവരെ അറിയിച്ചു. "എന്നാൽ നമുക്കു താഴത്തെക്കുതന്നെ ഇറങ്ങാം" എന്നു കേശവനുണ്ണി പറഞ്ഞു. എല്ലാവരും അപ്രകാരംചെയ്തു. കമലം അവിടത്തന്നെ ഇരുന്നതേയുള്ളു.

ഒന്നരണ്ടു നിമിഷനേരം പണിക്കരോടു വൎത്തമാനം പറഞ്ഞു നിന്നശേഷം വേണു അച്ഛനോടു യാത്രപറവാൻ പത്തായപ്പുരയുടെ മുകളിലേക്കു കയറിച്ചെന്നു. കുറെ നേരം സംഭാഷണം ചെയ്തശേഷം യാത്രക്കുള്ള പണവും വാങ്ങി വേണു അച്ഛന്റെ കാക്കൽ നമസ്കരിച്ചു. കണ്ണീർ പൊഴിച്ചുകൊണ്ട് ശ്രീധരനുണ്ണിനായർ പുത്രന്റെ പുറത്തു തലോടി അനുഗ്രഹിച്ചു. താനും ദാക്ഷായണിയമ്മയും വേണുവിന്റെ ഒരുമിച്ചു താഴത്തെയ്ക്കിറങ്ങി. ദാക്ഷായണിയമ്മയുടെ അനുജത്തി വേണുവിനെ ഒന്നു രണ്ടു നോട്ടം നോക്കുകയുമുണ്ടായി. ഇറങ്ങിവന്ന ഉടനെ വേണു എളയച്ഛൻ രാമനുണ്ണി നായരുടേയും മാധവിനേത്ത്യാരുടേയും കാൽപിടിച്ചു. ഈ കൂട്ടക്കു ഉള്ളുകൊണ്ട് ഇപ്പോഴും ബഹുസന്തോഷമായിരുന്നു.

വേണു, പിന്നീടു, ജാനകിനേത്ത്യാരുടെ പാദത്തിങ്കൽ നമസ്കരിച്ചു.

"എന്റെ മകൻ നന്നായിവരും" എന്നു വാത്സല്യാധിക്യം നിമിത്തം ജാനകിനേത്ത്യാർ ഉറക്കെപ്പറഞ്ഞുപോയി.

"അച്ഛാ! എന്നാൽ ഞാൻ പോയിവരട്ടെ" എന്നു പറയാൻ വേണുവിനു ശേഷിയില്ല. അതോടുകൂടി, ഒരിക്കൽകൂടി, അച്ഛന്റെ പാദങ്ങളിൽ വീണു സാഷ്ടാംഗം നമസ്കരിച്ചു. ശ്രീധരനുണ്ണിനായർ തന്റെ പ്രിയനന്ദനന്റെ ദേഹമെല്ലാം ഒന്നു നല്ലവണ്ണം തലോടി.

പിന്നെ, വേണു അവിടെയെങ്ങും നിന്നില്ല. സ്റ്റേഷനിലേക്കു കേശവനുണ്ണിയും പുറപ്പെട്ടു. വേണുവും കേശവനുണ്ണിയും വണ്ടിയിൽ കയറി. വണ്ടിയുടെ പിൻഭാഗത്തിരിക്കുന്ന വേണുവിനു കമലം മാളികമുകളിലെ ജനലിൽകൂടി തന്നെ നോക്കിക്കൊണ്ടു നിൽക്കുന്നതു നല്ലവണ്ണം കാണാമായിരുന്നു. വേണു മുഖംകൊണ്ടെന്തോ ചിലതു കാണിക്കയുമുണ്ടായി. ഇന്നതാണെന്ന് കണ്ണീർ നിറഞ്ഞു മിഴിമങ്ങിയ കമലത്തിന്നു വ്യക്തമായി മ

നസ്സിലായില്ല. തന്റെ ജീവിതസൎവ്വസ്വത്തിന്റെ മുഖം, ദേഹം, പാദം, വണ്ടിയുടെ കൂട്ട, എന്നു തൊട്ടതെല്ലാം ഓരോന്നോരോന്നായി അവളുടെ ദൃഷ്ടിയിൽനിന്നുംമറഞ്ഞു. വണ്ടിയുടെ ശബ്ദവും ചെവികളിൽ പതിക്കാതായി. കണ്ണീരും തുടച്ചു കമലം സോഫയിൽ ചെന്നുകിടന്നു. ഒരു മയക്കമുണ്ടായി. അതിനുശേഷം എഴുന്നേററിരുന്നു തലമുടിയൊന്നു വാരിവലിച്ചുകെട്ടി. തൽക്ഷണം അവളുടെ കൃശാംഗുലികളിൽ ഒന്നിൽനിന്നു ഒരു മോതിരം ഊരിവീണു. ഇതു കണ്ടപ്പോൾ കമലത്തിന്റെ കണ്ണിൽനിന്നു വീണ്ടും ഒന്നുരണ്ടുതുള്ളിവെള്ളം വീണു. "യോഗമുണ്ടെങ്കിൽ ഇനിയും സുഖമായിരിക്കാം" എന്നു വിചാരിച്ചു നമ്മുടെ വിരഹിണി നെടുതായൊരു നെടുവീൎപ്പിട്ടു.



## ഇരുപതാം അദ്ധ്യായം.

### പരമസങ്കടംകൊണ്ടുണ്ടായ പരിശുദ്ധി.

പ്രാണസമാനനായ ഒരാളുടെ മരണമോ വിയോഗമോ ദുസ്സഹമായ ദുഃഖത്തിന്നു ഹേതുവായി ഭവിച്ചാൽ ചിലരുടെ മനസ്സൊന്നു കലങ്ങിതെളിഞ്ഞു നന്നാകാറുണ്ട്. അതുപോലെതന്നെ മാറാത്ത വ്യാധിപിടിപെട്ടാലും ചിലൎക്കു ഹൃദയശുദ്ധിവരാറുണ്ട്. മഹാവ്യാധിയും പുത്രമിത്രകളത്രദുഃഖവും രണ്ടുംകൂടി ഒരുമിച്ചുണ്ടായാലും അശേഷം ദ്രുണീകരിക്കപ്പെടാത്ത മനസ്സുകളും ലോകത്തിൽ ഇല്ലെന്നില്ല. ഇങ്ങിനെയുള്ള കൂട്ടരെ മനുഷ്യരായി ഗണിക്കുന്നതും കഷ്ടമാണ്. മനുഷ്യനെക്കൊണ്ടു മാററുവാൻ കഴിയാത്ത വ്യാധിയോ, ആററുവാൻ കഴിയാത്തൊരാധിയൊ വന്നുചേരുമ്പോൾ അമാനുഷികമായൊരു ശക്തിയുണ്ടെന്നു സാമാന്യം ജനങ്ങൾ സങ്കല്പിക്കുകയും, ആ ദിവ്യശക്തിയുടെ സഹായം അപേക്ഷിക്കുകയും ചെയ്യുക പതിവാണ്. സാധാരണ ദേഹസൌഖ്യത്തോടുകൂടിയിരിക്കുമ്പോൾ അശേഷം ഈശ്വ

രവിശ്വാസമില്ലാത്തവരും ഒരിക്കലും ഈശ്വരധ്യാനം ചെയ്യാത്തവരും ദീനം പിടിച്ചു കിടക്കുന്ന അവസരത്തിൽ ഊൎദ്ധ്വബാഹുക്കളോടും അശ്രുപൂൎണ്ണമിഴികളോടും കൂടി മേല്പോട്ടു നോക്കിക്കൊണ്ടു ദൈവത്തെവിളിച്ചു കരയാറുണ്ട്. ആരും എതിരില്ലാതെയും ഒന്നിനെയും കൂട്ടാക്കാതെയും ഘോരത്തില്ലപ്പോട്ടുകൂടി നടക്കുന്നവരുടെ മനസ്സുകൾപോലും, ദുഃഖങ്ങൾഅടിക്കടിവന്നുചേരുമ്പോൾ, വല്ലാതെ വശംകെട്ടുവീഴുകയും, അവരുടെ മനസ്സിന്നു പാകതവരികയും ചെയ്യാറുണ്ട്. ഗൌരവമായി നിരൂപണം ചെയ്തു ഈ സംഗതികളിലടങ്ങിയ സൂക്ഷ്മതത്വം കടഞ്ഞെടുത്തുനോക്കുമ്പോൾ ഇഹലോകനിവാസത്തെ സുഖദുഃഖസമ്മിശ്രമാക്കിച്ചമച്ചിരിക്കുന്ന ആ ജഗദീശ്വരന്റെ ബുദ്ധിചാതുൎയ്യത്തെപറ്റി പ്രശംസിക്കുവാനെ തരമുള്ളു. ദുഃഖങ്ങൾ നേരിടുന്നതു മനുഷ്യരുടെ മനോഗുണീകരണത്തിന്നും ഐഹിക സുഖങ്ങളുടെ വിലയെ അധികരിക്കുന്നതിന്നുമാണ് നടന്നില്ലെങ്കിൽ ഇരിക്കുന്നതിന്നും, വിശന്നില്ലെങ്കിൽ ആഹാരം കഴിക്കുന്നതിലും, ദാഹം ഇല്ലെങ്കിൽ കുടിക്കുന്നതിലും മനുഷ്യൎക്കു സുഖം തോന്നുകയില്ലല്ലൊ. അതുപോലെതന്നെ ദുഃഖമില്ലെങ്കിൽ സുഖത്തിന്നും വിലയുണ്ടാകയില്ല ഇരുട്ടില്ലെങ്കിൽ വെളിച്ചത്തിൽ സന്തോഷിക്കയുമില്ലല്ലൊ.

സ്വതേതന്നെ സൽഗുണത്തോടുകൂടിയൊരുമനസ്സിന്നു സങ്കടങ്ങൾ നേരിടുന്നതിന്റെ അൎത്ഥമെന്തെന്നു ചിലർ ചോദിക്കുമായിരിക്കാം. അതും ആ മനസ്സിനെ ഉപൎയ്യുപരി നന്നാക്കുന്നതിന്നും പ്രാപഞ്ചികസുഖങ്ങളുടെ നിസ്സാരതയെ കാണിക്കുന്നതിന്നുമാണ്. മനസ്സിന്റെ ഗുണീകരണത്തിന്നു അവധി കല്പിപ്പാൻ പ്രയാസമാണ്. ഈശ്വരാംശമായ മാനുഷമനസ്സിന്നു പൂൎണ്ണശുദ്ധി ലഭിക്കുന്നത് ആ പരിപൂൎണ്ണനിൎമ്മലചൈതന്യസ്വരൂപത്തോടൈക്യം പ്രാപിപ്പാൻ തക്ക യോഗ്യത അതിന്നു സിദ്ധിക്കുമ്പോൾ മാത്രമാണ്.

ആധിയും വ്യാധിയും കൊണ്ടുള്ള ദുസ്സഹമായ ദുഃഖംനിമിത്തം മനോഗുണം ലഭിച്ചവരുടെ കൂട്ടത്തിൽ നമ്മുടെ കമലത്തെ ഭാൎഗ്ഗവിയമ്മ ഒരുത്തമദൃഷ്ടാന്തമാകുന്നു. മക്കളിൽവെച്ചു പാറുക്കുട്ടിയെ ആയിരുന്നു ഈ സ്ത്രീക്കു അധികം വാത്സല്യം. എന്നു പറഞ്ഞാൽ പോരാ, അവൾ തന്റെ പ്രാണനായിരുന്നു. പാറുക്കുട്ടി അകാലചരമഗതിപ്രാപിച്ചപ്പോൾ ഭാൎഗ്ഗവിയമ്മയുടെ മനസ്സു വീണു. അന്നുമുതൽ ഭാൎഗ്ഗവിയമ്മ ഒരു ഭ്രാന്തിയുടെ മാതിരിയായി, ദേഹം ക്രമേണ ശോഷിച്ചു ശോഷിച്ചുവശായി. മദ്യപാനരതയായിരുന്നതു കൂടാതെ ഈ സ്ത്രീ ഒരു ദുൎവ്വാരവിഷയാസക്തയുമായിരുന്നുവല്ലൊ. ഇതുകളെല്ലാററിന്റെയും മഹാപാപകശക്തി ഒരു മഹാരോഗമായും പ്രത്യക്ഷപ്പെട്ടു. ദേഹം ക്ഷയിക്കുമ്പോളാണല്ലൊ രോഗത്തിന്റെ ശക്തി അധികമാവുക. ഭാൎഗ്ഗവിയമ്മക്കിപ്പോൾ പിടിപെട്ടിട്ടുള്ള മഹാവ്യാധി ഒരുതരം കരിങ്കുഷ്ഠമെന്നാണ് നാട്ടുവൈദ്യന്മാർപറഞ്ഞതു്. പലേ വൈദ്യന്മാരുടെയും ചികിത്സകൾ നടത്തി. അനവധി പണം ചിലവുചെയ്തു. തൽക്കാലശാന്തിപോലും ലഭിച്ചില്ല.

ദീനത്തിൽ കിടപ്പായ ആദ്യകാലത്തു് മകൾ കുഞ്ഞമ്മാളുവും, ഭൎത്താവായ എരേശ്ശമേനോനും, തന്നെ കാണ്മാൻ വന്നിരുന്ന അയൽവീട്ടുകാരും മററും ഭാൎഗ്ഗവിയമ്മക്കു ഓരോ ശുശ്രൂഷകൾ ചെയ്തിരുന്നുവെങ്കിലും, രോഗം സ്ഥായിയായിത്തീൎന്നപ്പോൾ അവരെല്ലാം പിൻവാങ്ങിതന്നെ നിസ്സഹായയും നിശ്ശരണയുമായിട്ടിപ്പോൾ ഇട്ടിരിക്കുകയാണ്. താനും, കിടക്കയും, കോളാമ്പിയുമായി ദിവസവൃത്തികഴിച്ചു കൂട്ടുവാനുള്ള ദുൎയ്യോഗമാണ് ഭാൎഗ്ഗവിയമ്മക്കു് അവസാനം വന്നുചേൎന്നതു്. ഭാൎഗ്ഗവിയമ്മയുടെ ഇപ്പോഴത്തെ കിടപ്പുകണ്ടാൽ എത്ര നിൎദ്ദയന്മാരുടെ മനസ്സും അലിഞ്ഞുപോകും; ശത്രുക്കൾക്കുപോലും ഈവിധം വരരുതെന്നു പ്രാൎത്ഥിക്കുകയുംചെയ്യും. ഭാർഗ്ഗവിയമ്മ മുമ്പനുഭവിച്ച സുഖങ്ങളും ഇപ്പോളനുഭവിക്കുന്ന ദുഃഖങ്ങളും തമ്മിൽ താരതമ്യപ്പെട്ടു

ത്തിനോക്കിയാൽ സുഖങ്ങളെല്ലാംകൂടി ഒരണുപ്രായമെന്നും, അവയിൽനിന്നങ്കുരിച്ച ദുഃഖങ്ങൾ പൎവ്വതപ്രായങ്ങളെന്നും പറയേണ്ടിവരും. ഹാ! കഷ്ടം! വിഷയാസക്തന്മാർ ഇതു ലേശംപോലും ഓൎക്കുന്നുണ്ടോ? "സുഖത്തിനു ദുഃഖം അനുഭവിക്കട്ടെ; രോഗം വന്നാൽ ചികിത്സിക്കാം"എന്നല്ലെ ഈ അവിവേകികൾ തൽക്കാലം സമാധാനപ്പെടുന്നത്.

ആരും ഇല്ലാതെയും, ആൎക്കും വേണ്ടാതെയും,—അധികകാലം ദീനത്തിൽകിടക്കുവാനിടവന്നാൽ സാധാരണ മനുഷ്യൎക്ക് വന്നണയുന്ന ദുൎവ്വിധി ഇങ്ങിനെയാണല്ലൊ!—വീട്ടിന്നൊരശ്രീകരസാധനമായും, വീട്ടുകാൎക്കൊരു മഹാഭാരതമായും, ഇങ്ങിനെ അതി ശോച്യാവസ്ഥയിൽ കിടക്കുമ്പോൾ, ഒരുദിവസം രാത്രി ഭാൎഗ്ഗവിയമ്മ ചൊറിഞ്ഞു ചൊറിഞ്ഞു വല്ലാതെ തളൎന്ന് ചെറുതായൊരു നിദ്രയിലകപ്പെട്ടുകയും ആ നിദ്രയിൽ ഒരു സ്വപ്നം കാണുകയും ചെയ്തു. കാലത്തു നേരത്തെ കുഞ്ഞമ്മാളുവിനേയും എരേശ്ശമേനോനെയും രാമനുണ്ണിനായരേയും വിളിച്ചുവരുത്തി തനിക്കു രാമേശ്വരത്തേക്കു പോകണമെന്നു ഭാൎഗ്ഗവിയമ്മ പറഞ്ഞു.

"അമ്മക്കു തലയ്ക്കു നല്ല സുഖമില്ല; ഉറക്കമില്ലാതെ പിത്തം കയറിയിരിക്കാം"എന്നു കുഞ്ഞമ്മാളു നായരോട് പറയുന്നതു ഭാൎഗ്ഗവിയമ്മ കേട്ടു.

"എനിക്കു ഭ്രാന്തും പിത്തവും ഒന്നും ഇല്ല; നല്ല സുബോധത്തോടുകൂടിയാണ് ഞാൻ പറഞ്ഞത്,"എന്നു ഭാൎഗ്ഗവിയമ്മ പറഞ്ഞു.

കുഞ്ഞമ്മാളു:—രാമേശ്വരത്തു പോയാൽ അമ്മയുടെ സുഖക്കേടു മാറുമോ?

ഭാൎഗ്ഗവിയമ്മ:—മാറിയാലും മാറിയില്ലെങ്കിലും എനിക്കു അങ്ങോട്ടു പോണം. അവിടെച്ചെന്നു കുളിച്ചുതൊഴണം.

സുബോധമില്ലാത്തവരോടു വാദപ്രതിവാദം ചെയ്യുന്നതു കൊണ്ടു യാതൊരു ഫലവുമില്ലെന്നു കരുതി, തൽക്കാലം സമാധാനത്തിന്നായി, രാമേശ്വരത്തേക്കു പോകുന്നതിന്നു വിരോധമില്ലെന്നു കുഞ്ഞമ്മാളു പറഞ്ഞു. എപ്പോളാണെന്നു രോഗിണി ചോദിച്ചപ്പോൾ രണ്ടു ദിവസത്തിലകം പോകാമെന്നു മകൾ പറഞ്ഞു.

രണ്ടു ദിവസം കഴിഞ്ഞു. പുറപ്പെടുന്നതിന്നു തരം കണ്ടില്ല. ഭാർഗ്ഗവിയമ്മ വീണ്ടും തടസ്ഥം പറഞ്ഞു തുടങ്ങി. നാളെ, മററ നാൾ എന്നു പറഞ്ഞു പറഞ്ഞു കുഞ്ഞമ്മാളുവും മററും അങ്ങിനെ ഒരു മാസം നീട്ടി. തലയ്ക്കു തീരെ വെളിവില്ലാതായിയെന്നു എല്ലാവരും ധരിച്ചു. ഭാർഗ്ഗവിയമ്മക്കു പൊറുതി മുട്ടി. നല്ല തൻേറടത്തോടുകൂടി പറയുന്നതു മുഴുവനും സുബോധമില്ലാതെയാണെന്നു കേൾക്കുന്നവർ ധരിച്ചാൽ പറയുന്ന ആൾ എന്തൊരു കഷ്ടത്തിലാണകപ്പെടുക? തീരെ ചലിച്ചുവശായപ്പോൾ, താൻ പതിവായി ചൊറിയുവാനുപയോഗിക്കുന്ന കത്തി നീട്ടിക്കൊണ്ടു,

"ഇന്നത്തെ വണ്ടിക്കു എന്നെ രാമേശ്വരത്തേക്കു കൂട്ടിക്കൊണ്ടു പോയില്ലെങ്കിൽ ഞാൻ ഇതാ ഈ കത്തികൊണ്ടു എൻേറ കഥ കഴിക്കും! പിന്നെ നിങ്ങൾക്കാർക്കും എന്നെക്കൊണ്ടു ബുദ്ധിമുട്ടുണ്ടാവില്ല. ഞാൻ പറയുന്നതൊക്കെ ഭ്രാന്താണെന്നു വെച്ചു നിങ്ങൾ എല്ലാവരും കൂടി എന്നെ ഇങ്ങിനെ കഷ്ടപ്പെടുത്തുന്നുവോ? മഹാപാപികളെ! അല്ലെങ്കിൽ എന്നെ വെട്ടിക്കൊന്നുകളയിൻ, അതാണ് ഇതിനേക്കാൾ നല്ലത്" എന്നു പറഞ്ഞു നിസ്സരണയായ രോഗിണി വല്ലാതെ മുറവിളിയിട്ടു പൊട്ടിക്കരഞ്ഞു.

എല്ലാവരും ഭയപ്പെട്ടു. എന്തായാലും രാമേശ്വരത്തേക്കു പോകുകതന്നെയെന്നുറച്ചു. കുറെ പണം കടം വാങ്ങി. അന്നത്തെ വണ്ടിക്കു തന്നെ കുഞ്ഞമ്മാളുവും കുട്ടികളും, രാമനുണ്ണിനാ

യരും, ഏരേശ്ശമേനോനും ഒരു ഭൃത്യനും ഭാഗ്ഗവിയമ്മയുമായി തീവണ്ടിയാപ്പീസ്സിലേക്കു പുറപ്പെടുകയും ചെയ്തു.

ഇവരെല്ലാവരും മൂന്നാംക്ലാസ്സിൽ തന്നെയായിരുന്നു യാത്ര ചെയ്തത്. പതിവുപോലെ വണ്ടിയിൽ തിരക്കുണ്ടായിരുന്നു. കുഞ്ഞമ്മാളുവിനെ ചിലർ മുട്ടുന്നതു കണ്ടു രാമനുണ്ണിനായക്കു പലപ്പോഴും മുഖം വീപ്പിക്കേണ്ടതായിവന്നു. തീവണ്ടിയാത്ര ചെയ്തു പരിചയമില്ലാത്ത കുഞ്ഞമ്മാളു ഒരാളുടെ മുട്ടുകൊള്ളരുതെന്നു കരുതി പെട്ടെന്നു മാറുമ്പോൾ മററൊരാളെയാണ് മുട്ടുക. മുട്ടിയാൽ പെട്ടെന്നു നായർ കണ്ണുരുട്ടിമിഴിക്കും. "ഒരു ദിക്കിൽ ഇരിക്കാതെ കഴിയുമോ? പണംകൊടുത്തിട്ടാണ് ഞാനും ചീട്ടുവാങ്ങിയത്" എന്നു ഒരിക്കൽ ഒരാൾ പറഞ്ഞു.

"എന്നാൽ മുട്ടണോ?" എന്നു രാമനുണ്ണിനായർ ചോദിച്ചു.

"തിരക്കിലെന്താ ചെയ്യുക? വേണമെന്നുവെച്ചു ചെയ്യുന്നതല്ലല്ലൊ" എന്നു ആ ആൾ മറുവടി പറഞ്ഞു.

നായർ:—എങ്കിലും, സ്ത്രീകളെ നോക്കീട്ടു വേണ്ടെ മുട്ടാൻ?

ഒരു പോക്കിരി:—ആ വഭചാൻ അതുതന്നെയാണ് ചെയ്യുന്നത്?

ആദ്യത്തെ ആൾ:—ഏയ്! വേണ്ടാത്തതു പറയേണ്ട. ഞാനല്ല മുട്ടിയത്. എന്നെയാണ് ആ സ്ത്രീ വന്നു മുട്ടിയത്.

നായർ കുഞ്ഞമ്മാളുവിൻെറ മുഖത്തു തുറിച്ചു നോക്കി. കുഞ്ഞമ്മാളു മുഖം വീപ്പിച്ചു തലതാഴ്ത്തി. ഇങ്ങിനെ ഓരോ നേരമ്പോക്കുകളും നമ്മുടെ കൂട്ടരുടെ യാത്രയിലുണ്ടായി. വ്യാധിഗ്രസ്തയായ ഭാഗ്ഗവിയമ്മക്കു യാതൊരുപദ്രവവും നേരിട്ടില്ല. ഉറങ്ങാതിരിപ്പാൻ നിവൃത്തിയില്ലാതായപ്പോൾ ഒരു രസികൻ തനിക്കു വസൂരപ്പനിയാണെന്നു പറഞ്ഞു പുതച്ചു മൂടി വണ്ടിയിൽ കിടക്കുകയും ജനങ്ങൾ പേടിച്ചു പിൻവാങ്ങുകയും ചെയ്തുവത്രെ. മഹാവൃത്തിഹീനന്മാക്കും, മഹാവ്യാധി പിടിപെട്ടിട്ടുള്ളവക്കും, സാധ്വന്മാരുടെ ഉടുപ്പുകൾ ധരിച്ചിട്ടുള്ളവക്കും തീവണ്ടിയാത്രയിൽ തിരക്കുകൊണ്ടുള്ള ശല്യം കുറഞ്ഞിരിക്കുന്നതാണല്ലൊ.

കുഞ്ഞമ്മാളുവിൻെറ ബുദ്ധിമുട്ടുകൾ ഇതുകൊണ്ടവസാനിച്ചില്ല. ഈറോട്ടിൽ വെച്ച മൂത്രവിസജ്ജനം ചെയ്യുതാണ്. അതിൽ പിന്നെ അതിനു സൌകൎയ്യമുള്ളൊരു മുറിയിലല്ല കയറിയത്. വണ്ടി ഇളകുന്നതിന്നു ധാരാളം സമയമുണ്ടെങ്കിലും മറവുള്ള സൌകൎയ്യങ്ങളൊന്നും ചിന്തിക്കാതെ ബദ്ധപ്പെട്ടു വല്ലവിധേനയും വണ്ടിക്കുള്ളിൽ ചെന്നു വീഴുകയാണല്ലൊ സാമാന്യം സഞ്ചാരികളുടെ പതിവു. ത്രിശ്ശിനാപ്പള്ളി ജങ്ക്ഷനെത്തിയപ്പോഴെക്കും കുഞ്ഞമ്മാളുവിൻെറ സഹനശക്തി തുലോം ക്ഷയിച്ചു. നേരം നല്ലവണ്ണം പുലൎന്നിട്ടില്ല. കുട്ടികൾ ഉറങ്ങുകയാണ്. നായരും ഭാൎയ്യയും വണ്ടിയിൽ നിന്നും പുറത്തെക്കിറങ്ങി. കുഞ്ഞമ്മാളു "ലാടി"നിൻെറ അകത്തു ചെന്നു. കുറെ ദൂരത്തായി നായർ കാത്തുനിന്നു. കുഞ്ഞമ്മാളു അതിനകത്തു കടന്നു ചെന്ന ഉടനെ ഒരു ഗോഷാസ്ത്രീയും അതിനകത്തു ചെന്നു. രണ്ടുമൂന്നു മിനിട്ടിനകം അവൾ പുറത്തേക്കു വന്ന് അവളുടെ പാട്ടിൽ പോകയും ചെയ്തു. കുഞ്ഞമ്മാളു മടങ്ങിവന്നത് കരഞ്ഞുംകൊണ്ടാണ്. കഴുത്തിലെ നൂലും കയ്യിലെ കാപ്പും ഗോഷാസ്ത്രീ കൊണ്ടുപോയിക്കഴിഞ്ഞു! മിണ്ടിയാൽ കൊല്ലുമെന്നാംഗ്യം കാണിച്ചു വലുതായൊരു കത്തി നീട്ടിയപ്പോൾ പേടിച്ചു വിറച്ചു താൻ മിണ്ടാതെ നില്ക്കേണ്ടിവന്നുവെന്നും, നൂലിനെ അറുത്തും കൂട്ടുകാപ്പുകളെ അകററിയുമാണ് എടുത്തതെന്നും, സ്ത്രീയുടെ വേഷമായിരുന്നുവെങ്കിലും പുരുഷനെപ്പോലെ തോന്നിയെന്നും മററുമുള്ള ദയനീയമായ കഥ കുഞ്ഞമ്മാളു തൻെറ പ്രാണവല്ലഭനോടു പറഞ്ഞു.

"വെളിയിൽ മിണ്ടാൻ നന്നല്ല. മിണ്ടിയാൽ മാനം മുഴുവനും പോകും" എന്നു കണ്ണീർ പൊഴിച്ചുകൊണ്ടു നായർപറഞ്ഞു.

"ഞാൻ ആരോടും പറയില്ല. എന്നെക്കൊന്നാൽ കൂടി പറയില്ല. അഴിച്ചു പെട്ടിയിൽ വെച്ചിട്ടുണ്ടെന്നു പറഞ്ഞുകൊള്ളാം" എന്നു കുഞ്ഞമ്മാളു വിതുമ്മിക്കൊണ്ടു പറഞ്ഞു.

രാമനുണ്ണിനായർ:—ശരി. അതുതന്നെയാണ് നല്ലത്.

"ആയുർവ്വിത്തം ഗൃഹഛിദ്രം
മന്ത്രമൌഷധ സംഗമം
ദാനമാനാപമാനഞ്ച
നവഗോപ്യാനി ഭാരത"

എന്നല്ലെ ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ചിരിക്കുന്നത്? പി
ന്നെന്തെങ്കിലും ചെയ്തുവോ?

കുഞ്ഞമ്മാളു:—ഉം......പിന്നൊന്നും ചെയ്തില്ല.

രാമനുണ്ണിനായർ:—വേറെ ഒന്നും ചെയ്തില്ലല്ലൊ?

കുഞ്ഞമ്മാളു:—ഇല്ല.

രണ്ടുപേരും വണ്ടിയിൽ കയറി യാത്ര തുടങ്ങുകയും ചെയ്തു.

കാശ്യാ ഫലിലവാകുമെന്നു ഭയപ്പെട്ടു വഴി നീളെ പട്ടിണികി ടന്നുകൊണ്ടാണ് നായരുടെ സഞ്ചാരം. ഇതിന്നു പുറമേയാണ് ഇപ്പോൾ നേരിട്ട നഷ്ടവും അപമാനവും—പലതുകൊണ്ടും രാമേശ്വരത്തെത്തിയപ്പോഴേക്കും അദ്ദേഹം പകുതി പാതിയായി.

ഒരു ദിവസമേ ഭാർഗ്ഗവിയമ്മക്കു ക്ഷേത്രത്തിൽ ചെന്നു ഭജിക്കാൻ സാധിച്ചുള്ളു. അതു തന്നെ കൂടെയുള്ള ഭൃത്യന്റെ കയ്യിൽ പിടിച്ചു മെല്ലെ നടന്നു ചെന്നിട്ടായിരുന്നു. അതിന്നുശേഷം കയ്യും കാലും തീരെ അസ്വാധീനമായി കിടപ്പിലായി. തീവണ്ടിയാപ്പീസ്സിൽ വെച്ചു തന്നൊ കൂടെ കൂടീട്ടുണ്ടായിരുന്നൊരു ബ്രാഹ്മണന്റെ ഗൃഹത്തിലായിരുന്നു നമ്മുടെ കൂട്ടരുടെ താമസം. ഭാർഗ്ഗവിയമ്മ കിടപ്പിലായപ്പോൾ അതിഥികളോടൊഴിഞ്ഞുപോകണമെന്നു പറഞ്ഞു ബ്രാഹ്മണൻ നിർബ്ബന്ധിച്ചു തുടങ്ങി. വാടക കൂട്ടിക്കൊടുക്കാമെന്നു പറഞ്ഞു അമ്യാരുടെ ശുപാർശയോടു കൂടി കുഞ്ഞമ്മാളു അദ്ദേഹത്തെ ഒരുവിധം സമാധാനിപ്പിച്ചു. രണ്ടുമൂന്നു ദിവസംകൊണ്ടു ഭാർഗ്ഗവിയമ്മയുടെ ദീനം വല്ലാതെ വൈഷമിച്ചു. ദുസ്സഹമായ ദുർഗ്ഗന്ധം ആ ഗൃഹം മുഴുവനും വ്യാപിച്ചു. രോഗിണി സംസാരിക്കാതെയുമായി. വിളിച്ചപ്പോൾ ചില

അപശബ്ദങ്ങളും പുറപ്പെടുവിക്കാൻ തുടങ്ങി. ചില സമയം അവ്യക്തമായോരോന്നുച്ചരിച്ചു കരയുകയും ചെയ്യും. അതിഥികളെ അകററുവാൻ നിവൃത്തിയില്ലാതായപ്പോൾ, അമ്മായുടെ ശകാരം കേട്ടു വശംകെട്ട ബ്രാഹ്മണൻ കുഡുംബസമേതം സ്വഗൃഹം വിട്ടു പേടിച്ചോടി. കുഞ്ഞമ്മാളുവും കുട്ടികളും ഭത്താവും അച്ഛനും ആ ഗൃഹത്തിൻെറ ഒരു മൂലക്കൽ ചെന്നു പാററിക്കൂടി. ഭൃത്യൻ പാതയിലാണ് മിക്കസമയവും കഴിച്ചുകൂട്ടിയത്. ഈ ബുദ്ധിമുട്ടിനെല്ലാം എടയാക്കിയതിന്നു രാമനുണ്ണിനായർ കുഞ്ഞമ്മാളുവിനെ നിരന്തരമായി ശകാരിച്ചും തുടങ്ങി.

രാത്രിനേരമാണ്. ചെറിയൊരു മണ്ണെണ്ണവിളക്കു രോഗിണി കിടക്കുന്ന മുറിയിൽ മങ്ങിമങ്ങിക്കത്തുന്നുണ്ടു. കിടപ്പിന്നുള്ള സാധനങ്ങൾ മുഷിഞ്ഞൊരു പായയും പഴയൊരു ചകലാസ്സുമാണ്. കിടക്കുന്ന മുറി തട്ടില്ലാത്തതും മുളകളുടെ മീതെ പാതിയോട്ടുകമത്തിയതുമാണ്. മേൽപുരയിൽ അവിടവിടെ ഒട്ടുകൾ ഉള്ളതിന്നും പുറമെ, മുളകൾ ദ്രവിച്ചുവശായി രണ്ടു മൂന്നു ദിക്കുകളിൽ വീഴാൻ തുടങ്ങിയപോലെ നില്ക്കുന്നതുമുണ്ടു. മുറി മുഴുവനും ചിതലും മാറാലയും നിറഞ്ഞിട്ടുണ്ടു. ദ്രവിച്ച മേൽപുരയിൽ നിന്നു ഇടക്കിടെ ചില തേളുകളും 'പൊട്ടപൊട്ടന്നു' വീഴുന്നുണ്ടു ഇങ്ങിനെ നരകസമാനമായൊരു മുറിയിലാണ് ഭാഗ്യവിയമ്മ വെള്ളം കിട്ടാതെ മരിക്കാൻ കിടക്കുന്നത്!

അന്നത്തെ കഴിയില്ലെന്നാണ് എല്ലാവരും ധരിച്ചിരിക്കുന്നത്. അദ്ധരാത്രി കഴിഞ്ഞു. ഗൃഹത്തിൻെറ കോണിൽ ചെന്നു പതുങ്ങീട്ടുള്ള കൂട്ടർ പലതുകൊണ്ടും ക്ഷീണിച്ചു തളന്നു മയങ്ങിക്കിടന്നുറങ്ങുകയാണ്. ആ സമയം ഈ ഗൃഹത്തിൻെറ സമീപത്തു കൂടി സഞ്ചരിക്കുന്നൊരു സന്യാസി നമ്മുടെ രോഗിണിയുടെ ദീനസ്വരങ്ങൾ കേൾപ്പാനിടയായി. ഈ ദീനസ്വരങ്ങൾ തൻെറ ചെവിയിൽ പതിച്ച മാത്രയിൽ സന്യാസിയുടെ ഹൃദയം മുഴുവനും എന്തെന്നില്ലാതെ ആ ഗൃഹത്തിലേക്കു ആകർഷിക്ക

പ്പെട്ടു. ഒട്ടും മടിക്കാതെ അവിടെച്ചെന്നു കയറി. ചെവിയോത്തു ചെന്നു. ഭാൎഗ്ഗവിയമ്മ കിടക്കുന്ന മുറിക്കകത്തെത്തി. രണ്ടു മൂന്നു മിനിട്ടുനേരം രോഗിണിയെ സൂക്ഷിച്ചുനോക്കിക്കൊണ്ടു നിന്നു. ഒന്നു രണ്ടു തുള്ളി വെള്ളം കണ്ണിൽനിന്നു വീണു. അത് അഥവാ നിസ്സഹായിയായ സഹജീവിയുടെ പേരിൽ ഉള്ള അനുകമ്പകൊണ്ടായിരിക്കാം. സഞ്ചിയിൽ നിന്നു കുറെ ഭസ്മമെടുത്തു. അത്യുഗ്രമായൊരു ധ്യാനത്തിൽ നാലഞ്ചുനിമിഷമിരുന്നു. രോഗിണിയുടെ വായ പൊളിപ്പിച്ചു കുറെ ഭസ്മം വായിലിട്ടുകൊടുത്തു. ബാക്കിയുള്ള ഭസ്മത്തെ ചലമൊലിക്കുന്ന ദേഹമാസകലം വിതറി. രണ്ടു കൈകൊണ്ടും സന്ന്യാസി രോഗിണിയുടെസൎവ്വാംഗങ്ങളും തടവിത്തുടങ്ങി. ഒരു നാഴികനേരം ഇങ്ങിനെ തടവിക്കൊണ്ടിരുന്നു. ഭാൎഗ്ഗവിയമ്മക്കു സ്വബോധം വന്നു. കണ്ണുമിഴിച്ചു നോക്കിയപ്പോഠം തന്റെ അരികത്തു തേജോമയനായൊരു സന്ന്യാസിയിരിക്കുന്നതു കണ്ടു. ഇതുവരെ തന്നെത്താനെഴുന്നേല്ക്കുവാൻ വയ്യാതിരുന്ന ഈ സ്ത്രീ ഉരുണ്ടുപിരണ്ടു പെട്ടെന്നെഴുന്നേററിരുന്നു സന്ന്യാസിയെ കെട്ടിപ്പിടിച്ചു. ഭാൎഗ്ഗവിയമ്മ ആലിംഗനം ചെയ്തപ്പോഠം യതിയുടെ സപ്തധാതുക്കളും സന്തോഷപൂൎണ്ണങ്ങളായിത്തളൎന്നു. സന്ന്യാസിയുടെ നയനങ്ങളിൽ നിന്നു അശ്രുധാര തെരുതെരെ പൊഴിയുകയും ചെയ്തു. ദയാനിധിയായ യതിയുടെ ദേഹത്തിൽ നിന്നു തന്റെ ഭുജങ്ങളെ വേർപെടുത്തുവാൻ ഭാൎഗ്ഗവിയമ്മ അശക്തയായി ഭവിച്ചു.

"രണ്ടു ദിവസം കൂടി ദേഹം അനക്കാതെ കിടക്കണം. ഭക്ഷണം യാതൊന്നും കഴിക്കേണമെന്നില്ല. രാമനാഥസ്വാമിയെ ഭജിച്ചുകൊണ്ടു കിടന്നാൽ മതി. ഈ ഭസ്മം കുറേശ്ശ അകത്തേക്കു പാലിൽ കലൎന്നു കഴിക്കുകയും ദേഹമെല്ലാടവും തേച്ചു തടവുകയും ചെയ്യണം. ഭയപ്പെടേണ്ട. ദീനം ഭേദമാവും. ഞാൻ ഇപ്പോഠം പോകുന്നു. ഏഴാം ദിവസം രാത്രി ക്ഷേത്രത്തിൽ വന്നാൽ അവിടെ വെച്ചു തമ്മിൽ കാണാം. ഞാൻ ഇവിടെ

വന്നതായി ആരോടും പറയേണ്ട," എന്നും പറഞ്ഞു ഭാഗ്ഗ്വിയമ്മയെ തന്നിൽ നിന്നും ഒരുവിധം വേർപെടുത്തി ദിവ്യഭസ്മവും നൽകി സന്ന്യാസിവയ്യൻ പിരിഞ്ഞു.

പിറെറ ദിവസം കാലത്ത് കുഞ്ഞമ്മാളുവും മററും വന്നു നോക്കിയപ്പോൾ—വല്ലാത്ത അത്ഭുതം!—അമ്മ ചത്തിട്ടില്ല; കുറേശ്ശ സംസാരിക്കുന്നുമുണ്ടു. അന്നത്തേയും പിററന്നാളത്തേയും കഴിഞ്ഞപ്പോഴക്കും രോഗം വളരെ ഭേദപ്പെട്ടു. ഭാഗ്ഗ്വിയമ്മ കുറേശ്ശ നടക്കുകയും ചെയ്യാൻ തുടങ്ങി. ഈ വിവരം അറിഞ്ഞു ബ്രാഹ്മണകുഡുംബം സ്വഗൃഹത്തിൽ പ്രവേശിക്കുകയുംചെയ്തു. ദീനം ഇത്ര പെട്ടെന്നിങ്ങിനെ ഭേദപ്പെട്ടതു വിചാരിച്ചു എല്ലാവരും അത്യന്തം അത്ഭുതപ്പെടുകയും രാമനാഥസ്വാമിയുടെ കൃപാകടാക്ഷമെന്നല്ലാതെ മററൊന്നും പറവാൻ കണ്ടില്ലെന്നു പറയുകയും ചെയ്തു.

സന്ന്യാസി പറഞ്ഞ ദിവസം വൈകുന്നേരം മററുള്ളവരുടെ ഒരുമിച്ചു ഭാഗ്ഗ്വിയമ്മ ക്ഷേത്രത്തിലേക്കു ചെന്നു. പ്രദക്ഷിണം ചെയ്കയും തൊഴുകയും ചെയ്തശേഷം താമസിക്കുന്ന ഗൃഹത്തിലേക്കു മടങ്ങേണ്ട സമയമായപ്പോൾ, താൻ രാത്രി ക്ഷേത്രത്തിൽ തന്നെയാണ് താമസിക്കുന്നതെന്നും, മററുള്ളവർ മടങ്ങുന്നതിന്നു വിരോധമില്ലെന്നും ഭാഗ്ഗ്വിയമ്മ പറഞ്ഞു. കൂടെയുള്ളവർ വളരെ ശ്രമിച്ചുനോക്കിയെങ്കിലും ഭാഗ്ഗ്വിയമ്മയുടെ നിശ്ചയത്തിന്നിളക്കമുണ്ടായില്ല. കുഞ്ഞമ്മാളുവും മററും ക്ഷേത്രത്തിൽ നിന്നു മടങ്ങുകയും ചെയ്തു.

സന്ന്യാസിയുടെ വരവും കാത്തു ഭാഗ്ഗ്വിയമ്മ ക്ഷേത്രത്തിലൊരു ഭാഗത്തിരുന്നു. അധികം താമസിയാതെ അദ്ദേഹം വന്നുചേന്നു. ക്ഷേത്രത്തിൽ നിന്നും പുറത്തുപോയി രണ്ടുപേരും കൂടി ഒരു വിജനപ്രദേശത്തു ചെന്നിരുന്നു. സന്ന്യാസിയുടെ വക്കലുണ്ടായിരുന്ന കുറെ ഫലങ്ങൾ ഇരുവരും കൂടി ഭക്ഷിച്ചു. കുറെ വെള്ളവും കുടിച്ചു. അങ്ങിനെ കുറെനേരം ഇരുന്നു.

"എന്റെ പരമസങ്കടം കണ്ടു ആ രാമനാഥസ്വാമിക്കു മനസ്സലിഞ്ഞു സ്വാമിയെ എന്റെ അടുക്കലേക്കയച്ചു തന്നതാണ്" എന്നു ഭാൎഗ്ഗവിയമ്മ കണ്ണീർപൊഴിച്ചുകൊണ്ടു പറഞ്ഞു.

"ദൈവകാരുണ്യംകൊണ്ടു തന്നെയാണ് ഞാൻ അവിടെ വന്നെത്തുന്നതിന്നിടയായത്" എന്നു സന്യാസിമറുവടിപറഞ്ഞു.

ഭാൎഗ്ഗവിയമ്മ:—ദീനം പിടിച്ചു നന്നെ കുഴങ്ങി നാട്ടിൽ വെച്ചു യാതൊരു ശരണവുമില്ലാതെ കിടക്കുമ്പോൾ ഒരു ദിവസം രാത്രി ഒരു സ്വപ്നം കണ്ടു. രാമേശ്വരത്തു പോയാൽ അവിടെ ഒരു സന്യാസിയെ കാണുമെന്നും, ആ സന്യാസി ദീനം മാറ്റും എന്നു സ്വപ്നംകണ്ടത് ഞാൻ ആരോടും പറഞ്ഞതുമില്ല, പറഞ്ഞാൽ അവർ പരിഹസിക്കുമെന്നു വിചാരിച്ചു. അതിനു ശേഷമാണ് ഇങ്ങോട്ടേക്കു പുറപ്പെട്ടത്. സ്വപ്നം ഇപ്പോൾ ഫലിച്ചു.

സന്യാസി:—അതും ഈശ്വരകൃപാകടാക്ഷം തന്നെ. എന്നാണ് നാട്ടിലേക്കു മടങ്ങുന്നത്?

ഭാൎഗ്ഗവിയമ്മ:—എനിക്കു നാട്ടിലേക്കു മടങ്ങണമെന്നാഗ്രഹമില്ല. ഞാൻ ചാവുന്നതുവരെ സ്വാമിയുടെ ഒരുമിച്ചിരുന്നാൽ മതി. ദയവുചെയ്തു എന്നെയും കൂടെ കൂട്ടിക്കൊണ്ടുപോകണം.

സന്യാസി:—ഇപ്പോൾ ഇങ്ങിനെ തോന്നുവാൻ കാരണമെന്താണ്?

ഭാൎഗ്ഗവിയമ്മ:—ഞാൻ അത്ര മഹാപാപം ചെയ്തിട്ടുണ്ടു. അല്ലെങ്കിൽ എനിക്കീമഹാവ്യാധിയും മഹാസങ്കടവും വരില്ലായിരുന്നു. ഈ ജന്മം മുഴുവനും ഈശ്വരഭജനം ചെയ്തുകൊണ്ടിരുന്നാലും ഞാൻ ചെയ്തപാപം തീരുമോ എന്നു സംശയമാണ്.

സന്യാസി:—അപ്പോൾ ഇനി കൂടെ വന്നിട്ടുള്ളവർ ശാഠ്യം പിടിക്കില്ലെ?

ഭാൎഗ്ഗവിയമ്മ:—കൂടെയുള്ളവരോ? അവരാരും എന്റെ കൂടെ വരില്ല. ഞാൻ ചെയ്ത ദുഷ്കൎമ്മത്തിനൊക്കെ ഞാൻ തന്നെ

ശിക്ഷയനുഭവിക്കേണ്ടിവരും. എനിക്കിനി യാതൊരു സുഖ വുമനുഭവിക്കേണമെന്നാഗ്രഹമില്ല. അനുഭവിച്ചേടത്തോളം മതിയായി. ഇനി വേണ്ടത്, സ്വാമി എനിക്കു നല്ല ഉപദേശം തരണം. അതുപോലെ ഞാൻ ചാവുന്നതുവരെ ഇരുന്നോളാം. പൊന്നുപോലെ ഒരു മകനുണ്ടായിരുന്നു. എന്റെയും മററും നടവടദുഷ്യംകണ്ടു സഹിക്കവയ്യാതെ അവൻ എങ്ങോ ഓടിപ്പോയി. ചെറുപ്പത്തിലാണ് ഓടിപ്പോയത്. പത്തുനാല്പതുകൊല്ലമായി. പൊന്നുപോലൊരു മകളുണ്ടായിരുന്നു. അവളും ദീനം പിടിച്ച് എന്നെ വിട്ടുപോയി. അന്നു പോയി എന്റെ സ്വതേ ഉള്ള ജീവൻ. പിന്നെയാണ് ഈ മഹാവ്യാധി പിടിപെട്ടത്. അതിൽ വെച്ചു വെള്ളം കിട്ടാതെ ചാവാറായപ്പോളാണ് സ്വാമി എന്റെ അടുക്കൽ വന്നുചേർന്നത്. ദീനം വൈഷമ്മിച്ച് ഞാൻ ചാവുകയേ ഉള്ളു, എന്നു തോന്നാൻ തുടങ്ങിയപ്പോളാണ് "അയ്യോ! ഞാൻ ഈശ്വരവിചാരം ചെയ്തിട്ടില്ലല്ലൊ! ദൈവത്തിന്റെ മുമ്പാകെ ചെന്നാൽ എന്തു സമാധാനമാണ് പറയുക? ഈശ്വരനെ ഭജിച്ചിട്ടില്ലെന്നു മാത്രമല്ല, എത്രയോ ദുഷ്കർമ്മങ്ങൾ ചെയ്യുകയും ചെയ്തു. ഈ മഹാപാപത്തിനു തക്ക ശിക്ഷ ഞാൻ ഇപ്പോൾ അനുഭവിക്കുന്നതു കൂടാതെ ഇനിയും അനുഭവിക്കേണ്ടിവരുമല്ലൊ" എന്നും മററും വിചാരിച്ച് എന്റെ മനസ്സുരുകുവാൻ തുടങ്ങി. ഞാൻ വളരെയൊക്കെ കരയുകയും ചെയ്തു. ഈ ദീനം മാറി എഴുന്നേല്ക്കാൻ സംഗതി വന്നാൽ പിന്നെ എന്റെ ജീവകാലം മുഴുവനും ഈശ്വരനെ ഭജിച്ചുകൊണ്ടു തന്നെ കഴിച്ചുകൂട്ടുകയുള്ളു എന്നു മനസ്സുകൊണ്ടു ദൃഢമായി അപ്പോൾ ഉറച്ചു. ആ ഉറപ്പിന്നു ഇപ്പോഴും ഇളക്കമില്ല."

എന്നും മററും പറഞ്ഞു് കരഞ്ഞു് ഭാർഗ്ഗവിയമ്മ വളരെ മനസ്താപപ്പെട്ടു കണ്ണീർ വാർത്തു.

ചെറുപ്പത്തിൽ ഓടിപ്പോയിരുന്ന പുത്രൻ താനാണെന്നു പറഞ്ഞു് നമ്മുടെ സന്യാസിവൎയ്യനായ ശേഖരദാസൻ തന്റെ പ്രിയജനനിയെ ഗാഢമായാലിംഗനം ചെയ്തു. പിന്നീടുണ്ടായ കോലാഹലം വായനക്കാർ ഊഹിച്ചുകൊള്ളുമല്ലൊ.

മാതാവിന്റെ മനോസംസ്കാരം സിദ്ധിച്ചതോൎത്തു ശേഖരദാസൻ തുലോം സന്തുഷ്ടനായി. രാത്രി മുഴുവനും താൻ സദുപദേശങ്ങൾ നൽകി.

"നിനക്കു വേണ്ടതു നീ തന്നെ സമ്പാദിക്കണം. ഈ മഹാപാപികളോടുകൂടിയിരുന്നാൽ അതിന്നു സാധിക്കില്ല. എനിക്കും നിന്റെ കൂടെ വരേണമെന്നുണ്ടു അതിന്നു നീ സമ്മതിക്കുന്നില്ലല്ലൊ. ആകട്ടെ, നീ പറഞ്ഞു തന്നതുപോലെ നാം രണ്ടുപേരും ഒരുകാലത്തു് ഇനിയും ഒരുമിച്ചു ചേരുമല്ലൊ." എന്നു പറഞ്ഞു് ഭാൎഗ്ഗവിയമ്മ പ്രിയനന്ദനനെക്കെട്ടിപ്പിടിച്ചു ചുംബനം ചെയ്തു. നേരം പുലരാറാവുമ്പോൾ ഇരുവരും തമ്മിൽ പിരിയുകയും ചെയ്തു.

പത്തുപതിനഞ്ചു ദിവസംകൂടി ഭാൎഗ്ഗവിയമ്മയും കൂട്ടരും രാമേശ്വരത്തു താമസിച്ചു. നാട്ടിലേക്കു മടങ്ങുന്നില്ലെന്നു പറഞ്ഞു ഭാൎഗ്ഗവിയമ്മ ശാഠ്യം പിടിച്ചുവെങ്കിലും കുഞ്ഞമ്മാളുവും മററും മുറവിളി കൂട്ടിയതുകൊണ്ടു് അവരുടെ ഒരുമിച്ചു സ്വദേശത്തേക്കു മടങ്ങി. എങ്കിലും ഭാൎഗ്ഗവിയമ്മയുടെ ശിഷ്ടജീവിതം ശ്ലാഘ്യമായൊരു രീതിയിൽ തന്നെയായിരുന്നു നയിക്കപ്പെട്ടതു. മദ്യത്തെയും മദ്യപാനനിരതനായ ഭൎത്താവിനെയും ഈ സ്ത്രീ ഒരുപോലെ വെറുത്തു. തന്റെ മനസ്സിനെ ഈശചരുധ്യാനത്തിൽ നിരന്തരമായുറപ്പിച്ചു. ചെറുമംഗലത്തുള്ള ചെറിയൊരു വിഷ്ണുക്ഷേത്രവും, പലരുടെ കയ്യിൽ നിന്നും കിട്ടുന്ന സൽഗ്രന്ഥങ്ങളുമായ കാലം കഴിച്ചുകൂട്ടുവാൻ തുടങ്ങി. ഭാൎഗ്ഗവിയമ്മയുടെ പ്രസ്തുത വ്യത്യസ്തജീവിതം കണ്ടു് ജനങ്ങളെല്ലാവരും അത്യന്തം വിസ്മയിക്കുകയും ചെയ്തു.

മാതാവിന്റെ സാരോപദേശങ്ങൾ കൊടുത്തു പിരിഞ്ഞതിന്നു ശേഷം ശേഖരദാസൻ രാമേശ്വരം വിട്ടു സഞ്ചരിച്ച് അവസാനം ഹിമവൽ പാൎശ്വത്തിലെത്തി. യാത്രാശ്രമം തീൎക്കുന്നതിന്നായി അവിടവിടെ കുറേശ്ശ താമസിച്ചു വീണ്ടും വടക്കോട്ടുക്കു തന്നെയാണ് അദ്ദേഹം സഞ്ചരിച്ചത്. പിന്നീടു വന്നു ചേൎന്നതു ഒരു സമസ്ഥലിയിലാണ്. അവിടെ ഒരു ദിക്കിൽ കുറെ കരിങ്കല്ലു കൂട്ടിയിരുന്നു. ആ കല്ലിൻ കൂമ്പലിൽ താനും തന്റെ വകയായി ഒരു കല്ലെടുത്തിട്ടു. ഈ മൈതാനപ്രദേശത്തു നിന്നു നോക്കിയപ്പോൾ അതിദൂരത്തായി ചില അത്യുന്നതസ്ഥലികൾ കണ്ടു അദ്ദേഹം അവയെ നോക്കിക്കൊണ്ടു തന്നെ നടന്നു. വളരെ ബുദ്ധിമുട്ടി കഷ്ടപ്പെട്ടു ഒരുവിധത്തിൽ രകസ്ഥലതടാകത്തിന്നരികെ വന്നുചേൎന്നു. ഈ തടാകത്തിന്റെ വക്കത്തു അതിവിപുലമായൊരു ധൎമ്മശാല പാഴായിക്കിടക്കുന്നതും, തടാകത്തിന്റെ മദ്ധ്യത്തിലായിഒരു സുമഖീരത്തിന്റെ ഫാലഫലകത്തിലുള്ളൊരു പൊട്ടുപോലെ, രമ്യമായ് വിളങ്ങുന്ന ചെറിയ ഒരു ദ്വീപും കണ്ടു. രാവണൻ ഘോരമായി തപസ്സു ചെയ്തിരുന്നതു് ഈ ദ്വീപിലാണത്രെ. ഈ തടാകത്തിന്റെ വക്കത്തു് എൺപാടും അരയന്നങ്ങൾ, കാട്ടുകുതിരകൾ, പുലികൾ, സിംഹങ്ങൾ മുതലായവ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന കാഴ്ചയും ശേഖരദാസന്നു അതിഹൃദ്യമായിത്തോന്നി.

രകസ്ഥലത്തു കുറെ ദിവസം താമസിച്ചു ക്ഷീണം തീൎത്ത ശേഷം, ശേഖരദാസൻ തന്റെ നിശ്ചിതസ്ഥലമായ മാനസസരസ്സിലേക്കു പുറപ്പെട്ടു. പുരാണപ്രസിദ്ധമായ ഈ സരസ്സിൽ വന്നുചേൎന്ന് അവിടെ സ്ഥിരവാസം ചെയ്യുന്നമെന്നാണ് തന്റെ മോഹം. അല്പദിവസങ്ങൾക്കുള്ളിൽ അദ്ദേഹം ഈ പുണ്യദേശത്തു വന്നുചേൎന്നു. സരസ്സിന്റെ ചുററും വലിയ ഗുഹകളാണ്. ഈ ഗുഹകളിൽ നഗ്നരായ അനേകം യതീശ്വരന്മാർ പാൎക്കുന്നതു കണ്ടു. സുമാറു എഴുപതു നാഴിക വട്ടമുള്ള ഈ സരസ്സിൽ

ള്ളുഴനദികൾ പലഭാഗത്തുനിന്നുമായി ഒഴുകി വന്നു ചേരുന്നതു കണ്ടു. അരയന്നങ്ങൾ, കൊക്കുകൾ, ക്രൌഞ്ചങ്ങൾ മുതലായവ പല വർണ്ണങ്ങളിലും ആകൃതിയിലും വിപുലമായ ഈ സരസ്സിൽ ക്രീഡിക്കുന്നതു കണ്ടു. വലിയ തലയോടുകൂടിയ ചില ചെറിയ മത്സ്യങ്ങളും അതിൽ കളിക്കുന്നതു കണ്ടു. ഈ മത്സ്യങ്ങളെയാണ് തീൎത്ഥയാത്രക്കാർ പിടിച്ചുണക്കിക്കൊണ്ടുപോയി "പേയാ"ട്ടിക്കളയുന്നതിന്നും മററും അവയെ കരിച്ചുള്ള ധൂമം ഉപയോഗിക്കാറുള്ളതു്. മാനസസരസ്സിലുള്ള വെള്ളം അതിശീതളമായിരിക്കുമെന്നു വായനക്കാർ തെററിദ്ധരിച്ചേക്കാം. എന്നാൽ അതിലെ വെള്ളത്തിന്നു തണുപ്പു നന്നെ കുറവാണ്. ഹിമാലയപൎവ്വതനിരകളിൽ ചില ഭാഗങ്ങളിലുള്ള തപ്തകുണ്ഡങ്ങളിലെ വെള്ളം മുൻപറഞ്ഞ സപ്തനദാന്തഃ പ്രവാഹത്താൽ ഈ സരസ്സിൽ വന്നു ചേർന്നിരിക്കുന്നതുകൊണ്ടു് അതിലെ ജലത്തിന്നു് ശൈത്യം അശേഷം ഇല്ലാതാകുന്നു. യതികളിൽ ചിലർ അതിലിറങ്ങിക്കുളിക്കുന്നതും ശേഖരദാസൻ കണ്ടു. അവർ അരവരെ വെള്ളത്തിൽ ആണ്ടുനില്ക്കുകയാണ്. അപ്പോഴക്കും വലിയ വലിയ അലകൾ വന്നടിച്ചു് അവരെ മുക്കിക്കുളിപ്പിക്കുന്നു! സുമാറു് എഴുപതുമയിൽ വട്ടമുള്ള അതിവിശാലമായ ഈ സരസ്സിന്റെ വക്കത്തു് ചുററുപുറവും ജംബൂകം, കുശം, മുതലായ സസ്യജാലങ്ങൾ ഇടതൂർന്നു വളൎന്നു നില്ക്കുന്നുണ്ടു. ഇവയെല്ലാം കൂടി കണ്ടപ്പോൾ മനോഹരമായ ഒരു സ്വപ്നം കാണുന്നവിധമാണ് ശേഖരദാസന്നു തോന്നിയതു്. സസ്യജാലങ്ങളിൽനിന്നു പുറപ്പെടുന്ന സൌരഭ്യം കൊണ്ടും, താപസന്മാരുടെ ഗഹ്വരങ്ങളിൽനിന്നു പുറപ്പെടുന്ന ഹോമദ്രവ്യങ്ങളുടെ പരിമളം കൊണ്ടും, പുണ്യാശയന്മാരായ യതികളുടെ സാന്നിദ്ധ്യംകൊണ്ടും ആ പ്രദേശം മുഴുവനും അത്യന്തമാഹാത്മ്യമുററൊരു പുണ്യക്ഷേത്രം പോലെ ശേഖരദാസന്നു തോന്നി. ആ ദിവ്യസ്ഥലിയിലെങ്ങും വ്യാപിക്കുന്ന വായുവിന്റെ സൌരഭ്യവിശേഷം വൎണ്ണിപ്പാൻ പ്ര

യാസം. അതു ശ്വസിക്കുന്നതുതന്നെ പരമാനന്ദം! അവിടെയുള്ള പരിശുദ്ധാത്മാക്കളുടെ അപൂർവ്വദർശനം തന്നെ നയനസാഫല്യം! ശേഖരദാസന്നു സാർവ്വഭൌമത്വം നൽകുന്നതായാൽ പോലും അദ്ദേഹം ഈ പാവനദേശത്തെ വെടിയുകയില്ല. ഇവിടെ വസിച്ച്, ഇവിടെയുള്ള യതീശ്വരന്മാരോടും ശാന്തിപൂർണ്ണമായ പ്രകൃതിയോടും സംസർഗ്ഗം ചെയ്തു് സൂക്ഷ്മബോധം കൈവരുത്താമെന്നാണ് ശേഖരദാസൻ നിശ്ചയിച്ചതു്.

# ഇരുപത്തൊന്നാം അദ്ധ്യായം.

വലിയ ഒരു നിർഭാഗ്യം.

വൈരാഗ്യം നന്നല്ലെന്നാണ് പ്രായശഃപ്പരമാഷ്വാവാദികളുടെ അഭിപ്രായം. പ്രതിഫലെച്ഛ കൂടാതെ കർമ്മങ്ങൾ നിറവേററപ്പെടേണ്ടതാണെന്നു് കർമ്മയോഗവും സിദ്ധാന്തിക്കുന്നുണ്ടു്. ഇതിലെല്ലാററിലുംവെച്ച് ഏതാണ് ഉത്തമമായതെന്നു പറവാൻ പ്രയാസമായിട്ടാണിരിക്കുന്നതു്—

“ഹേ! മൂഢമർത്ത്യ! നീ ഘോരാന്ധകാരത്തിൽ സ്ഥിതിചെയ്യുന്നു! പ്രപഞ്ചം മായാമയം. പുത്രകളത്രബന്ധം ഏത്രയും നിസ്സാരം. ഐഹികസുഖങ്ങൾ, അനിത്യങ്ങൾ, ദുഃഖമദ്ധ്യസ്ഥങ്ങൾ. അതുകൾക്ക്വേണ്ടി തെണ്ടിത്തിരിയുന്നവന്റെ ജന്മം അവസാനിക്കയില്ല. വിഷയാനുരാഗം മൃഗപ്രായം. പ്രതിദിനം ഉണ്ടാകുന്ന അനവധി മരണങ്ങൾ കണ്ടും കേട്ടും അവയിൽനിന്നു് നീ യാതൊരു തത്വവും ഗ്രഹിക്കുന്നില്ലേ? വിശേഷബുദ്ധിയുള്ള ഹേ! മനുഷ്യ! മാനുഷജന്മം ക്ഷണഭംഗുരം. നീ ഈ മായയിൽ മുങ്ങുകയും പൊങ്ങുകയും ചെയ്യേണ്ട. ഇന്ദ്രിയ നിരക്തി വരുത്തുക. അജ്ഞാനയവനികയെ നീക്കുക. സൂക്ഷ്മബോധം കൈവരുത്തു

ക. നിത്യാനന്ദസ്വരൂപത്തോടൈക്യം പ്രാപിക്കുക. നിത്യാനന്ദമടയുക," എന്നെല്ലാം വൈരാഗികൾ ഉപദേശിക്കുന്നു.

"മനുഷ്യനായി പിറന്നാൽ അവനവനു വിഹിതമായ കർമ്മം ചെയ്യണം. ഗൃഹസ്ഥന്റെ മുറ കുഡുംബപരിപാലനം. ക്ഷത്രിയധർമ്മം പ്രജാപരിപാലനം. കശാപ്പുകാരന്റെ മുറ ആടരുത്തു മാംസം വിററു കുട്ടികളെ പുലർത്തൽ. എങ്കിലും ഈ കർമ്മങ്ങളിലൊന്നും പ്രതിഫലേച്ഛയുണ്ടാവരുതു്. ഇങ്ങിനെ ഇരുന്നാൽ മോക്ഷം സിദ്ധിക്കും", എന്നു കർമ്മയോഗം പ്രതിപാദിക്കുന്നു.

"ബഹുജനോൽകൃഷ്ടത്തെ മുൻനിർത്തികൊണ്ടാണു് ഒരു മനുഷ്യൻതന്റെ ജന്മത്തെ നയിക്കേണ്ടതു്. സ്വാർത്ഥത്തെ ത്യജിക്കണം. സ്വാർത്ഥം മൃഗസഹജമായൊരു ഗുണമാണ്. 'പരോപകാരാർത്ഥമിദം ശരീരം' എന്നു സർവ്വരും കരുതേണ്ടതാണ്. പരഗുണത്തിനായി ആയുസ്സുകാലത്തെ ബലികൊടുക്കുന്നവനു് ജീവാവസാനദശയിൽ തന്നെയേ മോക്ഷം സിദ്ധിക്കും" എന്നാണ്. പാരശ്ശപ്രമകാഷ്ഠാവാദികളുടെ ന്യായം. ഈ വാദത്തെ പിൻതാങ്ങികൊണ്ടാണു് ഇക്കാലത്തുള്ള മഹാന്മാരും നില്ക്കുന്നതു്.

"ആവാത്ത കാര്യത്തിനു തുനിയേണ്ട. എത്രയോ മഹാന്മാർ, അതിതീവ്രബുദ്ധികൾ, എത്രയോകാലം യത്നം ചെയ്തിട്ടും 'സൂക്ഷ്മതത്വം' എന്നു പറയുന്നതു് ഇന്നതെന്നു കണ്ടറിവാൻ സാധിച്ചിട്ടില്ല. ഹേ വിഡ്ഢിയായ മനുഷ്യ! നീ വെറുതെ അതിനെപ്പററി ആലോചിച്ചു് തലക്കു ഭ്രാന്തുപിടിപ്പിക്കേണ്ട. യഥേഷ്ടം തിന്നുകയും കുടിക്കുകയും മദിക്കുകയും ചെയ്തു, ഐഹിക സുഖപരിപൂർത്തിയടയുക. 'ഞാൻ എന്തൊരു വിഡ്ഢിയാണ്! യാതൊരുസുഖവും അനുഭവിച്ചില്ലല്ലൊ!" എന്നു നന്റെ മരണസമയത്തു നിനക്കു തോന്നാനിടവെക്കേണ്ട. സുഖമായിരുന്നാതേ കിട്ടുള്ളൂ. ഇനിയൊരു ജന്മം ഉണ്ടോ ഇല്ലയൊ എന്നു് ആക്കുംഅറിയില്ല ഉണ്ടെങ്കിൽതന്നെ ആ ജന്മത്തിൽ സുഖമായിരിക്കാൻ സാധിക്കുമെന്നുള്ളതിന്നു എന്താണ് തീർച്ച്? അതിനാൽ ഇപ്പോ

സുഖമായിരിക്കുക. തിന്നുക, കുടിക്കുക, പുളക്കുക" എന്നാണു ഇന്ദ്രിയസുഖാനുരാഗികൾ ഉപദേശിക്കുന്നത്.

ഒരിക്കൽ, എന്റെ ചെറുപ്പകാലത്തു, യോഗ്യനായൊരു പോലീസ്സ് സൂപ്രേണ്ടിന്റെ സാമൎത്ഥ്യത്തെപ്പററി ജനങ്ങൾ പുകഴ്ത്തുന്നതു കേട്ടപ്പോൾ എനിക്കു ഒരു പോലീസ്സ് സൂപ്രേണ്ടാവണമെന്നു തോന്നുകയും മറെറാരിക്കൽ, കീൎത്തിപ്പെട്ടൊരു വക്കീലിന്റെ വാഗ്ധാടിയെക്കുറിച്ച് വൎണ്ണിക്കുന്നതു കേട്ടപ്പോൾ അദ്ദേഹത്തെപ്പോലെയാവണമെന്നു തോന്നുകയും, ഇങ്ങിനെ ഓരോരിക്കൽ ഓരോന്നിൽ ഭ്രമം കടന്നുകൂടുകയും ചെയ്തതുപോലെ, ഇപ്പോഴും മേല്പറഞ്ഞ ഓരോ പക്ഷക്കാരുടേയും യുക്തിയുക്തങ്ങളായ വാദങ്ങൾ കേൾക്കുമ്പോൾ ഓരോ പക്ഷവും പരമോത്തമമെന്നു അപ്പപ്പോൾ തോന്നുകയും, "സരസബഹുവിഭവയുത"മായൊരു സദ്യക്കുണ്ടായാലുണ്ടാവുന്നതുപോലെ തലക്കു മത്തു പിടിക്കുകയുമാണ് ചെയ്യുന്നത്. സൂക്ഷ്മം ആലോചിക്കുന്നതായാൽ സകല ജനങ്ങളും സുഖകാംക്ഷികളാണെന്നു പറയാതെ നിവൃത്തിയില്ല. ഓരോരുത്തരും കാമിക്കുന്ന സുഖത്തിന്റെ സ്വഭാവത്തിന്നു മാത്രമേ വ്യത്യാസം കാണപ്പെടുന്നുള്ളു. ജീവിതോദ്ദേശത്തെ പററിയും സൎവ്വസമ്മതമായൊരു നീതി സംഹിത കാണാത്തതുകൊണ്ട് ഓരോരുത്തരുടേയും മനസ്സിന്റെ പോക്കിന്നും സൌകൎയ്യത്തിന്നനുസരിച്ച് പലരും പല വിധത്തിൽ ജീവകാലം കഴിച്ചുകൂട്ടിപ്പോകുന്നു.

ഇതുപോലെ തന്നെ പലവിധത്തിലാണ് വേണുഗോപാലനെ ശീമക്കയക്കേണ്ടുന്ന സംഗതിയിലും ഓരോരുത്തൎക്കും താന്താങ്ങളുടെമനസ്സിലുണ്ടായ വികാരങ്ങളും പിന്നീടുണ്ടായ ഉദ്യമങ്ങളും.

വേണുഗോപാലനെ വിലാത്തിക്കയക്കാൻ ചിലർ ഉദ്യുക്തരായി നിന്നതു വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കരുടെ സംബന്ധം നടത്തി, അദ്ദേഹം കൊടുക്കാമെന്നു വെച്ചിട്ടുള്ള പ്രതിഫലം കരസ്ഥമാക്കാമെന്നുദ്ദേശിച്ചായിരുന്നുവെന്നു മുമ്പ് പറഞ്ഞിട്ടുള്ള

ത്തു നിങ്ങൾ മറന്നിരിക്കുകയില്ലല്ലൊ. ശത്രുവിനെ അകററിയ ശേഷം ഈ പ്രതിഫലേച്ഛുക്കൾ പണിക്കരുടെ സംബന്ധാലോചനയെ വീണ്ടും ബലമായി കൊണ്ടുപിടിച്ചു. ഇതിനെപ്പററി കമലത്തിനോടു പറഞ്ഞ എല്ലാവരും മടങ്ങിയിരിപ്പായി. രാമനുണ്ണിനായർ അവളെ ശകാരിച്ചു. മാധവിനേത്ത്യാരും ദാക്ഷായണിയമ്മയും അത്യന്തം ശകാരിക്കുകയും പിന്നീടു കരഞ്ഞുകൊണ്ടു യാചിക്കുകയുംകൂടി ചെയ്തു. യാതൊരു ഫലവുമുണ്ടായില്ല. കമലത്തിനോടു അതിനെപ്പററി പറവാൻ കാരണവരോടു പറയണമെന്നും, കാരണവർ പറഞ്ഞിട്ടും അവൾ സമ്മതിക്കാത്തപക്ഷം അവളുടെ സമ്മതം നോക്കാതെതന്നെ പുടമുറി നടത്തണമെന്നും എല്ലാവരുംകൂടി തീർച്ചയാക്കി. "ഇവിടുന്ന് പറഞ്ഞാൽ കേൾക്കാതിരിക്കില്ലെന്നാണ് എല്ലാവരും പറയുന്നത്. ഇവിടെക്കു സമ്മതമില്ലാതെയാണ് അവളോടു അതിനെപ്പററി ഇവിടുന്നു വിളിച്ചുപറയാത്തതെന്നാണ് എല്ലാവരും വിശ്വസിക്കുന്നതു്." എന്നു ദാക്ഷായണിയമ്മ ഒരു ദിവസം തന്റെ ഭർത്താവു ഊൺകഴിഞ്ഞു് മുറുക്കി രസിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തോടു പറഞ്ഞു.

"വിവരമില്ലാതെയാണ് അങ്ങിനെ തെററിധരിക്കുന്നതു്. എനിക്കു പൂർണ്ണസമ്മതമാണ്. വളരെ സന്തോഷമാണ്. ഇതിലും മീതെ ഇനി എവിടുന്നാണ് ഒരാളെ കിട്ടാൻ പോകുന്നതു്? ഈ വക കാര്യത്തിനെപ്പററി ഈ പിള്ളരോടു സംസാരിക്കാൻ വല്ലാതെ ലജ്ജയാവുന്നു. അതാണ് ഞാൻ മിണ്ടാതിരിക്കുന്നത്" എന്നു ശ്രീധരനുണ്ണിനായർ മറുവടി പറഞ്ഞു.

"എന്നാൽ എല്ലാവരും മിണ്ടാതിരിക്കാം. ആരും ഒന്നും പറയേണ്ട. അവളുടെ ഇഷ്ടംപോലെ നടന്നോട്ടെ, മകൻ മടങ്ങിവന്നാൽ തറവാട്ടിലെക്കു അവമാനവും വലിച്ചിട്ടോട്ടെ. പറയാൻ ലജ്ജയാണത്രെ. എന്താ ലജ്ജ? അത്ര ലജ്ജയുണ്ടെങ്കിൽ അതിനൊരു സൂത്രമെടുക്കാം. അവളെ ഇങ്ങോട്ടു വരുത്തി

ഞാൻ സംസാരിച്ചോളാം. 'അങ്ങിനെയാണ് വേണ്ടത്, തോന്നിയവാസം ഒന്നും കാട്ടരുത്', എന്നു ഇവിടുന്ന് ഭയപ്പെടുത്തിയാൽ മതി' എന്നു ദാക്ഷായണിയമ്മ പറഞ്ഞു.

ഭാൎയ്യയുടെ അലട്ടൽ കേട്ട്, അവസാനം ശ്രീധരനുണ്ണിനായർ അങ്ങിനെ ചെയ്യുക്കാമെന്ന് മനസ്സുകൊണ്ട് പാതിയുറച്ചിരിക്കുകയാണ്. അപ്പോഴേക്കും പണിക്കരുടെ ആളായ മഠത്തിലെ രാമൻനായർ അവിടെ വന്നുചേൎന്നു. ഓരോ വൎത്തമാനം പറയുന്ന കൂട്ടത്തിൽ, 'ഈ സംബന്ധം നടന്നില്ലെങ്കിൽ മൈനർ വ്യവഹാരത്തിൽ മുല്ലശ്ശേരിലെ തറവാട്ടു കുട്ടിച്ചോറായി പോകുമെന്നു സുന്ദരയ്യൻ പ്രസ്താവിക്കുന്നതുകേട്ടു' എന്നും കൂടി ഈയാൾ ശ്രീധരനുണ്ണിനായരെ ഗ്രഹിപ്പിച്ചു. ഇതു കേട്ടപ്പോൾ നായരുടെ ഭാവമെല്ലാം ഒന്നു മാറി. സുന്ദരയ്യനെ തനിക്കു പണ്ടുതന്നെ കണ്ടുകൂടല്ലോ.

"ഞാനും കുറെ ദിവസമായി ഇതു കേട്ട് സഹിക്കുന്നു. എന്നാൽ, ഈ സംബന്ധം ഞാൻ ഇരിക്കുന്ന കാലത്തു് നടക്കില്ലെന്നു തന്റെ യജമാനനോടു ചെന്നു പറയൂ. ആ പട്ടരോടും പറഞ്ഞോളൂ. ഇതുകേട്ടു പേടിച്ചു വിറക്കുമെന്ന് അവരാരും കരുതിയിരിക്കേണ്ട. വ്യവഹാരം ഉണ്ടെങ്കിൽ നേരത്തെ കൊടുത്തോളാൻ പറയൂ. ഞാൻ പറഞ്ഞു എന്നു പറയൂ ഇപ്പോൾ തന്നെ ചെന്നു പറയൂ" എന്നു പറഞ്ഞ് അഭിമാനിയായ ശ്രീധരനുണ്ണിനായർ തൽക്ഷണംതന്നെ രാമൻനായരെ പറഞ്ഞയച്ചു.

"ഇതൊന്നും അവിടെച്ചെന്നു പറയേണ്ട. അടുത്തു നടത്താം എന്നു മാത്രം പറഞ്ഞാൽ മതി" എന്നു ദാക്ഷായണി അമ്മയും രാമനുണ്ണിനായരും മാധവിക്കുട്ട്യും പ്രത്യേകം പ്രത്യേകം രാമൻ നായരോടു വീണ്ടും വീണ്ടും പറഞ്ഞു. എങ്കിലും, കുസൃതിക്കാരനായ ഈ വിദ്വാൻ ശ്രീധരനുണ്ണിനായർ പറഞ്ഞതും പറയാത്തതും വാഴപ്പള്ളി യജമാനനും സുന്ദരയ്യനും കൂടി ഒരുമിച്ചിരിക്കുന്ന അവസരത്തിൽ അവിടെച്ചെന്നു പൊ

ട്ടിച്ചു. പണിക്കർ കയൎത്തു. സുന്ദരയ്യൻ അട്ടഹസിച്ചുറഞ്ഞു; രാമൻനായർ വാളെടുത്തു കൊടുത്തു. മൈനരവകാശം തീരു വാങ്ങി. ഇരുപത്തയ്യായിരം പറനെല്ലു പാട്ടം വരുന്ന നിലം വഹകളൊഴിഞ്ഞു കുട്ടാൻ വക്കീൽ കോദണ്ഡരാമയ്യൻ മുഖാന്തരം വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കർ മുല്ലയ്ക്കലൊരുടെ പേരിൽ അന്യായം ഫയലാക്കുകയും ചെയ്തു.

വേണുഗോപാലൻ വിലാത്തിക്കു പുറപ്പെട്ടുപോകുമ്പോൾ താനും കമലവുമായി യാത്രപറഞ്ഞു പിരിയുവാൻ സംഗതിവശാൽ തരമാവാതെ വന്നതും, അതുനിമിത്തം കമലം അത്യധികം ദുഃഖിച്ചതും വായനക്കാൎക്കു ഓൎമ്മയുണ്ടായിരിക്കുമല്ലൊ. മദിരാശിയിൽ എത്തിയ ദിവസംതന്നെ വേണുഗോപാലൻ കമലത്തിന്നു് ഒരു കത്തെഴുതി. ആ കത്തു് ഇംഗ്ലീഷിലായിരുന്നു. അതിലെ താല്പൎയ്യം താഴെ പറയും പ്രകാരമായിരുന്നു:—

"പ്രണയസൎവ്വസ്വമെ,

ഇഷ്ടംപോലെ യാത്രപറഞ്ഞു തമ്മിൽ പിരിയുവാൻ സംഗതിവശാൽ തരമാവാതെ വന്നതിൽ ഭവതി എന്നെ കുററപ്പെടുത്തുമെന്നു് എനിക്കറിയാം. അതിനു സാധിക്കാഞ്ഞതുകൊണ്ടു് എനിക്കുള്ള മനസ്താപം ഇത്രയെന്നെഴുതിയറിയിപ്പാൻ പ്രയാസമാണു്. ഈശ്വരകടാക്ഷംകൊണ്ടു് നാം ഇനിയും തമ്മിൽ കാണുമ്പോൾ ഈ സംഗതിയിൽ ഞാൻ നിരപരാധിയാണെന്നു ഭവതിയെ നിശ്ചയമായും ബോദ്ധ്യപ്പെടുത്തിക്കൊള്ളാം. തുറന്നു പറയുന്നതായാൽ, എന്റെ ഹൃദയത്തെ ഭവതിയിൽവെച്ചു കൊണ്ടു്, ദേഹമാത്രനായിട്ടാണു് ഞാനിങ്ങോട്ടു വന്നിരിക്കുന്നതു്. ഭവതിയെ സുഖമായിരുത്തി, ഭവതിയുടെ ഒരുമിച്ചു് എനിക്കും സുഖമായിരിക്കണമെന്നുള്ള ഒരൊററ മോഹത്തിന്മേലാണു് വിപുലമായ ഈ വിരഹരുജയെ തല്ക്കാലം സഹിച്ചു് ചിരകാലീനമായ വിദേശവാസത്തിന്നും വിദ്യാഭ്യാസത്തിന്നും

ഞാൻ തുനിഞ്ഞിരിക്കുന്നതെന്ന് ആവത്തിക്കേണ്ട ആവശ്യമില്ലല്ലൊ. ഭേതി എന്നിൽ ദൃഢാനുരക്തയാണെന്നും, നിഷ്കളങ്കമായ പ്രണയം വിരഹംമൂലം പ്രബലപ്പെട്ടുകയേ ഉള്ളു എന്നും എനിക്ക് ദൃഢവിശ്വാസമുണ്ട്. ഈ വിശ്വാസം മാത്രമാണ് ഭാഗ്യഹീനനായ എനിക്കിപ്പോൾ അല്പം മനസ്സമാധാനം തരുന്നത്. എന്തു പ്രതിബന്ധങ്ങൾ നേരിട്ടാലും, മറിരാശിയിൽ ചെന്നു പറ്റുപ്പു തുടരുവാൻ ഭേതി തുനിയാതിരിക്കയില്ലെന്നും ഞാൻ ദൃഢമായി വിശ്വസിക്കുന്നുണ്ട്. ഞാൻ ഇവിടെ മിസ്റ്റർ പിള്ളയുടെ ഒരുമിച്ച് അദ്ദേഹത്തിന്റെ വീട്ടിൽ തന്നെയാണ് താമസം. രണ്ടു ദിവസത്തിലകം ബോംബെക്കു പുറപ്പെടും. കപ്പൽ കയറുന്നതിന്നു മുമ്പ് ഇനിയും കത്ത് എഴുതാം. എന്ന്

ഭേതിയുടെ സ്വന്തം വേണു."

ഈ കത്തിൽ പറഞ്ഞപ്രകാരം വേണുഗോപാലൻ ബോമ്പായിൽ നിന്നു വീണ്ടും ഒരു കത്തയച്ചു. സൌഖ്യം തന്നെയെന്നും, ഇന്നാദിവസം കപ്പൽ കയറുമെന്നും ഉടനെ വീണ്ടും എഴുതാമെന്നുമായിരുന്നു ഈ കത്തിൽ പ്രസ്താവിച്ചിരുന്നത്. പറഞ്ഞപ്രകാരം തന്നെ വഴിയിൽവെച്ചും മാർസെയിലിൽവെച്ചും പിന്നെ ലണ്ടനിൽ നിന്നും വേണു കമലത്തിന്നു കത്തുകളയച്ചു. ഇതിനിടയിൽ താനും വേണുവും ബി. എ. പരീക്ഷയിൽ ജയിച്ച വിവരത്തിന്നു കേശവനുണ്ണി വേണുവിന്നു കമ്പിയടിച്ചു കമലം ഇൻടർമീഡിയററ് പരീക്ഷയിൽ ജയിച്ച വിവരത്തിന്നും കമ്പിയടിക്കുകയുണ്ടായി. ഇതിനെപ്പററി സന്തോഷിച്ചുകൊണ്ട് വേണുഗോപാലൻ മറുവടി അയക്കുകയുമുണ്ടായി.

വേണുഗോപാലൻ ലണ്ടൻപട്ടണത്തിൽ സ്ഥിരതാമസം തുടങ്ങിയതിന്നുശേഷം കമലം എഴുതി അയച്ച മറുവടിയുടെ സാരം ഇങ്ങിനെയായിരുന്നു:—

"പ്രാണനാഥ,

അയച്ച നാലെഴുത്തുകളും കിട്ടി. സൌകൎയ്യമായി യാത്ര പറഞ്ഞു പിരിയുവാൻ സംഗതിവശാൽ തരമാവാത്തതിനെപ്പററി ഞാനിപ്പോൾ ഭവാനെ കുററപ്പെടുത്തുന്നില്ല. ദൈവകാരുണ്യം കൊണ്ടു് നമ്മൾ വന്നു തമ്മിൽ കാണുമ്പോൾ അതിന്റെ അനന്തരത്തെ അസഹ്യതയെപ്പററി എന്നെ ബോദ്ധ്യപ്പെടുത്തിക്കൊള്ളാമെന്നു പറയുന്നുണ്ടല്ലൊ. പറഞ്ഞപ്രകാരം ബോദ്ധ്യപ്പെടുത്താതിരുന്നാൽ തക്കതായി ശിക്ഷിച്ചു കൊള്ളാമെന്നു കരുതി ഞാനും ഇപ്പോൾ സമാധാനപ്പെട്ടിരിക്കുന്നുണ്ടു്. അവിടെ സ്ഥിരതാമസം തുടങ്ങി പഠിക്കാൻ ആരംഭിച്ചു എന്നു കേട്ടു് വളരെ സന്തോഷിക്കുന്നു. പഠിപ്പിൽ ഉപേക്ഷ വരുത്തില്ലെന്നു് എനിക്കു നല്ലവണ്ണം അറിയാം. അക്കാൎയ്യത്തെപ്പററി എന്റെ മനസ്സിന്നു അശേഷം അസ്വാസ്ഥ്യവുമില്ല. എന്നാൽ ഒരു സംഗതിയെക്കുറിച്ചു ചിന്തിച്ചാണു് അല്പം ഒരു ഏടയിളക്കമുള്ളതു. പാശ്ചാത്യരാജ്യങ്ങളിലെ പരിഷ്കാരരീതികൾക്കു് വശീകരണശക്തി കൂടുമെന്നു ഞാൻ കേട്ടിട്ടുണ്ടു്. അവിടങ്ങളിലുള്ള സ്ത്രീകൾക്കുണ്ടെന്നു പറയുന്ന സ്വാതന്ത്ര്യത്തെപ്പററി വിചാരിക്കുമ്പോൾ എന്റെ ഹൃദയം.........അതിന്റെ സ്വാഭാവികമായ ചാഞ്ചല്യം നിമിത്തമായിരിക്കാം—ഭയത്തിന്നിരയാകുന്നുണ്ടു്. എങ്കിലും ഭവാന്റെ ദൃഢവിമല സ്വഭാവത്തെപ്പററി ലേശംപോലും ഞാൻ ശങ്കിക്കുന്നുണ്ടെന്നു തെററിധരിക്കുകയുമരുതു്.

ഞാൻ ബീ. ഏ. ക്ലാസ്സിൽ ചേൎന്നു പഠിക്കാൻ തുടങ്ങി. തത്വജ്ഞാനമാണു് ഐച്ഛികവിഷയമായെടുത്തിരിക്കുന്നതു്. എങ്കിലും അതിന്റെ സാരോപദേശങ്ങളൊന്നും സ്വന്തം കാൎയ്യത്തിന്നുതകുന്നില്ല. വ്യാകുലപ്പെട്ടിരിക്കുന്ന ആയിരം ആളുകളെ പറഞ്ഞു സമാധാനിപ്പിക്കാമെന്നു് എനിക്കു ധൈൎയ്യം തോന്നുന്നു [illegible] സമാധാനിപ്പിപ്പാൻ [illegible]

പ്രത്യേകിച്ചും രാത്രി, ഞാൻ കേവലം അസമർത്ഥയായി ഭവിക്കാറുണ്ട്. ഭവാൻെറ സുന്ദരരൂപം എൻെറ ഭാഗ്യഹീനങ്ങളായ നേത്രങ്ങൾക്കു വിഷയീഭവിക്കുന്നില്ലെന്നു മാത്രമേയുള്ളു; മനസ്സ് സദാസമയവും അതിനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നുണ്ട്. ഉടനെ ഒരു ഛായയെടുത്തയക്കണം. ദേഹത്തിൽ കാലക്രമംകൊണ്ടുണ്ടാകാവുന്ന വ്യത്യാസങ്ങളറിവാനുള്ള ആസക്തി എന്നെ വിട്ടൊഴിക്കുന്നില്ല. അതിനാൽ കൂടക്കൂടെ ഓരോരോ ഛായയെടുപ്പിച്ചയക്കണമെന്നുംകൂടി ഇപ്പോൾ തന്നെ പറഞ്ഞുകൊള്ളുന്നു. ഇതുവരെയത്തെപ്പോലെ ഇങ്ങിനെ എപ്പോഴെങ്കിലും കൂട്ടമ്പോൾ ഒരിക്കൽ എഴുതിയാൽ പോരാ. ഇപ്പോൾ സ്ഥിരതാമസം തുടങ്ങിയല്ലോ, ആഴ്ചവട്ടത്തിൽ ഒരെഴുത്തു നിശ്ചയമായും അയക്കണം. ദേഹത്തിനെ നല്ലവണ്ണം നോക്കണം. അത് എൻേറതാണ്. തല്ക്കാലം ഭവാനെ ഏല്പിച്ചുതന്നിരിക്കുന്നുവെന്നു മാത്രമേയുള്ളു.

ജ്യേഷ്ഠൻ ലാകോളേജിൽ ചേന്നത് അറിഞ്ഞിരിക്കുമെല്ലോ. ജേഷ്ഠനും എനിക്കും നമ്മുടെ ഇന്ദുലിക്കും അച്ചുതനും ......ചിരിച്ചോളു കുറെ ഇരുന്ന്—സൌഖ്യംതന്നെ. നാട്ടിലും എല്ലാവക്കും ക്ഷേമം തന്നെ. ഭവാന് സൌഖ്യംതന്നെയാണെന്നും മറവുമുള്ള വിവരം നമ്മുടെ അമ്മമാരെ ഗ്രഹിപ്പിപ്പാൻ ഞാൻ അമ്മിണിക്കെഴുതീട്ടുണ്ട്. ഉടനെ മറുവടി അയക്കണം. 'നിഷ്കളങ്കമായ പ്രണയം വിരഹംമൂലം പ്രബലപ്പെട്ടുകയേ ഉള്ളൂ' എന്നു ഭവാൻ പറയുന്നതു മാത്രമാണ് എൻെറ സഹനശക്തിക്കാധാരമായിട്ടുള്ളതു. ഇതു കിട്ടിയ ഉടൻ തന്നെ മറുവടി അയക്കണമെന്നു പ്രത്യേകം അപേക്ഷിക്കുന്നു. എന്ന്

സദാഭവൽഭക്തയായ കമലം."

ഈ കത്തിന്ന് വേണുഗോപാലൻ അയച്ച മറുവടിയുടെ താല്പര്യം താഴെ ചേക്കുന്നു:—

"പ്രാണേശ്വരി,

കത്തു വായിച്ച് അത്യന്തം കൃതാൎത്ഥനായി. ഭവതി കോളേജിൽ ചേൎന്നു വീണ്ടും പഠിപ്പു തുടരുന്നുവെന്നും, ഭവതിയും സഹോദരനും ഭൃത്യദ്വയവും—ഞാൻ തനിയെ ഇരുന്നു കുറെ ചിരിച്ചു!—നാട്ടിലുള്ള നമ്മുടെ കൂട്ടരും മററും ക്ഷേമമായിരിക്കുന്നുവെന്നും അറിഞ്ഞു് വളരെ സന്തോഷിക്കുന്നു. വിദ്യാഭ്യാസത്തിന്റെ ഫലം ഒരാൾക്കു സിദ്ധിച്ചതായി ഗണിക്കേണമെങ്കിൽ ആ ആൾ തന്റെ മനോവാക്കായ വ്യാപാരങ്ങളിൽ ജ്ഞാനസാരത്തെ വിനിയോഗിക്കേണ്ടതാണ്. തത്വജ്ഞാനം പഠിക്കുന്ന ഭവതി ശങ്കാഭയങ്ങൾക്കധീനയാവുകയൊ ദുഃഖിക്കുകയൊ ചെയ്യാൻ ഒരിക്കലും പാടുള്ളതല്ല! എന്റെ ചാരിത്രശുദ്ധിയെപ്പററി ഭവതി ശങ്കിക്കുന്നില്ലെങ്കിലും, പാശ്ചാത്യ വനിതകൾക്കുണ്ടെന്നു കേട്ടിട്ടുള്ള 'ദുസ്സാമൎത്ഥ്യം' ഭവതിയെ അല്പം അസ്വസ്ഥചിത്തയാക്കിതീൎക്കുന്നുണ്ടെന്നു ഞാൻ ധരിക്കുന്നുണ്ടു. ഭവതിയുടെ അസൂയക്കും ഭയത്തിന്നും നിദാനമായ 'ദുസ്സാമൎത്ഥ്യം' ഉള്ള സ്ത്രീകൾ ഈ രാജ്യത്തു് ചിലേടങ്ങളിൽ ഉണ്ടെന്നു ഞാനും കേട്ടിട്ടുണ്ടു്. അങ്ങിനെയുള്ളവർ അവിടെ മദിരാശിയിലും ഉണ്ടു്; നമ്മുടെ നാട്ടിലും ഉണ്ടു്. ഒരു രാജ്യത്തു് എവിടെയെങ്കിലും ചില അസത്തുക്കളുള്ളതുകൊണ്ടു് ആ രാജ്യക്കാർ മുഴുവനും ദുൎജ്ജനങ്ങളാണെന്നനുമാനിക്കുന്നതു് അന്യായമല്ലെ? ഇവിടെയുള്ള സ്ത്രീകളുടെ സമ്പ്രദായത്തിന്നും ആ ദിക്കിലുള്ളവരുടേതിന്നും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. പുരുഷന്മാരുമായി പെരുമാറുന്നതിൽ ഇവിടുത്തെ സ്ത്രീകൾക്ക് കുറെ അധികം സ്വാതന്ത്ര്യമുണ്ടു്. ഇവൎക്കു ഉപചാരശീലവും ധാരാളമുണ്ടു്. ഈ സംഗതികൾ നിമിത്തം ഇവർ ശിഥിലസ്വഭാവത്തോടുകൂടിയവരായിരിക്കാമെന്നു നമ്മുടെ രാജ്യക്കാരിൽ ചിലൎക്കു തോന്നാറുമുണ്ടു്. ഈ തെററായ ധാരണ നിമിത്തം ഇവരിൽ ചിലർ ചില അവസരങ്ങളിൽ വഷളാവാറുമുണ്ടു്. ബാഹ്യമായ 'ഒളുക്ക' ത്തോടുകൂടി പെരു

മാറുന്ന നമ്മുടെ നാട്ടിലെ സ്ത്രീകളെല്ലാം സദ്വൃതകളാണെന്നു ഭവതി വിശ്വസിക്കുന്നുവെങ്കിൽ, യഥേഷ്ടം സ്വാതന്ത്ര്യത്തോടു കൂടി പുരുഷന്മാരുമായ പെരുമാറുന്ന ഈ ദിക്കിലെ സ്ത്രീകളെല്ലാം 'ഭസ്മാമത്ഥ്യ'മുള്ളവരാണെന്നു ഞാനും സമ്മതിക്കാം. ഈ രാജ്യത്തുള്ള വല്ല കോണിലും സ്വല്പകാലം താമസിച്ച് ഇവിടെയുള്ളതെല്ലാം ഗ്രഹിച്ചുവെന്ന നാട്യത്തിൽ 'അതും ഇതും' എഴുതി നമ്മുടെ നാട്ടുകാരെ തെററിദ്ധരിപ്പിക്കുന്ന ചിലരുടെ ലേഖനങ്ങളും ഭവതിക്കു എന്നിലുള്ള പ്രേമാതിരേകവുമാണ് ഭവതിയുടെ ശങ്കകൾക്ക് ഉത്തരവാദികളായിരിക്കുന്നത്. ഇക്കായ്യം എങ്ങിനെയോ ആവട്ടെ. വലിയൊരു നഗരത്തിൽ താമസമായതുകൊണ്ട് അനേകം സ്ത്രീകളെ ദിവസേന ഞാൻ കാണുന്നുണ്ട്. എങ്കിലും, ഭവതിയുടെ മനോഹരഗാത്രം ഒന്നു മാത്രമാണ് എന്റെ ഹൃദയരംഗത്തിൽ നായികാസ്ഥാനം വഹിച്ചുകൊണ്ട് സദ്ദാ നടനം ചെയ്യുന്നതെന്നു ദൃഢമായ് ധരിച്ചുകൊൾക. ഈയ്യിടെ ഒരു ദിവസം രാത്രി സ്വപ്നത്തിൽ ഞാൻ ചില 'പിച്ചു' പറഞ്ഞിട്ടു, കൂടെയുള്ള സ്നേഹിതൻ, മിസ്റ്റർ പിള്ള, എന്നെ വളരെ കളിയാക്കി. കുറെ ദിവസത്തേക്കു ഈ വിദ്വാന് ഇതുതന്നെയായിരുന്നു ജോലി.

എന്റെ ഒരു ഛായ ഇതോന്നിച്ചയക്കുന്നുണ്ട്. കാലദേശാവസ്ഥകൾക്കനുസരിച്ച് ദേഹത്തിന്ന് വല്ല വ്യത്യാസവും വന്നേക്കാമെങ്കിലും എന്റെ സർവ്വസ്വമായ ഭവതിയുടെ പേരിൽ എനിക്കുള്ള ഗാഢാനുരാഗത്തിന്ന് ഒരിക്കലും യാതൊരു വ്യത്യാസവും വരികയില്ലെന്നു ദൃഢമായ് വിശ്വസിച്ചുകൊൾക. എനിക്കു സൌഖ്യംതന്നെ. എന്ന്

എന്നും ഭവതിയുടെ സ്വന്തം, വേണു."

ഇങ്ങിനെ പലേ എഴുത്തുകളും അങ്ങുമിങ്ങും അയക്കുകയുണ്ടായി. വാഴപ്പിള്ളിപ്പണിക്കരുടെ മൈനർ വ്യവഹാരത്തെപ്പററിയും വേണുഗോപാലൻ അറിഞ്ഞു. ഇതറിഞ്ഞപ്പോൾ ഒരു

'സൊല്ല' തിന്ന് എന്നു കരുതി വേണു ഒരു ദീൎഘശ്വാസം വിട്ടു. എങ്കിലും, തന്റെ കാരണമായി വ്യവഹാരം ദോഷമായി കലാശിച്ചാൽ, കമലത്തിന്റെ തറവാട്ടിലെക്കുണ്ടാകാവുന്ന വലിയ നഷ്ടത്തെക്കുറിച്ച് പരിതാപിച്ചും കൊണ്ട്, വേണു കമലത്തിനൊരു കത്തയച്ചിരുന്നു. ഇതിന്നു മറുവടിയായി, ബാലകൃഷ്ണപ്പണിക്കരുടെ പേരിൽ തനിക്കു ഒരു കാലത്തും നല്ലൊരഭിപ്രായം തോന്നീട്ടില്ലെന്നും, വേണുവിന്റെ പേരിൽ തനിക്ക് അനുരാഗമില്ലായിരുന്നുവെങ്കിൽ കൂടി പണിക്കരെ സ്വീകരിപ്പാനിടയില്ലെന്നും, ഇയ്യാളുടെ വ്യവഹാരം ഒരുകുണ്ടാമണ്ടി വ്യവഹാരമാണെന്നു പരക്കെ ജനബോദ്ധ്യമുള്ളതുകൊണ്ട് അത് ദോഷകരമാവാൻ തരമില്ലെന്നും, അങ്ങിനെ ദോഷം വരുമെന്നു വിചാരിച്ച് ഇപ്പോൾ വ്യസനിക്കേണ്ട ആവശ്യമില്ലെന്നും, കമലം മറുവടി അയച്ചിരുന്നു.

രണ്ടു സംവത്സരം കഴിഞ്ഞു. കമലം ബി. ഏ. പാസ്സായി. കേശവനുണ്ണി ബി. എൽ ജയിച്ചു. പണിക്കരുടെ വ്യവഹാരത്തിൽ മുഖ്യസ്ഥലൊക്ക് ഗുണമായി ഒടുവിൽ കോടതി വിധിച്ചു. ഈ സന്തോഷവൎത്തമാനങ്ങളെല്ലാം കേശവനുണ്ണി വേണുവിന്നു കമ്പിയടിക്കുകയും ചെയ്തു. ഇതെല്ലാം കേട്ട് വേണുഗോപാലൻ അതിസന്തുഷ്ടനാവുകയും ചെയ്തു.

ബി. എൽ പാസ്സായ സന്തോഷത്തോടുകൂടി നാട്ടിലിരിക്കുന്ന സമയം അമ്മിണിയെ നന്നെ ഭ്രമിച്ചുവശായ്ക്കഴിഞ്ഞ കേശവനുണ്ണി തന്റെ മോഹനിവൃത്തി വരുത്തേണമെന്ന് അവളോടു യാചിക്കുകയുണ്ടായി. 'വിട്ടാൽ കിട്ടില്ല' എന്ന ഭയം അമ്മിണിക്ക് അധികമില്ലായിരുന്നതുകൊണ്ട് തന്റെ കാമുകന്റെ അകാലമായ അപേക്ഷയെ അവൾ സ്വീകരിച്ചില്ല. ഇതു നിമിത്തം കേശവനുണ്ണിക്ക് അസഹ്യമായ മനോവ്യഥയുണ്ടാകയും ഉടനെ സംബന്ധം നടത്തുന്നതിന്നു ശ്രമിക്കുകയും ചെയ്തു. തരമല്ലെന്നു ചിലർ വാദിച്ചു, കേശവനുണ്ണി ഒരു ശാഠ്യക്കാരനാണ.

ദാക്ഷായണിയമ്മയുടെ സേവകക്കൂടി കാര്യം പററിച്ചു. മകളുടെ പുടമുറി മല്ലയ്യൂർവെച്ചുതന്നെ ശ്രീധരനുണ്ണിനായർ അതിഘോഷമായി കഴിച്ചുകൂട്ടി. പുടമുറിയെപ്പററി വേണുവിന്ന കമ്പിയടിച്ചപ്പോൾ അതിസന്തോഷകരമായ മറുവടിയായിരുന്നു വേണു അയച്ചത്. വധൂവരന്മാൎക്ക് താൻ അയച്ച ചില വിലയേറിയ സമ്മാനങ്ങൾ പുടമുറി കഴിഞ്ഞതിന്നു ശേഷമാണ് അവൎക്കു കിട്ടിയത്. ചിരകാലീനമായ കാമിതം കൈവന്നതുനിമിത്തം പ്രസ്തുത കാമിനീകാമുകന്മാൎക്കുണ്ടായ സന്തോഷവും കൃതാൎത്ഥതയും അവരുടെ മുഖങ്ങളിൽ സ്പഷ്ടമായി പ്രത്യക്ഷപ്പെട്ടിരുന്നു! വിവാഹം കഴിഞ്ഞ പിറെറ ദിവസം കാലത്തു് വധൂവരന്മാരുടെ പ്രസന്നവദനങ്ങൾ സുഹൃത്തുക്കൾക്കു നയനോത്സവങ്ങളാണല്ലൊ!

പഠിപ്പു കഴിഞ്ഞു് ഒരു പ്രവൃത്തിയിൽ ഉറച്ചു് സ്വന്തം സമ്പാദ്യം തുടങ്ങുന്നതിന്നു മുമ്പു് വിവാഹം കഴിഞ്ഞാൽ എങ്ങിനെയായാലും ഒരാൾക്കു വല്ലതകരാറും വന്നുചേരും. 'അപ്രെൻറിസ് കോർസിന്' പോകേണ്ട ഘട്ടം വന്നപ്പോൾ കേശവനുണ്ണി തൻെറ നവോഢയെ വിട്ടു പിരിയുവാൻ അശക്തനായി ഭവിച്ചു. ഈ പഠിപ്പു വേണ്ടെന്നും ശ്രീരാമപുരത്തിന്നരികത്തുള്ള പട്ടണത്തിലെ മുൻസീഫ് കോടതിയിൽ പ്രാക്ടീസ്സ് ചെയ്താൽ മതി എന്നും കൂടി ഈ ചെറുപ്പക്കാരൻ വിചാരിച്ചുതുടങ്ങി. ഈ ആലോചന കമലത്തിന്നു് തീരെ രസിച്ചില്ല. തൻെറ സഹോദരൻ നല്ലൊരു സ്ഥിതിയിലായി കാണണമെന്നു തനിക്കു മോഹമുണ്ടു്. വലിയ നഗരമായ മദിരാശിയിൽ മൂന്നുനാലു സംവത്സരക്കാലം കഴിച്ചുകൂട്ടിയ കമലത്തിന്നു് സ്വദേശത്തിരിപ്പാൻ വല്ലാത്ത മുഷിപ്പു തോന്നി. മദിരാശിയിൽ ചെന്നു ചേൎന്നു് ജനോപകാരപ്രദമായ വല്ല ഉദ്യോഗത്തിലും പ്രവേശിച്ചാൽ കൊള്ളാമെന്നുകൂടി അവൾ ആഗ്രഹിച്ചു. തൻെറ കാമുകൻ മടങ്ങിവരുമ്പോൾ മദിരാശിയിൽ വെച്ചു തമ്മിൽ കണ്ടു് വേണ്ട

വിധം പ്രവൃത്തിക്കാമെന്നുമാണല്ലൊ നിശ്ചയിച്ചിട്ടുള്ളത്. ഈ സംഗതികൾ നിമിത്തം, കേശവനുണ്ണി നാട്ടിൽ സ്ഥിരവാസം തുടങ്ങുവാനുള്ള ആലോചന കമലത്തിന്ന് അശേഷം ഇഷ്ടമായില്ല. അവൾ തന്റെ സഹോദരനെ പൊറുതി കെടുത്തു. ഇവളുടെ പൊറുതികേട് സഹിക്കവെയ്യാതെ, മദിരാശിക്ക തന്നെ പോയ്ക്കളയാമെന്നു കേശവനുണ്ണി തീൎച്ചയാക്കി. കമലം സന്തോഷിച്ചു. പിറെറ ദിവസം കാലത്ത് എഴുന്നേററു വന്ന വഴിയെ മദിരാശിക്കപോകാൻ കഴികയില്ലെന്നുതീൎച്ചയാക്കിയെന്ന് കേശവനുണ്ണി കമലത്തിനോട്ട പറഞ്ഞു. സംബന്ധം കഴിയുമ്പോഴെക്കും തന്റെ സോദരൻ ഇത്ര ചഞ്ചലഹൃദയനായി തീൎന്നതോൎത്തു കമലം ആശ്ചൎയ്യപ്പെട്ടു. ഇനി ഇദ്ദേഹത്തോട് ഇതിനെപ്പററി വാദിച്ചിട്ട് പ്രയോജനമില്ലെന്നു അവൾക്ക തോന്നി. വലിയമ്മാമന്റെ അടുക്കൽ ചെന്ന് കമലം കാൎയ്യം നല്ലവണ്ണം പറഞ്ഞു ധരിപ്പിച്ചു. "ശരിയാണ്. ഹൈക്കോട്ടിൽ തന്നെ ഇരിക്കണം. അതാണ് യോഗ്യത" എന്നു ശ്രീധരനുണ്ണിനായർ അഭിപ്രായപ്പെട്ടു. കേശവനുണ്ണി വട്ടത്തിലായി; കമലത്തിനെ ശകാരിച്ചു. അമ്മിണിയും കമലം കേൾക്കാതെ കുറേശ്ശ പിറു പിറുത്തു. കമലം കണ്ടുവെച്ചിട്ടുള്ള 'കണ്ണി' ഇവൎക്കാൎക്കും മനസ്സിലായതുമില്ല. സഹോദരന്റെയും ഭാൎയ്യയുടേയും പുതിയ ഭാവരസങ്ങളും തന്നോടുള്ള ചെറിയൊരതൃപ്തിയും കണ്ടപ്പോൾ കമലത്തിന്ന് ഒരു ചിരിയാണ് വന്നതു. അവൾ ഉള്ളുകൊണ്ട് നന്നെ രസിച്ചു.

"മതി. ചിരിക്കെണ്ടാ. ഇതൊക്കെ ഉണ്ടാക്കിതീൎത്തതു് കമലം ആണ്. പറഞ്ഞാൽ മുഷിച്ചിൽ തോന്നും." എന്ന് കേശവനുണ്ണി പറഞ്ഞു.

കമലം:—വലിയമ്മാമൻ അങ്ങിനെ തീൎച്ചയാക്കീയതിന്നു ഞാനെന്തു ചെയ്യട്ടെ?

കേശ:—കമലം അവിടെച്ചെന്ന് എന്തൊക്കയൊ പറഞ്ഞിട്ടല്ലെ അങ്ങിനെ തീച്ചയാക്കിയത്?

കമലം:—ഞാൻ അവിടെ പോയി. പഠിപ്പിന്റെ കായ്യത്തെകുറിച്ചും മററും വലിയമ്മാമൻ ഓരോന്നു ചോദിച്ചു. ഞാൻ വസ്തുത പറഞ്ഞു.

കേശ:—അതെ. വസ്തുത പറയാൻ വേണ്ടി അവിടെ ചെന്നതാണ് കമലം.

കമലം:—ഞാൻ ജ്യേഷ്ഠനോടു വാദിക്കുന്നില്ല. ശരി. അങ്ങിനെ തന്നെയെന്നു സമ്മതിച്ചു കളയാം. ഏതാണ് യോഗ്യത? ജ്യേഷ്ഠന്ന് ആലോചിച്ചാൽ അറിയില്ലെ? അവിടെതന്നെ ഇരുന്നാൽ ഒരുകാലത്ത്—ജ്യേഷ്ഠന്റെ ഭാഗ്യം ആര് കണ്ടു? ബെഞ്ചിൽ ചെന്നു കൂടാൻ തരമായെങ്കിലൊ?

കേശ:—ആവു! എനിക്കിതൊന്നും കേൾക്കണ്ട. അവിടെ ആയിരം ആളുണ്ട്.

കമലം:—ശരി. ഈ ആയിരം ആളുകളും എന്താണവിടെ പോയിരിക്കുന്നതു? അവരൊക്കെ വിഡ്ഢികളാണൊ? എല്ലാവരും ജ്യേഷ്ഠനെപ്പോലെ ഇങ്ങിനെ വിവേകികളായിരുന്നാൽ ഹൈക്കോട്ടിൽ വക്കീലന്മാരുണ്ടാവില്ലല്ലൊ?

കേശ:—അതൊക്കെ ശരിതന്നെ.

കമലം:—പിന്നെന്താണ് ശരിയല്ലാത്തത്?

കേശ:—ഇനിയും വെറുതെ പണം കളയണ്ടെ? അതിനാണ് എനിക്കു മടി. അല്ലാതെ മറെറാന്നും അല്ല.

കമലം:—എന്നാൽ പഠിക്കേണ്ടിയിരുന്നില്ല. ആ പണം ഒക്കെ എടുത്തുവെക്കാമായിരുന്നു.

കേശ:—അങ്ങിനെ ചെയ്യാൻ സൌകൎയ്യമുള്ളവരോടു അതാണ നല്ലതെന്നു ഞാൻ ഉപദേശിക്കും.

കമലം:—തൻെറ കാൎയ്യം കഴിഞ്ഞാൽ പിന്നെ ഇങ്ങിനെ പറയുന്നത് മനുഷ്യസ്വഭാവമാണ്. അതു പോട്ടെ-പണത്തിൻെറ കാൎയ്യത്തെക്കുറിച്ചു യാതൊരു ഭയവും വേണ്ട. പണം എത്ര വേണമെങ്കിലും വലിയമ്മാമൻ കിലവാക്കും. അമ്മിണിയും മദിരാശിക്കു വന്നോട്ടെ. വലിയമ്മാമൻെറ സമ്മതം ഞാൻ വാങ്ങിത്തരാം.

അമ്മിണി:—ഞാൻ അവിടെ തനിയെ താമസിക്കില്ല.

കമലം—ഒന്നു പഴകുന്നതുവരെ ഞാനും കൂടെ വന്നു താമസിക്കാം-പോരെ ?

അമ്മിണി:—എന്നാൽ വിരോധമില്ല.

കേശ:—ഈ വിഡ്ഢിത്തം ഇനി ആരും കേൾക്കണ്ട. കമലം പറയുന്നതു കേട്ടാൽ ഞാൻ ഉദ്യോഗത്തിലിരുന്ന് വലിയ സമ്പാദ്യം കിട്ടാൻ തുടങ്ങിയെന്നാണ് തോന്നുക. വേണ്ടാത്തതൊന്നും ആലോചിക്കേണ്ട. ജനങ്ങൾ ചിരിക്കും.

കമലം:—ജനങ്ങളെ ഭയപ്പെടുത്തണമെങ്കിൽ അതിനും ഉപായമുണ്ട്. വല്ല രോഗത്തിനും ചികിത്സിക്കാനാണെന്നു പറയരുതേ ?

കേശ:—ഇല്ലാത്ത രോഗത്തിനെ ഉണ്ടെന്നു പറയുകയോ ?

കമലം:—എന്തെങ്കിലും ചെറുതായൊരു രോഗം എല്ലാവൎക്കും ഉണ്ടാവും. രോഗം ഇല്ലാത്ത മനുഷ്യരില്ലെന്നുതന്നെ പറയാം.

കേശ:—ഞാൻ ഒന്നും പറയുന്നില്ല. കമലത്തിൻെറ ഇഷ്ടംപോലെയൊക്കെ ചെയ്തോളൂ.

.......................................................................................

.......................................................................................

അതുപോലെതന്നെയാണ് കമലം ചെയ്തതും. വലിയമ്മാമൻെറ സമ്മതം വാങ്ങി. താനും, സോദരനും, സ്വാലിയും ഭൃത്യന്മാരുമൊത്തും മദിരാശിക്കു പോകയും ചെയ്തു.

ചിലവിന്ന പണം ധാരാളം ഉണ്ടെങ്കിൽ വലിയ നഗരങ്ങളിൽ താമസിക്കുന്നത് പരമസുഖം തന്നെയാണ്. സകല സാധനങ്ങളും കിട്ടും. രോഗമുണ്ടായാൽ ചികിത്സിക്കാൻ നല്ല വൈദ്യന്മാരുണ്ട്. ലോകത്തിൽ കഴിയുന്ന സംഭവങ്ങളെല്ലാം അപ്പപ്പോൾ ഗ്രഹിക്കാം. നേരമ്പോക്കിന്നും മനോല്ലാസത്തിന്നുമുള്ള സൌകര്യങ്ങളും നഗരങ്ങളിൽ സുലഭങ്ങളാണ്. മതിരാശിയിൽ നിന്നെഴുത്തുവന്നാൽ ശ്രീധരനുണ്ണിനായർ ഉടനെ പണം അയച്ചുകൊടുക്കും; മരുമകന്ന കോടതിക്കുപോകാൻ ഈയ്യിടെ ഒരു കുതിരയും വണ്ടിയും വാങ്ങിക്കൊടുത്തിട്ടുമുണ്ടു. ഇങ്ങിനെ ഇവർ മദിരാശിയിൽ യാതൊരല്ലലുമില്ലാതെ സുഖമായിരിക്കുകയാണ്. ദൂരസ്ഥനായ തൻെറ കാമുകന്ന ദീൎഘലേഖനങ്ങളെഴുതുകയാണ് കമലത്തിൻെറ ഇപ്പോഴത്തെ ജോലി. ഇവർ ഇപ്രകാരം ഇവിടെ ഇരിക്കട്ടെ. വേണുഗോപാലൻെറ സ്ഥിതി എങ്ങിനെ ഇരിക്കുന്നുവെന്ന് നമുക്കിനി നോക്കാം.

വേണുഗോപാലൻ ലണ്ടനിലുള്ളൊരു മെഡിക്കൽ കാളേജിൽ ചേൎന്ന പഠിക്കാൻ തുടങ്ങീട്ടിപ്പോൾ രണ്ടുവൎഷമായിയെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. വേണുവിന്ന ഇപ്പോൾ യാതൊരു സൈ്വരക്കേടുമില്ല. ചിലവിന്ന വേണ്ട പണം അച്ഛൻ അമാന്തിക്കാതെ അയച്ചുകൊടുക്കുന്നുണ്ടു. ചിലവു ചെയ്യുന്ന കാൎയ്യത്തിൽ വേണു അച്ഛൻെറ മകൻ തന്നെയാണ്. "പിശുക്കുക" എന്ന സ്വഭാവം തനിക്കില്ല. വേണുവിൻെറ ചിലവും താമസിക്കുന്ന രീതിയും നടവടിയും മററും കണ്ടു വേണു ഒരു കോടീശ്വരൻെറ പുത്രനാണെന്നു ആരും പറയാതെതന്നെ അവിടെയുള്ളവർ ധരിച്ചിട്ടുണ്ടു. പ്രഭുക്കന്മാരുടെ മക്കളല്ലാതെ മററാരും വിലാത്തിയിൽ വന്നു പഠിക്കുകയില്ലെന്നാണ് ആ രാജ്യത്തുള്ള ജനസാമാന്യത്തിൻെറ ഒരു ധാരണ. അങ്ങിനെയിരിക്കേ, അവിടെചെന്നു പഠിക്കുന്ന വിദ്യാൎത്ഥികളിൽവെച്ചു അതികേമമായി നടക്കുന്ന നമ്മുടെ വേണുഗോപാലനെ ഒരു മഹാപ്രഭുവിൻെറ പുത്രനാണെന്നു ത

ദ്ദേശനിവാസികൾ ഗണിച്ചതിൽ ആശ്ചര്യമില്ലല്ലൊ. വേണുവി ന്റെ മട്ടും മാതിരിയുംകണ്ട് തന്റെ വീട്ടുകാരത്തിയും മകളും ത ന്നെ അമ്പരന്നുപോയി! വേണുവിന്റെ പേരിൽ വീട്ടുകാൎക്കു ള്ള അതിയായഭയഭക്തി ബഹുമാനങ്ങൾ കണ്ടു തന്റെ കൂടെയു ള്ള മിസ്റ്റർ പിള്ളക്കു അസൂയകൂടി തോന്നാറുണ്ടു. രണ്ടുപേർ കൂടി ഒരു സ്ഥലത്തു താമസിക്കുമ്പോൾ ഒരാൾക്കു അത്യുപചാരം ല ഭിക്കുമ്പോൾ എങ്ങിനെയായാലും മറേറ ആൾക്ക് അത് അത്ര സുഖമാവില്ലല്ലോ.

ഇങ്ങിനെ സുഖമായി പഠിപ്പു തുടരുന്ന വേണുഗോപാല ന്റെ സ്വഭാവത്തിൽ ഒരു വ്യത്യാസം വന്നുചേൎന്നു. സ്ഥാനം, മാനം, പേരു പെരുമയെന്നിവയിൽ നമ്മുടെ ചെറുപ്പക്കാരനു വല്ലാത്ത ഭ്രമം കടന്നുപോയി. പഠിപ്പു കഴിഞ്ഞശേഷം അവി ടെത്തന്നെ പ്രവൃത്തിയെടുത്തു സ്ഥിരതാമസംതുടങ്ങി രാജ്യഭരണ സംബന്ധമായ പദ്ധതിയിൽ പ്രവേശിച്ച് ബ്രിട്ടീഷുപാർലിമെ ന്റിൽ ഒരു മെമ്പറായി തീരേണമെന്നും കാലക്രമംകൊണ്ടു ഈ മഹാജനസഭയിലെ പ്രധാനമന്ത്രിസ്ഥാനംകൂടി കൈക്കലാക്കി യാൽ കൊള്ളാമെന്നുംകൂടി ഈ ചെറുപ്പക്കാരൻ മോഹിച്ചുതുട ങ്ങി. കമലത്തിനെയും കൂട്ടിക്കൊണ്ടുപോയി സ്ഥിരതാമസം വി ലാത്തിയിൽതന്നെ ആക്കിയാൽ നന്നെന്നും കൂടി തന്റെ മന സ്സിൽ തോന്നി. വേണുവിന്റെ മനസ്സിൽ ഇപ്പോൾ കടന്നുകൂടീ ട്ടുള്ള ഉന്നതസ്ഥാനകാംക്ഷ തനിക്കു കമലത്തിന്റെ പേരിലുള്ള അനുരാഗത്തെപ്പോലും അതിശയിച്ചിരുന്നു.

വേണുഗോപാലന്റെ സ്വഭാവത്തിൽ വന്നിട്ടുള്ള ഈ വ്യ ത്യാസം തന്റെ സഹവാസഫലമാണെന്നാണ് പറയേണ്ടിവരി ക. മനുഷ്യരുടെ മനസ്സിന്റെ പോക്കു തങ്ങളുടെ സഹവാസഫ ലത്തെയാണ് പ്രായേണ ആശ്രയിച്ചിരിക്കുക. വസിക്കുന്ന സ്ഥ ലം, പെരുമാറുന്ന ജനം, പഠിക്കുന്ന പുസ്തകങ്ങൾ മുതലായ വ സ്തുക്കൾക്ക് മനസ്സിനെ ആധികരിക്കുന്നതിനും അതിനെ പിടി

ച്ചുതിരിക്കുന്നതിന്നുമുള്ള ശക്തി വിശേഷമുണ്ടു. അമേരിക്കയിൽ ഐക്യനാടുകളിൽ അധികകാലം താമസിപ്പാനിടവരുന്ന ഇതര രാജ്യക്കാർ രാജസ്നേഹരഹിതമായ സ്വാതന്ത്ര്യഭ്രമം കടന്നുകൂടുന്നു. നമ്മുടെ കോവിലകങ്ങളുടെ അടുത്തുതാമസിക്കുന്നവർ രാജഭക്തിയും വണക്കവും ഒതുക്കവും അധികമായി നാം കണ്ടുവരുന്നു. വിവേകാനന്ദസ്വാമിയെ ജഗൽപ്രസിദ്ധനാക്കിത്തീർത്തത് രാമകൃഷ്ണപരമഹംസസ്വാമിയോടുള്ള സഹവാസമായിരുന്നു. നമ്മുടെ ഇന്ത്യയിൽ രാഷ്ട്രീയാഭിമാനം മുളച്ചുവന്നതു ആംഗ്ലേയഭാരതീയ സഹവാസബീജത്തിൽ നിന്നാണ്.

ഗ്രന്ഥങ്ങൾക്കും വിസ്മയനീയമായ ശക്തിയുണ്ടെന്നുള്ളതിന്നു പല ഉദാഹരണങ്ങളുമുണ്ടു. മഹാരാഷ്ട്രനായകനായിത്തീർന്ന ശിവാജിയുടെ മാതാവു രാമായണം വായിച്ചു അതിലെ കഥാസാരം പുത്രനെ ഗ്രഹിപ്പിച്ചിരുന്നുവത്രെ. 'സാൻഡോവിൻെറ വ്യായാമരീതികൾ' എന്നൊരു ചെറു പുസ്തകം വായിച്ചുകഴിഞ്ഞ ഉടനെ എൻെറ സ്നേഹിതന്മാരിലൊരാൾ അതിൻവണ്ണം അനുഷ്ഠിപ്പാൻ തുടങ്ങി. ആരോ എഴുതിയ ഒരു "ആരോഗ്യസംരക്ഷണമാർഗ്ഗം" വായിച്ചു പാതിയായപ്പോഴെക്കും ഒരാൾ കളത്രബന്ധം വേർപെടുത്തേണമെന്നു തീർച്ചയാക്കി. പാചകചിന്താമണി എന്നൊരു പുസ്തകം ഒരു വിദ്വാനെ അടുക്കളയിൽനിന്നു പിരിയാതാക്കി. ആയുർവ്വേദ വൈദ്യശാലയിലെ ഔഷധപ്പട്ടിക മുഴുവനും വായിച്ചു കഴിഞ്ഞ ഉടനെ ഒരാൾക്കു സകല രോഗങ്ങളും പിടിപെട്ടു. മെക്കാളയുടെ ഗ്രന്ഥങ്ങൾ ഉറക്കെ വായിച്ചു ശീലിച്ചു ഒരു വിദ്വാൻ മേഘനാദനായ പ്രാസംഗികനായി. കാനൻഡായിലിൻെറ ചില പുസ്തകങ്ങൾ വായിച്ചു ഒരു രസികൻ കള്ളൻെറ കള്ളനായി. 'ശാകുന്തളം' പതിവായി വായിച്ചൊരു യോഗ്യൻ മലമുട്ടിൽ ചെന്നു നെല്ലു കുത്തി ഉപജീവനം കഴിക്കുന്നൊരു ദൃഢഗാത്രയായ കന്യകയെ പാണിഗ്രഹണം ചെയ്തുകൊണ്ടുവന്നു. പുസ്തകങ്ങൾ

ക്ക മനുഷ്യന്റെ മനസ്സിനെ അപഹരിക്കുന്നതിന്നും നന്നാക്കുന്നതിന്നും ദുഷിപ്പിക്കുന്നതിന്നുമുള്ള ശക്തിവിശേഷമുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല.

'നെപ്പോളിയന്റെ ജീവചരിത്ര'പാരായണമാണ് കഥാനായകനായ വേണുഗോപാലന്റെ സ്വാഭാവികമായ ഉന്നതസ്ഥാനകാംക്ഷയെ പോഷിപ്പിച്ചു വളൎത്തിയതു്. മദിരാശി നഗരത്തിൽ മൂന്നുനാലു കൊല്ലത്തോളമുണ്ടായ നിവാസവും പാശ്ചാത്ത്യരാജ്യത്തു് ഇയ്യിടെയായി രണ്ടു വൎഷത്തോളമുള്ള ജീവിതവും ഈ തൃഷ്ണയെ ഇത്രേടം ദൃഢീകരിക്കുകയും ചെയ്തു.

മനുഷ്യരിൽ ഓരോരുത്തൎക്കും ഓരോ മോഹം മറ്റുള്ള മോഹങ്ങളെ അതിശയിച്ചു് പ്രബലപ്പെട്ടു കാണപ്പെടുന്നതു് സാധാരണയാണ്. ചിലൎക്കു ധനസമ്പാദനത്തിലും, മറ്റു ചിലൎക്കു ജ്ഞാനസമ്പാദനത്തിലും, വേറെ ചിലൎക്കു സ്ത്രീവിഷയത്തിലും, ചിലൎക്കു കീൎത്തിയിലും, മറ്റൊരു കൂട്ടൎക്കു പെരുമയിലും, ഇങ്ങിനെ പലൎക്കും പലതിലുമാണ് അത്യാസക്തി കടന്നുകൂടുക. ഈ ലോകസ്വഭാവത്തിന്നനുസരിച്ചു, ഒരു വ്യാമോഹം വേണുഗോപാലനേയും പിടിപെട്ടു. തന്റെ നിരന്തരമായ വിചാരം പേരും പെരുമയും നേടണമെന്നായിത്തീൎന്നു. തന്റെ കാമിനിയായ കമലത്തെക്കാളും വേണുഗോപാലൻ ഉന്നതപദത്തെയാണ് അധികമായി കാമിച്ചുവശായതു്. ഇതുകൊണ്ടു്, കമലത്തിന്റെ പേരിൽ തനിക്കു പ്രേമം കുറഞ്ഞുവെന്നു വായനക്കാർ തെറ്റിധരിക്കുകയുമരുതു്. യശസ്സിലുള്ള കാമം കമലത്തിന്റെ പേരിലുള്ളതിനെ അതിശയിച്ചിരുന്നുവെന്നു മാത്രമാണ് പറയുന്നതു്.

ഇങ്ങിനെ യശസ്കാമികളിൽ അഗ്രഗണ്യനായി തീൎന്നിരിക്കുന്ന വേണുഗോപാലൻ ലണ്ടനിലും, കമലവും കേശവനുണ്ണിയും മറ്റും മദിരാശിയിലും സുഖമായിരിക്കുമ്പോൾ, ഇവർ എല്ലാ

വരുടേയും സുഖത്തിന്നും വേണ്ടുവിന്റെ വിദ്യാഭ്യാസപരിപൂ ത്തിക്കം അളവററ മോഹത്തിന്നുമെല്ലാം നിദാനമായ ആ ദേഹം പെട്ടെന്നൊരു ഹൃദ്രോഗത്തിലകപ്പെട്ടു. ശ്രീധരനുണ്ണിനായർ മരിച്ചു. സാധ്വിയായ കുട്ടിലക്ഷ്മിയമ്മയെ ഇതെത്രകണ്ടു ബാധിച്ചുവെന്നു പറയേണ്ടതില്ലല്ലോ. കുട്ടിലക്ഷ്മിയമ്മക്കു ശരീരസുഖക്കേട്ട ബാധിച്ചതിൽപിന്നെ ശ്രീധരനുണ്ണിനായർ ദാക്ഷായണിഅമ്മയെ സംബന്ധം ചെയ്തുവെങ്കിലും അദ്ദേഹം തന്റെ മുമ്പത്തെ ഭാര്യയെ ചെന്നു സാധാരണ കണ്ടിരുന്നു. ഇപ്പോൾ അദ്ദേഹത്തിന്റെ മരണവും പുത്രന്റെ വിലാത്തിഗമനവും എല്ലാംകൂടി ആ സതീശിരോമണിയെ അത്യന്തം വ്യസനിപ്പിച്ചു. വരുന്നതെല്ലാം അനുഭവിക്കയല്ലേ തരമുള്ളു. ദൈവേഛ!

# ഇരുപത്തിരണ്ടാം അദ്ധ്യായം.

ഒരു കരാറ്.

ഭേദപ്പെട്ടൊരു തറവാട്ടിലെ കാരണവരുടെ മരണം ആ ആളുടെ ബന്ധുജനങ്ങളുടെയും ആശ്രിതന്മാരുടേയും ജീവിതദശയിൽ എന്തെല്ലാം വ്യത്യാസങ്ങളാണുണ്ടാക്കിത്തീക്കുന്നത്? പുണ്യാത്മാവായ ശ്രീധരനുണ്ണിനായർ കിടന്നിരുന്ന ചാരുകസേലയിൽ പിശുക്കനായ രാമനുണ്ണിനായരാണിപ്പോൾ കിടക്കുന്നത്. ദാക്ഷായണിയമ്മയുടെ സ്ഥാനത്ത് കുഞ്ഞമ്മാളുഅമ്മയും കുട്ടികളും വന്നുചേന്നു. കാര്യസ്ഥന്മാരിൽ പലരേയും ആവശ്യമില്ലെന്നു പറഞ്ഞു ഇപ്പോഴത്തെ കാരണവൻ പിരിച്ചയച്ചു. തറവാട്ടു ചിലവുകൾ കഴിയുന്നേടത്തോളം ചുരുക്കി. എന്നുമാത്രമല്ല, കുഡുംബക്കാരെയും അദ്ദേഹം നന്നെ കഴക്കുവാനും തുടങ്ങി. കാരണവൻ പിശുക്കനും സ്നേഹമില്ലാത്തവനുമാണെങ്കിൽ അനന്തിരവന്മാരുടെ സ്ഥിതി വലിയ കഷ്ടത്തിലും ആവുമല്ലൊ. കേശവനുണ്ണി വല്ലാത്ത പരുങ്ങലിലായി.

വലിയമ്മാമൻ മരിച്ച സങ്കടവൎത്തമാനം കമ്പിമുഖേന അറിവുകിട്ടിയ ഉടനെ മദിരാശിയിലുള്ള കൂട്ടരെല്ലാം നാട്ടിലേക്ക വന്നിരുന്നു. ശേഷക്രിയകളെല്ലാം കഴിഞ്ഞതിന്നശേഷം അച്ഛ തനെ മാത്രം കൂട്ടിക്കൊണ്ട് കേശവനുണ്ണി മദിരാശിക്ക മടങ്ങുക കയും ചെയ്തു. അമ്മിണിയും കമലവും നാട്ടിൽതന്നെ ഇരിക്ക കയും ചെയ്തു.

പണത്തിന്നുള്ള ബുദ്ധിമുട്ട സഹിക്കവയ്യാതായപ്പോൾ കേശവനുണ്ണി ഇപ്പൊഴത്തെ കാരണവന് അടിക്കടി മൂന്നുനാലു കത്തുകളയച്ചു. "അടിയന്തരാദികൾക്കും മററും ചിലവു ധാരാളം വേണ്ടിവന്നതുകൊണ്ട് ഇപ്പോൾ, പണം ഇല്ലെന്നും, പണം ഉണ്ടായാൽ എഴുതാതെ തന്നെ അയച്ചുകൊടുക്കുന്നതാണെന്നും, അതിന്നിടയിൽ വല്ല ഉദ്യോഗവും കിട്ടാൻ തരമുണ്ടെങ്കിൽ അതിന്നു ശ്രമിക്കുന്നതാണ് നല്ലതെന്നും" ആയിരുന്നു കാരണവൻ രാമനുണ്ണിനായർ കേശവനുണ്ണിയുടെ നാലാമത്തെ കത്തിന്നയച്ച മറുപടിയുടെ താല്പൎയ്യം. അധികം താമസിയാതെ കേശവനുണ്ണിക്ക് കുതിരയും വണ്ടിയും വില്ക്കേണ്ടതായി വരികയും ചെയ്തു.

കമലത്തിന്റെ താമസം സ്വഗൃഹത്തിൽ തന്നെയായല്ലൊ. തന്റെ മോഹനിവൃത്തിക്കും ഭാവിശ്രേയസ്സുകൾക്കും മൂലാധാരമായ വലിയമ്മാമന്റെ വിയോഗവൎത്തമാനം കേട്ടതു മുതൽ അവൾക്ക തലക്ക നല്ല സുഖമില്ലാതായി. മേലാലത്തെ കഥയെപ്പററി എത്ര ആലോചിച്ചിട്ടും അവൾ യാതൊരന്തവും കണ്ടില്ല. എന്തെല്ലാം മനോരാജ്യം തുടൎന്നു? എന്തെല്ലാം വന്നുചേൎന്നു! വിധി തന്നെ പരീക്ഷിക്കുകയാണ്. താൻ അതിന്നു ഒരിക്കലും കീഴടങ്ങുകയില്ല. ഇനി ഉണ്ടാവാനിടയുള്ള ഉപദ്രവങ്ങളെപ്പററി അവൾക്ക നല്ലവണ്ണം അറിയാം. ഇപ്പോൾ വന്നുചേൎന്നിട്ടുള്ള ദുൎവ്യവഹാരബാധയകററുന്നതിന്നുവേണ്ടി പുതിയ കാരണവരും മററും തന്നെ ബലികൊടുപ്പാൻ തുനിഞ്ഞുവെന്നു

വരാം. പണിക്കർ അതുകൊണ്ടു് തൃപ്തിപ്പെട്ടുവെന്നു വരാം. തന്റെ തറവാടു മുഴുവനും നശിക്കുന്നതായാലും, ലോകം മുഴുവനും തനിക്കു വിരോധമായി നിന്നാലും, വേണുവിനെയല്ലാതെ മററാരെയും വരനായി സ്വീകരിക്കുകയില്ലെന്നു് അവൾ ദൃഢമായുറച്ചു. ദുഃഖാതിരേകം പലപ്പോഴും ധീരതയിലാണല്ലൊ കലാശിക്കുക.

പുലകുളികഴിഞ്ഞു് കേശവനുണ്ണി മദിരാശിക്കുപോകുമ്പോൾ തന്നെയും കൂടെ കൊണ്ടുപോകണമെന്നു കമലം വളരെ യാചിച്ചു. എങ്കിലും, ചിലവിനെ ഭയപ്പെട്ടു് കേശവനുണ്ണി അവളെ നാട്ടിൽതന്നെ വിട്ടേച്ചുപോയി. എന്നാൽ, കേശവനുണ്ണി ചെന്നു് മദിരാശിയിലെത്തിയശേഷം അധികം താമസിയാതെ കമലവും മദിരാശിയിലെത്തി. എന്തോ ഒരു സുഖക്കേടിനു ചികിത്സിക്കാനാണെന്നാണ് അവൾ വീട്ടിൽ ചിലരോടു് പറഞ്ഞു് പുറപ്പെട്ടു പോയതു്. ഇക്കുറി മദിരാശിക്കു പോകുമ്പോൾ അമ്മയുടെ വകയായി തനിക്കു കിട്ടിട്ടുള്ള സകല ആഭരണങ്ങളും കമലം എടുത്തുകൊണ്ടുപോകയുണ്ടായി.

പരന്ത്രീസ്സു് യുവതികളെക്കുറിച്ചു മിസ്റ്റർ പിള്ള പറയുന്ന ഓരോ നേരമ്പോക്കുകൾ കേട്ടു് വേണുഗോപാലൻ രസിച്ചുകൊണ്ടിരിക്കുമ്പോളാണ് അച്ഛൻ മരിച്ച വിവരത്തിന്നു് കേശവനുണ്ണി അടിച്ച കമ്പി അവിടെ കിട്ടിയത്. പിന്നീടുണ്ടായ കഥ എന്തു പറയട്ടെ ! വേണുവിന്റെ പ്രിയ താതനോടുകൂടെ തന്റെ സർവ്വസ്വവും പോയി; മൃദുലചിത്തനായ യുവാവു് വാവിട്ടു കരഞ്ഞുപോയി. മിസ്റ്റർ പിള്ളയും വീട്ടുകാരത്തിയും മകളും വേണുവിനെ സമാധാനപ്പെടുത്തുന്നതിന്നു വളരെ ശ്രമിച്ചുനോക്കി എന്തുചെയ്തിട്ടും ഒരു വിധവും സമാധാനപ്പെട്ടില്ല. അത്യന്ത സങ്കടത്തിങ്കൽ ആരെന്തു പറഞ്ഞാലും ഫലമില്ലല്ലൊ. "തെരുതെരെയഴൽ തിങ്ങും മാനസത്തിന്നുറക്കെക്കരയുകിലതുതന്നെ തെല്ലൊരാശ്വാസമേതു".

കരഞ്ഞുകരഞ്ഞു കുറെ കഴിഞ്ഞപ്പോൾ വേണു മോഹാലസ്യപ്പെട്ടു. കൂടെയുള്ളവർ അത്യുപചാരം ചെയ്തു. കുറെ നേരം കഴിഞ്ഞപ്പോൾ വേണു കണ്ണു തുറന്നു.

മുമ്പിരുന്നിരുന്ന ലോകത്തിലല്ല താൻ ഇപ്പോൾ ഇരിക്കുന്നതു എന്നു ഭഗ്നാശയനായ യുവാവിനുതോന്നി. തനിക്കുലോകം മുഴുവനും ഒരു പുതിയ വിധമായിത്തോന്നി. എവിടെ നോക്കിയാലും ഒന്നിനും ഒരു പ്രസന്നതയും പ്രകാശവും കണ്ടില്ല. എല്ലാംകൂടി ഒരു അന്ധകാരസമുദ്രം ! താൻ അതിന്റെ അടിയിൽ; ശ്വാസം മുട്ടികുഴങ്ങുന്നു.

യാതൊരു ശരണവുമില്ല. സർവ്വം സ്വപ്നപ്രായം! ആകാംക്ഷകളെല്ലാം പൊട്ടിത്തകൎന്നു ഛിന്നഭിന്നമായി അതാ കിടക്കുന്നു! തന്റെ പ്രണയിനിയായ കമലം ബാലകൃഷ്ണപ്പണിക്കരുമായി കരത്തോടു കരംചേൎത്തു ഉല്ലസിച്ചു ലാത്തുന്ന വിധവും വേണുവിനു തോന്നി. താൻ ഇനി എന്തിനു ഇരിക്കുന്നു !

'വിലാത്തിയിൽ വന്നിട്ടു രണ്ടു കൊല്ലമേ കഴിഞ്ഞിട്ടുള്ളു. പഠിപ്പു എവിടെയും ആയിട്ടില്ല. ഇപ്പോഴും താൻ ഒരു ഗ്രാഡ്വേററു (Graduate) മാത്രമാണ്. എത്ര ആളുകൾ ബി. ഏ. പാസ്സായവർ? ലക്ഷോപലക്ഷത്തിൽ താൻ ഒരുവൻ. വിലയേറിയ ചില പുസ്തകങ്ങളും മററും ഈയ്യിടെ വാങ്ങീട്ടുണ്ടു. കുറെ ഉടുപ്പുകൾ തുന്നിച്ചിട്ടുണ്ടു. താമസിക്കുന്നവിടെ ഒരു മാസത്തെ കണക്കു തീൎക്കാനുണ്ടു. ഈ കടങ്ങളെല്ലാം എങ്ങിനെ വീട്ടും? സ്വരാജ്യത്തേക്കു എങ്ങിനെ മടങ്ങിയെത്തും? കപ്പൽക്കൂലി ആർ അയച്ചുകൊടുക്കും? ഇതെല്ലാം ആലോചിച്ചു വേണുവിനു താല്ക്കാലികമായൊരു ചിത്തഭ്രമം വന്നു ചേൎന്നതിൽ അത്ഭുതപ്പെടാനില്ലല്ലൊ. തന്റെ ഇപ്പോഴത്തെ ശോച്യാവസ്ഥയെപ്പററി വേണുഗോപാലൻ മിസ്റ്റർ പിള്ളയോടു സംസാരിച്ചു. അതിനെപ്പററി വിചാരിച്ചു വ്യസനിക്കേണ്ടെന്നുമാത്രം മിസ്റ്റർ പിള്ള മറുവടി പറഞ്ഞു. ചിലവിനു പണത്തിനായി വളരെ

യാചിച്ചുംകൊണ്ട് തന്റെ മുത്തശ്ശിയായ രുഗ്മിണിയമ്മക്കും ഏളയച്ഛനായ രാമനുണ്ണിനായക്കും വേണുഗോപാലൻ എഴുതി. രണ്ടുപേരും യാതൊരു മറുപടിയും അയച്ചില്ല. കമലത്തിന്റെ കത്തിൽനിന്നാണ് വസ്തുത മനസ്സിലാക്കിയതു. അതിലെ താല്പര്യം താഴെ പറയുംപ്രകാരമായിരുന്നു:—

"പ്രാണനാഥ! മദിരാശി.

ദൈവദുർല്ലഭ്യയാ മനുഷ്യൎക്കു നേരിടുന്ന ആപത്തുകളെപ്പററി വിചാരിച്ച് വെറുതെ വ്യസനിക്കുന്നത് നിഷ്ഫലമാണല്ലൊ. രുഗ്മിണിയമ്മക്കും ഞങ്ങളുടെ ഇപ്പോഴത്തെ കാരണവൎക്കും കത്തുകളയച്ച വിവരം ഞാനറിഞ്ഞു. നമ്മെ സ്നേഹമില്ലാത്തവരും തമ്മിൽ വിരോധമുള്ളവരുമായവരിൽനിന്ന് നമുക്കൊരു സഹായം കിട്ടുമെന്നാശിക്കുന്നതു് വിഡ്ഢിത്വമാണ്. പഠിപ്പു മുഴുവനാക്കുവാൻ ഇപ്പോഴത്തെ സ്ഥിതിക്കു സാധിക്കുന്നതല്ലെന്നു അറിയാമല്ലൊ. അറുപതു പവൻ വേണമെന്നു് അവൎക്കെഴുതീട്ടുണ്ടെന്നു ഞാനറിഞ്ഞു. അറുപതു പവൻ ഇതാ ഞാൻ അയക്കുന്നുണ്ടു. ഇതു കിട്ടിയ ഉടനെ ഇങ്ങോട്ടുക്കു പുറപ്പെടണം. അവിടെ കൊടുപ്പാനുള്ളതിന്നു, വഴിയാത്രക്കുള്ള ചിലവു കഴിച്ചിട്ടുള്ള ബാക്കികൊണ്ടു്, മതിയാവുന്നില്ലെങ്കിൽ, കൊടുപ്പാനുള്ളവൎക്കു ബോദ്ധ്യമായ ലക്ഷ്യങ്ങളെഴുതികൊടുത്തുംവെച്ച് ഉടനെ പുറപ്പെടുന്നതാണ് നല്ലത്. ഇവിടെ വന്നതിന്നുശേഷം ആവശ്യകസംഖ്യകൾ അയച്ചുകൊടുക്കാം. ഇപ്പോൾ ഇത്രയേ എഴുതുന്നുള്ളു. ശേഷം മുഖതാവിൽ.

എന്ന് സ്വന്തം കമലം"

ഈ കത്തു വായിച്ചുകഴിയുമ്പോഴക്കും വേണുവിന്റെ കണ്ണുകളിൽനിന്നും വെള്ളം തെരുതെരെ വീണുതുടങ്ങി. കമലത്തിന്റെ പേരിൽ വേണുവിന്നു് എത്രകണ്ടു പ്രേമവും ബഹുമാനവും തോന്നിയെന്നു പറവാൻ പ്രയാസം. കമലം അപ്പോൾ തന്റെ അരികത്തുണ്ടായിരുന്നുവെങ്കിൽ വേണു അവളെ ഗാഢാ

ശ്ലേഷംചെയ്തു് നന്നെ കുഴക്കമായിരുന്നു. എവിടെ നിന്നാണ് അവൾക്ക് ഈ പണം കിട്ടിയതെന്ന് തനിക്കു രൂപമില്ല. ഇങ്ങിനെയൊരു സഹായം അവൾ ചെയ്യാൻ സംഗതി വരുമെന്നൊ, തനിക്കിപ്പോൾ ലഭിക്കുമെന്നൊ, ദൂരസ്ഥനായും നിസ്സഹായനായുമിരിക്കുന്ന യുവാവു് സ്വപ്നേപിവിചാരിച്ചിരുന്നില്ല. വസ്തുത മുഴുവനും തമ്മിൽ കാണുമ്പോൾ മനസ്സിലാക്കാം. തല്ക്കാലം സ്വരാജ്യത്തേക്കു മടങ്ങുകതന്നെയെന്നുറച്ചു. താൻ പുതുതായി വാങ്ങിട്ടുള്ള വിലയേറിയ പുസ്തകങ്ങൾക്കും ഉടുപ്പുകൾക്കും മററും കൊടുപ്പാനുള്ള സംഖ്യയും, താമസിക്കുന്നേടത്തു കൊടുപ്പാനുള്ള സംഖ്യയും കഴിച്ചാൽ, ബാക്കിയുള്ള പണംകൊണ്ടു ഇന്ത്യയിലെത്തുവാൻ സാധിക്കുന്നതല്ലെന്നാണ് കണ്ടതു്. പുസ്തകങ്ങൾ മിസ്റ്റർ പിള്ളയോടു് എടുക്കേണമെന്നപേക്ഷിച്ചു. ഇങ്ങിനെ ഒരപേക്ഷ ചെയ്യേണ്ടതായ സംഗതി വന്നുവല്ലൊ എന്നു വിചാരിച്ചു വേണു നന്നെ വിഷാദിച്ചു. "ആകട്ടെ, അതിനെന്താ വിരോധം? വരട്ടെ, ബദ്ധപ്പെടേണ്ട" എന്നാണ് മിസ്റ്റർ പിള്ള സമാധാനം പറഞ്ഞതു്. പുസ്തകങ്ങൾ മിസ്റ്റർ പിള്ളക്കു വിററാലും, താമസിക്കുന്നേടത്തു കൊടുപ്പാനുള്ളതു മുഴുവൻ കൊടുക്കുന്നതായാൽ, ബാക്കിയുള്ള പണംകൊണ്ടു ബോംബെയിലെത്തിച്ചേരുവാൻ സാധിക്കുന്നതല്ലെന്നും വന്നു. ഏതായാലും, പാതി കൊടുത്തു, ബാക്കി നാട്ടിലെത്തിയതിന്നുശേഷം അയച്ചു കൊടുക്കാമെന്നു പറയാമെന്നു തീൎച്ചയാക്കി വിവരം വീട്ടുകാരത്തിയോടു വേണു പറഞ്ഞു. വീട്ടുകാരത്തിക്കാവട്ടെ, വേണുവിന്റെ സ്വഭാവഗുണങ്ങളിൽ യഥാൎത്ഥമായ സ്നേഹബഹുമാനങ്ങളുണ്ടായിരുന്നുവെങ്കിലും, പണത്തിന്മേലുള്ള ഭ്രമം മനുഷ്യന്റെ പേരിലുള്ള സ്നേഹത്തെ തുലോം അതിശയിച്ചിരുന്നു.

"നിങ്ങൾ വിചാരിച്ചാൽ ഇതു തരാൻ സാധിക്കാതെ വരില്ല. കണക്കു മുഴുവൻ തീൎത്തിട്ടു പോകുന്നതാണ് നല്ലതു്," എന്നു അവസാനം ആ സ്ത്രീ പറഞ്ഞു.

വേണു വല്ലാത്തൊരു കുടിക്കിലകപ്പെട്ടു. ലക്ഷ്യമെഴുതി കൊടുക്കാമെന്നു പറഞ്ഞു് എത്ര യാചിച്ചിട്ടും ആ സ്ത്രീ സമ്മതിച്ചില്ല. ജാമ്യം നിന്നാൽ കൊള്ളാമെന്നു വേണു അതിലജ്ജിതനായി മിസ്റ്റർ പിള്ളയോടപേക്ഷിച്ചു. "അതിനെന്താ വിരോധം? വരട്ടെ. പുറപ്പെടാനെന്താ ബദ്ധപ്പാടു്?" എന്നാണു് അദ്ദേഹം വീണ്ടും മറുവടി പറഞ്ഞതു്.

"ഇനിയും ഇവിടെ താമസിക്കുംതോറും ചിലവധികമാകും. ഇപ്പോൾതന്നെ, ഇന്ത്യയിലെത്തിച്ചേരുവാൻ പ്രയാസമായിട്ടാണിരിക്കുന്നതു. ഇവിടെ താമസിച്ചിട്ടും യാതൊരു ഫലവുമില്ല. വിരോധമില്ലെങ്കിൽ ജാമ്യം നിന്നാൽ കൊള്ളാം. ഞാൻ ചാവാതെയിരുന്നാൽ ഈ പണം അയച്ചുകൊടുക്കുന്നതാണു്" എന്നു വേണു മിസ്റ്റർ പിള്ളയോടു് കണ്ണീർ പൊഴിച്ചുംകൊണ്ടു് പറഞ്ഞു.

പിള്ള:—"ഏയ്! ഇതെത്രയും നിസ്സാരമായൊരു സംഖ്യയാണു്. അതിനെപ്പററി എനിക്കു യാതൊരു വിചാരവുമില്ല. വേണമെങ്കിൽ ഞാൻ അതു് ഇപ്പോൾതന്നെ കൊടുത്തുകളയാം. എന്റെ കയ്യിൽ പണമുണ്ടു്. പഠിപ്പു മുഴുവനാക്കി മടങ്ങുവാൻ വല്ല വഴിയുമുണ്ടോ എന്നാണു് എന്റെ ആലോചന. അതിനു വേണ്ട ശ്രമം ചെയ്യുന്നതുമുണ്ടു്. അച്ഛനു് ഒരു കത്തയച്ചിട്ടുണ്ടു്. അതിന്റെ മറുവടി കണ്ടതിനുശേഷം പുറപ്പെടുന്ന കാര്യം തീർച്ചയാക്കാം. അതുവരെ ഇവിടെ താമസിപ്പിക്കണമെന്നു കരുതിയാണു് പുറപ്പാടിനു ബദ്ധപ്പെടേണ്ടെന്നു ഞാൻ പറഞ്ഞതു്."

ഇതു കേട്ടപ്പോൾ വേണുവിനുണ്ടായ വിസ്മയവും സന്തോഷവും ഇത്രയെന്നു പറവാൻ പ്രയാസം.

"ഉത്തമമിത്രമെ! ഭവാൻ ഇങ്ങിനെ ഒരു സഹായം ചെയ്വാൻ ശ്രമിക്കുമെന്നു ഞാൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല.

സഹായം ലഭിച്ച വിധത്തിലുള്ളൊരു സന്തോഷമാണ് എനിക്കിപ്പോഠം തോന്നുന്നത്. എൻെറ പേരിൽ ഇത്രകണ്ട് സൌഹാർദ്ദമുണ്ടെന്ന് ഇതുവരെ മനസ്സിലാക്കാത്ത ഞാൻ ത്രൈലോക്യ മന്ദബുദ്ധിതന്നെയാണ്" എന്നു തൻെറ സ്നേഹിതനെ കെട്ടിപ്പിടിച്ച് സന്തോഷാശ്രുക്കഠം വാർത്തുകൊണ്ടു വേണുഗോപാലൻ പറഞ്ഞു.

പിള്ള:—"വല്ല വിധേനയും പഠിപ്പിന്നുവേണ്ട സഹായം ചെയ്തുകൊടുക്കേണ്ടതാണെന്ന് ഞാൻ അച്ഛനോട് ഹൃദയപൂർവ്വം യാചിച്ചിട്ടുണ്ട്. അച്ഛൻെറ മറുവടി കാത്തിരിക്കുകയാണ്."

വേണു:—"ഇതിൽപരം വിലയേറിയ ഒരു സഹായം ഈ ജന്മത്തിൽ എനിക്കു സിദ്ധിക്കാനില്ല. ഈ സഹായം എൻെറ മാനത്തെ രക്ഷിച്ചു എന്നെ നല്ലൊരു നിലയിലെത്തിക്കുമെന്നുള്ളതിന്നു സംശയമില്ല. എൻെറ ആജീവനാന്തം ഇതു ഞാൻ മറക്കുന്നതുമല്ല. എൻെറ ജീവിതോൽകൃഷ്ടത്തിന്നുതകുന്ന ഈ മഹനീയകൃത്യം എൻെറ ജീവരക്ഷക്കു തുല്യമായിട്ടാണ് ഞാൻ ഗണിക്കുന്നത്.

പിള്ള:—"അതിരിക്കട്ടെ. കാര്യം അത്രത്തോളം എത്തിയതിന്നുശേഷം അവകയെല്ലാം ആലോചിക്കാം. ഇപ്പോഠം ഞാൻ എന്താണ് പറയുന്നതെന്നുവെച്ചാൽ, ഈ ആലോചന നിമിത്തം നിങ്ങഠംക്കിവിടെ ഇനിയും രണ്ടോ മൂന്നോ മാസം താമസിക്കേണ്ടതായിത്തന്നെ വന്നെങ്കിലും, ആ താമസം നിമിത്തമുണ്ടാകുന്ന ചിലവുകളെപ്പററി നിങ്ങഠം അതു കണ്ടു് ഭയപ്പെടേണ്ട ആവശ്യമില്ല. അതെല്ലാം ഞാൻ വഹിച്ചുകൊള്ളാം. ഇതു വരെ നമ്മഠം തമ്മിലുണ്ടായിരുന്ന സ്നേഹത്തെ നിങ്ങഠം ബഹുമാനിക്കുന്നുണ്ടെങ്കിൽ ഈ സൽക്കാരം ചെയ്വാൻ എന്നെ അനുവദിക്കുന്നതിന്നു നിങ്ങഠംക്കു വല്ലതായ വിരോധമുണ്ടാവാനും വഴിയില്ലല്ലൊ."

സ്നേഹിതൻെറ സ്നേഹപുരസ്സരമായ സംഭാഷണം കേട്ടപ്പോൾ വേണുവിൻെറ നയനങ്ങളിൽ വീണ്ടും സന്തോഷാശ്രുക്കൾ ഊറി. അദ്ദേഹത്തിൻെറ സല്ക്കാരം സ്വീകരിച്ച് അവിടെ താമസിക്കുകതന്നേയെന്നുറച്ചു. കുറെ ദിവസത്തിന്നുള്ളിൽ മിസ്റ്റർ പിള്ളയുടെ അച്ഛൻ മതിരാശിയിൽനിന്നയച്ച മറുപടി അവിടെ കിട്ടി. എഴുത്തു വായിച്ചു ഒരു പുഞ്ചിരിയോടുകൂടി മിസ്റ്റർ പിള്ള അതിനെ വേണുവിൻെറ കയ്യിൽ കൊടുത്തു. കത്തിലെ താല്പര്യം മനസ്സിലാക്കി വേണ്ടവിധം ആലോചിച്ചു തീർച്ചയാക്കിക്കൊള്ളട്ടെ എന്നു വിചാരിച്ചു മിസ്റ്റർ പിള്ള കത്തു കൊടുത്തശേഷം വേണുവിനെ തനിയെ വിട്ട് അവിടെ നിന്നും പോയി. വേണു കത്തു വായിച്ചു; വീണ്ടും വായിച്ചു; പിന്നെയും വായിച്ചു. വായിച്ചുകഴിയും, പിന്നെ കുറെ ആലോചിക്കും, വീണ്ടും വായിക്കും. ഇങ്ങിനെ ഒരു പത്തുപന്ത്രണ്ടുപ്രാവശ്യം വായിച്ചുകഴിഞ്ഞപ്പോഴക്കും ആ കത്തു മുഴുവനും വേണുവിനു കാണാപാഠമായി. പരമേശ്വരൻപിള്ളയുടെ എഴുത്ത് വേണുവിനു കഠിനമായ തലവേദനയുണ്ടാക്കിത്തീർത്തു. അതിലെ താല്പര്യം താഴെ പറയുംപ്രകാരമായിരുന്നു:—

"എൻെറ പ്രിയപ്പെട്ട അപ്പു ! മദിരാശി.

അയച്ച കത്തു കിട്ടി. നിൻെറ സ്നേഹിതനായ മിസ്റ്റർ വേണുഗോപാലൻെറ പഠിപ്പു മുഴുവനാക്കുന്നതിന്നായി വല്ല വിധേനയും ഒരു നിവൃത്തി ചെയ്തുകൊടുത്താൽ കൊള്ളാമെന്നാണല്ലൊ എത്രയും താല്പര്യമായി നീ എഴുതിയിരിക്കുന്നതു. അദ്ദേഹം സമർത്ഥനും ബുദ്ധിമാനും സൽസ്വഭാവിയും നമ്മുടെ പേരിൽ വളരെ കൂറുള്ള ആളും ആണെന്നു ഇവിടെവെച്ചുതന്നെ എനിക്കറിവാനിടയായിട്ടുണ്ട്. അദ്ദേഹത്തിന്നു ഈയിടെ നേരിട്ടിട്ടുള്ള ദൈവീകമായ ദുർദ്ദശയെക്കുറിച്ച് ഞാൻ ഹൃദയപൂർവ്വം അനുശോചിക്കുന്നുണ്ട്. എന്തുചെയ്യാം! വിധി നമുക്കധീന

മല്ലല്ലൊ! യോഗ്യനായ അദ്ദേഹത്തെ ഈ അവസരത്തിൽ വല്ല പ്രകാരവും സഹായിച്ചാൽ കൊള്ളാമെന്ന എനിക്കും വലുതായൊരു മോഹമുണ്ട്. എന്നാൽ ഈ മോഹനിവൃത്തി വരുത്തുന്നതിന്ന സുലഭമായ മാൎഗ്ഗം കാണാത്തതിനാൽ ഞാൻ വ്യസനിക്കുന്നു. നോം അത്രകണ്ട് ആസ്തിയുള്ളവരല്ലെന്നും നിനക്കറിയാമല്ലൊ. എങ്കിലും ഈ അവസരത്തിൽ അദ്ദേഹത്തെ വല്ല വിധവും സഹായിക്കേണ്ടതാണെന്നാണ് എന്റെ യഥാൎത്ഥമായ ആഗ്രഹം. സമ്പന്നരല്ലാത്ത നാം ഇങ്ങിനെ ചെയ്യാൻ തുനിയുന്നതായാൽ, നമ്മോടൊന്നിച്ച സുഖദുഃഖങ്ങളനുഭവിപ്പാൻ അദ്ദേഹവും ഒരുമ്പെട്ടാൽ നന്നായിരുന്നു. അതിന്ന അദ്ദേഹത്തിന്ന മനഃപൂൎവ്വമായ സമ്മതവും സന്തോഷവും ഉണ്ടാകുമോ എന്ന ഞാൻ അറിയുന്നില്ല. അദ്ദേഹത്തിന്റെ സ്വഭാവഗുണത്തിങ്കലുള്ളൊരു ഭ്രമംകൊണ്ടാണ്, കയ്യിൽ തല്ക്കാലം പണമില്ലെങ്കിലും, എനിക്ക് ഇങ്ങിനെയൊരു ദുൎമ്മോഹം കടന്നുകൂടുന്നതു. നമ്മുടെ ദേവയാനി ഇപ്പോൾ ബി. ഏ. പാസ്സായി ഇരിപ്പാണല്ലൊ. അദ്ദേഹത്തെ അവൾക്ക് എടുത്താൽ കൊള്ളാമെന്നാണ് ഞാൻ പറയുന്നതിന്റെ താല്പൎയ്യം. അവളെ അദ്ദേഹം ഇവിടെവെച്ച കണ്ടു പരിചയമായിട്ടുണ്ടല്ലൊ. ഇവിടേയുള്ളവരെല്ലാം എന്റെ ഈ ആലോചനയെ അതി സന്തോഷപുരസ്സരം സ്വീകരിക്കുന്നുണ്ടെന്നുംകൂടി നിന്നെ അറിയിച്ചുകൊള്ളുന്നു. ഞങ്ങളുടെ അഭിപ്രായത്തോടുകൂടി നീയും യോജിക്കുന്നുവെങ്കിൽ, ഈ കത്തിലെ വിവരങ്ങൾ അദ്ദേഹത്തെ ധരിപ്പിച്ച്, കഴിയുന്നവേഗത്തിൽ മറുവടി അയക്കുക. യോഗ്യനായ അദ്ദേഹം നമ്മുടെ ദുൎമ്മോഹത്തിനനുസരിച്ചാൽ നാം അതിധന്യരാവുകയും ചെയ്യുമല്ലൊ.

എന്ന എത്രയും വാത്സല്യപുരസ്സരം,

പരമേശ്വരൻപിള്ള"

വേണുഗോപാലൻ കത്തിലെ താല്പര്യം നല്ലവണ്ണം മനസ്സിലാക്കി. "ദേവയാനിയെ സംബന്ധം ചെയ്യാമെന്ന് ഉടമ്പടി ചെയ്യാതെ മിസ്റ്റർ പിള്ളയുടെ സഹായം ലഭിക്കുന്നതല്ല. താൻ ദേവയാനിയെ കണ്ടു പരിചയമുണ്ട്. അവരം നല്ലൊരു പെൺകുട്ടിതന്നെയാണ്. മുഖശ്രീയും സ്വഭാവഗുണവും മററുമുണ്ട്. എങ്കിലും, തന്റെ ജീവരക്ഷ ചെയ്തവളും, തന്നിൽ ദൃഢാനുരക്തയും, അതിസൌഭാഗ്യവതിയുമായ കമലത്തിനെ താൻ എങ്ങിനെ വിസ്മരിക്കട്ടെ? അങ്ങിനെ ചെയ്താൽ താൻ ഒരു മനുഷ്യനോ? അപ്രകാരം ചെയ്യാതെ മററെന്തു ചെയ്യട്ടെ? വന്നപോലെ നാട്ടിലേക്കു മടങ്ങിച്ചെന്നാൽ ജനങ്ങരം പരിഹസിക്കുകയില്ലെ? ഗത്യന്തരമില്ലാത്തതുകൊണ്ടാണ് താൻ അങ്ങിനെ ചെയ്യുന്നതെങ്കിലും ജനങ്ങരംക്കു സാധാരണ, സങ്കടത്തിൽ അകപ്പെടുന്ന മനുഷ്യന്റെ പേരിൽ അനുകമ്പ തോന്നേണ്ടതിന്നു പകരം, ആ ആളുടെ പേരിൽ പരിഹാസമാണുണ്ടാകുന്നതു. രണ്ടു കൊല്ലത്തോളം ഇറിടെ പഠിച്ചിട്ടുണ്ടെങ്കിലും അവിടെനിന്നു വരുമ്പോളുണ്ടായിരുന്നതിൽവെച്ച് അധികം യോഗ്യത തനിക്കു സിദ്ധിച്ചിട്ടില്ല. മടങ്ങിച്ചെല്ലാമെന്നുവെച്ചാൽ അതിന്നുകൂടി കയ്യിൽ പണവുമില്ല. മടങ്ങിച്ചെന്നാലും ഇപ്പോഴും താൻ ഒരു ബി. എ. മാത്രം. തുലോം നിസ്സാരൻ. കമലത്തിന്റെ വരനാവാൻ എത്രയും അയോഗ്യൻ. അവളുടെ ഇഷ്ടപ്രകാരം താൻ അവളെ പത്നിയായി സ്വീകരിച്ചാൽ ജനങ്ങരം നിസ്സാരനായ തന്നെ നിന്ദിക്കാതിരിക്കയില്ല. ബന്ധുജനങ്ങളെല്ലാം തങ്ങരം രണ്ടുപേരേയും ത്യജിക്കുകയും ചെയ്യും. മടങ്ങിച്ചെന്നാൽ നിസ്സാരനായ തന്നെ അവരം വരനായി സ്വീകരിക്കുമെന്നുള്ള തീൎച്ച തന്നെ എന്താണ് തീൎച്ച? ഹാ! കഷ്ടം! താൻ വൃഥാ ശങ്കിക്കുകയാണ്. അല്ലെങ്കിൽ അവൾ, തന്നിൽ നിഷ്കളങ്കമായ പ്രണയം അവരംക്കില്ലായിരുന്നുവെങ്കിൽ, ഏതോ ഒരു പ്രകാരത്തിൽ ഈ അ

രുപത്തു പവൻ അയക്കുമായിരുന്നു? അവൾ ഇപ്പോഴും തന്നിൽ അനുരക്തയാണെന്നതിന്നു യാതൊരു സംശയവുമില്ല. എങ്കിലും ഈ ഒരു ദാമ്പത്യസുഖത്തെ മാത്രം കാംക്ഷിച്ച് തന്റെ പ്രിയമേയയും കഷ്ടപ്പെടുത്തി താണതരത്തിൽ സൎവ്വനിന്ദിതരായി കാലക്ഷേപം ചെയ്യുന്നതു എന്തൊരു ഘോരായ്മയാണ്. കമലത്തിനെ ത്യജിപ്പാൻ പോകുന്നുവെന്നറിഞ്ഞാൽ അവൾ, പക്ഷേ, ജീവത്യാഗം കൂടി ചെയ്തേക്കാം. അങ്ങിനെ ചെയ്താൽ ആ മഹാ പാപത്തിന്നും താൻ പാത്രീഭവിക്കേണ്ടിവരും. ഇല്ല, ഒരിക്കലും ഇല്ല, അവളുടെ മൃദുലചിത്തം തന്റെ ഈ നിഷ്ഠൂരകൃത്യം ഒരിക്കലും സഹിക്കുകയില്ല" ഇങ്ങിനെ തന്റെ പ്രണയിനിയിലുള്ള പ്രേമവും ഉന്നതസ്ഥാനത്തിങ്കലുള്ള കാംക്ഷയും രണ്ടും കൂടി വേണുഗോപാലന്റെ സരളഹൃദയത്തെ ഇടിച്ചു ചാരുപിഴിഞ്ഞു. യുവാവിന്റെ നയനങ്ങളിൽ നിന്നു അശ്രുധാര തെരുതെരെ പൊഴിഞ്ഞു. ഏതായാലും, മിസ്റ്റർ പിള്ളയുടെ ആലോചനയെ അവളെ ഗ്രഹിപ്പിക്കുകതന്നെയെന്ന് അവസാനം വേണുഗോപാലൻ തീൎച്ചയാക്കി, കമലത്തിന്നു താഴെ പറയും പ്രകാരം ഒരു കത്തയച്ചു:—

"പ്രണയസൎവ്വസ്വമെ, ലണ്ടൻ

അയച്ച എഴുത്തും അറുപതു പവനും കിട്ടി. ഭവതി എനിക്കു ചെയ്യുന്ന ഉപകാരങ്ങൾ എന്നാൽ മടക്കിത്തരുവാൻ സാദ്ധ്യപ്പെടുന്നവയല്ല. അവയെ ഞാൻ ആജീവനാന്തം മറക്കുന്നതുമല്ല. ഭവതി ഈ ഭാഗ്യഹീനന്റെ പ്രാണേശ്വരിതന്നെയാണ്. ഭവതിയെ വിസ്മരിപ്പാൻ ഞാൻ അശക്തനുമാണ്. പ്രേമപുരസ്സരം അയച്ചുതന്ന പണത്തിൽ കുറെ പുസ്തകങ്ങളും ഡ്രസ്സുകളും മറ്റു വാങ്ങിട്ടുള്ള വകക്കു കൊടുത്തു. ഇവിടുത്തെ കണക്കു മുഴുവൻ തീൎക്കുന്നതായാൽ കപ്പൽക്കൂലിക്കു പണം തികയുകയില്ല എന്ന നിലയിലാണിപ്പോൾ. ഈ എഴുത്തിന്നു മറുവടി കിട്ടിയതിന്നു

ശേഷം വല്ലവിധേനയും പുറപ്പെട്ടു നാട്ടിൽ ചെന്നു ചേരുവാൻ നോക്കാമെന്നു വിചാരിച്ചാണ് താമസിക്കുന്നത്. ഇനിയും 3 വഷത്തോളം ഇവിടെ താമസിച്ചു പഠിപ്പു മുഴുവനാക്കുന്നതിന്നു നമ്മെക്കൊണ്ടു സാധിക്കുന്നതല്ലെന്നും നമ്മുടെ കുഡുംബക്കാരുടെ സഹായം ലഭിപ്പാൻ പ്രയാസമാണെന്നും ഭവതി പറയുന്നതു എനിക്കും ബോദ്ധ്യമായി. പഠിപ്പു മുഴുവനാക്കാതെ അങ്ങോട്ടു മടങ്ങിവരുന്നതിൽ എനിക്കു പരമസങ്കടം തോന്നുന്നു. എന്റെ ക്രൂടെ താമസിക്കുന്ന സ്നേഹിതൻ മിസ്റ്റർ പിള്ള തന്റെ അച്ഛന്നു മദിരാശിക്കു എന്റെ നിസ്സഹായ സ്ഥിതിയെക്കുറിച്ചു ഒരു കത്തയച്ചിരുന്നു. ദേവയാനിയെ വിവാഹം ചെയ്വാൻ ഉടമ്പടി ചെയ്യുന്നതായാൽ പഠിപ്പിന്നു വേണ്ട ചിലവുകൾ ചെയ്യാമെന്നാണ് പരമേശ്വരൻ പിള്ളയുടെ മറുവടിയുടെ താല്പൎയ്യം. പഠിപ്പു മുഴുവനാക്കുന്നതിന്നു എനിക്കു അതിയായ ആകാംക്ഷയുമുണ്ടു. എങ്കിലും ഭവതിയുടെ അനുരാഗവല്ലിയാൽ ദൃഢബന്ധിതനായിരിക്കുന്ന ഞാൻ മിസ്റ്റർ പിള്ളയുടെ ആലോചനക്കു മറുവടി പറവാൻ അസ്വതന്ത്രനായിട്ടാണല്ലോ ഭവിച്ചിരിക്കുന്നത്. എന്തുതന്നെയായാലും, എന്റെ പ്രണയ സൎവ്വസ്വമായ ഭവതിയോടൊന്നിച്ചല്ലാതെ ഐഹിക സുഖങ്ങളനുഭവിപ്പാൻ എനിക്കു യഥാൎത്ഥമായ ആഗ്രഹമില്ലെന്നു മനസ്സു തുറന്നു പറയുന്നതായാലും, അതിന്റെ യാഥാൎത്ഥ്യത്തെപ്പററി എന്നിൽ ദൃഢാനുരക്തയായ ഭവതിയെ ഇപ്പോൾ ബോദ്ധ്യപ്പെടുത്തുന്നതിന്നു പ്രയാസമാണെന്നു എനിക്കു നല്ലവണ്ണം അറിയാം. ഞാൻ ഇപ്പോൾ അങ്ങോട്ടു മടങ്ങുന്നതായാൽ ഇങ്ങോട്ടു വന്നപോലെ മാത്രമെ അവിടെ എത്തുകയുള്ളൂ. ജനങ്ങൾ പരിഹസിക്കുകയും ചെയ്യും. നോം വിചാരിച്ച കാൎയ്യവും സാധിപ്പാൻ എളുതല്ലാതെ വന്നേക്കാം. തറവാട്ടിലെ പൂൎവ്വനടവടികൾ നിരസിച്ചു, നിസ്സാരനും, താണജാതിക്കാരനുമായ ഒരുവനെ ഭൎത്താവായ് സ്വീകരിക്കുന്നതിൽ ഭവതിയുടെ സോദരനും ക്രൂടി ഭവതിക്കു വിരോധമായി ന

ന്നേക്കാം. പഠിപ്പു മുഴുവനാക്കണമെന്നു എനിക്കു വലിയ മോഹമുണ്ടു. ഭവതിയിലും എനിക്കു അതിരററ അനുരാഗമുണ്ടു. ഏതിനേയാണ് ഞാനിപ്പോൾ കളഞ്ഞു കളിക്കേണ്ടത് ? രണ്ടും പരസ്സരം ബന്ധപ്പെട്ടുമിരിക്കുന്നു. ഇതിൽ ഏതിനെ ത്യജിച്ചാലും ഞാൻ ഭാഗ്യഹീനൻ. എന്റെ ഹൃദയം പൊട്ടുന്നു, പ്രണയസർവ്വസ്വമേ ! ഞാൻ എന്തുചെയ്യട്ടെ? ഭവതിയുടെ അനുമതി കൂടാതെ യാതൊന്നും ഞാൻ പ്രവൃത്തിക്കുന്നതല്ലെന്നു ദൃഢമായി ധരിച്ചുകൊൾക. ഉടൻ മറുവടിക്കുകാക്കുന്നു, എന്ന്

എന്നും ഭവതിയുടെ ഭക്തനായ വേണു."

ഈ കത്തയച്ച ദിവസം രാത്രി ആഹാരം കഴിച്ചു മെത്തയിൽ ചെന്നു കിടന്നപ്പോൾ വേണുവിന് ഉറക്കം വന്നില്ല. അസ്വസ്ഥചിത്തതമൂലം അങ്ങുമിങ്ങും ഉരുളുവാൻ തുടങ്ങി. താൻ അയച്ച കത്തു കിട്ടി പൊളിച്ചു വായിക്കുമ്പോൾ കമലത്തിന്റെ കഥ എന്തായിരിക്കുമെന്നാലോചിച്ചപ്പോഴക്കും വേണുഗോപാലന്റെ കണ്ണിൽ വെള്ളം നിറഞ്ഞു; എഴുന്നേററിരുന്ന് കൈ ഉറുമാൽകൊണ്ടു കണ്ണീർ തുടച്ചു. തെരുതെരെ ദീർഘശ്വാസം ചെയ്തു.

"കഷ്ടം ! ഞാൻ എന്തൊരു വിടനാണ്! അവളുമായി കഴിഞ്ഞ കഥയെല്ലാം വിസ്മരിച്ച് ഇങ്ങിനെ ഒരെഴുത്തെഴുതിയല്ലൊ! എന്റെ ജീവരക്ഷ ചെയ്തവളെ ഞാൻ കൊല്ലുകയല്ലെ ചെയ്യുന്നത്? ഏതൊരു തരത്തിൽ—ആലോചിച്ചിട്ട് എനിക്കു കിട്ടുന്നില്ല—എങ്ങിനെയോ ഒരു വിധത്തിൽ, പ്രേമാധിക്യം നിമിത്തം, സൌശീല്യ സൌഭാഗ്യസത്തായ അവൾ അറുപതു പവൻ അയച്ചുതന്നു. അതു ഞാൻ സ്വീകരിക്കുകയും ഏതാനും കുറെ ചിലവാക്കുകയും ചെയ്തുകഴിഞ്ഞു. അവൾ അയച്ചുതന്ന അറുപതുപവൻ അറുപതിനായിരം പവൻപോലെയാണ് ഞാൻ കരുതേണ്ടത്. ഇങ്ങിനെയും കൂടി ഞാൻ അവൾക്കു കടപ്പെട്ടിട്ടുണ്ടു.

വീട്ടുകാരും നാട്ടുകാരും ഒന്നും സാരമില്ലെന്നു കരുതി, അവരെ യെല്ലാം നിരസിച്ച്, നിസ്സാരനായ എന്നെ പൂർണ്ണമനസ്സോടുകൂടി വരിച്ചു, ഞാനെ സർവ്വസ്വമെന്നു കരുതി, എന്നെതന്നെ സർവ്വദാ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ആ സൌഹാർദ്ദവതിയെ, ആ സാദ്ധ്വി യെ കൊല്ലാതെ കൊല്ലുവാൻ തുനിയുന്ന ഞാൻ നന്ദികെട്ട നീ ചനാണ്, മാനുഷാശനനായ ഘോരരാക്ഷസനാണ്, പാൽ കൊടുത്തവരെ കൊത്തിക്കൊല്ലുന്ന കാളസർപ്പമാണ്, തന്റെ ജീവരക്ഷ ചെയ്തവരെ ഞെക്കിക്കൊല്ലുന്ന മഹാ ഘാതകനാണ്! എടാ! വേണുഗോപാല! മാനുഷാധമ! മൃഗമെ! മരമെ! കല്ലെ! ഹൃദയമില്ലാത്ത കരിങ്കല്ലെ! നീ എന്തിനു ഭൂമിയിലിരി ക്കുന്നു? മഹാപാപി! കത്തിയെടുത്തു നിന്റെ കഠിനഹൃദയ ത്തെ കണ്ഡം കണ്ഡമായറുത്തുകളക! ഈ കട്ടിലിൽ നിന്റെ ശിരസ്സിനെ മുട്ടിച്ചിതറിച്ചുകളക! ഈ ജനലിൽ കൂടി താഴത്തു ചാടിച്ചാവുക! അതാണ് നല്ലത്......എങ്കിലും അവൾ ഈ വർത്തമാനം അറിഞ്ഞാൽ അവളുടെ ജീവനേയും കളയുമല്ലൊ! ഞാൻ എന്തുചെയ്യട്ടെ, ദൈവമെ! മരിക്കുന്നതിന്നു എനിക്കു ലേശം സങ്കടം തോന്നുന്നില്ല; എങ്കിലും അവളെയും കൊല്ലേണ്ടി വരും. അതിലാണ് മഹാസങ്കടം തോന്നുന്നത്. ആ എഴുത്തു മടക്കിയെടുപ്പാൻ നിവൃത്തിയില്ലല്ലൊ, ഞാൻ എന്തുചെയ്യട്ടെ! അങ്ങിനെ ഒരെഴുത്ത്, മറെറാരു വിവാഹകാര്യത്തെക്കുറിച്ചു, അ വൾക്കു എഴുതിയതു തന്നെ അത്യന്തം ക്രൂരതയും സാഹസവുമാ യിപ്പോയി. അവരുടെ പണവും വേണ്ട, പെണ്ണുംവേണ്ട. എ ന്റെ തങ്കത്തിനെ ഒരു കാലത്തും ഞാൻ ത്യജിക്കുകയില്ല. എനി ക്കു യാതൊരുയോഗ്യതയുംവേണ്ട, ആരും എന്നെബഹുമാനിക്കു കയുംവേണ്ട, യാതൊരു പദവിയുംവേണ്ട, ആരുടേയും.യജമാനനു മായിരിക്കേണ്ട; ഞാൻ നിസ്സാരനായിരുന്നോട്ടെ, ലോകം എ ന്നെ വെറുക്കട്ടെ, ലോകത്തെ മുഴുവനും ഞാനും വെറുത്തേക്കാം, എനിക്കു അവൾ മാത്രം മതി, എന്നാൽ ഞാൻ അതി ധന്യനാ

യി! അവളെ വിട്ട് ഒരു കാലത്തും ഞാൻ ഇരിക്കുകയില്ല" എന്നു വിചാരിച്ചു വെന്തുരുകുന്ന ചിത്തത്തോടു കൂടിയ യുവാവു് പെട്ടെന്നു വിളക്കു കൊളുത്തി, കടലാസ്സും പെന്നും എടുത്തു് തന്റെ പ്രാണപ്രിയയായ കമലത്തിന്നു് ഉടനെ മറെറാരു കത്തെഴുതുവാനാരംഭിച്ചു.

"ടപ്, ടപ്" എന്നു മുറിവാതുക്കൽ ഒന്നു രണ്ടു തട്ടുകേട്ടു വേണു ചെവിയോർത്തു. തട്ടു പിന്നെയും കേട്ടു. മിസ്റ്റർ പിള്ളയായിരിക്കും" എന്നു വിചാരിച്ചു് എഴുന്നേററുപോയി വേഗം വാതിൽ തുറന്നു. ഉടൻ സുഗന്ധദ്രവ്യത്തിന്റെ വാസനയാണ് വേണുവിന്റെ മൂക്കത്തടിച്ചതു്. സുന്ദരിയും സുഗന്ധദിവ്യാംബരഭൂഷിതയുമായൊരു യുവതി മുറിക്കകത്തു പ്രവേശിച്ചു. വേണു ഒന്നു രണ്ടു മാത്രനേരം ആ തരുണിയെ നോക്കിക്കൊണ്ടു നിന്നു തനിക്കു് ഒരു വിറയലുണ്ടായി. മുഖം താഴ്ത്തി ഒന്നും മിണ്ടാതെ നില്ക്കുകയും ചെയ്തു.

അസമയത്തു അന്യപുരുഷന്റെ ശയ്യാഗൃഹത്തിൽ പ്രവേശിച്ചിരിക്കുന്ന ഈ തരുണിയും അകത്തുകടന്നു ഉടനെ ആദ്യമായി ഒന്നും മിണ്ടാതെതന്നെയാണ് നിന്നതു്.

"ഒരുയുവാവു് തനിയേ കിടക്കുകയല്ലെ? തീർച്ചയായും ഈ സമയത്തു് തന്നെ ആദരിക്കും" എന്നു ദൃഢവിശ്വാസത്തോടു കൂടി അന്യന്റെ ശയ്യാഗൃഹത്തിൽ അസമയത്തു പ്രവേശിക്കുന്നൊരു യുവതി, ആ പുരുഷൻ താൻ പ്രവേശിച്ച മാത്രയിൽ യാതൊരു സൽക്രിയയും ചെയ്യാതെയിരിക്കുന്നതുകാണുമ്പോൾ, ധൈര്യം നിശ്ശേഷം വെടിഞ്ഞു് കിടുകിടെ വിറക്കുകയേ ചെയ്കയുള്ളു. എന്നാൽ, ഈ തരുണി അത്യന്തം നെഞ്ഞുറപ്പോടുകൂടിയവളും കൂസലില്ലാത്തവളുമായിരുന്നതുകൊണ്ടു് തൽസമയം പരാജിതയായില്ല. വേണു യാതൊന്നും മിണ്ടാതെ തലയും താഴ്ത്തി നില്ക്കുന്നതു കണ്ടപ്പോൾ, താൻ തന്നെ അങ്ങോട്ടു സംസാരിക്കുകതന്നെയെന്നുറച്ചു് അവൾ "എന്താ! ഇനിയും

ഉറങ്ങീട്ടില്ല?" എന്നു മധുരമായി ചോദിച്ച്, ഒരു മന്ദാക്ഷം തൂകി.

വേണു:—"ഉറക്കം വന്നില്ല. കുറെ തലവേദനയും ഉണ്ട്"

സ്ത്രീ:—"തലവേദന നന്നെയുണ്ടോ? നോക്കട്ടെ; എനിക്കും ഉറക്കം വന്നില്ല; അതാണ് ഞാൻ ഇങ്ങോട്ടു പോന്നത്" എന്നു പറഞ്ഞു വേണുവിനെ തൊട്ടുംകൊണ്ടു നിന്ന് അവൾ യുവാവിൻെറ നെററി തടവി നോക്കി.

വേണുഗോപാലൻ കുറെ പിൻമാറുവാൻ ശ്രമിച്ചുവെങ്കിലും ക്രൂസലില്ലാത്ത നമ്മുടെ യുവതി പാതിആലിംഗനം ചെയ്തു കഴിഞ്ഞു, വേണു വല്ലാതെ ലജ്ജിച്ചു, തനിക്കൊരു വല്ലായ്മയും തോന്നി.

സ്ത്രീ:—"സാരമില്ല. ഞാൻ ഒരു കുഴമ്പു കൊണ്ടുവന്നു പുരട്ടിത്തരാം. അമ്മയും മററും ഉറുങ്ങുകയാണ്. അവിടെ കിടന്നാൽ മതി" എന്നു പറഞ്ഞു പോകാൻ ഭാവിച്ചു.

വേണു:—"വളരെ വന്ദനം. വേണ്ട. അത്രയ്ക്കൊന്നുമില്ല. എമിലി പോയി കിടന്നുറങ്ങിക്കോളൂ."

എമിലി:—എനിക്കുറക്കം വരുന്നില്ല. ഞാൻ തന്നെ പുരട്ടിത്തരാം."

വേണു:—അധികമായാൽ ഞാൻ വന്നു പറയാം. അപ്പോൾ കുഴമ്പു പുരട്ടിത്തന്നാൽ മതി. എമിലി ബുദ്ധിമുട്ടേണ്ട. പോയി കിടന്നുറങ്ങിക്കൊള്ളൂ."

എമിലി:—"ശരി. എനിക്കു മനസ്സിലായി. ഞാൻ ശുശ്രൂഷിക്കുന്നതു നിങ്ങൾക്കത്ര രസമില്ല. അതാണ് ഇങ്ങിനെ പറയുന്നതു."

വേണു:—"ഏയ്! അങ്ങിനെ പറയരുതേ. ഞാൻ അന്യഥാ വിചാരിച്ചിട്ടില്ല. എമിലി എൻെറ സഹോദരിയാണെന്നാണ ഞാൻ എപ്പോഴും കരുതുന്നതു്. എമിലിക്കു എന്നെ നല്ല സ്നേഹമുണ്ടെന്നും എനിക്കറിയാം."

എമലി:—(കണ്ണിൽ ജലം നിറച്ചുകൊണ്ട്) ഇല്ലെങ്കിൽ ഞാൻ ഇപ്പോഠം ഇവിടെവരുമോ? സഹോദരിയെപ്പോലെ എന്നെ കരുതുന്നത് നിങ്ങളുടെ പേരിൽ വളരെ അധൎമ്മമാണ്. അങ്ങിനെ വിചാരിക്കരുതെന്ന് പലതവണയും ഞാൻ അപേക്ഷിച്ചിട്ടുമുണ്ട്. പാൎക്കിൽ (Park) വെച്ചും, നാടകശാലയിൽവെച്ചും, ഫാം ഹൌസ്സിൽ (Farm House) വെച്ചും എന്റെ അഭിലാഷത്തെ വിശദമായി ഞാൻ നിങ്ങളെ ഗ്രഹിപ്പിച്ചിട്ടുണ്ട്. ഇതിനുമുമ്പ് എനിക്ക് ഇങ്ങിനെ ഒരാളുടെ പേരിലും ഇത്ര സ്നേഹം തോന്നീട്ടില്ല."

വേണു:—"അയ്യോ! കഷ്ടം! എമിലി! ഞാനൊരു പിച്ചക്കാരനാണ്. എനിക്കു യാതൊരു സ്വത്തും ഇല്ല. തെററിദ്ധരിക്കേണ്ട. എന്റെ അച്ഛൻ മരിച്ചതോടുകൂടി ഞാൻ ഒരു പിച്ചക്കാരനായി കഴിഞ്ഞിരിക്കുന്നു. ഇവിടുത്തെ പഠിപ്പു മുഴുവനാക്കാൻ മാൎഗ്ഗമില്ലാതെ മേല്പോട്ടു നോക്കുകയാണ്. നാട്ടിലെക്കു മടങ്ങാനും നിവൃത്തിയില്ല. ഇതാണ് എന്റെ ഇപ്പോഴത്തെ സ്ഥിതി!" എന്നു തൊണ്ടയിടറിക്കൊണ്ട് പറഞ്ഞുകഴിയുമ്പോഴെക്ക് വേണുവിന്റെ കണ്ണിൽ വെള്ളം നിറഞ്ഞു.

എലിമി:—"സ്വത്തുകാരനാണെന്നു കരുതിയല്ല ഞാൻ സ്നേഹിച്ചുവശായത്. സ്വത്തിന്മേൽ എനിക്കു ഭ്രമവും ഇല്ല. സ്വഭാവവും സുഭഗതയും കണ്ടിട്ടാണ്. എന്റെ ഓമന എന്തിനു കരയുന്നു? ഞാൻ ഇല്ലെ? ഞാൻ സുഖമായിരുത്താം. എന്തു ചെയ്യാം. അച്ഛൻ മരിച്ച വൎത്തമാനം കേട്ടതു മുതൽ വ്യസനാധിക്യം നിമിത്തം രണ്ടുമൂന്നുദിവസം ഞാനും നല്ലവണ്ണം ഉറങ്ങിട്ടില്ല. എന്റെ സ്വന്തം അച്ഛൻ മരിച്ചതുപോലെയാണ് എനിക്കു തോന്നുന്നതു്. നാട്ടിലേക്കു മടങ്ങേണ്ട. നമുക്കിവിടെ സുഖമായിരിക്കാം. ഞാൻ എന്റെ പ്രണയസൎവ്വസ്വത്തെ ശുശ്രൂഷിച്ചു് സുഖമായി

രുത്താം. വേദനിക്കേണ്ട" എന്ന് മൃദുമധുരസാന്ത്വനോക്തികളുരച്ച് നമ്മുടെ ആംഗ്ലേയ യുവതി തന്റെ കൈ ഉറുമാൽ കൊണ്ട് വേണുവിന്റെ അശ്രുപൂർണ്ണമിഴികൾ തുടച്ചു.

വേണുവിന്ന് ദേഹം മുഴുവനും ഒരു രോമാഞ്ചമുണ്ടായി. യുവതിയുടെ കയ്യിനെ അല്പമൊന്നു വിലക്കി. പ്രണയിനിയായ കമലത്തിന്റെ ഓർമ്മവന്ന് അത്യഗാധമായി ഒന്നു രണ്ടു ദീർഘശ്വാസം വിട്ടു.

വേണു:—"എന്റെ പ്രിയപ്പെട്ടഎമിലി! എമിലിക്കു ഇനിയൊരു തെററിധാരണകൂടിയുണ്ട്. അതും തീർത്തേക്കാം. എനിക്കു എന്റെ സ്വദേശത്തുതന്നെ ഒരു കാമിനിയുണ്ട്. അവൾക്ക് ഒരു കത്തെഴുതുവാൻ ഭാവിക്കുമ്പോളാണ് എമിലി ഇവിടെ വന്നത്. അവൾക്കു ഞാൻ പലേ പ്രകാരത്തിലും കടപ്പെട്ടിട്ടുണ്ട്. അവളെ ത്യജിച്ച് ഈ നാട്ടിൽ തന്നെ താമസിക്കാമെന്നു ഞാൻ ഒരുകാലത്തും ഇച്ഛിക്കുകയില്ല. എന്റെ പേരിലുള്ള വാത്സല്യംനിമിത്തം എനിക്കു ഇതുവരെ നൽകീട്ടുള്ള സൌഹാർദ്ദപുരസ്സരമായ ശുശ്രൂഷ പ്രമാണിച്ച് എന്റെ കൂടെപ്പിറന്നവളെപ്പോലെ എമിലിയെ ഞാൻ എന്നും സ്നേഹിക്കുന്നതാണ്. ദയവുചെയ്തു എന്നെ ബുദ്ധിമുട്ടിക്കരുതെ. ആരെങ്കിലും വന്നു കാണും. വേഗം പോകു. എന്റെ എമിലിയല്ലെ? നമുക്കു രണ്ടു പേക്കും ദുഷ്കീർത്തി വന്നു ചേരും."

എമലി:—"അക്കാര്യത്തിൽ ഭയപ്പെടേണ്ട."

വേണു:—"ശരി. ഇനി നാളെ സംസാരിക്കാം. എനിക്ക് ഉറക്കം വരുന്നു, എമിലി!

എമിലി:—"എനിക്ക് ഉറക്കം വരുന്നതേ ഇല്ല. അതിനു കാരണം നിങ്ങളാണ്," എന്നു പുരികങ്ങൾ പൊക്കിക്കൊണ്ട്, വേണുവിനെ ഒന്നുരസി.

വേണു പിൻമാറി, "എന്നെ ഇഷ്ടമുണ്ടെങ്കിൽ എമിലി ഇപ്പോൾ പോയി കിടന്നുറങ്ങണം." എന്നു പറഞ്ഞു.

മദനവശംഗയായ എമിലിയുടെ നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു. "ഇത്ര നിർദ്ദയനാണോ?" എന്നു അവൾ സഗൽഗദം ചോദിച്ചു.

വേണു:—(അനുതാപപുരസ്സരം) "ഞാൻ എന്തു ചെയ്യട്ടെ? ആലോചിച്ചുനോക്കൂ. ഒരു പുരുഷൻ ഒരു സ്ത്രീയെ യഥാർത്ഥത്തിൽ സ്നേഹിച്ചുവശായതിന്നു ശേഷം അവളെ ത്യജിച്ച് മറെറാരുവളെ സ്വീകരിക്കുന്നതു ധർമ്മമോ? എന്നു മാത്രമല്ല, അവളെ ത്യജിപ്പാൻ ഞാൻ കേവലം അശക്തനായുമിരിക്കുന്നു."

എമിലി:—"അങ്ങിനെയാണെങ്കിൽ............

വേണു:—"പോയി കിടന്നുറങ്ങൂ. നമുക്കു നാളെ ഇനിയും സംസാരിക്കാമല്ലൊ.

എമിലി:—ഇനിയൊന്നും സംസാരിക്കാനില്ല. ഞാനും ഭവാനെ യഥാർത്ഥത്തിൽ സ്നേഹിച്ചുവശായി. ഇനി മറെറാരുവനെ സ്നേഹിപ്പാൻ ഞാനും അശക്തയാണ്. ഇന്നു മുതൽ ഇവിടെനിന്ന് സ്വദേശത്തേക്കു പോകുന്നതുവരെയെങ്കിലും എൻെറ പ്രാണനാഥനായിരിക്കണം. അതിനു ഞാൻ ഹൃദയപൂർവ്വം യാചിക്കുന്നുണ്ട്. ഇല്ലെങ്കിൽ, ഇതാ, ഇപ്പോൾ തന്നെ ഈ ജാലകത്തിലൂടെ താഴത്തു ചാടി ഞാൻ എൻെറ പ്രാണനെക്കളയും," എന്നു പറഞ്ഞു അവൾ യാതൊരു ക്രൂസലുമില്ലാതെ ജാലകത്തിന്നരികത്തേക്കുതന്നെ ചെന്നു.

"അയ്യോ! എമിലി! എന്തൊരു സാഹസമാണ്!" എന്നു മന്ദമായ ആർത്തസ്വരം പുറപ്പെടുവിച്ച് വേണു അവളുടെ കൈയ്യു പിടിച്ചുവലിച്ചു.

"ഇതുവരെ സഹിച്ചിരുന്നില്ലെ ഞാൻ? അതുതന്നെയാണ് മഹാസാഹസം. ഇനി എനിക്കു സഹിപ്പാൻ വയ്യാ,"

എന്ന എന്തും ചെയ്യാൻ തുനിഞ്ഞിരിക്കുന്ന യുവതി വിതുമ്മിക്കൊണ്ടു പറഞ്ഞു.

വേണു വല്ലാത്തൊരു കുടുക്കിലകപ്പെട്ടു. എന്തെല്ലാം മാരണമാണ് വന്നു ചേരുന്നത്? പ്രിയതാതൻെറ വിയോഗത്തെപ്പററി വിചാരിച്ച് വ്യസനിക്കുകയോ വേണ്ടത്, തൻെറ നിസ്സഹായാവസ്ഥയെ ചിന്തിച്ച് ഖേദിക്കുകയോ വേണ്ടത്, തൻെറ പ്രാണപ്രേയസിയായ കമലത്തിന്നുണ്ടാവാനിടയുള്ള മഹാകഠിനസങ്കടത്തെക്കുറിച്ചാലോചിച്ച് കരയുകയോ വേണ്ടത്, ഈ കാമകിങ്കരിയുടെ ദുരഭിലാഷപൂർത്തി വരുത്തുന്നതിന്നു വേണ്ടി തൻെറ കീർത്തിലതയെ ഉന്മൂലനാശം ചെയ്കയോ വേണ്ടത്? ആംഗ്ലേയ യുവതികൾ ഇച്ഛാഭംഗം നിമിത്തം പ്രാണത്യാഗം ചെയ്യാൻ മടിക്കാത്തവരാണെന്നാണ് വേണുഗോപാലൻ മനസ്സിലാക്കീട്ടുള്ളതു. "ഇവളുടെ ഇംഗിതത്തിന്നു ഇപ്പോൾ വിരോധം ഭാവിച്ചാൽ അപകടമായ ഭവിഷ്യത്തു വന്നുചേരും. തൽക്കാലം ഒരുവിധം സമാധാനപ്പെടുത്തി ഇവളെ അയക്കുകതന്നെ. താമസം ഇവിടെനിന്നു മാററണം" എന്നു നിശ്ചയിച്ച് വേണു ഇങ്ങിനെ പറഞ്ഞു:—

"എമിലി! ഇതുകൂടാതെ കഴിക്കുകയല്ലേ നല്ലത്?"

എമിലി:—(ഉറപ്പിച്ച്) "അല്ല; എന്നാൽ ഇതുകണ്ടു് പറയുമോ? പ്രേമാഗ്നി എൻെറ ഹൃദയത്തെ വെണ്ണീറാക്കാറായി. ഇപ്പോൾ മുതൽ പോകുന്നതുവരെയെങ്കിലും എൻെറ കാന്തനായിരിക്കണം. പോയാൽ, പിന്നെ അനാഥയായി എൻെറ ജീവിതശിഷ്ടം കഴിച്ചുകൂട്ടിക്കൊള്ളാം. എങ്കിലും ഞാൻ അന്യനൊരുവനെ സ്നേഹിക്കുകയൊ സ്വീകരിക്കുകയൊ ചെയ്കയില്ല"

വേണു:—(സ്വകാര്യത്തിൽ) "അടുത്തു് മിസ്റ്റർ പിള്ളയുടെ മുറിയാണല്ലൊ. എങ്ങാനും ചിലപ്പോൾ ഇവിടെ കയറി

വന്നേക്കാം. എമിലിടെ മുറിയിൽ തന്നെയാണ് അധികം സൌകൎയ്യം.''

ഇതു കേട്ടപ്പോൾ എമിലി വല്ലാത്തൊരു ദീൎഘശ്വാസം വിട്ടു. അവളുടെ കവിൾത്തടങ്ങൾ രക്തവൎണ്ണങ്ങളായി.

"എന്നാൽ പോകാം വരു'' എന്നു കൊഞ്ചിക്കൊണ്ട് അവൾ വേണുവിന്റെ കൈയ്യു പിടിച്ചു, മന്ദമായ് വലിച്ചു.

"എമിലി മുമ്പിൽ പൊയ്ക്കോളു. കാലും മുഖവും കഴുകി, വിളക്കെല്ലാം കെടുത്തി വെച്ച്, സാവധാനത്തിൽ അരമണിക്കൂറിലകം ഞാൻ അങ്ങോട്ടു വരാം'' എന്നു വേണു അവളുടെ ചെവിയിൽ പറഞ്ഞു.

"ആവൂ! എന്റെ ദൈവമെ! അതിന് അരമണിക്കൂറൊ? അഞ്ചുമിനിട്ടു മതി. വേഗം വരു. എന്റെ ഓമനയല്ലെ?'' എന്നു പറഞ്ഞു മന്മഥോന്മഥിതചിത്തയായ യുവതി തന്റെ മുറിക്കു പോകയും ചെയ്തു.

എമിലിയോടു പറഞ്ഞ പ്രകാരം വേണു ചെയ്തില്ല; അങ്ങിനെ ചെയ്യേണമെന്ന്, പറഞ്ഞപ്പോൾ കരുതിയിരുന്നതുമില്ല. അവൾപോയി അല്പസമയം കഴിഞ്ഞ ഉടനെ താൻ വാതിലടച്ചു പൂട്ടിക്കിടക്കുകയാണ്ചെയ്തത്. കിടക്കയിൽ കിടന്ന് കമലത്തിന്റെ മനോഹരരൂപത്തെ ധ്യാനിച്ച് വ്യസനിച്ചു; പക്ഷിയെപോലെ പറക്കാൻ തരമുണ്ടെങ്കിൽ തൽക്ഷണംതന്നെ അവിടെനിന്നു പറന്നു അവളുടെ അടുക്കൽ ചെല്ലാമായിരുന്നുവെന്നു മോഹിച്ചു; തനിക്കു നേരിടുന്ന വിപത്തുകളെപ്പററി വിചാരിച്ച് പരിതപിച്ച്; കണ്ണിലെ വെള്ളം വളരെ കളഞ്ഞു; ഇതിനിടയിൽ വാതുക്കൽ വീണ്ടും ചില തട്ടുകൾ കേട്ടു; വേണു വാതിൽ തുറന്നില്ല; ഒരുവിധം നേരം പുലൎത്തിക്കൂട്ടി.

വിചാരിച്ചപോലെ കണക്കുതീൎത്ത് താമസം മാററുന്നതിന്ന് വേണുവിനു സാധിക്കുന്നതല്ലല്ലൊ. എങ്കിലും രാത്രി കഴിഞ്ഞ വൎത്തമാനം മിസ്റ്റർ പിള്ളയോടൊ മറേറാ വേണു

പറഞ്ഞതുമില്ല. കാലത്ത് തമ്മിൽ കണ്ടപ്പോൾ എമിലി മുഖം വീപ്പിച്ചു നടക്കുകയാണ് ചെയ്തത്. അവൾ വേണുവിനോടു സംസാരിക്കാതെയുമായി. ഇങ്ങിനെ ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ എമിലി കുറേശ്ശ വേണുവിനെപ്പററി പിറുപിറുത്തുതുടങ്ങി. എമിലിയോടു വല്ല വിഡ്ഢിത്വവും വേണു പറഞ്ഞിരിക്കുമെന്നാണ് എമിലിയുടെ അമ്മ ധരിച്ചത്. കാശില്ലാത്തവനാകകൊണ്ടു് വേണുവിനെ എമിലിയുടെ അമ്മക്കും കണ്ടുകൂടാതായി. വീണ്ടും കുറെ ദിവസം കഴിഞ്ഞാറെ എമിലി വേണുവിനെ ശകാരിക്കാനും തുടങ്ങി, എന്നുമാത്രമല്ല, വേണു എത്രതന്നെ സൂക്ഷിച്ചും ഒതുങ്ങിയും പേടിച്ചും പെരുമാറിയാലും എമിലി വല്ലാത്ത സാഹസം പറഞ്ഞുതുടങ്ങി. സാധുവും നിരപരാധിയുമായ വേണുഗോപാലൻ ഈ ശകാരമെല്ലാം കേട്ടു സഹിച്ച് മൌനമായി വ്യസനിച്ചുകൊണ്ടിരിക്കാറുമായി.

വേണുവിൻെറ അഭിമാനമെല്ലാം പോയി. എമിലിയുടെ ശകാരം കേട്ട് തഴമ്പു പിടിച്ചു. മിസ്റ്റർ പിള്ള കേൾക്കെ ശകാരിക്കുമ്പോളായിരുന്നു ആദ്യമാദ്യം തനിക്കു പ്രാണസങ്കടമായിതോന്നിയത്. അതും പഴക്കത്തിൽ ഇല്ലാതായി. നിവൃത്തിയില്ലാത്തവരായാൽ ഇങ്ങിനെയെല്ലാം അനുഭവിക്കേണ്ടിവരുമെന്നു വിചാരിച്ച് അവസാനം വേണു തന്നത്താൻ സമാധാനപ്പെട്ടു.

പ്രേമം അനാദരിക്കപ്പെട്ടാൽ, പുരുഷന്ന് സ്ത്രീയിൽ അതുകണ്ട് ദ്വേഷം തോന്നിയില്ലെന്നു വന്നേക്കാം; എങ്കിലും സ്ത്രീ പുരുഷനെ വെറുക്കുകയും, അവൻെറ പേരിൽ അവൾക്കു വല്ലാത്ത പക വന്നുചേരുകയും, ആ പക താൻ മരിക്കുന്നതുവരെ അവളുടെ അകത്തുനിന്നു വേറിടാതിരിക്കുകയും ചെയ്യുന്നതാണ്. തൻെറ പ്രേമത്തെ അനാദരിച്ച വേണുഗോപാലനിൽ, പിന്നീടു വെറുപ്പും, വൈരാഗ്യവും, കറയുമാണ

എമിലിക്ക് വർദ്ധിച്ചുവന്നത്. വേണുഗോപാലനാകട്ടെ, തന്റെ കീർത്തിയെ നിലനിർത്തുന്നതിന്നുപോലും, ഈവക സംഗതികൾ അന്യരെ ഗ്രഹിപ്പിച്ച് അന്യായമായ് ഒരുവൾക്ക് ദുഷ്കീർത്തിയുണ്ടാക്കിത്തീർക്കരുതെന്ന വ്രതത്തോടുകൂടിയവനുമാണ്. അതിനാൽ തനിക്കു പററിയ അഭിമാനക്ഷയത്തെയെല്ലാം മൌനമായി കേണുകളയുകമാത്രമാണ് ചെയ്തതു്.

കഷ്ടം! മനുഷ്യരുടെ സ്ഥിതിയും പദവിയും എത്രയും അസ്ഥിരം! ഇന്ന് ഒരുവൻ മഹാപ്രഭു. നാളെ കാലത്തു് കപ്പൽ പൊളിഞ്ഞോ ബാങ്ക് പൊളിഞ്ഞോ അവൻ ഭിക്ഷക്കാരൻ. നേരെ മറിച്ച് ഇന്നു ഒരുവൻ ഭിക്ഷക്കാരൻ, ഭിക്ഷതെണ്ടി നടക്കുന്നു. വീടുകളിൽനിന്നു അവനെ ആട്ടിപ്പുറത്താക്കുന്നു; പട്ടികളെ വിട്ടു കടിപ്പിക്കുന്നു. നാളെ കാലത്തു് എഴുന്നേല്ക്കുമ്പോൾ ഒരു ലക്ഷം ഉറുപ്പിക സമ്മാനമുള്ള ഭാഗ്യക്കുറി കിട്ടി സ്വത്തുകാരനാവുന്നു. മുമ്പ് പട്ടികളെ വിട്ടു കടിപ്പിച്ചവർ ഇപ്പോൾ പട്ടികളെപ്പോലെ അവന്റെ പിന്നാലെ നടക്കുന്നു. ഈ അവസ്ഥാഭേദങ്ങൾ ലോകത്തിൽ എവിടേയും അടിക്കടി ഉണ്ടായിക്കൊണ്ടുമിരിക്കുന്നു.

എങ്കിലും ഇതു മഹാത്ഭുതംതന്നെ. കുറെ ദിവസം മുമ്പുവരെ അത്യാദരബഹുമാനപൂർവ്വം വേണുവിനോടു പെരുമാറിയിരുന്ന മതാമയും മകളും ഇപ്പോൾ വേണുവിനെ കരുതുന്നതു് അവരുടെ ഗൃഹത്തിലുള്ളൊരു ഭൃത്യനെപ്പോലെയാണ്. വേണുവിനു ഇതു പരമസങ്കടമായിത്തോന്നി. ചെറുപ്പക്കാർക്ക് ഇങ്ങിനെയുള്ള ജളത്വങ്ങൾ പ്രാണസങ്കടങ്ങളാണല്ലൊ. എമിലിയുടെ പക അതിരററതായിരുന്നു. തന്നോടു വിടത്വം പറഞ്ഞു അക്രമിപ്പാൻ ഭാവിച്ചുവെന്നുംകൂടി വേണുവിനെപ്പററി അവൾ തന്റെ അമ്മയെപ്പറഞ്ഞു മനസ്സിലാക്കി.

"ഇത്തരക്കാരനാണെന്നറിഞ്ഞിരുന്നുവെങ്കിൽ ഇതിന്നകത്തു കയററില്ലായിരുന്നു"വെന്നു വേണു കേൾക്കെ എമിലിയുടെ അമ്മ ഒരിക്കൽ ശകാരിക്കുകയുമുണ്ടായി.

"രാത്രി എല്ലാവരും ഉറക്കത്തിലായപ്പോൾ മണി അടിച്ചു. അമ്മ നല്ല ഉറക്കത്തിലാണ്. വല്ല സുഖക്കേടും ഉണ്ടായിരിക്കുമെന്നു വിചാരിച്ച് ഞാൻ അവിടെ ചെന്നു. അപ്പോളാണ്..............."

വേണു കേൾക്കെത്തന്നെയാണ് ഇതെല്ലാം പറഞ്ഞത്. "സമാധാനം പറഞ്ഞിട്ടു ഫലമില്ലെന്നു വേണുവിനു തോന്നി. പറഞ്ഞാൽ ആരും തന്നെ വിശ്വസിക്കുകയില്ല. എന്നുമാത്രമല്ല, അവൾക്കു ദുഷ്കീർത്തിയും വന്നുചേരും. എമിലിയാണ് തെറ്റുകാരി എന്നു പറഞ്ഞു മനസ്സിലാക്കുവാൻ തുനിയുന്നതായാൽ തൽക്ഷണം കണക്കുമുഴുവനും തീർത്തു താമസം മാറുന്നതിനു തനിക്കു സാധിക്കുകയും വേണം. അതിന് വഴിയില്ലല്ലോ. ഈ പരമസങ്കടദശയിൽ തന്നെയാണ് ഇങ്ങിനെയുള്ള അപവാദവും വന്നു ചേരേണ്ടത്. തന്റെ ദുർവ്വിധി— ഇങ്ങിനെയുള്ള രാജ്യത്ത് ഇനി ഇരിക്കേണമെന്നില്ല. എങ്ങിനെയെങ്കിലും മടങ്ങി നാട്ടിലെത്തിയാൽ മതി" എന്നെല്ലാം വിചാരിച്ച് വേണുഗോപാലൻ അത്യന്തം പരിതപിച്ചു.

"മടങ്ങി സ്വദേശത്തെത്തിയാൽ അവിടെയും ഞാനൊരു പരിഹാസപാത്രമായി ഭവിക്കും! ഹാ! ദൈവമെ! ഒരു ജന്മത്തിൽ രണ്ടു ജന്മമായിത്തീർന്നുവല്ലോ! ഈ കഷ്ടത്തിൽനിന്നും മോചനം ലഭിക്കേണമെങ്കിൽ വല്ല വ്യാധിയും പിടിപെട്ട് ഉടനെ ഞാൻ മരിക്കേണം— അല്ലെങ്കിൽ വല്ല വിധവും ആത്മനാശം വരുത്തണം. വിഷൂചികയുള്ള തെരുവുകളിൽ കൂടി സഞ്ചരിക്കട്ടെയോ? അല്ലെങ്കിൽ വിഷം കഴിച്ചു മരിക്കട്ടെയോ? എന്നെല്ലാം വ്യസനാക്രാന്തനായി വേണു ഗോപാലൻ വിചാരിച്ചു—

ഇംഗ്ലണ്ട് സ്വർഗ്ഗമാണെന്നു തോന്നുകയും ഇംഗ്ലണ്ടിൽ സ്ഥിരതാമസം തുടങ്ങേണമെന്ന് ഇച്ഛിക്കുകയും ചെയ്തിരുന്ന വേണുഗോപാലൻ ഇപ്പോൾ ദുർജ്ജനപൂരിതമെന്നു തോന്നു

പ്പെട്ട ലണ്ടൻപട്ടണം വിട്ടുപോവാൻ മാൎഗ്ഗം കാണാതെ കരയുകയാണ് ചെയ്യുന്നത് — അപമാനമൊ അപവാദമോ സംഭവിച്ചേടങ്ങളിൽ താമസം തുടരുന്നതിന്നു ജനങ്ങൾ പ്രായേണ ഇച്ഛിക്കുകയില്ലല്ലൊ— എന്നു മാത്രമല്ല, സുഖമായിരിക്കുന്നതിന്നു വേണ്ടത്ര പണം കയ്യിലില്ലാതിരുന്നാലും താൻ എവിടെ താമസിക്കുന്നുവോ ആ പ്രദേശം ഒരാൾക്കു സുഖകരമായിത്തോന്നുകയില്ല. കയ്യിൽ പണമില്ലാത്തതുകൊണ്ടു, ഒരു സ്ഥലത്തിന്നില്ലാത്തതായ കുററങ്ങൾ പറയുന്നവരും നമ്മുടെ ഇടയിൽ ധാരാളമുണ്ടു. കയ്യിൽ കാശില്ലായ്കകൊണ്ടും എമിലി പുറപ്പെട്ടുവിച്ച അന്ന്യായമായ അപവാദം നിമിത്തവും വേണുഗോപാലൻ തൽക്കാലം വിലാത്തിയെ വെറുത്തതിൽ അത്ഭുതപ്പെടാനില്ലല്ലൊ—

ആലോചിച്ചപ്രകാരം വേണു കമലത്തിന്നു് മറെറാരു കത്തയക്കാതെയുമിരുന്നില്ല. വല്ലവിധവും ഒരു അമ്പതു പവൻ കൂടി കിട്ടിയാൽ സ്വദേശത്തു മടങ്ങി എത്താമായിരുന്നുവെന്നാണ് അതിൽ പ്രസ്താപിച്ചിരുന്നത്— എങ്കിലും അമ്പതു പവൻ കമലം എങ്ങിനെയാണ് അയച്ചുകൊടുക്കുന്നതു എന്നൊന്നും വേണു ആലോചിച്ചിട്ടില്ല. കുറെ ദിവസം കഴിഞ്ഞപ്പോൾ വേണു വീണ്ടും കമലത്തിന്ന് ഒരു കത്തെഴുതി അയച്ചു— തൽക്കാലം മിസ്റ്റർ പിള്ളയോട്ട് പണം വാങ്ങി പഠിപ്പു തുടൎന്നു മുഴുവനാക്കി മടങ്ങിവരുന്നതാണ് നല്ലത് എന്നും മററുമായിരുന്നു അതിൽ പ്രസ്താവിക്കപ്പെട്ടിരുന്നത്— ചുരുക്കിപറയുന്നതായാൽ, നല്ലൊരു യുവാവ് ശുദ്ധമേ ഒരു ഭ്രാന്തന്റെ നിലയിലായിത്തീൎന്നു! താൻ എന്താണ് പ്രവൃത്തിക്കുന്നതെന്നും അങ്ങിനെ പ്രവൃത്തിക്കുന്നത് ഉചിതമോ അല്ലയോ എന്നും മററും ആലോചിപ്പാൻ വേണുവിന്റെ ബുദ്ധിക്കു ദൃഢതയും വികാസവുമില്ലാതായിത്തീൎന്നു—

പഠിപ്പിൽ അത്യാസക്തിയോടുകൂടിയിരിക്കുന്ന ചെറുപ്പക്കാൎക്കു പഠിപ്പു തുടരുവാൻ തരമാവാതെ വന്നാലുള്ള സങ്ക

ടാം പ്രിയ മാതൃജനകവിയോഗത്തേക്കാളും തുലോം അധികമാണ്— യഥാൎത്ഥവിദ്യാൎത്ഥി തന്റെ കാമിനിയേക്കാളും വിദ്യാദേവിയെത്തന്നെയാണ് അധികമായ് കാമിക്കുക— വിദ്യാസമ്പാദനത്തിന്നുതകുന്ന മാൎഗ്ഗം ഏതോ അതിനെ ആക്ഷേപകരമായാലും നിരാക്ഷേപകരമായാലും അവൻ തൽക്കാലം കണ്ണടച്ചു കൈക്കൊള്ളുന്നു. പഠിപ്പു കഴിഞ്ഞശേഷമേ താൻ സ്വീകരിച്ച മാൎഗ്ഗത്തിന്റെ യോഗ്യതായോഗ്യതകളെക്കുറിച്ച് വിചിന്തനം ചെയ്യുകയും അയോഗ്യമാണെങ്കിൽ അതിനെക്കുറിച്ച് പശ്ചാത്തപിക്കുകയും ചെയ്യുകയുള്ളൂ. എങ്ങിനെ എങ്കിലും പഠിപ്പു മുഴുവനാക്കീട്ടു നാട്ടിലേക്കു മടങ്ങാമെന്നു വേണു അവസാനം നിശ്ചയിച്ചു—

"ഉടനെ വരുന്നതും— വളരെ വ്യസനിക്കും. ഞാൻ കണ്ണീർ തുടച്ച് സമാധാനിപ്പിക്കും— രണ്ടു സംവത്സരക്കാലമായി വിരഹാഗ്നി പിടിപെട്ടെരിയുന്ന എന്റെ ശോഷിതദേഹത്തെ പ്രിയാശ്ലേഷംകൊണ്ടു കുളുൎപ്പിക്കും" എന്നും മറ്റും ആലോചിച്ച് ദിവസം കഴിയാതെ ദിനകരനെ ശപിച്ചുകൊണ്ട് കമലം മദിരാശിയിൽ അക്ഷമയോടുകൂടിയിരിക്കുമ്പോഴാണ് വേണു അയച്ച ആദ്യത്തെ എഴുത്ത് അവൾക്കു കിട്ടിയത്- പുറപ്പെടുന്ന ദിവസവും വന്നെത്തുന്ന സുദിനവും മറ്റും അറിയിക്കാനുള്ള കത്തായിരിക്കുമെന്നു കരുതി അതിസന്തോഷത്തോടുകൂടിത്തന്നെ കമലം അതിനെ പൊളിച്ചു എങ്കിലും, അതു വായിച്ചു കഴിയുമ്പോഴേക്കും അവളുടെ നാഡിഞരമ്പുകളെല്ലാം തളൎന്നു. ബുദ്ധി തുലോം മന്ദിച്ചു. വിയൎത്തൊലിച്ച് വാടിയ താളുപോലെയായി. താൻ അറിയാതെതന്നെ അവൾ അവിടെ മറിഞ്ഞു വീണു!. കമലം മോഹിക്കുകതന്നെയാണ് ചെയ്തത്! കുറെ നേരം കഴിഞ്ഞു. തന്നെത്താൻ മോഹ നിവൃത്തയായി. കണ്ണുകളിൽ നിന്നു തെരുതെരെ പൊഴിയുന്ന അശ്രുധാരയ്ക്കു യാതൊരവസാനവും ഇല്ല. എത്ര തുടച്ചു

കളഞ്ഞിട്ടും അതു നില്ക്കുന്നതുമില്ല. വാവിട്ടു കരഞ്ഞു് ദുസ്സഹമായ ദുഃഖം തീൎപ്പാനും വഴിയില്ല. ഈ വക ദുഃഖങ്ങൾ മൌനമായും രഹസ്യമായും കേണു കളയേണ്ടവയല്ലെ? എന്തു ചെയ്യാം? ആരോടും പറയാവതല്ല; തനിക്കു് ആരോടും പറയാനുമില്ല. ജീവിത സൎവ്വസ്വമെന്നും ജീവിതത്തിന്നു് ഏകാവലംബമെന്നും കരുതിയിരുന്ന ആ പ്രണയാകരം വററി വരണ്ടു പോയോ? താൻ ഇനി എന്തിനു ജീവിച്ചിരിക്കുന്നു!

കമലം കത്തിനെ വീണ്ടും വീണ്ടും വായിച്ചു. വല്ല വിധേനയും പഠിപ്പു മുഴുവനാക്കണമെന്നാണ് വേണുവിന്റെ ആഗ്രഹം എന്നു അവൾ മനസ്സിലാക്കി. തന്നെക്കൊണ്ടു് അതു നിവൃത്തിപ്പാൻ തീരെ അസാദ്ധ്യവുമാണ്.

"ഹാ! ദൈവമെ! ഞാൻ എന്തു ചെയ്യട്ടെ? അദ്ദേഹത്തിന്നു പഠിപ്പിലുള്ള ആസക്തി എന്റെ പേരിലുള്ള പ്രേമത്തെ അതിശയിച്ചിരിക്കുന്നുവല്ലോ! അഥവാ, പ്രേമം ഇല്ലെന്നുതന്നെ വരുമോ? ഒരുവളിൽ ദൃഢാനുരക്തനായ ഒരു പുരുഷൻ തന്റെ ജീവനാശം വരുന്നതായാൽപോലും അവളെ ത്യജിക്കുമോ? ലോകത്തിൽ മററുള്ള സംഗതികൾ മുഴുവനും പ്രണയത്തിന്നധീനങ്ങളായി ഭവിക്കുന്നതാണെന്നു മഹാന്മാർ ഗ്രന്ഥങ്ങളിൽ എഴുതിയിരിക്കുന്നതെല്ലാം ഭോഷ്ക്കെന്നു വരുമോ? അദ്ദേഹം എന്നെ ദൃഢമായും നിഷ്കളങ്കമായും സ്നേഹിക്കുന്നുവെങ്കിൽ ഇങ്ങിനെ ഒരെഴുത്തു എഴുതുവാൻ അവകാശമുണ്ടോ? അഥവാ, ഒരു പുരുഷാധമനാൽ ഞാൻ വഞ്ചിതയായോ? അയ്യോ! ഞാൻ സാഹസം പറഞ്ഞു; അദ്ദേഹത്തെ അധിക്ഷേപിച്ചു. ഞാൻ എന്തൊരു നീചബുദ്ധിയാണ്? എന്റെ അനുമതി കൂടാതെ യാതൊന്നും പ്രവൃത്തിക്കുകയില്ലന്നല്ലേ അദ്ദേഹം അവസാനം എഴുതിയിരിക്കുന്നത്? അങ്ങിനെഎഴുതിയിരിക്കുന്നത് കേവലം ഒരു മൎയ്യാദ ആലോചിച്ചിട്ടാണെന്നു വരുമോ? കത്തിൽ പറയുന്ന ആലോചനക്കു വിരോധമായി ഞാൻ നില്ക്കുകയില്ലെന്നു അദ്ദേ

ഹം വിചാരിച്ചിരിക്കുമോ? എത്രയോ മനഃക്ലേശവും കായക്ലേശവും ചെയ്തു സമ്പാദിച്ച് അതിപ്രേമത്തോടെ കാത്തു സൂക്ഷിച്ചു പോന്ന എന്റെ ബഹുമൂല്യ നിധിയെ തക്കത്തിൽ മറ്റൊരുവൾ തട്ടിപ്പറിച്ചു സുഖമായനുഭവിച്ചിരിക്കുന്നതു കണ്ടുകൊണ്ടു ഞാൻ ഇരിക്കുമോ? എന്റെ ജീവനെ തൽക്ഷണം കളയുകയല്ലേ നല്ലത്? അദ്ദേഹത്തിന്നു എന്നിൽ അനുരാഗം ഉണ്ടെങ്കിലും ഇല്ലെങ്കിലും അദ്ദേഹത്തെ വേറിട്ടിരിപ്പാൻ എനിക്കു സാധിക്കുന്നതല്ല; തീർച്ചതന്നെ. എങ്കിലും, പഠിപ്പു മുഴുവനാക്കുന്നതിൽ അത്യാസക്തിയോടുകൂടിയിരിക്കുന്ന അദ്ദേഹത്തെ, വശീകരിപ്പാൻ ഞാൻ അസമൎത്ഥയായ് ഭവിച്ചിരിക്കുന്നുവല്ലോ! ഹാ! ദൈവമേ! ഞാൻ എന്തു ചെയ്യട്ടെ? എന്തൊരു മറുവടി എഴുതി അയക്കട്ടെ? ആലോചിച്ചിട്ട് യാതൊരന്തവും കാണുന്നില്ലല്ലോ!" എന്നിങ്ങിനെ ആലോചിച്ച് കമലം വളരെ നേരം വിമ്മിക്കരഞ്ഞു.

"ഇങ്ങോട്ടു മടങ്ങി വന്നാൽമതി. പഠിക്കേണ്ട. എന്ന് എഴുതി അയച്ചാൽ അദ്ദേഹം അവിടെനിന്നും പുറപ്പെട്ടു വരുമോ എന്നുള്ളകാൎയ്യം സംശയമാണ്. പഠിപ്പു മുഴുവനാക്കണമെന്നു രണ്ടു മൂന്നു പ്രാവശ്യം എഴുതീട്ടുണ്ട്. അതിനാൽ വിചാരിച്ചിരിക്കുന്ന ഉടമ്പടി ചെയ്തു പഠിപ്പു തുടൎന്നുവെന്നു വന്നേക്കാം. അങ്ങിനെ ചെയ്വാൻ സംഗതിയായാൽ പിന്നെ ഞാൻ ഇരുന്നിട്ട് ഫലവുമില്ല. വാങ്ങുന്ന പണം നല്ലൊരു പലിശയോടുകൂടി മടക്കികൊടുക്കത്തക്കവിധത്തിൽ നിശ്ചയം ചെയ്തു പഠിപ്പു തുടങ്ങുന്നതിന്നു വിരോധമില്ലെന്നു എഴുതി അയക്കാം. അതാണ് നല്ലത്: അദ്ദേഹത്തിന്റെ കാരണവൻ എരേച്ചമേനോൻ ദീനത്തിൽ കിടപ്പാണ്. പ്രായാധിക്യവും ഉണ്ട്. ഇനിയത്തെ കാരണവൻ അദ്ദേഹവുമാണല്ലോ. അല്ലെങ്കിൽ, ഹാ! കഷ്ടം! എന്തൊരു ദുഷ്ടവിചാരമാണിത്! അങ്ങിനെ കൊതിക്കുന്നതു് ദൈവത്തിന്നു സഹിക്കുകയില്ല. ഇനിയും മൂന്നു കൊല്ലക്കാലമുണ്ടല്ലോ. അതിലകത്ത് വല്ലവിടുന്നും കടം വാ

ങ്ങി സാംഖ്യ കൊടുത്തു തീക്കരുതോ? എവിടുന്നെങ്കിലും കിട്ടാതെ വരുമോ? അല്ലെങ്കിൽ, അപ്പോൾ........അതു് ഇപ്പോൾ എന്തിന് ആലോചിക്കുന്നു? ഇങ്ങിനെ എഴുതുക തന്നെ" എന്നുവെച്ചു വേണുവിൻെറ എഴുത്തു കിട്ടിയ ദിവസം തന്നെ കമലം എഴുതിഅയച്ച മറുവടിയുടെ സാരം ഇപ്രകാരമായിരുന്നു:—

മദിരാശി.

പ്രാണവല്ലഭ!

അതെ, അങ്ങ് എൻെറ പ്രാണവല്ലഭൻ തന്നെയാണ്. അങ്ങിനെ അല്ലാതായിവരുന്ന ദുർദ്ദശയിൽ—ദൈവം അതു വരുത്താതിരിക്കട്ടെ!—എൻെറ പ്രാണൻ സങ്കടവഹ്നികൂടത്തിൽ കിടന്നു വെന്തുനീറി നശിക്കാറായ ഈ ദേഹത്തെ വെടിയുന്നതുമാണ്. ഇതിന്നു യാതൊരീഷലുമുണ്ടാകയില്ലെന്നു് ദൃഢമായി കരുതേണ്ടതാണ്. പഠിപ്പു മുഴുവനായി കാണ്മാനുള്ള മോഹം ഭവാനേക്കാൾ എനിക്കു് അധികമുണ്ടു്. എങ്കിലും, എന്നാൽ നിവ്വഹിക്കപ്പെടത്തക്കതല്ലാത്തൊരു കാൎയ്യമല്ലെ അത്? ഞാൻ എന്തു ചെയ്യട്ടെ? ആ കാൎയ്യം ആർ നിവ്വഹിക്കുന്നുവോ അവൎക്കു തീരായി ഭവാൻെറ ദേഹം കൊടുക്കുന്നതു കണ്ടുകൊണ്ടിരിപ്പാൻ ഞാൻ തീരെ അശക്തയുമാണ്. അവർ ചെയ്യാമെന്നു പറയുന്ന സഹായത്തിന്നു നാം അവരെ വന്ദിക്കുകയും അവരോടു കൃതജ്ഞതയുള്ളവരായിരിക്കുകയും ചെയ്യേണ്ടതാണെങ്കിലും അവർ കാംക്ഷിക്കുന്ന പ്രതിഫലം എൻെറ കൂട്ടിൽ ജീവനുള്ളകാലം പൂൎണ്ണമനസ്സോടുകൂടെ ഞാൻ ഉപേക്ഷിക്കുന്നതല്ല. പഠിപ്പു മതിയാക്കി വരുന്നതാണ് നല്ലത്. ഇനിയും നമുക്കു സുഖമായിരിപ്പാൻ സാധിക്കുന്നതാണ് ഞാൻ ഭവാനെ സുഖമായിരുത്തിക്കൊള്ളാം. എൻെറ വാക്ക് എടുക്കില്ലെ? എന്നെ സ്നേഹമില്ലെ? നിൎഗ്ഗതിയായ എന്നിൽ കരുണയില്ലെ? എൻെറ പ്രാണനാശം ഭവിക്കുന്നതു കാണ്മാൻ ഭവാൻ ഇച്ഛിക്കുമോ? പഠിപ്പു മതിയാക്കി ഇങ്ങോട്ടുവരു. എൻെറ

വേണുവല്ലെ? വേഗം വരു. ഞാൻ ഒന്നു ആലിംഗനംചെയ്യട്ടെ!. എന്റെ സങ്കടമുണർത്തിക്കട്ടെ. ആവൂ! ഞാൻ എങ്ങിനെ മറക്കട്ടെ? മറക്കുവാൻ സാധിക്കുമോ? ആലോചിച്ചുനോക്കു. എന്നെ ശുശ്രൂഷിച്ചതും, ഞാൻ ശുശ്രൂഷിച്ചതും തീവണ്ടിയിൽ വെച്ചു കഴിഞ്ഞതും, മററും ജീവനുള്ളകാലം മറന്നിരിപ്പാൻ സാധിക്കുമോ? ഭവാൻ അന്യാധീനനായാൽ ഞാൻ എന്റെ പ്രാണൻ കളയുന്നതാണെന്നു പറയുന്നതു് സാഹസമോ? ആലോചിച്ചുനോക്കു. ഒരിക്കലും സാഹസമായി വരില്ല. ഞാൻ അതു് കണ്ടു സഹിച്ചിരിക്കുമോ? ലോകം മുഴുവനും എന്നെ ത്യജിക്കുന്നതായാലും എനിക്കു സുഖമായിരിപ്പാൻ ഭവാൻ മാത്രം മതിയെന്നു കേവലം കരുതിയിരിക്കുന്ന ഞാൻ അങ്ങയെ കൂടാതെ ഇഹലോകവാസം തുടരുമോ? ഹാ! മൽ സർവ്വസ്വമേ! ഈ കത്തു കിട്ടിയ ഉടനെ പുറപ്പെട്ടു വരു. ഇവിടെ വന്നു് വെറുതെ ഇരുന്നാൽ മതി. ഞാൻ ജോലിയെടുത്തു് സമ്പാദിച്ചു് അങ്ങയെ സുഖമായിരുത്തിക്കൊള്ളാം. എന്നോടൊരുമിച്ചിരിക്കുന്നതിൽ സുഖമില്ലെന്നു തോന്നിയാൽ അപ്പോൾ എന്നെ ത്യജിച്ചുകൊൾക. ഇത്ര പറഞ്ഞാൽ പോരെ? ഇതാണ് എന്റെ ആഗ്രഹം. ഇതാണ് എന്റെ അഭിപ്രായം. ഇങ്ങിനെ ചെയ്താൽ ഇഹലോകത്തിൽ തന്നെ എനിക്കു മോക്ഷം ലബ്ധമാകും!

മടങ്ങിവരുന്നതിൽ യാതൊരു പോരായ്മയും ഇല്ല— ദൈവേച്ഛയാ വരുന്ന സംഭവങ്ങൾക്കു നാം എന്തുചെയ്യും?— ഇവിടെ വന്നതിന്നുശേഷം വേണമെങ്കിൽ മദിരാശിയിൽ പഠിച്ചു് പഠിപ്പു മുഴുവനാക്കാം— അല്ലെങ്കിൽ തിരുവിതാംകൂറിലേക്കു പോകാം. ഞാൻ അവിടെ വല്ല ജോലിയും നോക്കിക്കൊള്ളാം. വേണുവിനു ബി. എല്ലിന്നു പഠിക്കാം. ഏതായാലും ഇവിടെ വന്നു ചേരുക; തമ്മിൽ കണ്ടിട്ടു് എല്ലാം തീർച്ചയാക്കാം. അതാണ് നല്ലത്—

ഇത്ര പറഞ്ഞിട്ടും ഇനിയും മടങ്ങിവരുന്ന കാര്യത്തിൽ ഭവാന് സമ്മതമില്ലാതെ വരുമോ? വരില്ലെന്നാണ് ഞാൻ ബ

ലമായി വിശ്വസിക്കുന്നത്. അഥവാ, വല്ലസംഗതിവശാലും അവിടെ വെച്ചുതന്നെ പഠിപ്പു മുഴുവനാക്കേണമെന്ന് ഇച്ഛിക്കുന്ന പക്ഷം—ദേഹം ദേവയാനിക്കു പണയപ്പെടുത്തി പണം വാങ്ങുവാൻ തീച്ച്യയാക്കുന്നപക്ഷം—ആ കരാറിൽ ഇങ്ങിനെയൊരു നിശ്ചയം ചെയ്യാൽ കൊള്ളാം. മിസ്റ്റർ പിള്ള തരുന്നസംഖ്യ നല്ലൊരു പലിശയോടുകൂടി, ഭവാന്റെ പഠിപ്പുകഴിഞ്ഞു മടങ്ങി മദിരാശിയിലെത്തിയശേഷം പത്തു ദിവസത്തിന്നുള്ളിൽ മടക്കി കൊടുക്കാമെന്നും, അതിന്നു വീഴ്ച വന്നാൽ ദേവയാനിയെ വിവാഹം ചെയ്യാമെന്നുമുള്ള നിശ്ചയത്തിന്മേൽ അവരുടെ വക്കൽനിന്നും പണം വാങ്ങുക. എങ്കിലും, ഇതും കൂടാതെ കഴിക്കുന്നതാണ് നല്ലത്— ഉടനെ പുറപ്പെട്ടുവരുന്നതാണ് ഉത്തമം— ഇനിയെല്ലാം ഭവാന്റെ ദയയും ധമ്മവുംപോലെ. ഉടൻ മറുവടിക്കു കാക്കുന്നു.

എന്നു സ്വന്തം

കമലം. ”

പ്രസ്തുതമായ എഴുത്തു വേണുഗോപാലന്നു യഥാകാലം കിട്ടി. കത്തിലെ സാരം വേണുവിന്റെ മമ്മം പിളന്നു. യുവാവു വളരെ കരഞ്ഞു എന്നു തന്നെ പറയണം. ഒന്നും വേണ്ട, മടങ്ങിക്കളയാം എന്നു എഴുത്തു വായിച്ചു കഴിഞ്ഞ ഉടൻ വേണുവിന്നു തോന്നി. അങ്ങിനെ ചെയ്യാൻ ഒരുക്കുന്നതിന്നിടയിൽ, വീണ്ടും ഉന്നതസ്ഥാനകാംക്ഷ തന്നെ പിടിപെട്ടു. കേവലം സ്ത്രീസുഖത്തിന്നായിക്കൊണ്ട് തന്റെ യശസ്സിനേയും ഭാവിശ്രേയസ്സിനേയും ബലികൊടുക്കുന്നതു് പൌരുഷത്തിന്നു പോരായ്കയാണെന്നാണ് വേണുവിന്നു തല്ക്കാലം തോന്നിയത്. എങ്കിലും, ദേവയാനിയെ താൻ വിവാഹം ചെയ്യാൽ കമലം ജീവത്യാഗം ചെയ്യാൻ മടിക്കയില്ലെന്നും തനിക്കറിയാം. ആ മഹാപാതകത്തിന്നു താൻ ഉത്തരവാദിയാകേണ്ടിയും വരും. കമലം പറയുന്ന നിശ്ചയത്തിന്മേൽ മിസ്റ്റർ പരമേശ്വരൻ പിള്ള പണം തരുമോ എന്നും തനിക്കറിഞ്ഞുകൂടാ. എങ്കിലും ഒന്നു

ശ്രമിച്ച നോക്കുകതന്നെ എന്ന വേണു തീച്ച്യാക്കി. അവർ ഈ നിശ്ചയത്തിന്ന സമ്മതിച്ചാൽപോലും കമലം എങ്ങിനെയാണ് പറഞ്ഞ അവധിക്കു സംഖ്യയും പലിശയും മടക്കിക്കൊടുക്കുക എന്നും തനിക്കു അറിഞ്ഞുകൂടാ—ആലോചിച്ചിട്ട് വേണുവിന്ന യാതൊരു അന്തവും കിട്ടാതായി. നാട്ടിലേക്കു പോകാമെന്നവെച്ചാൽ അതിന്നും കയ്യിൽ പണമില്ല. കമലം പറഞ്ഞതുപോലെ ചെയ്യുകയാമെന്നമാത്രം അവസാനം തീച്ച്യാക്കി.

കമലം പറഞ്ഞ നിശ്ചയത്തെ വേണുഗോപാലൻ മിസ്റ്റർ കേശവപിള്ളയെ ഗ്രഹിപ്പിച്ചു. കമലത്തിൻെറ പേർ പറഞ്ഞിരിക്കുമെന്ന വായനക്കാർ വിചാരിക്കുകയില്ലല്ലൊ. അതു പറവാൻ പാടില്ലാത്തതുമാണല്ലൊ.

“ശരി. ഞാൻ അച്ഛന്ന് ഒരിക്കൽക്കൂടി എഴുതട്ടെ. എന്നിട്ട് വിവരം പറയാം.” എന്ന മിസ്റ്റർ കേശവപിള്ള വേണുവിനോട്ട പറഞ്ഞു.

വല്ലപ്രകാരവും തൻെറ സ്നേഹിതൻെറ പഠിപ്പു മുഴുവനായി കാണണമെന്നാണ് മിസ്റ്റർ പിള്ളയുടെ ആഗ്രഹം. മിസ്റ്റർ പിള്ളക്കു യുക്തിയും കൂടും. ഇക്കുറി അച്ഛന്ന് എഴുതിയ എഴുത്തിൽ ഒരു തന്ത്രവും പ്രയോഗിച്ചു. പഠിപ്പുകഴിഞ്ഞു മടങ്ങി മദിരാശിയിലെത്തി, പത്തുദിവസത്തിന്നുള്ളിൽ പലിശയോടുകൂടി സംഖ്യ മടക്കിത്തരുന്ന കാര്യം പ്രയാസമായിരിക്കകൊണ്ട് വിചാരിച്ച വിവാഹം നടപ്പാനിടവരുമെന്നും, മനുഷ്യാവസ്ഥ നിണ്ണയിക്കപ്പെടുവാൻ പാടില്ലാത്തതുകൊണ്ട് വിവാഹം സംഗതിവശാൽ നടപ്പാൻ സാധിക്കാതെ വരുന്ന പക്ഷം പലിശയോടുകൂടി സംഖ്യ മടക്കിത്തരത്തക്ക വിധത്തിൽ നിശ്ചയം ചെയ്യുന്നതു് നല്ലതാണെന്നും മിസ്റ്റർ കേശവപിള്ള തൻെറ അച്ഛനെ നല്ലവണ്ണം ബോദ്ധ്യപ്പെടുത്തി. മിസ്റ്റർ പരമേശ്വരൻപിള്ള അങ്ങിനെ സമ്മതിച്ച് മറുവടി അയക്കുകയും ചെയ്തു.

വിചാരിച്ച വിവാഹത്തിന്നുമുമ്പ് ദേവയാനിക്കു വിധിബലാൽ വല്ല അപായവും സംഭവിക്കുന്നതായാൽ, വാങ്ങുന്ന പണം മാസത്തിൽ നൂറുറുക്ക് എട്ടുണ വീതമുള്ള പലിശയോടുകൂടി വേണുഗോപാലൻ മടക്കിക്കൊടുക്കേണ്ടതാണെന്നും, പഠിപ്പുകഴിഞ്ഞ് മദിരാശിയിലെത്തി പത്തുദിവസത്തിലകം മേൽപറഞ്ഞ സംഖ്യയും പലിശയും മടക്കിക്കൊടുത്തിട്ടില്ലെങ്കിൽ ദേവയാനിയെ വിവാഹംചെയ്വാൻ താൻ നിബ്ബന്ധിതനാണെന്നുമുള്ള നിശ്ചയത്തിന്മേൽ മിസ്റ്റർ പിള്ളയോടു വേണു പണം വാങ്ങുവാൻ തുടങ്ങി. വാങ്ങുന്ന പണത്തിന്നു ലക്ഷ്യം പ്രോനോട്ടുമാത്രമായിരുന്നു. ബാക്കിയെല്ലാം വാക്കാൽ കരാറുമായിരുന്നു. ഈ വിവരത്തിന്നു വേണുഗോപാലൻ കമലത്തിന്നു എഴുതുകയും ചെയ്തു.

## ഇരുപത്തിമൂന്നാം അദ്ധ്യായം.

ഭഗീരഥപ്രയത്നം.

മിസ്റ്റർ കേശവപിള്ളയുടെ അച്ഛന്റെ വക്കൽനിന്നു പണം വാങ്ങി വേണുഗോപാലൻ പഠിപ്പു തുടൎന്നു. വീട്ടുകാരിയുടേയും മകളുടേയും സ്വഭാവം തനിക്കു ചേരുന്നില്ലെന്നു പറഞ്ഞു, വേണു മുമ്പു താമസിച്ചിരുന്നേടത്തുനിന്നു മറെറാരു വീട്ടിലേക്കു താമസം മാററി. വേണുവിന്റെ കണക്കുകളെല്ലാം തീൎത്തതു മിസ്റ്റർ കേശവപിള്ള തന്നെയായിരുന്നു. മിസ്റ്റർ പിള്ളയും അവിടെനിന്നു താമസം മാററി വേണുവിന്റെ ഒരുമിച്ചു തന്നെ താമസിച്ചു. പിരിയുമ്പോൾ വീട്ടുകാരിയോടും മകളോടും വേണു യാത്ര പറഞ്ഞില്ല. മിസ്റ്റർ പിള്ള യാത്രപറഞ്ഞപ്പോൾ, "ഈ സ്വഭാവംകൊണ്ടു എവിടെച്ചെന്നാലും നന്നാവില്ല" എന്നാണ് എമിലി വേണുവിനെക്കുറിച്ചു പറഞ്ഞതു. എമിലി ഇന്ന തരക്കാരിയാണെന്നു ചിരപരിചയംകൊണ്ടു പിള്ള

ക്ക അറിവാനിടയായിട്ടുണ്ട. സുഭഗനായ തൻെറ സ്നേഹിതൻ വഷളത്തം പറഞ്ഞു അക്രമം പ്രവൃത്തിപ്പാൻ ഭാവിച്ചുവെന്ന അവൾ ആക്ഷേപം പുറപ്പെടുവിച്ചിട്ടുള്ളതു മിസ്റ്റർ പിള്ളക്ക അത്യാശ്ചൎയ്യകരമായിട്ടാണ് തോന്നിയതു. വേണുവിൻെറ നിൎമ്മലചിത്തതയും, എമിലിയേയും അവളുടെ തരക്കാരെയും കുറിച്ചു വേണുവിനുള്ള പുച്ഛവും മിസ്റ്റർ പിള്ളക്ക നല്ലവണ്ണം അറിയാം. അവളുടെ ആക്ഷേപങ്ങളെപ്പററി വേണുവിനോടു മിസ്റ്റർ പിള്ള സംസാരിച്ചപ്പോൾ "ഇല്ലാത്തതു പറയുകയാണ്," എന്നു മാത്രമേ വേണു മറുപടി പറഞ്ഞുള്ളൂ. അതുകൊണ്ടു ഇക്കാൎയ്യത്തിൽ മിസ്റ്റർ പിള്ളക്കുണ്ടായ ആശ്ചൎയ്യം ഒരു കാലത്തും തൻെറ അകത്തുനിന്നു പോയതുമില്ല.

മിസ്റ്റർ പിള്ളയും വേണുവും മുമ്പിലത്തേക്കാൾ അധികം സൌഹാൎദ്ദത്തോടുകൂടിയാണ് ഇപ്പോൾ പെരുമാറുന്നതു. അതിന്നു കാരണവുമുണ്ടല്ലൊ. പണ്ടത്തെ ധൂൎത്തിലറുകളും ആഡംബരങ്ങളുമെല്ലാം വേണു നന്നെ കുറച്ചു. എങ്കിലും ആരാൻെറ പണമാണെന്നു കരുതി, തൻെറ സൌകൎയ്യവും സുഖവും സ്നേഹിതൻ ഉപേക്ഷിക്കരുതെന്നുവിചാരിച്ച്, മിസ്റ്റർ പിള്ള വേണുവിൻെറ സദ്ദ്യഹിതങ്ങളും നിറവേററുന്നതിൽ അതിശ്രദ്ധയോടുകൂടിത്തന്നെ ഇരുന്നു. തന്നിമിത്തം, "അതുവേണ്ട, ഇതുവേണ്ട" എന്നു വേണുവിന്നു പറവാനിടവന്നതല്ലാതെ, "വേണം," എന്നു പറയുന്നതിന്നു മിസ്റ്റർ പിള്ള ഒരിക്കലും സംഗതി വരുത്തിയില്ല. പണം വാങ്ങുന്ന ഓരോ അവസരങ്ങളിലും വേണുവിന്നു മനസ്സിന്ന് ഒരു സുഖക്കേടാണുണ്ടായത്. അങ്ങിനെ ചെയ്യുന്ന അവസരങ്ങളിലൊക്കെയും, താൻ പൂൎവ്വാധികം അന്യാധീനപ്പെട്ടുകയാണെന്ന ബോധം നമ്മുടെ യുവാവിന്നുണ്ടാകയും, ആയത് തനിക്ക് അത്യന്തം വ്യസനകരമായിത്തീരുകയും ചെയ്തു.

മനസ്സിന്ന് എല്ലായ്പോഴും ഒരു മൌഢ്യവും കമലത്തിൻെറ കത്ത് ഇടക്കിടെ വരുന്നതു വായിച്ചുണ്ടാവുന്ന ഖേദവും വേണു

വിനെ നിരന്തരമായി ബാധിച്ചുകൊണ്ടിരുന്നു. പണ്ടത്തെ ധാടിയും മോടിയുമെല്ലാം തീരെ ഇല്ലാതായി. ദേഹം ആകപ്പാടെയൊന്നു വാൎന്നു, വേണു നന്നെ ചടച്ചു. മനസ്സിൽ ആധിയും വെച്ചാണ് വേണു പഠിച്ചിരുന്നത്. എന്നാൽ ആധിയുണ്ടെന്ന സംഗതി നിമിത്തം പഠിപ്പിൽ ശ്രദ്ധക്കുറവുണ്ടായതുമില്ല. വിദ്യാഭ്യാസപരിപൂൎത്തിയിലാണ് തന്റെ യശസ്സും സുഖവും കിടക്കുന്നതെന്നല്ലേ വേണുവിന്റെ വിചാരം? അതുകൊണ്ടു മനസ്സ് ഉല്ലസിച്ചുതന്നെ വേണു വേലയെടുത്തു. "ഇത്രയൊന്നും ബുദ്ധിമുട്ടരുതു. ദേഹം വളരെ ക്ഷീണിച്ചുവരുന്നുണ്ട്." എന്നു പിള്ള ചിലപ്പോൾ വേണുവിനോടു പറയാറുണ്ടായിരുന്നു.

"പഠിപ്പു കഴിഞ്ഞാൽ പിന്നെ സുഖമായിരിക്കാമെല്ലൊ. അപ്പോൾ ദേഹം ഒക്കെ നന്നാവില്ലെ?" എന്നാണ് വേണു മറുപടി പറയുക.

"ശരി. ഇല്ലെങ്കിൽ നന്നാക്കാമല്ലൊ. അങ്ങ് ഡാക്ടരല്ലെ?" എന്നുപറഞ്ഞു, മിസ്റ്റർ പിള്ള ചിരിക്കുകയും ചെയ്യും.

ആരോഗ്യസംരക്ഷണവിഷയത്തിൽ വേണുവിനെപ്പോലെ ഇങ്ങിനെ പറയുന്നവരും പ്രവൃത്തിക്കുന്നവരുമായവിദ്യാൎത്ഥികൾ പലരുമുണ്ടു. വേണുവിന്റെ അഭിപ്രായം ആരോഗ്യശാസ്ത്രപ്രകാരം തെററാണ്. ദേഹത്തിന്ന് എവിടെയെങ്കിലും ഒരു ഹാനി സംഭവിച്ചാൽ, അതിനെ പരിഹരിപ്പാൻ എത്രകണ്ടു ഔഷധം പ്രയോഗിച്ചാലും ആ കേടിന്റെ സ്ഥാനത്ത് അതിന്റെ അല്പമായൊരു ബാക്കിയെങ്കിലും അവശേഷിക്കാതിരിക്കുന്നതല്ല. അതിനാൽ കേടുണ്ടാവാതെ സൂക്ഷിക്കുന്നതാണുത്തമം. ഔഷധവും ആഹാരക്രമവും കൊണ്ട് കാഴ്ചക്കു ദേഹത്തിന്നു പുഷ്ടി വൎദ്ധിപ്പിക്കാമെങ്കിലും, പ്രാണശക്തിക്കു നേരിടുന്ന സൂക്ഷ്മമായ ഹാനി ഒരിക്കലും തീരെ ദൂരീകരിപ്പാൻ സാധിക്കുന്നതല്ല. പിന്നീടു തീൎക്കാമെന്നു വിചാരിച്ച് കേടുണ്ടാക്കിത്തീൎക്കുന്നതു വിഡ്ഢിത്വമാണ്. വിദ്യാഭ്യാസദശയിൽ വിദ്യാൎത്ഥികൾ

ക്ക് ഇങ്ങിനെയൊരു തെററായ ധാരണയുണ്ടാവുന്നത് സാധാരണയാണ്. അതുനിമിത്തം, നമ്മുടെ വിദ്യാൎത്ഥികളിൽ പലരും പഠിപ്പു കഴിയുമ്പോഴക്കു ബലശൂന്യരായ ബാലവൃദ്ധന്മാരായിത്തീരുന്നു. ഭാവിയിലുള്ള ഐഹികസുഖങ്ങളെ കാംക്ഷിച്ചിട്ടാണ് വൎത്തമാനത്തിൽ അവർ ഈ വിഡ്ഢിത്തം പ്രവൃത്തിക്കുന്നതു. പിന്നീടു ആ സുഖങ്ങൾ അവൎക്കു പ്രാപ്തങ്ങളാകുമ്പോൾ അവയെ യഥേഷ്ടം അനുഭവിപ്പാൻ അവശ്യം വേണ്ടതായ ആരോഗ്യവും ദേഹസൌഖ്യവും അവൎക്കു ഇല്ലാതായും വരുന്നു.

ആരോഗ്യസംരക്ഷണത്തിൽ ചില വിദ്യാൎത്ഥികൾ ശോചനീയമായ അശ്രദ്ധ കാണിക്കുന്നു. പ്രകൃതിനിയമത്തെ ലംഘിക്കുന്നു. അവരവരുടെ ദേഹങ്ങളെ നോക്കി രക്ഷിക്കേണ്ടുന്ന കൎത്തവ്യകൎമ്മം അവരവർ ചെയ്യാതിരുന്നാൽ മററാർചെയ്യും? ഈദൃശമായ അപരാധം ആത്മഹത്യക്കു സമമാണ്. ആത്മഹത്യയിൽ ജീവാവസാനം ഉടൻതന്നെ നേരിടുന്നുവെന്ന ഒരു വ്യത്യാസമെ ഉള്ളു. പ്രകൃതിനിയമങ്ങളെ ലംഘിച്ച് ദേഹത്തിനെ അലട്ടി, വാട്ടിച്ചാറുപിഴിഞ്ഞു് പഠിക്കുന്നതിനാൽ കാലക്രമംകൊണ്ടു് ആത്മഹത്യയുടെ ഫലംതന്നെ വന്നു ചേരുന്നു. ഇങ്ങിനെയുള്ള സാഹസകൃത്യം ഒരിക്കലും നിരാക്ഷേപകരമായ സ്വാൎത്ഥപരിത്യാഗമല്ല. ഈ കൃത്യം പ്രാണശക്തിയെ ഞെക്കിക്കൊല്ലുന്നു. തങ്ങൾ കൊതിക്കുന്ന സുഖം ഭാവിയിൽ അനുഭവസിദ്ധമല്ലാതായിത്തീരുന്നു. അകാലമരണം നേരിടുകയും ചെയ്യുന്നു. മാതാപിതാക്കന്മാരെയും ബന്ധുമിത്രങ്ങളെയും എന്നെന്നേക്കും തീരാത്ത ദുഃഖത്തിന്നിരയാക്കിത്തീൎത്തു് ചെറുപ്പകാലത്തുതന്നെ പരലോകം പ്രാപിക്കുന്നു. ജീവിച്ചിരിക്കുന്നേടത്തോളം കാലം ബലഹീനങ്ങളായ സന്താനങ്ങളെയും ഉത്ഭവിപ്പിക്കുന്നു. ഈവക സന്താനങ്ങൾ മാതൃഭൂമിക്കു് ഒരു അലങ്കാരമായോ അനുഗ്രഹമായോ തീരുന്നില്ല. അവ ഒരു ഭാരമായിതന്നെ പരിണമിക്കുന്നു! കുണ്ടിൽ ചെന്നൊളിച്ച കണ്ണുക

ളും, ഒട്ടിയ കവിളുകളും, ചെറുപ്പത്തിൽതന്നെ നരച്ച താടിയും തലയും ഉള്ള ഉദ്യോഗസ്ഥന്മാർ, ഏടുക്കാൻ വയ്യാത്ത കുപ്പായവും കാലുറയും ബൂട്ടീസ്സും ധരിച്ച്, തലപ്പാവും വെച്ച് ഒരു ക്രമത്തോടുംകൂടി നടക്കുന്നതു കാണുന്നതിനെക്കാൾ, ദൃഢഗാത്രന്മാരായ ചെറുപ്പക്കാർ കരിമ്പാ, കയ്ക്കോട്ടോ പിടിച്ച് ക്ലേശമില്ലാതെ വേലയെടുക്കുന്നതു കാണുന്നതാണ് അധികം ഹൃദ്യമായ കാഴ്ച.

വിദ്യാർത്ഥികൾക്കു ഇങ്ങിനേ നേരിടുന്ന ശരീരസുഖക്കേടുകളും വേണുവിനെ ബാധിച്ചിരുന്നു. എന്നാൽ കമലത്തിന്റെ കഥയോ ഇതിലും അധികം കഷ്ടമായിരുന്നു.

അനുരാഗവല്ലി തളിർത്തുവരുമോ, വാടിക്കരിഞ്ഞു പോകുമോ എന്നുള്ള ഭയാകുലത ബാധിച്ച് പതറുന്ന ചിത്തത്തോടുകൂടിയാണ് വിമലകോമളഹൃദയയായ കമലം മദിരാശിയിൽ കേശവനുണ്ണിയുടെ ഒരുമിച്ച് ചെറുതായൊരു ഭവനത്തിലിപ്പോൾ താമസിക്കുന്നത്. വാടക അധികം കൊടുപ്പാനുള്ള ശേഷി ഇല്ലാത്തതിനാലായിരുന്നു മുമ്പു താമസിച്ചിരുന്ന രമ്യവിശാലമന്ദിരത്തിൽ നിന്നും താമസം മാറേറണ്ടിവന്നത്. നാട്ടിലേക്കു മടങ്ങി വരികതന്നെയെന്നു, എമിലിയുമായുണ്ടായ സംഭവത്തിനു ശേഷം വേണു കമലത്തിനെഴുതിയ കത്ത് അവൾക്കു കിട്ടിയപ്പോൾ, പ്രണയലത കരിഞ്ഞുപോകാതെ കുളുർത്തുതളിർത്തുവെന്നു വിചാരിച്ച് കമലം വളരെ സന്തോഷിച്ചു. എങ്കിലും, ഈ സന്തോഷം അവൾക്ക് അധികകാലം അനുഭവിപ്പാൻ തരമായില്ല. അടുത്ത ദിവസംതന്നെ മറെറാരു കത്തുകിട്ടി. പിള്ളയുടെ കയ്യിൽനിന്നു പണം വാങ്ങി പഠിപ്പു മുഴുവനാക്കുന്നതല്ലേ നല്ലത് എന്നായിരുന്നു അതിൽ പ്രസ്താവിച്ചിരുന്നത്. ഈ കത്തു വായിച്ചപ്പോൾ അനുരാഗവല്ലി വാടിക്കരിയാറായ വിധമാണ് കമലത്തിന്റെ മനോദൃഷ്ടികൾക്കു തോന്നിയത്. അവൾ അത്യന്തം പരിതപിച്ചുവെന്നു പറയേണ്ടതില്ലല്ലോ. പി

ന്നീട്ട കിട്ടിയ കത്തിച്ചായിരുന്ന പലിശയോടുകൂടി പണം മടക്കി കൊടുക്കത്തക്ക നിശ്ചയത്തിന്മേൽ കടംവാങ്ങി പഠിപ്പു തുടരുവാൻ തുടങ്ങിയെന്നെഴുതിയിരുന്നത്. ഇതു അവൾ ഭയപ്പെട്ടിരുന്നതുപോലെതന്നെ വന്നുചേൻ. കമലത്തിന്നു ഈ വക ദുഃഖങ്ങൾ സഹിച്ചുസഹിച്ചു പൊറുതിമുട്ടി. "ഇനി വെറുതെ വ്യസനിച്ചു കണ്ണീരും കയ്യുമായിരിക്കുന്നതുകൊണ്ടു യാതൊരു ഫലവുമില്ല; പഠിപ്പു കഴിഞ്ഞ ഉടൽ മദിരാശിയിലെത്തി പത്തുദിവസത്തിലകം പണവും പലിശയും മടക്കിക്കൊടുപ്പാനുള്ള മാൎഗ്ഗം ഇപ്പോൾതന്നെ നോക്കണം. അതിന്നു സാധിക്കാതെ വന്നാൽ എന്റെ ജന്മം പാഴായി! പിന്നെ ഭൂമിയിലിരുന്നിട്ടു ഫലമില്ല, എന്നു അവൾ വിചാരിച്ചു ഖേദിച്ചു.

"യത്നിച്ചാൽ സാധിക്കാത്ത കാൎയ്യമുണ്ടോ? വേണ്ടുംവണ്ണം പ്രയത്നിച്ചാൽ മിക്ക കാൎയ്യങ്ങളും സാധിക്കും; ഇന്നു മുതൽ എന്റെ ശ്രമം മടക്കിക്കൊടുപ്പാനുള്ള സംഖ്യ സമ്പാദിക്കുന്നതിന്നാണ്. ഒന്നൊ എന്റെ ഈ കട്ട നശിക്കണം, അല്ലെങ്കിൽ ഞാൻ ആ പണം നേടണം" എന്നു അവൾ മനസ്സുകൊണ്ടുറച്ച മാത്രയിൽ മുല്ലമൊട്ടുപോലെ വിലസുന്ന ദന്തനിരയെ അധരത്തിൽ കഠിനമായമൎത്തുകയും ചെയ്തു.

തന്റെ ആഭരണങ്ങളെല്ലാംകൂടി തൂക്കിവിററിട്ടാണ് വേണുവിന്നു അറുപതു പവൻ അയച്ചുകൊടുത്തതെന്നുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. കമലത്തിന്നു യാതൊരാഭരണവും ഇനി ഇല്ല, അവളുടെ ദേഹം മാത്രമെ ബാക്കിയുള്ളു. ആഭരണങ്ങൾ വില്ക്കുന്നതിന്നു മുമ്പുതന്നെ, വേണു വിലാത്തിക്കു പോയതുമുതൽ; പ്രോഷിതഭൎത്തൃകയാണെന്ന ബോധത്തോടുകൂടി അവൾ യാതൊരു ഭൂഷണവുമണിയാറുണ്ടായിരുന്നില്ലെന്നു മാത്രമല്ല, വില പിടിച്ച വസ്ത്രങ്ങൾപോലും ധരിച്ചിരുന്നില്ല.

എങ്ങിനെയെങ്കിലും പണം സമ്പാദിക്കണമെന്നുറച്ചുകഴിഞ്ഞ ഉടനെ, വല്ലേടവും ഒരു ജോലി കിട്ടുവാൻ തരമുണ്ടോ എ

ന്നാണ് അവൾ ആദ്യമായി ആലോചിച്ചത്. കടം വാങ്ങുവാൻ വല്ല തരവും ഉണ്ടോ എന്നുംകൂടി അതിനിടയിൽ അവൾ അന്വേഷിക്കാതിരുന്നില്ല. കടം കിട്ടുന്ന കാൎയ്യം കുറെ അമാന്തത്തിലാണ് കണ്ടത്. അപ്പോൾ അവളുടെ മുമ്പിലത്തെ നിശ്ചയത്തിന്നു കുറെക്കൂടി ഉറപ്പുകൂടി.

"ഉള്ള ആളുകൾ കടം തരാൻ മടിക്കുന്നു. അവൎക്കു നഷ്ടമില്ലാത്ത കാൎയ്യമാണ്. മുതലും നിരക്കിലിരട്ടിപ്പലിശയും കൊടുക്കാമെന്നു പറഞ്ഞിട്ടുംകൂടി വിശ്വാസം വരുന്നില്ലല്ലൊ. കഷ്ടം! ഈ ലോകം ഇങ്ങിനെയാണൊ? പണം ഉള്ളവൎക്ക് ഔദാൎയ്യക്കുറവും ഇല്ലാത്തവൎക്ക് സഹജീവികളിൽ സൌഹാൎദ്ദവും—— എന്റെ കയ്യിൽ പണം ധാരാളമുണ്ടെങ്കിൽ എന്നെപ്പോലെ കുടിക്കിൽ പെട്ടവൎക്കു ഞാൻ എത്രയെത്ര ഉപകാരങ്ങൾ ചെയ്യും? എന്റെ സൎവ്വസ്വവും വിററ് അവരെ സഹായിക്കും. അന്യരുടെ ഔദാൎയ്യവും സഹായവും കരുതിയിരുന്നിട്ട് ഇനി യാതൊരു ഫലവുമില്ല. എന്തുജോലി കിട്ടിയാലും അത്ു് ഇന്നു മുതൽ ഞാൻ ചെയ്യുകതന്നെ" എന്ന് അവൾ ഉറച്ച് അതിന്നു വേണ്ട ശ്രമങ്ങൾ ചെയ്തു.

ഒരു ബാലികാ പാഠശാലയിൽ ഒരുനൂററിഅമ്പതുറുപ്പികശമ്പളത്തിൽ അവൾക്ക് ഒരദ്ധ്യാപികയുടെ ഉദ്യോഗം ലഭിച്ചു. കമലം ഈ ജോലിയിൽ പ്രവേശിക്കുന്നതിൽ കേശവനുണ്ണി വളരെ വിരോധം പറഞ്ഞുനോക്കി. പക്ഷെ, കമലത്തിന്റെ നിശ്ചയത്തിന്നിളക്കമുണ്ടായില്ല. വീട്ടിൽ ഈ വിവരം അറിഞ്ഞപ്പോൾ അവിടെ വല്ലാത്ത കോലാഹലമുണ്ടായി. എല്ലാവരുടേയും ശകാരം കേട്ടു സഹിക്കവയ്യാതെ ജാനകിനേത്ത്യാർ കണ്ണിലെ വെള്ളം കളഞ്ഞിരിക്കാറുമായി. "മഹാപാപി! നീ എന്റെ വയറു ഇങ്ങിനെ കത്തിക്കുന്നുവല്ലൊ." എന്നും മററും പറഞ്ഞു ഒരെഴുത്ത് ജാനകിനേത്ത്യാർ മകൾക്കു മഠിരാശിക്കയച്ചു. കമലം അതു വായിച്ചു കണ്ണീർ പൊഴിച്ചു. എങ്കിലും, ഉദ്യോഗം വേ

ണ്ടെന്നുവെച്ച് നാട്ടിലേക്ക മടങ്ങിയില്ല. "ഞാൻ മഹാപാപി തന്നെയാണ്. അമ്മ വെറുതെ വ്യസനിക്കേണ്ട; എല്ലാററിനും ഈശ്വരനാണ് നാഥൻ എന്നു വിചാരിച്ച് സമാധാനിക്കണം" എന്നു മാത്രമാണ് കമലം അമ്മക്ക മറുപടി എഴുതിയത്.

സ്വഭാവഗുണം ഉള്ളവർ എവിടേപ്പോയാലും സർവ്വപൂജ്യരായിത്തന്നെ ഭവിക്കും. സൌഭാഗ്യവുംക്രുടിയുണ്ടെങ്കിൽ പിന്നെ പറയേണ്ടതില്ലല്ലൊ. ജോലിയിൽ പ്രവേശിച്ച്, അല്പ ദിവസങ്ങൾക്കുള്ളിൽ കമലം തൻെറ പാഠശാലയിലുള്ളവക്കും അതിലെ രക്ഷകന്മാക്കും ഒരുപോലെ കണ്ണിലുണ്ണിയായിത്തീൻ. അവൾ ആ പാഠശാലക്ക് ഒരലങ്കാരമായി പ്രശോഭിച്ചു. പഠിപ്പിക്കുന്ന കാൎയ്യത്തിൽ നിരന്തരമായ ശുഷ്കാന്തിയും ആസക്തിയും കാണിച്ചു. നിൎമ്മലധവളമായ ഉടപ്പുകൾ ധരിച്ച് അനലംകൃതവും ആഡംബരരഹിതവുമായ വേഷത്തിൽ മനോഹരിയായ കമലം പാഠശാലക്ക പോകുന്ന പോക്ക അതിരമ്യമായൊരു കാഴ്ചതന്നെയായിരുന്നു. കമലത്തിൻെറ മുഖത്തു നോക്കിയാൽ എന്തൊ ഒരു ആധി മനസ്സിലുണ്ടെന്നു തോന്നും. ചെറുപ്പത്തിലുണ്ടായിരുന്ന വെറിയും പൊട്ടിച്ചിരിയും പ്രസരിപ്പും ഒന്നും ഇപ്പോൾ അവൾക്കില്ല. നേരെ മറിച്ച് എപ്പോഴും ഒരു മന്ദഗതിയും മുഖത്തൊരു ദയനീയഭാവവുമാണ് വിളങ്ങിയത്. കൂടെക്കൂടെ ഓരോ ദീൎഘശ്വാസവും പുറപ്പെടുവിച്ചിരുന്നു. അതിൻെറ അൎത്ഥം അവളുടെ ഹൃദയമല്ലാതെ അന്യരാരുമറിഞ്ഞിരുന്നതുമില്ല.

ബി. ഏ. പാസ്സായിട്ടുള്ള കമലത്തിന്നു നല്ല ഇംഗ്ലീഷ് ക്രുസൽക്രുടാതെയും മധുരമായും ഒഴുക്കത്തോടും സംസാരിപ്പാൻ നിഷ്പ്രയാസം സാധിച്ചിരുന്നു. കോളേജ് സാഹിത്യ സമാജത്തിൽ വെച്ചു ലഭിച്ച ഫലങ്ങളിൽ ഒന്നാണിതു. സാഹിത്യ വിഷയത്തിൽ സ്വതേതന്നെ അവൾക്ക അഭിരുചിയും ഉണ്ടായിരുന്നവല്ലൊ. വിദ്യാൎത്ഥിനികളോടും അവൾക്ക യഥാൎത്ഥമായ

സ്നേഹമുണ്ടായിരുന്നു. പഠിപ്പിക്കുന്നതിന്നു വേണ്ട സാമൎത്ഥ്യവും പഠിപ്പിക്കേണ്ടുന്ന വിഷയങ്ങളിൽ അസാമാന്യമായ അഭിജ്ഞതയും, ഓരോന്നു വിശദമായി പറഞ്ഞു കുട്ടികളെ മനസ്സിലാക്കുവാനുള്ള ത്രാണിയും ക്ഷമയും അവൾക്കു ധാരാളമുണ്ടായിരുന്നു. പുതിയ ഗുരുനാഥന്മാരെ കുട്ടികൾ ആദ്യകാലത്തു ഒന്നു പരീക്ഷിച്ചുനോക്കുക പതിവാണല്ലൊ. ഈ പരീക്ഷയിലും കമലം വിരുതു നേടുകയേ ചെയ്തുള്ളൂ. എന്തിനധികം പറയുന്നു ? സൎവ്വവിധേനയും അവൾ യോഗ്യയായൊരദ്ധ്യാപകയാണെന്നു പ്രത്യക്ഷപ്പെട്ടു. കമലത്തിന്റെ ശമ്പളം അധികകാലം ചെല്ലുന്നതിന്നു മുമ്പ് ഇരുപതുറുപ്പികയായി.

ശമ്പളം കിട്ടുവാൻ തുടങ്ങിയപ്പോൾ ഗൃഹഭരണവും കമലത്തിന്റെ തലയിലായി. സമ്പാദ്യമില്ലാത്ത കേശവനുണ്ണി നാട്ടിലേക്കു മടങ്ങുകയാണെന്നു ശാഠ്യം പിടിച്ചു. സഹോദരൻ തന്റെ ഒരുമിച്ചു താമസിക്കുന്നതിലുള്ള സുഖവും സൌകൎയ്യവും മനസ്സമാധാനവും ഓൎത്തു് കമലം കേശവനുണ്ണിയോടു മദിരാശിയിൽതന്നെ താമസിക്കേണമെന്നു നിൎബ്ബന്ധിക്കുകയും ചിലവിന്റെ കാൎയ്യമൊന്നും അറിയേണ്ടെന്നു പറയുകയും ചെയ്തു. കിട്ടുന്ന ശമ്പളത്തിൽ ഏതാനും ഭാഗം വീട്ടുചിലവിന്നായി അവൾക്കു എടുക്കേണ്ടതായും വന്നു. ഇതു നിമിത്തം കമലത്തിന്നു വലുതായ കുണ്ഠിതമുണ്ടായി. സഹോദരനെ പുലൎത്തേണ്ടിവരികകൊണ്ടല്ല, വിചാരിച്ച കാൎയ്യം സാധിക്കുന്നതിന്നു പ്രയാസം കൂടിവരികകൊണ്ടു മാത്രമാണ് അവൾക്കു കുണ്ഠിതമുണ്ടായത്. അധികസമ്പാദ്യത്തിന്നു ഇനിയെന്തു മാൎഗ്ഗമാണെന്നു അവൾ ചിന്തിച്ചു തുടങ്ങി. ഭാഗ്യവശാൽ, കുട്ടികളെ വീട്ടിൽവെച്ചു പഠിപ്പിക്കാനുള്ള ചില ഏൎപ്പാടുകൾ കിട്ടി. കാലത്തു് ഒരു ദിക്കിലും വൈകുന്നേരത്തു മറ്റൊരു ദിക്കിലുമായി ചില ട്യൂഷൻ (Tuition) ജോലി നോക്കിത്തുടങ്ങി. അതിൽ നിന്നും മതിയായ ഒരു സമ്പാദ്യം അവൾക്കു ലഭിച്ചു. ഇതുകൊണ്ടും മ

തിയാവില്ലെന്നുകണ്ടു. ഇനി ചില പുസ്തകങ്ങളും എഴുതിനോക്കാമെന്ന് അവൾ ഉറച്ചു. തന്റെ കഥയെത്തന്നെ അവിടവിടെ അല്പാല്പം ഭേദപ്പെടുത്തി കമലം ചില ഗ്രന്ഥങ്ങൾ നിമ്മിച്ചു. സ്വാനുഭവത്തോടുകൂടിയിണക്കിയ സംഭവങ്ങളും വികാരവണ്ണനകളും അവയിൽ അടങ്ങിയിരുന്നതുകൊണ്ട് കമലത്തിന്റെ പുസ്തകങ്ങൾക്കു രസവും വശ്യവും തന്മയത്വവും അത്യധികമുണ്ടായിരുന്നു. ഗ്രന്ഥരചനയിൽ നിന്നും നല്ലൊരു സംഖ്യ അവൾക്കു കൂടെക്കൂടെ ലഭിച്ചിരുന്നു, എന്നു മാത്രമല്ല അമേരിക്കയിലുള്ള ചില പത്രങ്ങളിലേക്കയച്ച ലേഖനങ്ങൾ നിമിത്തവും അവൾക്കനല്പമായ സമ്പാദ്യമുണ്ടായി. പണം സമ്പാദിച്ചു. സമ്പാദ്യം വൎദ്ധിച്ചുവരുന്തോറും ദേഹം ക്ഷയിച്ചും വന്നു. ആരോഗ്യം കുറഞ്ഞു വരുന്നുണ്ടെന്നു കമലം ധരിക്കാതെയിരുന്നില്ല. എങ്കിലും വിചാരിച്ച കാൎയ്യം സാധിച്ച് തന്റെ പ്രാണനാഥനെ ഋണബാധയിൽനിന്നും വിവാഹബന്ധനത്തിൽനിന്നും മുക്തനാക്കി അദ്ദേഹത്തെ തന്റെ സ്വന്തമാക്കിയെടുത്ത് അതി സന്തോഷത്തോടുകൂടി ചെയ്യുന്ന പ്രഥമാലിംഗനമാത്രയിൽ ജീവഹാനി നേരിടുന്നുവെങ്കിൽ പോലും തനിക്കു സന്തോഷമല്ലാതെ സങ്കടമില്ലെന്നാണ് അവൾക്കു തോന്നിയത്. മേൽപ്രകാരം ഭഗീരഥപ്രയത്നം ചെയ്തു സമ്പാദിച്ച പണം അധിക പലിശകിട്ടുന്നൊരു ബാങ്കിലടച്ചു. ഉദ്ദിഷ്ടകാൎയ്യ സിദ്ധിയിങ്കലുള്ള അത്യാസക്തിയുടെ പ്രാബല്യം കൊണ്ടുമാത്രമാണ് അവൾക്ക് ഈവിധം കഠിനമായ പ്രയത്നം ചെയ്വാൻ സാധിച്ചത്. അല്ലാതെ, അവളുടെ ദേഹത്തിനുള്ള ശേഷികൊണ്ടല്ലായിരുന്നുവെന്നു നിസ്സംശയം പറയാം. തന്റെ ആരോഗ്യത്തെ ബലി കഴിച്ചുതന്നെയാണ് കമലം പണം സമ്പാദിച്ചത്. ദേഹം ക്ഷയിച്ച് മെലിഞ്ഞു, ശക്തിയും മിടുക്കും കുറഞ്ഞു, ഇനിയും ഇത്ര കഠിനമായി വേലയെടുത്താൽ തീരാത്ത വ്യാധിക്കിരയായി താനും കിടക്കയുമായി ജീവിതശിഷ്ടം കഴിച്ചു കൂട്ടേണ്ടിവരുമെന്ന നില

യിലായി. അവളുടെ ദേഹത്തിന്നും മുഖത്തിന്നും സ്വാഭാവിക മായ രമ്യതമാത്രമേ ശേഷിച്ചുള്ളു.

എങ്കിലും സമാധാനമുണ്ടു. മിസ്റ്റർ പിള്ളക്കു കൊടുപ്പാനുള്ള സംഖ്യ കമലം ബാങ്കിലടച്ചു കഴിഞ്ഞു! വിവരത്തിന്നു തന്റെ പ്രാണപ്രിയന്നു് എഴുതുകയും ചെയ്തു.

കേശവനുണ്ണിക്കു പണത്തിന്നു മുട്ടില്ലാത്ത സമയം എനിയും ആയിട്ടില്ലല്ലൊ. അമ്മിണിക്കു് ഉടുക്കാനെടുക്കുന്നതിന്നും മററും കുറെ പണം അയച്ചുകൊടുക്കേണ്ടതായ അത്യാവശ്യം വന്നു. കമലത്തിനോടു കുറെ പണം ആവശ്യപ്പെട്ടു. ഈ അവസരത്തിൽ തന്റെ പ്രണയത്തെക്കുറിച്ചു വെളിവായി സഹോദരനെ ഒന്നു ധരിപ്പിക്കുകതന്നെയെന്നും തീർച്ചയാക്കി, അവൾ അങ്ങിനെ ചെയ്തു. ബാങ്കിലടച്ചിട്ടുള്ള പണം മിസ്റ്റർ പിള്ളയുടെ കടം വീട്ടുന്നതിന്നാണെന്നും മററുമുള്ള സംഗതികൾ അവൾ പറഞ്ഞു മനസ്സിലാക്കി. സഹോദരിയുടെ വിചിത്രമായ ചരിത്രം മുഴുവനും ഗ്രഹിച്ചപ്പോൾ കേശവനുണ്ണി സന്തോഷാകുലനായി, കണ്ണിൽനിന്നും ഒന്നുരണ്ടുതുള്ളി വെള്ളം വീണു! ഇതുവരെ കേശവനുണ്ണി ധരിച്ചിരുന്നതു് ദേവയാനിയെ വിവാഹം ചെയ്യാമെന്ന നിശ്ചയത്തിന്മേൽ പണം വാങ്ങി വേണുഗോപാലൻ പഠിക്കുന്നുവെന്നുമായിരുന്നു. ലോകം മുഴുവനും അങ്ങിനെതന്നെയാണ് ധരിച്ചിരുന്നത്. അതിൽ ആശ്ചര്യവുമില്ലല്ലൊ. അങ്ങിനെ വിചാരിക്കാനല്ലേ തരമുള്ളു ?

തന്റെ സഹോദരിയുടെ പേരിൽ കേശവനുണ്ണിക്കു് അളവററ ബഹുമാനവും പൂർവ്വാധികം വാത്സല്യവും തോന്നി. എന്നു മാത്രമല്ല, ഇങ്ങിനെയുള്ളൊരു കാര്യം കഷ്ടപ്പെട്ടു നിറവേററുന്നതിന്നിടയിലാണ് തന്നെയും കൂടി അവൾ പുലർത്തിക്കൊണ്ടുവന്നതെന്നറിഞ്ഞപ്പോൾ കേശവനുണ്ണിയുടെ ഇടനെഞ്ഞു പൊട്ടി !

ഇങ്ങിനെ ഭഗീരഥപ്രയത്നംചെയ്തു് വേണുവിൻെറ ദ്രവ്യബാധയൊഴിക്കുന്നതിന്നു വേണ്ടതിലധികം പണം ബാങ്കിലായിയെന്നു കണ്ട ഉടനെ, തീരെ വയ്യാതായ കമലം കുറെ അവധിയെടുത്തു, ചില ചികിത്സകളും ചെയ്തു്, സ്വസ്ഥമായി വീട്ടിലിരിപ്പാൻ തുടങ്ങി.

മിസ്റ്റർ പിള്ളയുടെ പണം വേണമെങ്കിൽ ഇപ്പോൾതന്നെ മടക്കിക്കൊടുക്കുന്നതിന്നു വിരോധമില്ല. എങ്കിലും തൻെറ പ്രാണപ്രിയൻ വന്നെത്തട്ടെയെന്നു കരുതി, അവൾ അദ്ദേഹത്തിൻെറ വരവും കാത്തു വസിച്ചു.

ഇങ്ങിനെയിരിക്കുമ്പോളാണ് ഒരു ദിവസം കാരണവൻ രാമനുണ്ണിനായർ അവിടെ വന്നു ചാടിയത്. ഇദ്ദേഹം ശ്രീരാമപുരത്തുനിന്നും മദിരാശിയിലേക്ക് കമലത്തിനെ കാണേണ്ട പ്രത്യേകാവശ്യത്തിന്മേൽ വന്നതാണ്. അമ്മാമൻ വന്നെത്തിയ ഉടനെ വേണ്ട ഉപചാരങ്ങളെല്ലാം ചെയ്തു്, കമലം അദ്ദേഹത്തെ അത്യാദരപൂർവ്വം സല്ക്കരിച്ചു. മരുമകളുടെ പേരിൽ രാമനുണ്ണിനായൎക്ക ബഹുസന്തോഷവും സ്നേഹവും തോന്നി. കുളിയും ഊണും മററും കഴിഞ്ഞതിന്നു ശേഷമാണ് അദ്ദേഹം വന്ന കാൎയ്യം പറഞ്ഞതു. അപ്പോഴല്ലെ കമലത്തിന്നു കാൎയ്യം മനസ്സിലായുള്ളു ? അമ്മാമൻെറ പേരിൽ മുഷിച്ചിലൊന്നും തോന്നിയില്ല: തറവാട്ടിലേക്കു വരുന്ന നാശത്തിനെ ഭയപ്പെട്ടിട്ടാണ് അദ്ദേഹം ഇങ്ങിനെ പറയുന്നതെന്നു് അവൾ മനസ്സിലാക്കി. യഥാൎത്ഥത്തിൽ, ബാലകൃഷ്ണപണിക്കർ വ്യവഹാരത്തിൽ ഹൈക്കോട്ടിൽ ജയിച്ചാൽ തൻെറ തറവാടു കുട്ടിച്ചോറായിപ്പോവുകയും ചെയ്യുമെന്നു് അവൾക്കു അറിയാം. കമലം തന്നെ ഭൎത്താവായി സ്വീകരിച്ചാൽ വ്യവഹാരം ഒരു രാജിവിധിപ്രകാരം ഒതുക്കാമെന്നു് പണിക്കർ പറഞ്ഞതുകേട്ടിട്ടാണ്, രാമനുണ്ണിനായർ താൻതന്നെ മദിരാശിക്കു പുറപ്പെട്ടുവന്നു്, കമലത്തിനെ കണ്ടു വിവരം പറഞ്ഞേക്കാമെന്നു വിചാരിച്ചത്.

അതിന്നനുസരിക്കേണമെന്ന് കണ്ണീർ പൊഴിച്ചുംകൊണ്ട് രാമനുണ്ണിനായർ കമലത്തിനോട് യാചിച്ചു. അമ്മാമന്റെ ദുഃഖം കണ്ടപ്പോൾ കമലത്തിന്റെ കണ്ണിലും വെള്ളംവന്നു! അവൾ ഇങ്ങിനെ പറഞ്ഞു:—

"എനിക്കും വളരെ സങ്കടം ഉണ്ട്. നമ്മുടെ വിധിപോലെ വരട്ടെ. അല്ലാതിനിയെന്തു ചെയ്യുക? മറേറ കാൎയ്യത്തിന് എനിക്കൊട്ടും സമ്മതമില്ല. അങ്ങിനെ ചെയ്താലേ വ്യവഹാരം തമ്മിൽ തീരാൻ പാടുള്ളുവെന്ന് അദ്ദേഹം പറയുന്നുണ്ടെങ്കിൽ അത് അത്ര യോഗ്യതയല്ല".

രാമനുണ്ണിനായർ—മകളേ! നമ്മുടെ കുടുംബം കുട്ടിച്ചോരായിപ്പോവുമല്ലൊ! നാം ഇരുന്ന അവസ്ഥയും പദവിയും കൈക്കപ്പോകും! ശത്രുക്കൾക്കൊക്കെ പരിഹാസമായിത്തീരുമല്ലൊ! നീ ഒരു ദയവു വിചാരിക്ക്. ഞാൻ പറയുന്നതു കേൾക്ക്. നിനക്കു യാതൊരു തരക്കേടും അതുകൊണ്ടു വരില്ല.

കമലം—"ആ കാൎയ്യം എനിക്കൊട്ടും സമ്മതമല്ല. അതിനെപ്പററി സംസാരിക്കാൻ തന്നെ എനിക്ക് വളരെ മടിയുണ്ട്. അത് ഞാൻ ഒരിക്കിലും ചെയ്യില്ല. എന്നെ സ്നേഹമുള്ളവരാരും അതിനെപ്പററി എന്നോടു സംസാരിക്കരുത്. എനിക്കൊട്ടു സമ്മതമല്ലെന്നു നേരത്തെ തന്നെ എല്ലാവരും മനസ്സിലാക്കീട്ടുണ്ടല്ലൊ. പിന്നെ, കാൎയ്യദോഷം വരും എന്നാണ് അമ്മാമൻ പറയുന്നത്. അതൊക്കെ ദൈവേച്ഛയല്ലേ? ദൈവം വരുത്തുന്നതെല്ലാം നാം അനുഭവിക്കാതെ കഴിയുമൊ?"

എന്നിങ്ങിനെയാണ് കമലം ആ സംസാരം അവസാനിപ്പിച്ചത്.

രാമനുണ്ണിനായർ ഇച്ഛാഭംഗത്തോടുകൂടി നാട്ടിലേക്കു മടങ്ങുകയും ചെയ്തു.

# ഇരുപത്തിനാലാം അദ്ധ്യായം.

ആത്മത്യാഗം.

ദേവയാനി ബി. എ. പാസ്സായിട്ട് സ്വസ്ഥമായിരിക്കുകയാണെന്നു ഇതിന്നു മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. അച്ഛന്റെ ഒരുമിച്ച് മദിരാശിയിൽ തന്നെയാണ് ഇപ്പോഴും താമസിച്ചു വരുന്നത്. ദേവയാനിയും കമലവും ഒന്നിച്ചു പഠിച്ച് ഒരേ കൊല്ലത്തിൽ ബി. എ പാസ്സായിട്ടുള്ളവരാണ്. കമലത്തിനെ ദേവയാനിക്കു കുറെ പ്രത്യേകവുമാണ്.

ദേവയാനിയുടെ ജോലി പുസ്തകവായന തന്നെയാണ്. പഠിപ്പു നിൎത്തിയെങ്കിലും പുസ്തകങ്ങളുടെ സഹവാസത്തിലുള്ള താല്പൎയ്യം അശേഷം കുറഞ്ഞില്ല. താനും പുസ്തകവുമായിട്ടിങ്ങിനെ ദിവസം കഴിച്ചുകൂട്ടും. തന്റെ ഭാവിയെ പററി യാതൊരു ചിന്തയും അവൾക്കുണ്ടാവാനിട വന്നിട്ടില്ല. ഇങ്ങിനെയിരിക്കുമ്പോളാണ് വേണുഗോപാലന്റെ വിവാഹാലോചനയെപ്പററി അവൾ അറിഞ്ഞത്.

വേണുവിനെ അവൾ നല്ലവണ്ണം കണ്ടിട്ടുണ്ട്. അവളുടെ വീട്ടിൽ വേണു പല തവണയും ചെന്നിട്ടുണ്ട്. വേണു സൽസ്വഭാവിയാണെന്നു അവൾ മനസ്സിലാക്കീട്ടുണ്ട്. എങ്കിലും അവൾ ആ യുവാവിനോടു സംസാരിച്ചിട്ടേ ഇല്ല.

വേണുവിന്റെ പഠിപ്പിന്നുള്ള കുഴപ്പങ്ങളും വിവാഹാലോചനയും മററും വന്നപ്പോൾ, മകളുടെ ഹിതം അറിയുന്നതിന്നായി അവളുടെ അമ്മ അതിനെക്കുറിച്ച് അവളോട് സംസാരിക്കുകയുണ്ടായി. അക്കാൎയ്യത്തിൽ അച്ഛന്റെയും അമ്മയുടേയും ഇഷ്ടംതന്നെയാണ് തന്റെ ഇഷ്ടവും എന്നു മാത്രമേ അവൾ മറുപടി പറഞ്ഞുള്ളു.

എങ്കിലും അന്നുമുതൽ വേണുവിന്റെ മനോഹരമായ രൂപത്തെ അവൾ മനസ്സിൽ ഓൎമ്മിക്കുവാൻ തുടങ്ങി. രണ്ടുവൎഷം

മുമ്പ് താൻ കണ്ട യുവാവിന്റെ സൌന്ദൎയ്യത്തെക്കുറിച്ച് ചിന്തിച്ച്, അവൾ രസിച്ചുകൊണ്ടിരിപ്പാൻ തുടങ്ങി. ഇങ്ങിനെയിരുന്നപ്പോൾ, സ്വല്പകാലത്തിന്നുള്ളിൽ അവളുടെ മനസ്സിന്ന് ഒരു വ്യത്യാസം വന്നുചേൎന്നു. യാതൊരു ഭാരവും തോന്നാതെ ഗ്രന്ഥപാരായണ സുഖം മാത്രം അനുഭവിച്ച് യഥേഷ്ടം തിമിൎത്തുരസിച്ചുല്ലസിച്ചുകൊണ്ടിരുന്ന അവളുടെ മനസ്സു, അധികകാലം ചെല്ലുന്നതിന്നുമുമ്പ്, ഘനമേറിയ ഒരു ഇരുമ്പു ശൃംഖല കൊണ്ട് ബന്ധിച്ചു തടവിലിട്ട കൂട്ടത്തിലായി. വേണുവിനെ ഒന്നു കണ്ടാൽ കൊള്ളാമെന്നു അവൾ ആഗ്രഹിച്ചു. അതിന്നു തല്ക്കാലം നിവൃത്തിയും ഇല്ലല്ലൊ. തന്നെ വിവാഹം ചെയ്വാൻ പോകുന്ന യുവാവ് തനിക്കു യാതൊരെഴുത്തുപോലും അയക്കുന്നതുമില്ല. പിന്നെ എങ്ങിനേയാണ് താൻ അങ്ങോട്ടെഴുതുക? അദ്ദേഹത്തിന് തന്നിൽ പ്രേമമില്ലെന്നു വരുമൊ? പഠിപ്പിന്റെ ആവശ്യത്തിന്നുവേണ്ടി മാത്രം പണം വാങ്ങാമെന്നുറച്ചതായിരിക്കുമൊ? ഇങ്ങിനെയുള്ള ശങ്കകളോടുകൂടിയാണ് ദേവയാനി രണ്ടുമൂന്നു സംവത്സരക്കാലം കഴിച്ചുകൂട്ടിയത്.

കാൎയ്യം ഇങ്ങിനെയൊക്കെയാണെങ്കിലും, ദേവയാനി വേണുഗോപാലനെ നന്നെ ഭ്രമിച്ചു വശായി. അതിൽ അത്ഭുതവും ഇല്ലല്ലൊ. കേവലം ഒരു വികൃതവസ്തുവെപ്പോലും ഒരാൾ വെറുതെ നോക്കിക്കൊണ്ടിരുന്നാൽ അതിന്റെ വൈരൂപ്യം കാലക്രമേണ കുറഞ്ഞു കുറഞ്ഞു തോന്നും. പിന്നീട് അതൊരു വിരൂപമല്ലാത്ത വസ്തുവായിത്തോന്നും. ചിരപരിചയംകൊണ്ട് അവസാനം അതിൽ ആയാൾക്കു പ്രതിപത്തിയും ജനിക്കും. മുപ്പതു കൊല്ലത്തോളം മുതുകത്തൊരു മൊഴവെച്ചുകൊണ്ടിരുന്ന ഒരാൾ, അതിനെ കീറിക്കളയണമെന്നു ഡാക്ടർ പറഞ്ഞപ്പോൾ, "അതു് അവിടെ നിന്നോട്ടെ, അതിനെ കളയേണ്ട. അതും ഒരു ഭംഗിയായിട്ടാണ് എനിക്കു തോന്നുന്നതു" എന്നു മറുവടി പറഞ്ഞുപോൽ. കേവലം വിരൂപനായൊരു യുവാവിൽ

ഒരു കന്യകക്കു ചിരപരിചയം നിമിത്തം സ്നേഹമുണ്ടായിയെന്നു വരാം. അതുപോലെ തന്നെ വിരൂപിണിയായ ഒരു യുവതിയെ ചിര പരിചയംകൊണ്ടു് ഒരു യുവാവിൻെറ ദൃഷ്ടികൾ അതി സുന്ദരിയാണെന്നഭിമാനിച്ചുവെന്നും വരാം. പ്രേമത്തിൻെറ ഉല്പത്തിക്കു് പലപ്പോഴും ആസ്പദമാവുന്നതു് സഹവാസമാണു്. അതിനാൽ സ്വതേതന്നെ അതി സുന്ദരനായ വേണുഗോപാലനെ മനസ്സുകൊണ്ടു് മൂന്നു കൊല്ലത്തോളം ദൃഢമായി ധ്യാനിച്ചുകൊണ്ടിരുന്ന ദേവയാനി കാലാന്തരംകൊണ്ടു് ആ യുവാവിനെ ഭ്രമിച്ചു വശായതിൽ ആശ്ചൎയ്യമില്ലല്ലൊ.

കമലം താമസിക്കുന്ന വീട്ടിൽ ദേവയാനി അപൂൎവ്വമായി ചിലപ്പോൾ ചെല്ലാറുമുണ്ടായിരുന്നു. എങ്കിലും, വേണുവിൻെറ വൎത്തമാനത്തെപ്പററി കമലം ദേവയാനിയോടോ, ദേവയാനി കമലത്തിനോടോ ചോദിക്കുകയോ പറകയോ ഒന്നും ചെയ്തിരുന്നില്ല. കമലം കുറെ തെററിധരിച്ചിട്ടുമുണ്ടു് വേണു ദേവയാനിയുടെ വീട്ടിൽ മുമ്പുകൂടെക്കൂടെ പോകാറുമുണ്ടായിരുന്നു. അപ്പോൾഎങ്ങാനും അവളോടു് വല്ലതും സ്നേഹപൂൎവ്വമായു് പറഞ്ഞിരിക്കാമെന്ന ശങ്ക ദേവയാനിയുടെ വിവാഹാലോചനക്കുശേഷം കമലത്തിൻെറ മനസ്സിൽ ധാരാളം തോന്നാൻ തുടങ്ങീട്ടുണ്ടു്. അങ്ങിനെ വരാൻ തരമില്ലെന്നു കമലം ചിലപ്പോൾ വിചാരിക്കും; ഉണ്ടെന്നു മററു ചിലപ്പോഴും. ഈ സംശയം കമലത്തിന്നു് തീരാതെതന്നെയിരുന്നു.

ഇങ്ങിനേയിരിക്കുമ്പോൾ ഒരു ദിവസം കമലത്തിനു ഒരു കമ്പികിട്ടി. പൊളിച്ചു വായിച്ചു. വേണു ബോംബേയിൽ എത്തിയെന്നും അന്നത്തെ മെയിലിന്നു് മദിരാശിക്കു പുറപ്പെട്ടുമെന്നുമാണു് അതിലെ വൎത്തമാനം. കമലത്തിന്നു് ഇരിക്കക്കൊള്ളാതായി. വേണുവിനു് വിരുന്നിനു് എന്തെല്ലാമോ ഒരുക്കങ്ങൾ ചെയ്തുതുടങ്ങി. അമ്മിണിക്കു് എന്തോ ഒരു സുഖക്കേടാണെന്ന വിവരം അറിഞ്ഞു് കേശവനുണ്ണി നാട്ടിലേക്കു് പോയി

രിക്കുകയാണ്. കേശവനുണ്ണി നാട്ടിലേക്ക് പോകുന്നതിനുമുമ്പ് കമ്പിയടിച്ച് ഇണ്ണൂലിയെ കമലത്തിന്റെ സഹായത്തിന്ന് മദിരാശിക്ക് വരുത്തിയിരുന്നു. അതിനാൽ കമലവും ഇണ്ണൂലിയും അച്ചുതനും മാത്രമാണിപ്പോൾ മദിരാശിയിലുള്ളതു്.

സമയം പോകാതെ കമലം നന്നെ കുഴങ്ങി. കമ്പിവായിച്ചു നോക്കും; അങ്ങോട്ടും ഇങ്ങോട്ടും കുറെ നടക്കും; വീണ്ടും കമ്പിയെടുത്തു വായിക്കും; പിന്നെ പോയി കുറെ നേരം കണ്ണാടിയുടെ മുമ്പിൽചെന്ന് മുടിയൊന്നു നേരെയാക്കും, മുഖമൊന്നു തുടക്കും. കമ്പിഫാറത്തിൽ (Telegraph form) എഴുതിയതു് മദിരാശി കമ്പിയാപ്പീസ്സിലുള്ളൊരുദ്യോഗസ്ഥനായിരുന്നുവെങ്കിലും, തന്റെ പ്രിയതമന്റെ സന്ദേശമാകയാൽ അത്യാനന്ദകരമായ ആ സന്ദേശം വഹിക്കുന്ന അക്ഷരമാലകൾ ബഹു കൌതുകമായിട്ടാണ് കമലത്തിന്ന് തോന്നിയതു്. അവയെ എത്ര നോക്കിയിട്ടും അവൾക്കു തൃപ്തിവന്നതുമില്ല.

എന്നിട്ടും സമയം പോകാഞ്ഞതു് മഹാ കഷ്ടം തന്നെ. കമലം വീണ്ടും കണ്ണാടിയുടെ മുമ്പിൽചെന്നു. മുഖവും കഴുത്തും നോക്കിക്കൊണ്ട് ഒന്നുരണ്ടു ദീൎഘശ്വാസംവിട്ടു. അവളുടെ കണ്ണിൽനിന്നു ഒന്നുരണ്ടു തുള്ളി വെള്ളവും വീണു! പാവം! സാധുവായ കമലത്തിന്ന് ഇപ്പോളാണ് ആഭരണങ്ങളൊന്നുമണിയാനില്ലാത്തതിനെപ്പററി അല്പം വിഷാദം തോന്നിയത്. ശ്രീധരനുണ്ണിനായർ മരിച്ചു ആയെടയിൽ അതെല്ലാം തൂക്കിവിററിട്ടാണല്ലൊ വേണുവിനു ബിലാത്തിക്ക് അവൾ അറുപതു പവൻ അയച്ചുകൊടുത്തതു്—

"നമ്മെ എന്തിനാണ് ഇത്രയെല്ലാം ബുദ്ധിമുട്ടിക്കുന്നത്? കുട്ടി നേത്ത്യാക്കു ഭ്രാന്താണ്. വേണു യജമാനൻ ആ ദേവയാനിയമ്മയെ സംബന്ധം ചെയ്യാൻ തീച്ചയാക്കിട്ടാണ് അവർ പണം കൊടുത്തു പഠിപ്പിച്ചതു്. ഇവർ ഇത്രയൊക്കെ ബുദ്ധിമുട്ടീട്ടെന്താണ് ഫലം? നിന്റെ കുട്ടിനേത്ത്യാക്ക് ഈ ജന്മം അദ്ദേഹത്തിനെ കിട്ടില്ല" എന്ന് അച്ചുതൻ ഇണ്ണൂലിയോടു പറഞ്ഞു.

"എന്നാലും, അമ്മാമന്റെ മകനല്ലെ? പണ്ടത്തെ സ്നേഹം ആലോചിച്ചിട്ടായിരിക്കാം" എന്ന് ഇന്ദുലി മറുവടി പറഞ്ഞു.

അച്ചുതൻ:—"അതുമല്ല വേണുയജമാനനെ എങ്ങനെയായാണ് എടുക്കേണ്ടതു്? നമ്പൂരാക്കല്ലെ മുല്ലയ്ക്കൽ സംബന്ധം ചെയ്യാൻ പാടുള്ളു? വേണുയജമാനന്റെ ജാതി കിരിയത്തിലെക്കൂടിയല്ല. ശീമക്കക്കൂടെ പോയിക്കഴിഞ്ഞു. പിന്നെ എങ്ങനെയെടുക്കും? ഒരു കാലത്തും നടക്കില്ല."

ഇന്ദുലി:—ശരിയാണ്. ആ ദുശ്ശടവും ഉണ്ട്. എന്തൊക്കെയാണ് വന്നു ചേരുക എന്നു് എനിക്കൊന്നും അറിയില്ല"—

എന്നിങ്ങിനെ ദാസിയും ഭൃത്യനും തമ്മിൽ സ്വകാര്യം പറഞ്ഞു.



നേരം പോകാതെ കമലം അങ്ങിനെ കിടന്നു പിടയുമ്പോൾ ദേവയാനി അവിടെ എത്തി. വിശേഷപ്പെട്ട ഉടുപ്പുകളും ചില പുതിയ ആഭരണങ്ങളും മറ്റും അവൾ ധരിച്ചിട്ടുണ്ട്. ഇതെല്ലാം കൂടിയൊന്നു കണ്ടപ്പോൾ കമലത്തിന്റെ മനസ്സിൽ എന്തൊക്കെയോ തോന്നി. എങ്കിലും കമലം പ്രകൃതഭേദം പുറത്തു കാണിച്ചില്ല. തന്റെ സഖിയുടെ പുതിയ ആഭരണങ്ങളെല്ലാം ഓരോന്നായെടുത്തുനോക്കി കമലം അല്പനേരം ഗുണദോഷിച്ചു. പിന്നീട് അവർ തമ്മിൽ കുറെനേരം നേരമ്പോക്ക പറഞ്ഞുകൊണ്ടിരുന്നു. ചായ കഴിച്ച് ദേവയാനി പിരിയുകയും ചെയ്തു.

അന്നു രാത്രി കമലം ഉറങ്ങിട്ടില്ല. അതിന്റെ പിറേറന്നും അങ്ങിനെതന്നെ അവൾ കഴിച്ചുകൂട്ടി. പിറേറ ദിവസം കാലത്തു നേരത്തെ എഴുന്നേററു് കുളിയും മററും കഴിഞ്ഞു. ഭൃത്യൻ അച്ചുതനേയും കൂട്ടിക്കൊണ്ടു സെൻട്രൽ സ്റ്റേഷനിലേക്കു (Central Station) ചെന്നു. അവിടെ അധികനേരം കാത്തുനില്ക്കേണ്ടി വന്നില്ല. ബോംബേയിൽനിന്നുള്ള മെയിൽ അവി

ടെ എത്തി. വേണുഗോപാലനും കേശവപിള്ളയും വണ്ടിയിൽ നിന്നിറങ്ങി സാമാനങ്ങൾ ഇറക്കിവെപ്പിക്കുവാൻ ആരംഭിച്ചു. അപ്പോഴക്കും അച്ചുതൻ, "അതായജമാനൻ!" എന്നു കമലത്തിന്നു ചൂണ്ടിക്കാണിച്ചുകൊടുത്തു. തിരക്കു നന്നെയുണ്ടായിരുന്നതുകൊണ്ട് ആളെ കണ്ടുപിടിപ്പാൻ പ്രയാസപ്പെട്ടു കുഴങ്ങുന്ന കമലത്തിന്റെ ശ്വാസം നേരെവന്നു. ഉടനെ വേണുവിന്റെ അടുക്കലേക്ക് അവൾ പാഞ്ഞെത്തി. അടുത്തെത്തുമ്പോഴക്കും വേണു കണ്ട് വേഗംവന്ന്. "അപ്പോഴക്കും ഇവിടെത്തന്നെ വന്നുവോ?" എന്നു കമലത്തിന്റെ കൈക്കുപിടിച്ച് അതിസന്തോഷപുരസ്സരം പറഞ്ഞു. "ഉവ്വ്" എന്നു മാത്രം കമലം പറഞ്ഞു വികാരഭരിതയായ അവൾക്കു അപ്പോൾ അതിന്നുമാത്രമേ സാധിച്ചതുമുള്ളു.

"ഇതു നമ്മുടെ കമലമാണ്. നിങ്ങൾ മറന്നിരിക്കുകയില്ലല്ലോ" എന്നു പിള്ളയോടും, "ഇദ്ദേഹം മിസ്റ്റർ കേശവപിള്ളയാണ്. കമലത്തിന്നും ഓൎമ്മവിട്ടിരിക്കയില്ലല്ലോ?" എന്നു കമലത്തിനോടും വേണുഗോപാലൻ പറഞ്ഞു.

"പിന്നെയോ, മറക്കുകയോ" എന്നു മിസ്റ്റർ പിള്ളയും "ഞാനും മറന്നിട്ടില്ല" എന്നു കമലവും പറഞ്ഞു. സാമാനങ്ങളെല്ലാമെടുത്തു വീട്ടിലെത്തിക്കുന്നതിന്നു അച്ചുതനേയും കേശവപിള്ളയുടെ വീട്ടിൽനിന്നു വന്നിട്ടുള്ളൊരു ഭൃത്യനേയും ഏല്പിച്ചു വേണുവും കമലവും പിള്ളയുംകൂടി റിഫ്രെഷ്മെൻറു മുറിക്കു (Refreshment Room) ചെന്നു. ചായ കഴിക്കുന്നതിനിടയിൽ മിസ്റ്റർ പിള്ള കമലത്തിനെ നോക്കിക്കൊണ്ടുതന്നെയിരുന്നു. അവളുടെ മുഖത്തുനിന്നു കണ്ണെടുപ്പാൻ തനിക്കു സാധിക്കാതായി. സ്നേഹിതൻ ഇങ്ങിനെ നോക്കുന്നതുകണ്ടിട്ടും കണ്ടില്ലെന്ന ഭാവത്തോടെ തന്നെ വേണു ചായ കഴിച്ചു. തന്നെക്കൊണ്ടു അവളെ വിവാഹം ചെയ്യിക്കുന്നതിന്നു ഒരു സൂത്രം പ്രയോഗിച്ച വിധമാണ് കമലത്തിനെ സ്റ്റേഷനിൽ കണ്ടതും

അവളോടുകൂടി ചായ കഴിപ്പാൻ വേണു തന്നെ കൂട്ടിക്കൊണ്ടു പോയതും എന്തു മിസ്റ്റർ പിള്ളക്കു തല്ക്കാലം തോന്നിയത്. ദേവയാനിയെയാണല്ലോ വേണു വിവാഹം ചെയ്യാൻ തീച്ചയാക്കിയിരിക്കുന്നത്. കടം കൊടുത്തിട്ടുള്ള സംഖ്യയും പലിശയും മടക്കിക്കൊടുക്കുന്നതിന്നു കമലം ഏപ്പാടുകൾ ചെയ്തിട്ടുണ്ടെന്നു വേണു മിസ്റ്റർ പിള്ളയെ ധരിപ്പിച്ചിട്ടില്ലായിരുന്നു. അതിനാൽ വേണു ദേവയാനിയെ സംബന്ധം ചെയ്യുകയേ ഉണ്ടാകയുള്ളുവെന്നു മിസ്റ്റർ പിള്ള ദൃഢമായ് വിശ്വസിച്ചിരിക്കുകയാണ്. ചായ കഴിച്ചു കഴിയുന്നതിന്നുമുമ്പ് മിസ്റ്റർ പിള്ള കമലത്തിന്റെ സൌന്ദര്യം കണ്ടു ഭ്രമിച്ചുവശായി.

"എന്താ, ഇനി വീട്ടിലേക്കല്ലേ നാം പോകുന്നത്?" എന്നു റിഫ്രെഷ്മെന്റ് മുറിയിൽനിന്നു പുറത്തുവന്ന ഉടൻ മിസ്റ്റർ പിള്ള വേണുവിനോടു ചോദിച്ചു.

"ഇപ്പോൾ നമുക്കെല്ലാവക്കും ഒരുമിച്ചു എന്റെ വീട്ടിലേക്കു പോകാം" എന്നു കമലം പറഞ്ഞു.

ഇതു കേട്ടപ്പോൾ മിസ്റ്റർ പിള്ളയുടെ സംശയം ഒന്നുകൂടി വദ്ധിച്ചു.

"അതെ, അതാണ് നല്ലത്" എന്നു വേണുവും പറഞ്ഞു.

വിലാത്തിയിൽ നിന്നല്ലാ ഇപ്പോൾ വരുന്നതെങ്കിൽ കമലത്തിന്റെ ക്ഷണം അതിസന്തോഷപുരസ്സരം മിസ്റ്റർ പിള്ള സ്വീകരിച്ചേനെ. അച്ഛനു അഹിതമായിത്തീരുമെന്നുഭയപ്പെട്ടു,

"അതൊരു മാതിരിയല്ലെ! അച്ഛനും അമ്മയും കാത്തിരിക്കുമല്ലോ. എന്നാൽ, ഞാൻ വീട്ടിലേക്കിപ്പോൾ പോകാം. നിങ്ങൾ രണ്ടുപേരും അങ്ങോട്ടു പോവിൻ" എന്നു മിസ്റ്റർ പിള്ള പറഞ്ഞു.

"എന്നാൽ അങ്ങിനെയാവട്ടെ. ഞാൻ അങ്ങോട്ടു വന്നു കണ്ടുകൊള്ളാം. എന്നു വേണു പറഞ്ഞു.

പിള്ള തന്റെ അച്ഛന്റെ ഗൃഹത്തിലേക്കും കമലവും വേണുവും കമലത്തിന്റെ വീട്ടിലേക്കും പുറപ്പെടുകയും ചെയ്തു.

താമസിക്കുന്നേടത്തെത്തി കുളിയും ഊണും കഴിഞ്ഞു വേണുഗോപാലൻ നല്ലവണ്ണം ഒന്നു കിടന്നുറങ്ങി. ഉച്ച തിരിഞ്ഞിട്ടേ എഴുന്നേററുള്ളു. വൈകുന്നേരം ചായ കഴിച്ച് താനും കമലവുംകൂടി പുറത്തേക്കിറങ്ങി. ഉലാത്തിക്കൊണ്ടു രണ്ടുപേരും അവസാനം എത്തിയത് അഡയാറിലുള്ള കടപ്പുറത്താണ്.

ആ പ്രദേശത്തെ പ്രകൃതിവിശേഷം എത്രയും മനോഹരമായിരുന്നു. കാററാടി മരക്കൂട്ടങ്ങളിൽനിന്നും പുറപ്പെടുന്ന ശബ്ദം വായുഭഗവാൻെറ മന്ദിരം അവിടെയാണെന്നു തോന്നിപ്പിച്ചിരുന്നു. മദിരാശി തുറമുഖത്തുവന്നു നില്ക്കുന്ന ചില കപ്പലുകളുടെ ഒരു മങ്ങിയ ഛായ ദൂരത്തായി കണ്ടപ്പോൾ, അവ തൻെറ കാമുകനെ തന്നോടടുപ്പിച്ച പ്രിയവാഹനത്തിൻെറ സഹോദരികളാണെന്നു കമലത്തിന്നു തോന്നുകയും അവയിൽ അവൾക്കു പ്രതിപത്തി ജനിക്കുകയും ചെയ്തു. കാററാടിത്തോട്ടത്തിലെ സൂര്യാസ്തമനവും അത്യന്തം രമണീയമായിരുന്നു. സൂര്യാസ്തമനസമയത്ത് ആകാശത്തിലും അതിനു താഴത്തുള്ള ജലനിധിയിലും ഒരുപോലെ മനോഹരവിവിധവർണ്ണങ്ങൾ വിലസിയിരുന്നു. അലകൾ തമ്മിൽ മത്സരിച്ചുണ്ടാക്കിയ നുരക്കൂട്ടങ്ങൾ മുത്തുമാലകൾപോലെ വിലസിയിരുന്നു. സമുദ്രജീവികളായ വാലന്മാരുടെ കെട്ടുമരങ്ങളെക്കണ്ടപ്പോൾ ഉപജീവിതത്തിന്നുവേണ്ടി അപകടങ്ങളോടെതിരിടുന്നതിന്നു മനുഷ്യൎക്കു യാതൊരു ക്ലേശവുമില്ലെന്നു കമലത്തിന്നു തോന്നി. അപ്പോഴക്കും അവർ നടന്നുനടന്നു ബീച്ചിൻെറ വടക്കെ തലക്കലെത്തി.

യഥേഷ്ടം പറന്നു ക്രീഡിക്കുന്ന രണ്ടു കടൽപക്ഷികളെ ചൂണ്ടിക്കാണിച്ച് "അതാ! നോക്കു! അവ എത്ര ഭാഗ്യമുള്ളവയാണ്!" എന്നു വേണു ചിരിച്ചുംകൊണ്ട് കമലത്തിനോടു പറഞ്ഞു. കമലം ലജ്ജിച്ചു തലതാഴ്ത്തി.

"അതാ, നോക്കു. ചന്ദ്രനുദിക്കുന്നു. എന്തൊരു കൌതുകമാണ്!" എന്നു കമലം പറഞ്ഞു.

"അതിനെക്കാൾ അതി ചേതോഹരമായൊരു ചന്ദ്രബിംബം, കളങ്കമില്ലാത്ത ചന്ദ്രബിംബം, ഇതാ എന്റെ അരികത്തുണ്ടല്ലൊ!" എന്നു പറഞ്ഞ് വേണു കമലത്തിന്റെ കവിൾത്തടത്തിൽ ചുംബനംചെയ്തു.

"ഏയ്! ഛി! എന്നു കമലം വിലക്കി. "വിലാത്തിയല്ലാ ഇത്. ആരൊക്കെയാണ് അതാ അവിടെ നില്ക്കുന്നത്? ഒരു മടിയും ഇല്ല. ഉം എന്നു അവൾ പറഞ്ഞു.

"ഇതെന്തൊരു ദരിദ്രം പിടിച്ച രാജ്യമാണ്! എന്തു ചെയ്താലും അബദ്ധമായി!" എന്നു വേണു പറഞ്ഞു.

കമലം—"ഇനി ഇവിടെ ഇരുന്ന് കുറെ പഴകണം. നമ്മുടെ സമ്പ്രദായങ്ങളൊക്കെ ഓമ്മവിട്ടു പോയിരിക്കും. അതെല്ലാം തെററിനടന്നു കാണുമ്പോൾ ജനങ്ങൾ പരിഹസിക്കും.

വേണു—ശരി. ഇനിയെന്താ വേണ്ടത്?

കമലം—എന്തിന്നു?

വേണു—അല്ലാ, നമ്മുടെ കാൎയ്യം പറയുകയാണ്. എത്ര കാലമാണ് ഇങ്ങിനെയിരുന്നു കഴിച്ചുകൂട്ടുക?

കമലം—ഇനി ബുദ്ധിമുട്ടേണ്ടല്ലൊ. കാൎയ്യം ഒക്കെ ആയില്ലേ?

വേണു—എന്തുകാൎയ്യം?

കമലം—നല്ലദിവസംനോക്കി ദേവയാനിയെ സംബന്ധംചെയ്യുകയല്ലേ വേണ്ടു? അവൾ പുതിയ ആഭരണങ്ങളും മററും ഉണ്ടാക്കിച്ചിട്ടുണ്ട്. ഞാൻ കണ്ടു. ഇതിനിടക്ക് എന്നെ കാണാൻ, അല്ലാ, എനിക്കു കാണിക്കാൻ, വീട്ടിൽ വന്നിരുന്നു.

വേണു—ആ വൎത്തമാനം എന്നോടു കമലം എനി സംസാരിക്കരുത്. ഞാൻ മുഷിയും.

കമലം—അതുമ്പോ? എന്തിനു മുഷിയുന്നു? അങ്ങിനെ തീൎച്ചയാക്കീട്ടല്ലേ പണം വാങ്ങിയത്?

വേണു—പഠിക്കാൻ പോകുമ്പോൾ വിചാരിച്ചിരുന്നുവോ ഇത്രക്ഷണം അച്ഛൻ മരിക്കുമെന്ന്?

കമലം—അച്ഛൻ മരിച്ചാൽ പിന്നെ ബാക്കിയുള്ളവരെയൊക്കെ മറക്കാൻ വിരോധമില്ലെന്നല്ലേ?

വേണു—പഠിപ്പുമുഴവനാക്കാൻ പിന്നെന്താ നിവൃത്തി?

കമലം—യാതൊരു നിവൃത്തിയും ഇല്ല. പണംകിട്ടാമെന്നുണ്ടെങ്കിൽ മനുഷ്യൎക്ക എന്തും ചെയ്യാം?

വേണു—പണം വാങ്ങി ഞാൻ കൂട്ടിവെച്ചിട്ടില്ലല്ലൊ? കൈപ്പെറിപ്പിന്ന ചിലവാക്കിയതല്ലേ?

കമലം—വിലാത്തിക്കു പോകുമ്പോൾ മിസ്റ്റർ പിള്ളയുടെ വീട്ടിൽ ചെന്നു താമസിച്ചില്ലെ?

വേണു—ഉവ്വ്, അതുകൊണ്ടെന്താ?

കമലം—പോകുമ്പോൾ തന്നെ മുഖദാവിൽ കണ്ടു് എല്ലാകാൎയ്യവും തീൎച്ചയാക്കീട്ടു പോയതാണ്. അല്ലെങ്കിൽ പിന്നെ ആ വിധം തോന്നാൻ തരമില്ലല്ലൊ?

വേണു—എന്നാൽ ആ വിവരത്തിന്നു ഞാൻ കമലത്തിനൊഴുതുമോ? എന്താവേണ്ടതെന്നു ചോദിക്കുമോ?

കമലം—എന്നിട്ടു് ഞാൻ പറഞ്ഞതുപോലെ നടന്നുവോ?

വേണു—പഠിപ്പു മുഴവനാക്കാതെ മടങ്ങിവരാനുള്ള മടികൊണ്ടാണ്. എന്നു മാത്രമല്ല, മടങ്ങിവരാമെന്നു വെച്ചാൽ തന്നെ അതിന്നുകൂടി കയ്യിൽ പണമുണ്ടായിരുന്നില്ലല്ലോ.

കമലം—സംഗതിവശാൽ വാങ്ങിയ പണം മടക്കിക്കൊടുപ്പാൻ തരമാവാതെയാണ് വരുന്നതെങ്കിൽ ഇപ്പോൾ എന്തു ചെയ്യും?

വേണു—ദൈവസഹായംകൊണ്ടു് ആ നിൎഭാഗ്യത്തിന്നിടവന്നില്ലല്ലോ?

കമലം—അതല്ലാ, ദൈവം സഹായിച്ചില്ലെങ്കിൽ ഇപ്പോഴത്തെ സ്ഥിതി എന്താണ്?

വേണു—ആ വിധം വന്നതാണെങ്കിൽ ഞാൻ എന്റെ ജീവനെക്കളയും.

കമലം—അന്യന്റെ കയ്യിൽനിന്നു പണം വാങ്ങി മടക്കികൊടുക്കേണ്ട ഘട്ടം വരുമ്പോൾ തോല്പിപ്പാൻ വേണ്ടി ജീവനെ കളയുക, അല്ലേ? അപ്പോഴും വാഗ്ദത്തലംഘനമായില്ലേ?

വേണു—കമലം അതിനെപ്പററി എന്നോടു സംസാരിക്കേണ്ട.

കമലം—എന്റെ സംസാരം ഇനി രസമാവില്ല. ഞാൻ ദേവയാനിയല്ലല്ലൊ!

വേണു അവിടെ ഇരുന്നു. വിരൽകൊണ്ടെന്തൊക്കെയൊ മണ്ണിൽ വരപ്പാൻ തുടങ്ങി.

കമലം—അതല്ല, പുരുഷന്മാരെ വിശ്വസിക്കണമെങ്കിൽ നല്ല വണ്ണം ആലോചിച്ചിട്ടുവേണം.

"കമലം എന്റെ ഒരുമിച്ച് മടങ്ങുന്നുണ്ടോ?" എന്നു് പെട്ടെന്നെഴുനീററു് അല്പം നീരസഭാവത്തോടെ വേണു ചോദിച്ചു.

കമലം—ആരാണെന്നെ കൂട്ടിക്കൊണ്ടുവന്നതു് ?

വേണു—അതാണു് കൂടെ വരുന്നുണ്ടോ എന്നു ഞാൻ ചോദിച്ചതു്.

കമലം—പിന്നെന്താ ചോദിക്കാൻ ?

വേണു—ചോദിക്കേണ്ട ആവശ്യമുണ്ടെന്നു് ഇപ്പോൾ തോന്നി. നല്ലവണ്ണം ആലോചിച്ചിട്ടുവേണ്ടെ പുരുഷന്മാരെ വിശ്വസിക്കാൻ?

കമലം—അതെ. അതിന്നു സംശയമില്ല. പക്ഷെ, ഇപ്പോൾ പേടിക്കാനില്ല. അസമയമായിട്ടില്ലല്ലൊ.

വേണു—വരുന്നുണ്ടെങ്കിൽ വരൂ.

എന്നിങ്ങിനെ പറഞ്ഞുകൊണ്ടു് ഇരുവരും താമസിക്കുന്നേടത്തേക്കു തിരിച്ചു.

അന്നുരാത്രി സൌന്ദര്യപ്പിണക്കത്തിൽതന്നെ വേണുവും കമലവും കഴിച്ചുകൂട്ടി. പിറേറദിവസം കാലത്തു് കേശവനുണ്ണി സ്വദേശത്തുനിന്നും മടങ്ങിയെത്തി. അന്നു് ഉച്ചതിരിയുന്നതുവ

രെ വിലാത്തിവൎത്തമാനം പറഞ്ഞുകൊണ്ടതന്നേയിരുന്നു. ഈ വൎത്തമാനം കേൾക്കുവാനുള്ള ആസക്തിനിമിത്തം കമലത്തിന്റെ സൌന്ദൎയ്യപ്പിണക്കം കുറഞ്ഞുവരുവാൻ തുടങ്ങി. പല ചോദ്യങ്ങളും അവൾക്കു വേണുവിനോടു ചോദിക്കാനുണ്ടായിരുന്നു. ഉത്തരം പറയുന്നതിന്ന് ആദ്യമാദ്യം വേണു കുറേശ്ശ വിമുഖത ഭാവിച്ചുവെങ്കിലും കമലം വേണുവിനെ ചിരിപ്പിക്കുവാൻ വേണ്ട സൂത്രമെല്ലാം പ്രയോഗിച്ചുകൊണ്ടും, നീരസം കളയുന്നതിന്നു യഥോചിതങ്ങളായ ചില പ്രയോഗങ്ങൾ അവൾ പ്രകടിപ്പിച്ചുകൊണ്ടും വേണു അശ്വാസചിത്തനായി തെരുതെരെ സംസാരിപ്പാൻ തുടങ്ങുകയും ഉച്ചതിരിയുമ്പോഴേക്കും ഇവരുടെ പ്രണയകലഹം തീരെ ഇല്ലാതാകുകയും ചെയ്തു.

ചായ കഴിച്ചതിന്നുശേഷം പരമേശ്വരൻ പിള്ളയുടെ വീട്ടിലേക്കു വേണുവും കേശവനുണ്ണിയും കൂടി പുറപ്പെട്ടു. പടി കടക്കാറായപ്പോൾ കമലം കേശവനുണ്ണിയെ ചെന്ന് വിളിച്ച് ചെവിയിൽ സ്വകാൎയ്യമായി ചിലതു പറയുകയും ചെയ്തു.

വിലാത്തിയിൽനിന്ന് മടങ്ങിയെത്തിയശേഷം തന്റെ വീട്ടിൽവരാതെ മറെറാരുടിക്കിൽ ചെന്നു വേണു താമസിച്ചതു പരമേശ്വരൻ പിള്ളക്ക് അത്ര രസിച്ചിട്ടില്ല. അന്നു വൈകുന്നേരമെങ്കിലും വേണു തന്നെവന്നു കാണുമെന്നായിരുന്നു അദ്ദേഹം വിചാരിച്ചതു്. അതും വേണു ചെയ്യാതെ കമലത്തിനേയും കൂട്ടിക്കൊണ്ട് എലിയററ് ബീച്ചിലേക്കു പോവുകയാണല്ലോ ചെയ്തതു്. പിറേറദിവസം വൈകുന്നേരമായിട്ടും വേണു അവിടെയെത്താത്തതെന്താണെന്നു തന്റെ മകനോടു പരമേശ്വരൻ പിള്ള ചോദിച്ച് മകന്റെ പേരിൽ അല്പം, രസക്ഷയത്തോടു കൂടിയിരിക്കുമ്പോഴാണ് വേണുവും കേശവനുണ്ണിയുംകൂടി അവിടെ ചെന്നു കയറിയത്.

വേണുവിനെ കണ്ടപ്പോൾ പരമേശ്വരൻ പിള്ളക്കു വളരെ സന്തോഷമായി.

"എന്താ, ഇനിയും വന്നു കണ്ടില്ലല്ലൊ എന്നു പറഞ്ഞു് കൂടെക്കൂട്ടിക്കൊണ്ടുവരാത്തതിന്നു ഞാൻ ഇവനെ ശകാരിക്കുകയാണ്. അപ്പോഴെക്കാണ് വന്നെത്തിയത്" എന്നു പരമേശ്വരൻപിള്ള ചിരിച്ചുംകൊണ്ടു പറഞ്ഞു, കൈ കുലുക്കി രണ്ടു പേരേയും ഇരുത്തി.

"അതിന്നു അദ്ദേഹം തെറ്റുകാരനല്ല. എന്നെ ക്ഷണിക്കുകയുണ്ടായി. കൂടെ വേറെ ഒരാളുണ്ടായിരുന്നു; നമ്മുടെ കമലം- കമലത്തിൻെറ നിർബ്ബന്ധംകൊണ്ട് അങ്ങോട്ടു പോകേണ്ടിവന്നു" എന്ന് വേണു പറഞ്ഞു.

"അപ്പൊ പറഞ്ഞു അത്" എന്നു പരമേശ്വരൻ പിള്ളയും പറഞ്ഞു.

എന്നിങ്ങിനെ ഓരോ വർത്തമാനങ്ങളും വിലാത്തി വിശേഷങ്ങളും, എം. ബി. ബി. എസ്സ് (M. B. B. S.) മുതലായ പരീക്ഷകൾ പാസ്സായ വിവരവുംമറ്റും പറഞ്ഞുകൊണ്ട് കുറേനേരം അവിടെ ഇരുന്നു. പിന്നീട് വേണുവിനേയും കേശവനുണ്ണിയേയും മിസ്റ്റർ പിള്ള തൻെറ അമ്മയുടെഅടുക്കലേക്കു കൂട്ടിക്കൊണ്ടുപോയി. ഒരു മുറിയുടെ ഉള്ളിലിരുന്നിരുന്ന ദേവയാനി ജനലിന്നുള്ളിൽകൂടി തളത്തിലിരിക്കുന്ന വേണുവിനെ നല്ലവണ്ണം നോക്കി ദീർഘശ്വാസംവിട്ടുകൊണ്ടിരുന്നു. അതിന്നിടയിൽ ദേവകിയമ്മ(അവളുടെ അമ്മ) അവളെ വിളിച്ച് ചായയുണ്ടാക്കിച്ച കൊണ്ടുവരുവാൻ പറഞ്ഞു. അകത്തുനിന്നു പുറത്തുവന്ന് ചായയുണ്ടാക്കിച്ച കൊണ്ടുവരുവാൻ പോകുന്ന ദേവയാനിയെ ദേവകിയമ്മയും കേശവനുണ്ണിയും നല്ലവണ്ണം തിരിഞ്ഞുനോക്കി. വേണു അശ്രദ്ധയോടുകൂടിയിരുന്നതേയുള്ളു. ഇവരെല്ലാം അവളെയാണ് നോക്കുന്നതെന്നു വേണു മനസ്സിലാക്കാതെന്നെയിരുന്നു. തൻെറ മകളെ വേണു തിരിഞ്ഞു നോക്കാഞ്ഞതിൽ ദേവകിയമ്മ അത്ഭുതപ്പെട്ടു. എങ്കിലും, ഇനിയും അവസരമുണ്ടല്ലൊ എന്നു വിചാരിച്ച് ആ സ്ത്രീ സമാധാനപ്പെടുകയും ചെയ്തു.

ചായയും വിശേഷപ്പെട്ട ചില പലഹാരങ്ങളും മററും കൊണ്ടുവന്ന് എല്ലാവക്കും സല്ക്കരിച്ചതു് ദേവയാനിതന്നെ ആയിരുന്നു. അതിന്നു ശേഷം അവൾ അവിടെനിന്നും പോയി ഇത്രയായിട്ടും വേണുഗോപാലൻ ദേവയാനിയുടെ മുഖത്തു് ഒരു നോട്ടമെങ്കിലും നോക്കാത്തതിനെപ്പററി വിചാരിച്ചു ദേവകിയമ്മ വിസ്മയിച്ചു. വിലാത്തിക്കു പോയ്‌വന്നിട്ടും വേണുവിൻെറ ലജ്ജ വിട്ടുകാണാത്തതു അത്യത്ഭുതം തന്നെയെന്നും ആ സ്ത്രീ വിചാരിച്ചു.

ചായകഴിച്ചു കഴിഞ്ഞശേഷം കേശവനുണ്ണിയും മിസ്റ്റർ കേശവപിള്ളയുംകൂടി അവിടുത്തെ ലൈബ്രറി (Library) യിലേക്കു ചെന്നു. ദേവകിയമ്മയും വേണുവും തമ്മിൽ ഓരോ വത്തമാനവും പറഞ്ഞുകൊണ്ടിരുന്നു. അതിനിടയിൽ ദേവയാനിയെ അവളുടെ അമ്മ വിളിച്ചുവരുത്തി. അപ്പോഴും വേണു അവളെ നോക്കിയില്ല.

"എന്താ നിൻെറ മുഖം വല്ലാതിരിക്കുന്നത്?" എന്നു ദേവകിയമ്മ മകളോടു ചോദിച്ചു.

"കുറച്ചു തലവേദനയുണ്ട്" എന്നു ദേവയാനി പറഞ്ഞു.

"ഇനി ഡാക്ടരെ വിളിക്കാൻ എങ്ങും പോകേണ്ടല്ലൊ" എന്ന് ദേവകിയമ്മ വേണുവിനെ നോക്കി ഒന്നു ചിരിച്ചുംകൊണ്ടു പറഞ്ഞു.

വേണുവും ഒന്നു മന്ദസ്മിതം ചെയ്തു.

"ഇവിടെ വരു. കാണിച്ചുകൊടുക്കു്. അദ്ദേഹം ഒന്നു നോക്കട്ടെ," എന്നു ദേവയാനിയോട്ട് അവളുടെ അമ്മ പറഞ്ഞു.

ദേവയാനി വേണുവിൻെറ അരികത്തു ചെന്നു നിന്നു. വേണു എഴുന്നേററ് അവളുടെ നെററി തടവിനോക്കി "സാരമില്ല" എന്നു പറഞ്ഞു് സ്വസ്ഥാനത്തുതന്നെ ഇരുന്നു. ദേവയാനി അവിടെനിന്നു മാറുകയും ചെയ്തു. ഡാക്ടരുടെ പ

രിശോധനനിമിത്തം അവളുടെ തലവേദന അധികരിച്ചതേയുള്ളു.

ഇതിനിടയിൽ ഒരു പുസ്തകവും തിരഞ്ഞെടുത്തുകൊണ്ട് കേശവനുണ്ണിയും കേശവപിള്ളയും അവിടെ വന്നുചേൎന്നു. അന്നു രാത്രി അവിടെ താമസിക്കണമെന്ന് വേണുവിനോടു ദേവകിയമ്മ വളരെയൊക്കെ നിൎബ്ബന്ധിച്ചു പറഞ്ഞുവെങ്കിലും, അങ്ങിനെ ചെയ്യാതെ താനും കേശവനുണ്ണിയും പരമേശ്വരൻപിള്ളയോടും മററും യാത്രപറഞ്ഞു് അപ്പോൾതന്നെ മടങ്ങുകയും ചെയ്തു.

മടങ്ങി വീടെത്താറായപ്പോൾ കേശവനുണ്ണി ഞാനൊരു കാൎയ്യം മറന്നുവല്ലൊ!" എന്ന് വേണുവിനോടു പറഞ്ഞു.

വേണു:—എന്താത്? ?

കേശ:—കമലം എന്നോടു പറഞ്ഞിരുന്നു, പരമേശ്വരൻപിള്ളയോടു പറയാൻ, അവരുടെ പണം തയ്യാറുണ്ടെന്ന്.

വേണു:—നിങ്ങളും കടം വാങ്ങീട്ടുണ്ടോ ?

കേശ:—ഇല്ല, വേണുവിന്ന് അവർ തന്നിട്ടുള്ള പണവും പലിശയും കമലം തയ്യാറാക്കി വെച്ചിട്ടുണ്ട്. അറിഞ്ഞില്ലെന്നുണ്ടോ ? അവൾ പറഞ്ഞില്ലെ ?

വേണു:—ഉവ്വ്. അതറിഞ്ഞു.

കേശ:—"അതിനെ കൊടുത്തുകളയാം. എന്തിനാണ് വെറുതേ ദിവസം നീട്ടുന്നത് ? ആട്ടെ, വിവരത്തിന്നു നാളെ മിസ്റ്റർ കേശവപിള്ളക്ക് ഒരെഴുത്തയക്കാം."

എന്നിങ്ങനെ സംസാരിച്ചുകൊണ്ട് രണ്ടുപേരും വീടെത്തി. കമലം ഉമ്മരത്തുതന്നെ ഇവരുടെ വരവും കാത്തു് ഇരിക്കുകയാണ്. വീട്ടിൽ എത്തിയ ഉടനെ കേശവനുണ്ണി കുളിപ്പാൻ പോയി. വേണുവും കമലവും പൂമുഖത്തുതന്നെ ഇരുന്നു. വിരുന്നിൻെറ വട്ടങ്ങളെല്ലാം അവൾ വിസ്തരിച്ചു ചോ

ദിച്ചു. വിവരങ്ങളെല്ലാം വേണു വിസ്തരിച്ചുതന്നെ പറഞ്ഞു മനസ്സിലാക്കി. ദേവയാനിയെ പരിശോധിച്ച കഥയും വേണു പറഞ്ഞു. കമലം പുരികം ചുളുക്കി.

"ഡാക്ടർമാർ ആയാൽ കൂടാതെ കഴിയോ ?" എന്നു ചിരിച്ചുകൊണ്ട് വേണു പറഞ്ഞു.

കമലം:—പരിശോധിപ്പിക്കണമെന്നു അത്രകണ്ടു താല്പര്യമുണ്ടെങ്കിൽ അവിടെ അവളുടെ സഹോദരൻതന്നെയില്ലെ ? അദ്ദേഹവും ഡാക്ടരാണല്ലൊ. അതൊന്നും അല്ല. ആ സ്ത്രീയുടെ ഒരു......എന്താ പറയേണ്ടതു?

വേണു:—ദണ്ണം വന്നാൽ അവനവന്റെ ആളുകളെക്കൊണ്ടല്ല നോക്കിക്കാറ്.

കമലം:—ശരിയാണ്. അവളുടെ ദീനത്തിന് ശാന്തി കിട്ടണമെങ്കിൽ ഇപ്പോൾ പരിശോധിച്ച ആൾ തന്നെ വേണം. എന്നാൽ, ദണ്ണവും ദീനവും ഒക്കെ മാററി സുഖമായി ഇരുത്തരുതേ ? ആർ വേണ്ടെന്നുപറഞ്ഞു ?

"ഇതൊന്നും എന്നോടു സംസാരിക്കരുതെന്ന് കമലത്തിനോട്ട് ഞാൻ എത്രപ്രാവശ്യം പറയണം ?" എന്നും പറഞ്ഞ് നീരസഭാവത്തോടെ വേണു എഴുന്നേററ് ഉടുപ്പുകൾ അഴിച്ചുവെപ്പാൻ പോയി.

വേണു ഉടുപ്പുകളഴിച്ചു കഴിഞ്ഞ ഉടനെ "കുളിയുണ്ടോ" എന്നു ചോദിച്ചുകൊണ്ട് കമലവും അവിടെ ചെന്നു. വേണു യാതൊന്നും പറഞ്ഞില്ല.

കമലം:—"കാലത്ത് കുളിച്ചുവല്ലൊ. അതാണ് ചോദിക്കുന്നത്. ഇപ്പോഴും കുളിക്കുന്നുണ്ടോ ?

വേണു:—"കുളിച്ചാലെന്താണ്, കുളിച്ചില്ലെങ്കിലെന്താണ് ?"

കമലം:—"കുളിച്ചാൽ കുളിച്ചു എന്നു പറയും, ഇല്ലെങ്കിൽ ഇല്ലെന്നു പറയും" എന്നുപറഞ്ഞൊന്നു ചിരിച്ചു. വീണ്ടും,

"പുറത്തുപോയി വന്നതല്ലേ ? ഉഷ്ണവും ഉണ്ട്. അതാണ് ചോദിച്ചത്. കുളിച്ചാൽ കിടന്നുറങ്ങാൻ കുറെ സുഖമുണ്ടാകും എന്നു വിചാരിച്ചാണ്.

വേണു:—കുളിച്ചാലും എനിക്ക് ഉറക്കംവരുന്ന കാൎയ്യം സംശയമാണ്. ഇവിടെ വന്നമുതൽ നേരാംവണ്ണം ഞാൻ ഉറങ്ങീട്ടില്ല.

കമലം:—അതെന്ത് ?

വേണു:—ഇവിടെ കിടന്നാൽ എനിക്ക് ഉറക്കം വരുന്നില്ല.

കമലം:—എന്നാൽ അവിടെത്തന്നെ ഇന്ന് താമസിക്കാമായിരുന്നുവല്ലൊ. വേണമെങ്കിൽ ഇനിയും സമയം തെറ്റീട്ടില്ല. ഇപ്പോഴും ചെന്നാലും മതി.

വേണു:—കമലം ഇങ്ങിനേയുള്ള സംസാരം നിൎത്തിയില്ലെങ്കിൽ ഞാൻ ഇനി ഇവിടെ താമസിക്കില്ല. എങ്ങോട്ടും പോകും.

കമലം:—"എങ്ങോട്ടും പോകയോ ? എവിടെയ്ക്കാ പോകുന്നത്" എന്നു പറഞ്ഞു് കുറച്ചുകൂടി അരികത്തേക്കു നീങ്ങിനിന്നു.

വേണു:—"എവിടെക്കെങ്കിലും. കൊല്ലം അഞ്ചു കഴിഞ്ഞു, ഞാൻ ഇതു് സഹിച്ചിരിക്കാൻ തുടങ്ങീട്ടു്. ഇനിയും യാതൊരവസാനവുമില്ലെന്നോ ? എന്താ വിചാരിച്ചിരിക്കുന്നതു് ? തുറന്നു പറഞ്ഞേക്കു," എന്നു പറയുമ്പോഴക്കും കണ്ണിൽ വെള്ളം നിറഞ്ഞു.

"കാററടിച്ചു് വിളക്ക് ഉടക്കുമെന്നു തോന്നുന്നു" എന്നു പറഞ്ഞു് കമലം വാതിൽ മെല്ലെ ചാരി.

"ഈ ബണിയൻ അഴിച്ചിടരുതെ ? ഒന്നു കുളിക്കുന്നതാണ് നല്ലത്. ഇതാ തലയും വിയൎത്തിരിക്കുന്നു," എന്നു പറഞ്ഞു് അവൾ വേണുവിന്റെ തല തടവി.

തൽക്ഷണം വേണു കമലത്തിനെ കെട്ടിപ്പിടിച്ചു മാറോടണച്ചു; അരികത്തുണ്ടായിരുന്ന ഒരു സോഫയിലേക്കു ചാഞ്ഞു

..........................................................................................

..........................................................................................

"അതാ, കാലടിശബ്ദം കേൾക്കുന്നു! ജ്യേഷ്ഠൻെറ കളി കഴിഞ്ഞുവെന്നു തോന്നുന്നു" എന്നു താഴ്ന്ന സ്വരത്തിൽ പറഞ്ഞു കമലം എഴുന്നേററു വാതിൽ തുറന്നു പുറത്തേക്കു പോയി.

..........................................................................................

..........................................................................................

അന്നു രാത്രി വേണുഗോപാലന്നു അശേഷം ഉറക്കം വന്നില്ല. ഇനിയെന്താണു തീർച്ചയാക്കിയിരിക്കുന്നതെന്നും കമലം തുറന്നുപറയുന്നില്ല. നാലഞ്ചുകൊല്ലം മുമ്പുണ്ടായിരുന്നതിലധികം മനോവ്യഥ ഇപ്പോൾ വേണുവിന്നു തോന്നി. വിവാഹകാര്യത്തെക്കുറിച്ചു കേശവനുണ്ണിയോടു് ഒന്നു സംസാരിച്ചെങ്കിലോ എന്നും വേണു ആലോചിച്ചു. എങ്കിലും വേണുവിനെ ലജ്ജ തീരെ വെടിഞ്ഞില്ല. ആ സംഗതിക്കു് ഒരെഴുത്തെഴുതിക്കൊടുത്തെങ്കിലോ എന്നും ആലോചിച്ചു. പരമേശ്വരൻപിള്ളയുടെ കടം വീട്ടിയതിന്നുശേഷം കമലവുമായി ആലോചിച്ചു വേണ്ടുംവിധം പ്രവൃത്തിക്കാമെന്നു അവസാനം തീർച്ചയാക്കി.

തൻെറ പ്രണയപാത്രം നഷ്ടമായിപ്പോവുമെന്ന ഭീതിയാൽ ഭഗീരഥപ്രയത്നം ചെയ്തു പരമേശ്വരൻപിള്ളക്കു കൊടുപ്പാനുള്ള സംഖ്യ കമലം സമ്പാദിച്ചു അധികപലിശ കിട്ടുന്നൊരു ബാങ്കിലടച്ചിട്ടുണ്ടു്. ആ പണം ഇനി മടക്കിക്കൊടുത്തു തനിക്കും തൻെറ വരനും സുഖമായിരിക്കുകയേ വേണ്ടു. തങ്ങളുടെ വിവാഹബന്ധം ഇപ്പോഴും വീട്ടുകാർക്കു വിരോധമായിത്ത

ന്നെയിരിക്കും. ഇതു വിചാരിച്ചു് അവൾക്കു കുറച്ചു് വ്യസനം ഇല്ലായ്കയുമില്ല. എങ്കിലും, അവരുടെ ഇഷ്ടക്കേട് കാലാന്തരംകൊണ്ടു് ശമിച്ചുവെന്നുവന്നേക്കാമെന്നു വിചാരിച്ചു് അവൾ അല്പം സമാധാനപ്പെട്ടു. എന്തായാലും സ്വദേശത്തു് സ്വഗൃഹത്തിൽവെച്ചു് ന്യായമായി വിവാഹം നടപ്പാൻ പ്രയാസം തന്നെയാണെന്നു് അവൾക്കു നല്ലവണ്ണം അറിയാം. അതിനാൽ, കാൎയ്യമെല്ലാം മദിരാശിയിൽവെച്ചു നടന്നതിന്നു ശേഷം വിവരത്തിന്നു കാരണവൎക്കു് ഒരു കത്തു് സഹോദരനെക്കൊണ്ടെഴുതി അയപ്പിക്കാമെന്നും അവൾ മനസ്സുകൊണ്ടു് തീൎച്ചയാക്കി.

ഇതിനിടയിൽ ഹൈക്കോൎട്ടിലുള്ള വ്യവഹാരം മുല്ലയ്ക്കലേക്കു വിരോധമായി വിധി പറഞ്ഞു. വാഴപ്പള്ളി ബാലകൃഷ്ണപ്പണിക്കർ ജയിച്ചു. ഇരുപതിനായിരം പറനെല്ലു് പാട്ടം വരുന്ന ഭൂമി മുല്ലയ്ക്കൽ വീട്ടുകാൎക്കു നഷ്ടം വന്നു. എങ്കിലും വിധി നടത്തുന്നതിന്നു മുമ്പു് രാമനുണ്ണിനായരെ പണിക്കർ വിളിച്ചുവരുത്തി സുന്ദരയ്യന്റെ ഉപദേശപ്രകാരം സ്വകാൎയ്യത്തിൽ മന്ത്രിച്ചു. കമലത്തിന്റെ രക്ഷാകൎത്താവിന്റെ നിലയിൽ, അവളെ തനിക്കു വിട്ടു കിട്ടേണ്ടതിന്നു്, അവളെ വശീകരിച്ചു് സ്വാധീനിച്ചു്, സമുദായാചാരപ്രകാരം ന്യായമല്ലാത്ത വിവാഹബന്ധത്തിലേപ്പെടുത്തുവാൻ തുനിഞ്ഞു്, അവളെ കൈവശം വെച്ചിരിക്കുന്നവനായ വേണുഗോപാലന്റെ പേൎക്കു്, പ്രസിഡെൻസി മജിസ്ത്രേറ്റുകോൎട്ടിൽ രാമനുണ്ണിനായർ കേസ്സു കൊടുക്കണമെന്നും അങ്ങിനെ ചെയ്താൽ പണിക്കർ ഇപ്പോൾ വിധി നടത്തുന്നതല്ലെന്നും വസ്തുവഹകളെ ഒരു ചാൎത്തിന്മേൽ മുല്ലയ്ക്കലോരുടെ കൈവശംതന്നെ നിൎത്താമെന്നും പറഞ്ഞു. രാമനുണ്ണിനായർ അങ്ങിനെ ചെയ്യാമെന്നും സമ്മതിച്ചു. വ്യവഹാരത്തിനുവേണ്ട പണവും പണിക്കർ കയ്യാൽ കൊടുത്തു. വേണുഗോപാലൻ മദിരാശിയിലെത്തിയ അഞ്ചാമത്തെ ദിവ

സം രാമനുണ്ണിനായർ വേണുവിൻെറ പേരിൽ മുൻപറഞ്ഞ ക്രിമിനൽകേസ്സ് കൊടുത്തു.

കേസ്സു കൊടുത്തവിവരം വേണു അറിഞ്ഞു. വേണുവിന്നു വല്ലാത്ത പരിഭ്രമമായി. ഇതുകൊണ്ടൊന്നും ഭയപ്പെടുവാനില്ലെന്നു കേശവനുണ്ണി പറഞ്ഞു.

"കോടതിയിൽ ചെന്നു ഞാൻ പറഞ്ഞുകൊള്ളാം. ഞാൻ മൈനരല്ല. എൻെറ സ്വന്തം മനസ്സാൽ ഞാൻ അങ്ങിനെ ചെയ്യാൻ ഭാവിക്കുന്നതാണ്. പിന്നെന്താ അതിൽ കേസ്സ്? എൻെറ വീട്ടിലല്ലെ വേണു ഇപ്പോൾ താമസിക്കുന്നത്? വേണുവിൻെറ വീട്ടിലല്ലല്ലൊ? എന്നു കമലം പറഞ്ഞു."

"ഞാൻ ശരിയായി സാക്ഷിപറഞ്ഞുകൊള്ളാം. ഇതിൽ യാതൊന്നും ഭയപ്പെടുവാനില്ല" എന്നു കേശവനുണ്ണി വീണ്ടും വീണ്ടും പറഞ്ഞു. എങ്കിലും വേണുവിന്നു സമാധാനമുണ്ടായിരുന്നില്ല.

ഇക്കാൎയ്യത്തിൽ ഭേദപ്പെട്ട വക്കീൽമാരുടെ ഉപദേശം വാങ്ങുന്നതിന്നായി കേശവനുണ്ണി ഉടൻതന്നെ പുറപ്പെട്ടുപോയി. സമുദായ ആചാരപ്രകാരം ന്യായമല്ലാത്തതാണെന്നുള്ള കാരണത്തിന്മേലും നായന്മാർ തറവാട്ടിലുള്ള മെമ്പ്രന്മാരുടെ രക്ഷകൎത്തൃത്വം കാരണവൎക്കാണെന്നുമുള്ള രണ്ടു സംഗതികളാലോചിച്ചാണ് വേണുഗോപാലൻ ഭയപ്പെട്ടത്. ഇക്കാൎയ്യത്തിലുള്ള സംശയം തീരാത്തതുകൊണ്ടും, കൂട്ടിൽ കയറിയാൽ തന്നോടു വക്കീൽമാർ എന്തെല്ലാം വികടങ്ങൾ ചോദിക്കുമെന്നു വിചാരിച്ചും, ഇങ്ങിനെ ഒരു കേസ്സിന്നായി കോടതി കയറാനുള്ള ഒരു ഉദ്യോഗം വന്നതിലുള്ള ജളത്വം വിചാരിച്ചും വേണുവിന്നു ഭയവും പരിഭ്രമവും അധികരിച്ച് തലക്ക് വെളിവില്ലാതെ തൂങ്ങിക്കൊണ്ടിരുപ്പായി. കമലത്തിന്നും അകത്ത് ദുഃഖവും പരിഭ്രമവും ഉണ്ടായിരുന്നില്ലെന്നില്ല. എങ്കിലും അവളതതുകണ്ട് പുറത്ത് കാണിച്ചില്ല.

ഇങ്ങിനെ ഈ ക്രിമിനൽ കേസ്സിനെപ്പററി വിചാരിച്ചു, ഇവർ മനസ്സ് പുണ്ണാക്കിക്കൊണ്ടിരിക്കുന്ന അവസരത്തിൽ— നിർഭാഗ്യത്തിന്റെ വൈഭവം നോക്കു!—— കമലം പണമടച്ചിട്ടുള്ള ബാങ്ക് പൊളിഞ്ഞു! വത്തമാനക്കടലാസ്സെടുത്തു രണ്ടുമൂന്നുപ്രാവശ്യം നോക്കി. വേണു മോഹാലസ്യപ്പെട്ടു വീണു.

ഇണ്ണൂലി കുറെ വെള്ളം കൊണ്ടുവന്നു. കമലം വേണുവിന്റെ മുഖത്തു കുറെ വെള്ളം എടുത്ത് തളിക്കയും, ചുണ്ടുകളെ അല്പം നനക്കുകയും ചെയ്തു് വിശറിയെടുത്തു് മന്ദമായി വീശിക്കൊണ്ടിരുന്നു. അല്പനേരം ചെന്നപ്പോൾ വേണുവിന്റെ മോഹാലസ്യം തീന്നു. പിന്നീട് വേണു എഴുനീററു മുറിയിൽ ചെന്നു കിടന്നു.

കമലത്തിന്റെ കഥ എന്തുപറയട്ടെ! അവൾ ജീവച്ഛവമായി മറെറാരു മുറിയിലും ചെന്നു വാതിലടച്ചു കിടന്നു. ബാങ്ക് പൊളിഞ്ഞതറിഞ്ഞപ്പോൾ കമലത്തിന്റെ ഹൃദയവും തകന്നുപോയി! അവളുടെ ആശയെല്ലാം ഛിന്നഭിന്നമായി. ബുദ്ധിമുട്ടിയതും കഷ്ടപ്പെട്ടതുമെല്ലാം വൃഥാവിലായി! താൻ ഏതു സാധനത്തിന്നുവേണ്ടി ഇത്രയെല്ലാം ക്ലേശിച്ചുവോ, ഏതിന്നുവേണ്ടി വീട്ടുകാരെ എല്ലാം നിരസിച്ചുവോ, ഏതു ദിവ്യവസ്തുവിലുള്ള ആഗ്രഹം നിമിത്തം തന്റെ ജന്മം തന്നെ വഹിക്കുന്നുവോ, ജീവിതസർവ്വസ്വമായ ആ നിധി തനിക്കു നഷ്ടമാവുകയും അന്യാധീനപ്പെടുകയും ചെയ്യും. പണം മടക്കിക്കൊടുക്കുന്നതിന്ന് ഇനി മൂന്നു ദിവസമെ ഉള്ളു. അതിലകത്തു് എവിടുന്ന് പണം ഉണ്ടാക്കും? ആരും തരില്ല. ലോകം അത്ര ഔദാര്യവും അനുകമ്പയുമുള്ളതല്ലെന്നു അവൾ മുമ്പുതന്നെ മനസ്സിലാക്കികഴിഞ്ഞതാണെല്ലൊ.

"വാഗ്ദത്തപ്രകാരം ഇനി അദ്ദേഹം ദേവയാനിയെ വിവാഹം ചെയ്യുകയേ നിവൃത്തിയുള്ളു. അല്ലെങ്കിൽ— അതെന്തിനാലോചിക്കുന്നു? പ്രതിജ്ഞ ലംഘിക്കുന്നതു് ധമ്മമല്ലെന്നു

മാത്രമല്ല വളരെ ജളത്വവുമാണ്. അങ്ങിനെ ചെയ്യാൻ ഉപദേശിക്കുന്നതു മഹാ പാപവുമാണ്. ദേവയാനിയെ വിവാഹം ചെയ്തു് അദ്ദേഹം സുഖമായിരിക്കട്ടെ. അതു കണ്ടു കൊണ്ടു എന്റെ ജീവാവസാനം വരുത്താം. ഇങ്ങിനെ ചെയ്യാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചില്ലെങ്കിൽ അദ്ദേഹം അതിജളനായി ഭവിക്കും. ജനങ്ങൾ മുഴുവനും പരിഹസിക്കും. സംബന്ധം ചെയ്യാമെന്നു പറഞ്ഞു പണം വാങ്ങി പഠിച്ചു എന്നും പഠിപ്പു കഴിഞ്ഞപ്പോൾ അതാവില്ലെന്നു പറഞ്ഞുവെന്നും ജനങ്ങൾ മനസ്സിലാക്കിയാൽ അദ്ദേഹം അത്യധമനും സൎവ്വലോകനിന്ദ്യനുമായിത്തീരുന്നതാണ്. അതിനു ഒരിക്കലും ഇടവരുത്തരുത്. ഞാൻ മഹാപാപി! എനിക്കു ദാമ്പത്യസുഖം വിധിച്ചിട്ടില്ല. അല്ലെങ്കിൽ ഇങ്ങിനെയൊക്കെ വരണൊ? എന്റെ നിമിത്തം വ്യവഹാരം ഉണ്ടായി, തറവാട്ടും കുട്ടിച്ചോറായി! കുഡുംബത്തിന്നു് ഒരു നാശകാരിണിയായിട്ടാണ് ഞാൻ ഭവിച്ചത്. വ്യവഹാരത്തിൽ തോററതിനാൽ ആസ്തിയും അവസ്ഥയും നന്നെ കുറഞ്ഞു. അതുംപോരാതെ, ഇതാ, ഒരു ക്രിമിനൽകേസ്സും എന്റെ കാരണമായുണ്ടായി. രണ്ടായാലും അതിൽ സാക്ഷിയായി ഹാജരാവാതെ നിവൃത്തിയില്ല. അദ്ദേഹത്തെ അതിൽനിന്നും വിട്ടുവിക്കേണ്ടഭാരം എന്റെയാണ്. ഞങ്ങൾ തമ്മിൽ വിവാഹം നടത്താനുള്ള ആലോചനകൾ യാതൊന്നുമില്ലെന്നുതന്നെ കോടതിയിൽ പറയണം. അങ്ങിനെ പറഞ്ഞില്ലെങ്കിൽ പരമേശ്വരൻപിള്ളയുടെ കൂട്ടൎക്കു പോരായ്മയാണ്; എന്റെ കീൎത്തിക്കും നന്നല്ല. കഷ്ടം! ഇങ്ങിനെ ഒരവസ്ഥ എനിക്കു വന്നുവല്ലൊ!... ഞാൻ എന്തിനു വെറുതെ എന്റെ കണ്ണിലെ വെള്ളം കളയുന്നു? അദ്ദേഹത്തെ ത്യജിച്ചു്... ആവു! എന്റെ തല വല്ലാതെ വേദനിക്കുന്നുവല്ലൊ! ദേഹമാസകലം ചുട്ടുനീറുന്നുവല്ലൊ! ഞാൻ എന്തുചെയ്യട്ടെ! ഈ മഹാ പാപി ചാവുന്നില്ലല്ലൊ! ഈശ്വരാ!

നിനക്കു കണ്ണു കാണുന്നില്ലേ" എന്നുപറഞ്ഞു മാറത്തു കൈ വെച്ചുമത്തിയതോടുകൂടി അവൾക്കു വല്ലാത്തൊരു മോഹാലസ്യമുണ്ടായി!— ജീവശ്ശവമായി, കിടന്നപാട്ടിൽതന്നെ കിടന്നു.

ഇതിനിടയിൽ, വേണുഗോപാലൻെറ കഥയെന്താണെന്നു പറയട്ടെ? അതു വിചാരിക്കുമ്പോൾ എൻെറ ദേഹം തരിക്കുന്നു; കൈ വിറക്കുന്നു!

മുറിയിൽ ചെന്നു കിടന്ന വേണുവിന്നു കിടക്കക്കൊള്ളാതായി. ആലോചിച്ചിട്ട് യാതൊരന്തവും കണ്ടില്ല. തലയ്ക്കു് ഒരുതരം ഭ്രാന്തു പിടിച്ചു.

"എല്ലാററിന്നും അന്തം ഇപ്പോൾ വരുത്തിക്കളയാം. എൻെറ സങ്കടങ്ങളെല്ലാം എന്നോടുകൂടിത്തന്നെ നശിക്കട്ടെ," എന്നു പിറുപിറുത്ത് പല്ലു കടിച്ചുംകൊണ്ട് വേണു പെട്ടെന്നു കിടക്കയിൽ നിന്ന് ഒന്നു കുതിച്ചെഴുനീററു. കസേലയിൽ ചെന്നിരുന്ന് മേശപ്പുറത്തുനിന്നൊരു കഷണം കടലാസ്സെടുത്ത് 'കറപിറന്ന്' ഒരു കത്തെഴുതുവാൻ തുടങ്ങി. കത്ത് ഇംഗ്ലീഷിലായിരുന്നു. ആ കത്തിലെ താല്പര്യം താഴെ പറയും പ്രകാരമാണ്:—

പ്രാണപ്രിയെ! ഇനി എനിക്ക് ഭൂമിയിലിരിക്കേണമെന്നാഗ്രഹമില്ല. വിധി നമ്മുടെ സംയോഗത്തിന്നു പ്രതികൂലമായിട്ടാണ് നില്ക്കുന്നതു്. എൻെറ ജീവനായ കമലത്തിനോടൊന്നിച്ചല്ലാതെ ദാമ്പത്യസുഖമനുഭവിച്ച് ജീവിച്ചിരിപ്പാൻ ഞാൻ ഇച്ഛിക്കുന്നില്ല. സംഗതിവശാൽ, അതിന്നു നിവൃത്തിയില്ലാതെയും വന്നിരിക്കുന്നു. അങ്ങിനെയിരിപ്പാൻ തീച്ച്യയാകുന്നതായാൽ എൻെറ വാഗ്ദത്തം ലംഘിക്കേണ്ടതായി വരുന്നു. വാഗ്ദത്തം ലംഘിച്ചുവെന്നു മാത്രമല്ല, അന്യൻെറ പണം അപഹരിച്ചുവെന്ന ദുഷ്പേരിന്നുകൂടി ഞാൻ പാത്രീഭവിക്കും. അപ്പോൾ ലോകം മുഴുവനും എന്നെ ഹസിക്കും. ഞാൻ അതിജളനായിത്തീരും. ഇങ്ങിനെയിരിക്കുന്നതിനെക്കാൾ മരിക്കുന്നതാണ്

നല്ലത് എന്നു ഞാൻ തീൎച്ചയാക്കിക്കഴിഞ്ഞു. ജീവിച്ചിരിക്കുന്നതായാൽ കമലം എന്റെ പത്നിയാവണം, എനിക്കു ദുഷ്കീൎത്തിയുമുണ്ടാവരുത്. ഇതു രണ്ടുംകൂടി സാധിപ്പാൻ നമ്മുടെ നിൎഭാഗ്യാതിരേകം നിമിത്തം പ്രയാസമായിട്ടല്ലേ വന്നത്? പിന്നെന്തിന് ഞാൻ ജീവിച്ചിരിക്കുന്നു? പ്രാണപ്രേയസിയായ ഭവതിയെ,—എന്റെ സൎവ്വസ്വമായ ഭവതിയെ—ഉപേക്ഷിച്ചു, മറെറാരുവളെ ഞാൻ വിവാഹം ചെയ്യുകയോ? ഒരു കാലത്തും അതു് ഞാൻ ചെയ്യുകയില്ല. പ്രിയെ! എങ്ങിനെ നോക്കിയാലും വിധി നമുക്കനുകൂലമല്ല. മേലെക്കുമേലെ എന്തെല്ലാം ആപത്തുകളാണ് വന്നുചേരുന്നത്? ഋണബാധയിൽനിന്നും എന്നെ വിമുക്തനാക്കുന്നതിന്നു ഭവതി ചെയ്ത പ്രയത്നങ്ങളെല്ലാം പാഴായി! അതു വിചാരിക്കുമ്പോൾ എന്റെ എടനെഞ്ഞു പൊട്ടുന്നു! പോരെങ്കിൽ, ഒരു ക്രിമിനൽകേസ്സും. ഈ കേസ്സും ബാങ്കിന്റെ പൊളിച്ചിലുംകൂടി എന്റെ ജീവനെ അപഹരിച്ചുകളഞ്ഞുകഴിഞ്ഞു. എന്തു വിചാരിച്ചാലും, എവിടെവിടം നോക്കിയാലും എനിക്കു് ഇനി ഇരിക്കേണമെന്നില്ല. എന്റെ പരമസങ്കടം കണ്ടുരസിക്കുന്ന ആ ദുൎവ്വിധി എന്റെ ജീവനാശവും കണ്ടു് പരമാനന്ദം കൈക്കൊള്ളട്ടെ. സകല രോഗവിനാശിനിയും, സൎവ്വസങ്കടഹാരിണിയുമായ ഈ ദിവ്യൌഷധം സേവിച്ചു് ദുസ്സഹമായ ദുഃഖത്തിൽനിന്നും ഞാൻ വിമുക്തനാവുന്നതാണ്. അല്ലാതെ ഞാൻ ഇതു് സഹിച്ചിരിക്കയില്ല. ഭവതി വ്യസനിക്കരുത്. എന്നെ സ്നേഹമുണ്ടെങ്കിൽ എന്റെ സങ്കടാവസാനത്തിൽ ഭവതി ദുഃഖിക്കാമോ? പരലോകത്തുവെച്ചു് നാം തമ്മിൽ കാണാൻ ദൈവം...അല്ലാ...ദൈവം ഇല്ലല്ലോ. നമ്മുടെ യഥാൎത്ഥപ്രണയശക്തി സംഗതിവരുത്തുമെന്നു് ഞാൻ ദൃഢമായ് വിശ്വസിക്കുന്നുണ്ടു്. കമലം വ്യസനിക്കരുതെന്നു മാത്രമല്ല, അമ്മയേയും അമ്മിണിയേയും സമാധാനിപ്പിക്കേണ്ട ഭാരംകൂടി ഞാൻ കമലത്തിനെത്തന്നെ ഏല്പിക്കുന്നു.

ഇനി എനിക്ക് എഴുതുവാൻ വയ്യാ. സർവ്വാംഗങ്ങളും വേദനിക്കുന്നു. മർമ്മം പിളരുന്നു. കമലം വ്യസനിക്കാതെ യഥേഷ്ടം സുഖമായിരിക്കു. എന്റെ ആത്മാവ് കമലത്തിന്റെ അരികത്ത് എപ്പോഴും ചുററിപ്പററി നില്ക്കും.

എന്നു എന്റെ സ്വന്തംജീവന്

വേണു."

ഇങ്ങിനെയൊരു കത്തെഴുതി, പേന മേശപ്പുറത്തു വെച്ച് കത്തിനെ മടക്കി.

ഇപ്പോൾ വേണുവിനെ കണ്ടാൽ നമുക്കു ഭയംതോന്നും. 'ചറപിറന്ന്' കിടക്കുന്ന തലമുടിയും ചുകച്ചുകന്നു മിന്നുന്ന കണ്ണുകളും, വിറക്കുന്ന കൈകളും, ഇരിക്കകൊള്ളാത്തൊരു ഇരിപ്പും ആകപ്പാടെയുള്ളൊരു ഭാവവും മററുംകൂടി കണ്ടാൽ ഈ ആൾ നിശ്ചയമായും എന്തോ ഒരു അപകടം പ്രവൃത്തിപ്പാൻ ഒരുമ്പെട്ടിരിക്കുകയാണെന്നു തോന്നാതിരിക്കയില്ല. അതിനെ തന്നെയാണ് താനും വേണുഗോപാലന്റെ ശ്രമം. വിഷം കുടിച്ചു മരിച്ചുകളയാമെന്നാണ് ദുഃഖാതിരേകത്താൽ ഭ്രാന്തചിത്തനായിത്തീൎന്നിട്ടുള്ള യുവാവ് അവസാനം തീൎച്ചയാക്കിയത്.

മയങ്ങിക്കിടന്നിരുന്ന കമലത്തിന് സുബോധംവന്നു. കണ്ണുമിഴിച്ച് പെട്ടെന്നെഴുന്നേററ് വേണുവിനെ തിരഞ്ഞുംകൊണ്ട് അവൾ പാഞ്ഞു. തന്റെ മരുന്നുപെട്ടി തുറന്ന് വേണു വിഷം എടുക്കുകയാണ്. കുപ്പിയെടുത്തു പുറത്തുവെച്ച് പെട്ടി പൂട്ടുന്നതിനിടയിൽ പാഞ്ഞെത്തിയ കമലം വേണുവിനെ കെട്ടിപ്പിടിച്ചു വിതുമ്മിക്കരഞ്ഞുകൊണ്ടിങ്ങിനെ പറഞ്ഞു:—

"എന്റെ അവസാനത്തെ ആലിംഗനമാണിത്." എന്നു അവ്യക്തമായദീനസ്വരത്തിൽ പറഞ്ഞ് അവൾ വേണുവിനെ ഗാഢമായി ആശ്ലേഷം ചെയ്കയും തെരുതെരെ ചുംബിക്കുകയും ചെയ്തു. വേണുവിന്റെ കണ്ണുകളിൽനിന്ന് ധാരധാരയായി വെള്ളം പ്രവഹിച്ചു, തന്റെയും കമലത്തിന്റെയും മുഖങ്ങളെ

ഒരുപോലെ കുളിപ്പിച്ചു. തന്റേറടം വന്ന യുവാവ് കമലത്തിന്റെറ കൈകളെ വിടൎത്തി അവിടെനിന്നെഴുനീററു കട്ടിലിൽ ചെന്നു കവിഴ്ന്നു കിടന്നു് കരയുവാൻ തുടങ്ങി.

വേണു എന്തു പ്രവൃത്തിപ്പാനാണ് ഭാവിക്കുന്നത് എന്നൊന്നും കമലം ധരിച്ചിട്ടില്ല. ദുഃഖം സഹിക്കവയ്യാതെ അവൾ തന്റെറ പ്രാണപ്രിയന്റെറ അടുക്കലേക്കോടിവന്നിരിക്കുകയാണ്.

കവിഴ്ന്നു കിടന്നു തേങ്ങിക്കരയുന്ന വേണുവിനെ കമലം പിടിച്ചു മലൎത്തി വീണ്ടും ചുംബനവൎഷം ചെയ്തു് ഇങ്ങിനെ പറഞ്ഞു:—

ഇനി എന്നെപ്പററിച്ചിന്തിച്ചു് വ്യസനിക്കരുത്. ഞാൻ മഹാപാപിയാണ്. ഭൎത്താവില്ലാതെതന്നെ ഇരുന്നുകൊള്ളാം. വേണുവിന്നു കുട്ടിയുണ്ടായാൽ ആ കുട്ടി എന്റേറതുതന്നെ. അതിനെ എടുത്തു് കൊഞ്ചിക്കളിപ്പിക്കും. എന്റെറ കുട്ടിയെപ്പോലെ നോക്കും. അതിനെയും കണ്ടു് ഞാൻ എന്റെറ ജന്മം കഴിച്ചുകൂട്ടികൊള്ളാം. വാഗ്ദത്തം ലംഘിക്കരുത്. അവളെ വിവാഹം ചെയ്യുകതന്നെ വേണം. അല്ലെങ്കിൽ ജനങ്ങൾ ചിരിക്കും. നമ്മുടെ വിധിയാണ്. വെറുതെ കിടന്നു കരയണ്ട, എവിടെ, ഇങ്ങട്ടു നോക്കു,'' എന്നു് അവൾ മുഖം തിരിച്ചുനോക്കി. വേണു ഉറക്കത്തിന്മേലാണ്. അതോ മയക്കത്തിന്മേലോ എന്നും കമലത്തിനറിഞ്ഞുകൂടാ. ഏതായാലും അങ്ങിനെതന്നെ കുറെ കിടന്നാശ്വസിക്കട്ടെയെന്നു അവൾ വിചാരിച്ചു; താനും അരികത്തുതന്നെ കിടന്നു. കമലവും അറിയാതെ അങ്ങിനെ കിടന്നുറങ്ങിപ്പോയി.

ഇതിനിടയിൽ ദേവയാനി അവിടെ എത്തി. കമലത്തിനെ കണ്ടു പോവാനെന്നു പുറമെ നടിച്ചും, യഥാൎത്ഥത്തിൽ വേണുവിനോടു സംസാരിച്ചു് അദ്ദേഹത്തിന്റെറ ഹിത

മറിയുന്നതിന്നുമായിട്ടാണ് അവർ പുറപ്പെട്ടു വന്നത്. വേണു ഗോപാലനും കമലവും കിടക്കുന്ന മുറിക്കുതൊട്ടുള്ള കോലായിൽ അവർ എത്തി. അവിടെ ഒരു കഷണം കടലാസ്സ പറന്നു കിടക്കുന്നതുകണ്ടു. കാററ് നന്നെ അടിക്കുന്നുണ്ടായിരുന്നു. എവിടുന്നോ അതു പറന്നുവന്നു അവിടെ വീണതാണെന്ന് അവർ ഊഹിച്ചു. കയ്യക്ഷരം വേണുവിൻെറ ആണെന്നു കടലാസ്സ് വിരുത്തിയ ഉടനെ മനസ്സിലായി. നിവൎത്തി വായിച്ചു ഉടനെ "അയ്യോ!" എന്നൊരാൎത്തനാദം പുറപ്പെടുവിച്ച് അവർ താഴത്തു വീണു. നിലവിളികേട്ടു കമലം പരിഭ്രമിച്ചെഴുനേററു വന്നു നോക്കിയപ്പോൾ കഥ മഹാ വിചിത്രംതന്നെ— ദേവയാനി മോഹാലസ്യപ്പെട്ടു കിടക്കുന്നു! തൽക്ഷണം കമലം അവളെ ശുശ്രൂഷിച്ചു. ദേവയാനിക്കു സുബോധം വന്നു കണ്ണുമിഴിച്ചു; അഴിഞ്ഞുലഞ്ഞ് ചിന്നിച്ചിതറിക്കിടക്കുന്ന തലമുടിയോടുകൂടിയ കമലത്തിൻെറ വാടിവിയൎത്തു വിളറിയ മുഖം കണ്ടു:—

"എൻെറ നിമിത്തം ഇങ്ങിനെ ഒരാപത്തു വന്നുവല്ലൊ!" എന്നു പറഞ്ഞ് ദേവയാനി പെട്ടെന്നെഴുന്നേററ് കമലത്തിനെ കെട്ടിപ്പിടിച്ചുകരഞ്ഞു.

"എന്തേ!" എന്നു മാത്രമേ വിസ്മയഭരിതയായ കമലം ചോദിച്ചുള്ളൂ.

തൻെറ കയ്യിൽ നിന്നു താഴെ വീണു കിടന്നിരുന്ന കടലാസ്സെടുത്ത് ദേവയാനി കമലത്തിൻെറ കയ്യിൽ കൊടുത്തു. അത് വേണു മേശപ്പുറത്തെഴുതിവെച്ച കത്തുതന്നെയായിരുന്നു.

കമലം വായിച്ച് വസ്തുത മനസ്സിലാക്കി. എന്തൊക്കെയാണ് അവളുടെ മനസ്സിൽ അപ്പോൾ തോന്നിയത് എന്നു പറവാൻ പ്രയാസം.

"ഈശ്വരകാരുണ്യംകൊണ്ട് അതിനു തരം വന്നില്ല. ഞാൻ അപ്പോഴക്കും എത്തി. അതാ, അദ്ദേഹം അവിടെ

കിടക്കുന്നുണ്ടു്.'' എന്നു കമലം കണ്ണിലെ വെള്ളം തുടച്ചുകൊണ്ടു പറഞ്ഞു.

ദേവയാനി ചെന്നു നോക്കി സമാധാനപ്പെട്ടു.

''ഈ വിവരം മുൻകൂട്ടിത്തന്നെ കമലം എന്നോട് പറഞ്ഞിരുന്നുവെങ്കിൽ.........'' എന്നും പറഞ്ഞു് ദേവയാനി ഒന്നു് ദീൎഘമായി നിശ്വസിച്ചു.

"ഞാനും ദേവയാനിയും ഒന്നല്ലേ? ഇനി അദ്ദേഹത്തെ നോക്കേണ്ട ഭാരമെല്ലാം ദേവയാനിയുടെയാണ്. ചെന്നു വേണ്ട ശുശ്രൂഷകൾ ചെയ്യു. അദ്ദേഹത്തിന്നു് ഒരു മയക്കമാണെന്നു തോന്നുന്നു,'' എന്നു് കമലം മടികൂടാതെ പറഞ്ഞു.

ദേവയാനി:—"ആ ഭാരം ഞാൻ കമലത്തിനുതന്നെ ഏല്പിച്ചു തരുന്നു. കമലത്തിന്നു് എന്നെ നല്ലവണ്ണം മനസ്സിലായിട്ടില്ല. എന്നെ തെററിധരിച്ചിട്ടാണ് ഇങ്ങിനെ പറയുന്നതു്. അദ്ദേഹത്തിന്നും അച്ഛന്നും അമ്മക്കും ജ്യേഷ്ഠന്നും മററെല്ലാവൎക്കും സമ്മതവും സന്തോഷവുമാണെങ്കിൽകൂടി ഞാൻ ഇനി ഈ വിവാഹത്തിന്നനുസരിക്കയില്ല. അതിന്നനുസരിക്കേണമെന്നു് അവരെല്ലാം കൂടിച്ചേൎന്നു് എന്നെ നിൎബ്ബന്ധിക്കുന്ന ദിവസമാണ് എന്റെ ജീവനാശം എന്നു കമലം കരുതിക്കൊള്ളു.

കമലം:—ഇനി രണ്ടായാലും ആലോചിച്ചു തീൎച്ചയാക്കിയ കാൎയ്യത്തിന്നു വിരോധം പറയുന്നതു ഭംഗിയല്ലല്ലൊ.

ദേവയാനി:— ഇതു കമലം നല്ലവണ്ണം ആലോചിച്ചു ബുദ്ധിപൂൎവ്വമായി പറയുന്നതാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. നല്ലവണ്ണം ആലോചിച്ചു നോക്കു. അങ്ങിനെ ചെയ്യുന്നതല്ലേ ഭംഗികേട്?''

എന്നിങ്ങിനെ പറഞ്ഞു് ദേവയാനി വേണു കിടക്കുന്ന മുറിയുടെ ഉമ്മരത്തേക്കു നീങ്ങിനിന്നു. വീണ്ടും അവൾ ഉറക്കെ ഇപ്രകാരം പറഞ്ഞുതുടങ്ങി. "അച്ഛനോട്, ഞാൻ ചെന്നു്

പറയാമല്ലൊ. അല്ലെങ്കിൽ അമ്മയെക്കൊണ്ട് പറയിക്കാമല്ലൊ. മേടിച്ച പണം സൌകയ്യമാവുമ്പോൾ മടക്കികൊടുക്കട്ടെ. അല്ലാതെന്താണ്. കിട്ടില്ലെന്ന വിചാരിച്ച് സങ്കടപ്പെടേണ്ട ആവശ്യമൊന്നുമില്ല. ചെമ്പകശ്ശേരിതറവാട്ടിലെ വൎത്തമാനമെല്ലാം എനിക്കറിയാം. അതൊന്നുമില്ലെങ്കിലും, ആയുസ്സോടുകൂടിയിരുന്നാൽ ഒന്നുരണ്ടുസംവത്സരങ്ങൾക്കുള്ളിൽ അദ്ദേഹത്തിന്റെ സ്വന്തസമ്പാദ്യം കൊണ്ടുതന്നെ ഈ സംഖ്യ മടക്കിക്കൊടുപ്പാൻ സാധിക്കും." എന്നും മററും ഉപദേശത്തോടുകൂടി ദേവയാനി ഉറക്കെപ്പറയുന്നത് മയക്കം തീൎന്ന കണ്ണുമിഴിച്ചു ചെവിയോൎത്തുകിടക്കുന്ന വേണുവിന് നല്ലവണ്ണം കേൾക്കാമായിരുന്നു. എങ്കിലും വേണു കിടന്ന പാട്ടിൽ നിന്നനങ്ങിയില്ല.

"നമുക്ക ചെന്ന മുറി മുഴുവനും തിരഞ്ഞു നോക്കാം, വരു, ഞാനും വരാം. വല്ല വിഷമരുന്നും അവിടെയെങ്ങാനും വെച്ചിട്ടുണ്ടാവും. അതെടുത്ത് കൊട്ടിക്കളയണം" എന്ന ദേവയാനി കമലത്തിന്റെ ചെവിയിൽ പറഞ്ഞു.

ഇരുവരുംകൂടിച്ചെന്ന തിരഞ്ഞു. മരുന്നുപെട്ടിയുടെ താഴത്തായി ഒരു ചെറിയ കുപ്പി കണ്ടെത്തി. 'വിഷം' എന്ന അതിൽ എഴുതിപ്പതിച്ചിട്ടുണ്ടായിരുന്നു. ആ എഴുത്തു കണ്ട ഉടൻ കമലത്തിന്റെ ദേഹമാസകലം തരിച്ചു; മുഖം വിളൎത്തു, കൈകൾ കിടുകിടെ വിറച്ചു. വിഷമരുന്നിനെ കൊട്ടിക്കളഞ്ഞു. ഇവർ തിരയുന്നതും കുപ്പി എടുക്കുന്നതും മരുന്നു കൊട്ടിക്കളയുന്നതുമെല്ലാം വേണു അറിഞ്ഞു. എങ്കിലും ഉറങ്ങുന്ന ഭാവത്തിൽതന്നെ താൻ കിടന്നു. വേണുവിനെ തനിയെ ഇനി വിട്ടുപോകുന്നത് അപകടമാണെന്നു രണ്ടുപേരുംകൂടി തീൎച്ചയാക്കി.

"വിളിച്ചുണൎത്തു" എന്ന ദേവയാനി കമലത്തിനെ തൊട്ടിളക്കിക്കൊണ്ടു സ്വകാൎയ്യത്തിൽ പറഞ്ഞു.

"പിന്നെ! എവിടെ! ഇതാ, ദേവയാനി വന്നിട്ടുണ്ട്" എന്നു കമലം വേണുവിനെ ഉരുട്ടി വിളിച്ചു.

ഉറക്കിൽനിന്നുണൎന്നെഴുനീല്ക്കുന്ന ഭാവത്തിൽ വേണു മെല്ലെ എഴുന്നേററു കണ്ണു തിരുമ്മിക്കൊണ്ടു കട്ടിലിന്മേൽ തന്നെ ഇരുന്നു.

കമലത്തിനോട്ട് പറഞ്ഞതെല്ലാം ദേവയാനി വേണുവിനോട്ട് ഒരിക്കൽ കൂടി ആവൎത്തിച്ചു. ഇതു കേട്ടപ്പോൾ വേണുവിന് ഒരുവിധം സമാധാനമായി.

"എങ്കിലും, പറഞ്ഞവാക്ക് ഇളക്കുകയാണെന്ന് ദേവയാനിയുടെ അച്ഛനും ജ്യേഷ്ഠനും വിചാരിക്കില്ലേ?" എന്നു വേണു ലജ്ജിച്ച് മുഖം താഴ്ത്തിക്കൊണ്ടു പറഞ്ഞു.

ദേവയാനി—"അതൊന്നും സാരമില്ല. അവരെയെല്ലാം ഞാൻ പറഞ്ഞു സമാധാനിപ്പിച്ചുകൊള്ളാം. അതല്ലാ, അവർ അതിന്നനുസരിക്കാത്തപക്ഷം, എന്റെ സമ്മതംകൂടി ഇക്കാൎയ്യത്തിൽ നോക്കണ്ടേ? അതിനെപ്പററി വിചാരിച്ച് വ്യസനിക്കേണ്ട. കമലം! നമുക്ക് കുറെ ചായ കഴിക്കാം. ചായയുണ്ടാക്കിക്കൊണ്ടുവരുവാൻ പറയു."

.................................................................................................

.................................................................................................

ഇവരെല്ലാംകൂടി ചായ കഴിപ്പാനാരംഭിക്കുമ്പോഴക്കും ബാങ്കു പൊളിഞ്ഞവൎത്തമാനമറിഞ്ഞു വാടിയ മുഖത്തോടുകൂടി കേശവനുണ്ണി അവിടെ വന്നുചേൎന്നു. വിവരം വീട്ടിലുള്ളവർ അറിഞ്ഞിരിക്കുകയില്ലെന്നായിരുന്നു കേശവനുണ്ണി വിചാരിച്ചത്.

അവിടെ ഉണ്ടായ കോലാഹലമെല്ലാം ദേവയാനി കേശവനുണ്ണിയെ ധരിപ്പിച്ചു. അതു കേട്ടപ്പോൾ കേശവനുണ്ണി സന്തപിക്കുകയും സന്തോഷിക്കുകയും ചെയ്തുവെന്നു പറയേണ്ടതില്ലല്ലൊ;

ചായകഴിച്ചു് ദേവയാനി അവളുടെ വീട്ടിലേക്കു പുറപ്പെട്ടു. യാത്ര അയക്കാൻ കമലം ദേവയാനിയുടെ പിന്നാലെ പോയി. പടികടക്കുമ്പോൾ കമലം ദേവയാനിയെ കെട്ടിപ്പിടിച്ചും കണ്ണീർ വാൎത്തുംകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"ഞാൻ തെററി ധരിച്ചുവല്ലൊ, എന്റെ പ്രാണസഖിയെ. അതൊന്നും മനസ്സിൽ കരുതരുത്. എന്റെ ജീവനുള്ള കാലം ഞാൻ ദേവയാനിയെ മറക്കുമോ?"

"അതൊന്നും മനസ്സിൽ വിചാരിക്കേണ്ട. അടുത്തു് വന്നു കണ്ടുകൊള്ളാം," എന്നും പറഞ്ഞു് ദേവയാനി പിരിഞ്ഞു.

പറഞ്ഞപോലെതന്നെ ദേവയാനിചെന്നു് വിവരം അവളുടെ അമ്മയെ ധരിപ്പിച്ചു. വസ്തുതയെല്ലാം കേശവപിള്ളയും പരമേശ്വരൻപിള്ളയും അറിഞ്ഞു. പരമേശ്വരൻ പിള്ളയുടെ ശ്വാസം നേരെയല്ലാതായി.

"ഇനിക്കു് അതൊന്നും അറിയില്ല. പറഞ്ഞപ്രകാരം മൂന്നു ദിവസം കഴിഞ്ഞാൽ പുടമുറി നടത്തണം. അല്ലെങ്കിൽ എന്റെ പണവും പലിശയും കിട്ടണം.

ഞാൻ ബുദ്ധിമുട്ടി കഷ്ടപ്പെട്ടു സമ്പാദിച്ച പണമാണ്. പിള്ളരുടെ അഭിപ്രായത്തിന്നനുസരിച്ചു് തോട്ടിൽ ഒഴക്കാൻ വിടാനുള്ളതല്ല. നിന്റെ കാരണമാണ് ഇതെല്ലാം വന്നത്" എന്നും മററും സിദ്ധാന്തിച്ചു പറയുകയും, പരമേശ്വരൻ പിള്ള തന്റെ മകനെ ഒട്ടേറെ ശകാരിക്കുകയും ചെയ്തു.

ദേവയാനി അതിന്നനുസരിക്കയില്ലെന്നറിഞ്ഞപ്പോൾ മനസ്സിന്നു് പരിഷ്കാരം നല്ലവണ്ണമില്ലാത്ത ദേവകിയമ്മയും, അരിഷ്ടിച്ചു് സമ്പാദിച്ച പണം കടം കൊടുത്തിട്ടുള്ള പരമേശ്വരൻ പിള്ളയും അത്യന്തം ദുഃഖിച്ചു. പരമേശ്വരൻ പിള്ള കോടതിക്കു പോക്കുനിൎത്തി. പട്ടിണി കിടപ്പാനും തുടങ്ങി. ഭൎത്താവു് ഇപ്രകാരം ചെയ്വാൻ തുടങ്ങിയപ്പോൾ ഭാൎയ്യയും ഒരു

മിച്ച് പട്ടിണി കിടപ്പാൻ തുടങ്ങി. ദേവയാനിയും കേശവപിള്ളയും വട്ടത്തിലായി. വീട്ടിലിരിപ്പാൻ രണ്ടുപേൎക്കും സ്വൈരമില്ലാതായി. കേശവപിള്ളക്ക വേണുവിൻെറ പേരിൽ അതിയായ അനുകമ്പയാണ് തോന്നിയത്.

ഇങ്ങിനെയിരിക്കുമ്പോൾ കേസ്സിൻെറ ആവശ്യമായി മംഗലാപുരത്തു വന്നിട്ടുള്ള രാമനുണ്ണിനായർ വിഷൂചിക പിടിപെട്ട് പെട്ടെന്നു മരിച്ച വൎത്തമാനം കേശവപിള്ളക്ക് അറിവുകിട്ടി. ഉടൻ തന്നെ താനും ദേവയാനിയുംകൂടി കമലത്തിൻെറ വീട്ടിലേക്കു ചെന്നു. കാരണവർ മരിച്ചവിവരം അവർ ആരും അറിഞ്ഞിരുന്നില്ല. കേശവപിള്ള താൻ കേട്ടവൎത്തമാനം പറഞ്ഞപ്പോൾ കേശവനുണ്ണിയും കമലവും ലൌകികത്തിന്നായി ദുഃഖം കൈക്കൊണ്ടു. വേണുവിൻെറ മനസ്സൊന്നു കുളുൎത്തു. എങ്കിലും സന്തോഷം പുറത്തു കാണിച്ചില്ല. പൊളിഞ്ഞ ബാങ്കിൽനിന്ന് നാലിൽ ഒരോഹരി മടക്കിക്കിട്ടുവാൻ തരമുണ്ടെന്ന് താൻ കേട്ട വൎത്തമാനവും കേശവപിള്ള അവരെയെല്ലാം അറിയിച്ചു.

മിസ്റ്റർ പിള്ള വേണുവിനെ സ്വകാൎയ്യത്തിൽ വിളിച്ചു. ആയാൾ പ്രവൃത്തിപ്പാൻ ഭാവിച്ച സാഹസത്തെക്കുറിച്ച് അത്യധികം നിന്ദിച്ചു. വേണുവിനെ കണക്കിലധികം ശകാരിച്ചു. വേണു ആദ്യം ഒരക്ഷരവും മിണ്ടിയില്ല. കേശവപിള്ളയുടെ ശകാരം സഹിക്കവെയ്യാതായപ്പോൾ ഇങ്ങിനെ പറഞ്ഞു.

"എൻെറ സ്ഥിതിയിലായാൽ ആരും അങ്ങിനെ പ്രവൃത്തിക്കും".

പിള്ള—ഇതുയെല്ലാം സ്വഭാവഗുണമുള്ള നിങ്ങൾ അതിന്ന് ഒരുമ്പെട്ടുമെന്ന് ഞാൻ സ്വപ്നേപി വിചാരിച്ചിരുന്നില്ല അതിനിന്ദ്യരും അധമന്മാരും ഭീരുക്കളുമായവരുടെ നീചപ്രവൃത്തിയാണത്.

വേണു:—വാക്ക മാററുന്നതിക്കാൾ മരിക്കുന്നതല്ലേ നല്ലത്.

പിള്ള:—എന്നാലും വാക്ക മാററിയ ഫലം തന്നെ. വാദത്ത പ്രകാരം നടക്കാനുള്ള മടികൊണ്ടല്ലേ നിങ്ങൾ ആത്മഹത്യക്കൊരുമ്പെട്ടതു്?

എന്നും മററും ഇവർ പറഞ്ഞിരിക്കുന്നതിനിടയിൽ, കേശവനുണ്ണി അമ്മാമന്റെ ശവം എവിടെയാണ് കിടക്കുന്നതെന്നറിവാൻ പുറപ്പെട്ടു. കേശവപിള്ളയും വേണുഗോപാലനും കൂടെ പുറപ്പെട്ടു. കാരണവരുടെ വക്കീലിനോടു ചോദിച്ചാൽ വിവരമറിവാൻ എളുപ്പമുണ്ടെന്ന വിചാരിച്ചു് അദ്ദേഹത്തിന്റെ ഗൃഹത്തിലേക്കുതന്നെയാണ് മൂന്നുപേരും കൂടി ചെന്നത്. പരശ്ശുഭാഗത്തൊരു ഹോട്ടലിൽ കിടന്ന് രാമനുണ്ണിനായർ തലേദിവസം മരിച്ചതായും വിഷൂചികയാകയാൽ അപ്പോൾതന്നെ ശവം സക്കാറിൽ നിന്ന മറവു ചെയ്തതായും കേൾക്കുന്നുണ്ടെന്നു് വക്കീൽ പ്രഭാശങ്കരയ്യർ പറഞ്ഞു. ഈ വത്തമാനം കേട്ടു കേശവനുണ്ണി വ്യസനിച്ചു.

"കേസ്സ് കൊണ്ടുവന്നപ്പോൾ തന്നെ ഞാൻ പറഞ്ഞു അദ്ദേഹത്തോടു്, ഇതു വേണ്ടാ, നിങ്ങൾതമ്മിലുള്ള സ്ഥിതിക്കു് ഇതു ഭംഗിയല്ല, മുഷിച്ചിൽ ഇന്നല്ലെങ്കിൽ നാളെ തീരും എന്നു്" പ്രഭാശങ്കരയ്യർ പറഞ്ഞു.

കേശ:—അതുപോട്ടെ. കഴിഞ്ഞകഥ പറഞ്ഞിട്ടു കാര്യമില്ലല്ലൊ.

പ്രഭാ:—അതല്ലാ, പണത്തിന്ന മോഹിച്ചു് കേവലം ഞാൻ ഈ കേസ്സ് പിടിച്ചതാണെന്ന നിങ്ങൾ തെററിധരിക്കരുതല്ലൊ. ഞാൻ വളരെയൊക്കെ വിരോധം പറഞ്ഞു. എന്നിട്ടും അദ്ദേഹം സമ്മതിച്ചില്ല, ശാഠ്യം പിടിച്ചതുകൊണ്ടാണ് വക്കാലത്തു പിടിച്ചത്.

കേശ:—അതുകൊണ്ടു് എനിക്ക അശേഷം പരിഭവമില്ല. ഉദ്യോഗനിലയ്ക്കു അങ്ങിനെ സ്വീകരിക്കാതെ കഴികയില്ലല്ലൊ.

പ്രഭാ:—അതല്ലാ. നിങ്ങളെയൊക്കെ നല്ലപരിചയവും സ്നേഹവും എനിക്കുള്ളതുകൊണ്ടു്, നിങ്ങൾ തമ്മിൽ കലഹിക്കുന്നതു് നന്നല്ലെന്നു തോന്നിയാണ് വിരോധം പറഞ്ഞത്.

എന്നുംമററും ഓരോ വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കു ന്നതിനിടയിൽ പ്രഭാശങ്കരയ്യരുടെ ഒരെടവാട്ടുകാരൻ അവിടെ വന്നുചേൎന്നു. സംഖ്യയും പലിശയും കൂടി കണക്കാക്കി പതിനായിരത്തിചില്വാനമുണ്ടെന്നു പ്രഭാശങ്കരയ്യർ ആയാളോടു പറഞ്ഞു. പണം കണ്ടപ്പോൾ നമ്മുടെ കൂട്ടരുടെ തല തിരിച്ചു. കേശവനുണ്ണിയെ മാടിവിളിച്ചുകൊണ്ടുപോയി കേശവപിള്ള ചില സ്വകാൎയ്യം പറഞ്ഞു. കേശവനുണ്ണി പ്രഭാശങ്കരയ്യരോടു കാരണവരുടെ ശേഷക്രിയകളും മററും വേണ്ടി പതിനായിരം ഉറുപ്പിക കടം തരേണമെന്നാവശ്യപ്പെട്ടു. നല്ല പലിശ കിട്ടാൻ തരമുണ്ടെന്നു മനസ്സിലായപ്പോൾ, മുല്ലശ്ശേരിലെ സ്ഥിതിയും കാൎയ്യവും നല്ലപോലെ അറിഞ്ഞിരുന്ന പ്രഭാശങ്കരയ്യൎക്കു ഇപ്പോഴത്തെ കാരണവനായിത്തീൎന്നിട്ടുള്ള കേശവനുണ്ണിക്കു പതിനായിരം ഉറുപ്പിക കടം കൊടുക്കുന്നതിൽ യാതൊരുമടിയുമുണ്ടായില്ല. കേശവനുണ്ണി നോട്ടെഴുതികൊടുത്തു് പ്രഭാശങ്കരയ്യരോടു പണം വാങ്ങി. വക്കീലിനോടു യാത്രപറഞ്ഞു് അമ്മാമൻ മരിച്ച ഹോട്ടൽ തിരഞ്ഞുംകൊണ്ടു പരശ്ശുഭാഗത്തേക്കു് താനും പിള്ളയും വേണുവുമായി പുറപ്പെട്ടു. അവിടെ വന്നു് അന്വേഷിച്ചതിൽ മരിച്ചതും ഉടൻതന്നെ മറവുചെയ്യതുമായ വൎത്തമാനം സൂക്ഷ്മമാണെന്നറിഞ്ഞു് വീട്ടിലേക്കു മടങ്ങുകയും ചെയ്തു.

അന്നു വീട്ടിലെത്തിയപ്പോൾ ഒരു പോലീസ്സുദ്യോഗസ്ഥൻ മുൻപറഞ്ഞ ക്രിമിനൽകേസ്സിനെക്കുറിച്ചു ചില അന്വേഷണങ്ങൾ നടത്തുന്നതിന്നു അവിടെ വന്നിരിക്കുന്നതുകണ്ടു. ചില സ്റ്റേററ്മെൻററുകൾ എല്ലാം എടുത്തു. കേസ്സു് ശുദ്ധമേ വ്യാജമായതാണെന്നു് ഇൻസ്പെക്ടൎക്കു ബോദ്ധ്യപ്പെട്ടു. അദ്ദേഹം ചായ കഴിച്ചു. "സാരമില്ല. ഇതു വലിച്ചെറിയും", എന്നു പറഞ്ഞു് എല്ലാവരുമായി കൈകുലുക്കി, വേണുവിനെ നോക്കി പ്രത്യേകമായൊരു പുഞ്ചിരിതൂകിക്കൊണ്ടു് ഇൻസ്പെക്ടർ പിരിയുകയും ചെയ്തു. അന്നു് ഉച്ചതിരിയുമ്പോഴെക്കും മിസ്റ്റർ കേശ

വപിള്ളയും ദേവയാനിയുംകൂടി വീണ്ടും കമലത്തിന്റെ വീട്ടി ലെക്കുവന്നു. വെണുഗോപാലൻ പരമേശ്വരൻ പിള്ളയുടെ വക്കൽനിന്നും കടം വാങ്ങിച്ചിട്ടുള്ള സംഖ്യയും പലിശയുംകൂടി കേശവപിള്ളയുടെ വശം കേശവനുണ്ണി കൊടുത്തു ബോദ്ധ്യ പ്പെടുത്തി വേണു എഴുതിക്കൊടുത്തിട്ടുള്ള ചില നോട്ടുകൾ ഉ ണ്ടായിരുന്നവ മടക്കി വാങ്ങി. ബാക്കി ഉരുപ്പിടികൊണ്ടു പരേ തനായ കാരണവരുടെ ശേഷക്രിയകളും മററും ചെയ്യുന്നതി ന്നുവേണ്ടി അന്നു രാത്രിയിലെ മെയിലിന്നുതന്നെ കേശവനു ണ്ണിയും കമലവും വേണുഗോപാലനും ഭൃത്യരും ശ്രീരാമപുര ത്തേക്കു പുറപ്പെട്ടു.

കേശവനുണ്ണിയും വേണുഗോപാലനും കമലവും ഭൃത്യ രും വണ്ടിയിൽ കയറി. വണ്ടിയുടെ ജനലുകളിൽകൂടി കേശ വനുണ്ണിയും കേശവപിള്ളയുമായി ഓരോ വത്തമാനങ്ങൾ പ റഞ്ഞുകൊണ്ടിരുന്നു. വണ്ടി പുറപ്പെട്ടതിനുശേഷം മടങ്ങാമെ ന്നു കരുതിയാണു കേശവപിള്ളയും ദേവയാനിയും പ്ലാററ് ഫോറത്തിൽ (Platform) നിന്നു ജനലിൽകൂടി സംസാരിച്ചു കൊണ്ടു നിന്നതു. ദേവയാനി കമലത്തിന്റെ കൈക്കു പി ടിച്ചു ഓരോ വത്തമാനങ്ങൾ പറഞ്ഞുകൊണ്ടു നില്ക്കുക യാണു.

ഇതിനിടയിൽ കേശവപിള്ള കേശവനുണ്ണിയോടു "ഐസെ! ഇനി അധികം വൈകിക്കരുതു. അതു നടത്തി വിടു. ജാതിയും മണ്ണാങ്കട്ടയും ഒന്നും നോക്കേണ്ട" എന്നു പ റഞ്ഞു.

കേശ—ആ അജ്ഞാനം എനിക്കുണ്ടെങ്കിൽ ഞാൻ ഇങ്ങിനെ യല്ലല്ലൊ പെരുമാറുക.

കേശവപിള്ള—"അതല്ല. കാരണവരായി. ഇനി പണ്ടത്തെ നടവടികളാണു നല്ലതെന്നു തോന്നിയേക്കാം, എന്നു ഭയ പ്പെട്ടിട്ടാണു ഞാൻ ഇങ്ങിനെ പറയുന്നതു. അനന്തിരവ

ന്മാരായിരിക്കുമ്പോൾ ഒരഭിപ്രായമാണ് മനുഷ്യൎക്കു സാധാരണ. അവർതന്നെ കാരണവരാവുമ്പോൾ ആ അഭിപ്രായം ഭേദിച്ച് നേരെ മറിച്ച് തോന്നാനും പ്രവൃത്തിക്കാനുമുണ്ട്”

എന്നു പറഞ്ഞു പിള്ള ഒന്നു ചിരിച്ചു. “അക്കൂട്ടത്തില്ല ഞാൻ” എന്ന് കേശവനുണ്ണിയും ചിരിച്ചുകൊണ്ടു പറഞ്ഞു.

വണ്ടി പുറപ്പെടാനുള്ള മണിയടിച്ചു.

“കേട്ടില്ലേ ജേഷ്ഠൻ പറയുന്നത് ? എന്നെ ക്ഷണിക്കാൻ ഓൎമ്മ വിടരുത്.” എന്ന് കമലത്തിന്റെ കൈക്കു പിടിച്ചമൎത്തിക്കൊണ്ടു ദേവയാനി പറഞ്ഞു.

“ഞാൻ ഭവതിയെ ഒരു കാലത്തും മറക്കുമോ?” എന്ന് പറയുമ്പോഴേക്കും കമലത്തിന്റെ കണ്ണിൽ വെള്ളം നിറഞ്ഞു.

ഇതുകേട്ട് ദീൎഘമായി നിശ്വസിച്ചുകൊണ്ടിരിക്കുന്ന വേണുഗോപാലനും എഴുന്നേറ്റു കേശവപിള്ളയോടും ദേവയാനിയോടും യാത്രപറഞ്ഞു. വണ്ടി കൂക്കിവിളിച്ചു പുറപ്പെട്ടു. കേശവപിള്ളയും സഹോദരിയും തങ്ങളുടെ വസതിയിലേക്കു മടങ്ങുകയും ചെയ്തു.

---

## ഇരുപത്തഞ്ചാം അദ്ധ്യായം.

അഭിലാഷസിദ്ധി

നേരം പുലൎന്നു- സുമാറു ഏഴുമണിയായി. ഉദിച്ചു പൊങ്ങിവരുന്ന ബാലാൎക്കന്റെ ലോഹിതവൎണ്ണം മാറിമാറി ഇപ്പോൾ സുവൎണ്ണനിറമായിട്ടുണ്ട്. ശ്രീരാമപുരത്തുള്ളവരിൽ യാതൊരുത്തരും താന്താങ്ങളുടെ സ്വകാൎയ്യജോലികളിൽ ശ്രദ്ധവെക്കാ

തെ എല്ലാവരും മുല്ലയ്ക്കൽ നായർവീട്ടിൽ വന്നു കൂടി പരേത നായ അവിടുത്തെ കാരണവരുടെ പതിനാറാമടിയന്തരംകൊണ്ടു പിടിച്ചു ശ്രമിക്കുകയാണ്. മലയാളവും പരദേശവും ചേർന്നൊരു വലിയ സദ്യവട്ടത്തിനുതന്നെയാണ് വട്ടം കൂട്ടുന്നത്. രക്തംപോലെ ചുകന്നിരിക്കുന്ന കണ്ണുകളിൽനിന്ന് ഇററിററു വീഴുന്ന വെള്ളത്തോടുകൂടി ദേഹണ്ണാദ്ധ്യക്ഷനായ മൂത്തപട്ടർ ആവിയും പുകയും സഹിക്കവയ്യാതെ എടക്കിടെ വെളിയിൽ വന്നു നില്ക്കുന്നുണ്ട്. അല്പനേരം കാററുകൊണ്ട് കണ്ണൊന്നു കുളുപ്പിച്ചശേഷം, "നേരംവൈകി. ഇനിയും എന്തൊക്കെയാണ് തെയ്യാറാവാനുള്ളത്? ഒമ്പതു മണിക്കു തീച്ചയായും ബ്രാഹ്മണക്ക് ഇലവെക്കണം എന്നാണ് യജമാൻ കല്പിച്ചിരിക്കുന്നത്," എന്നും മററും പിറുപിറുത്ത് ദേഹണ്ണപ്പന്തലിലേക്കു ഓടുന്നുണ്ടു. അതിനിടയിൽ അദ്ദേഹത്തെ ചിലർ മാടിവിളിക്കുന്നു. മൂത്തപട്ടർ അങ്ങോട്ടോടുന്നു. "എന്താ വേണ്ടതു, സ്വാമി! നേരം വൈകുന്നുവല്ലൊ വേഗം ആവണം. ഒമ്പതുമണിക്കു ഇലവെക്കാതെ കഴിയില്ല," എന്ന്, തങ്ങളാണ ഇതെല്ലാം കൊണ്ടുനടത്തുന്നതെന്ന നാട്യത്തോടെ ദേശത്തെ ചില കാരണവന്മാർ പറഞ്ഞു നടക്കുന്നു.

"വെററിലമുറുക്കിച്ചുവച്ചു തുപ്പി മുററം കേടുവരുത്താനല്ലാതെ ഈ കിഴവന്മാരെക്കൊണ്ടെന്താവും?," എന്ന് ചില ചെറുപ്പക്കാരും വീരവാദം പറഞ്ഞ് അങ്ങോട്ടും ഇങ്ങോട്ടും പിടഞ്ഞുനടക്കുന്നു.

പുതിയ കാരണവനായ കേശവനുണ്ണി, "എല്ലാം ശരിയായി നടന്നുകൊള്ളും. താൻ ഒന്നും അന്വേഷിക്കേണ്ട" എന്ന വിചാരത്തോടുകൂടി വെറുതെ ഇരിക്കുന്നില്ല. താനും വേണുഗോപാലനും കൂടി കൈകോത്തു പിടിച്ചു പലടിക്കിലും ചെന്നു നോക്കുന്നു. പലതും അന്വേഷിക്കുന്നു. ഡാക്ടർഭാഗം പഠിച്ചു പാസ്സായി വിലാത്തിയിൽ നിന്നു പുതുതായി വ

ന്ന വേണുഗോപാലൻ ഒരേമട്ടിൽ ഉടുപ്പും കുപ്പായവുമിട്ട് ഇംഗ്ലീഷ് തീററയുമായി കൂടി, അപൂൎവ്വം ചില സമയത്തുമാത്രം പുറത്തിറങ്ങി ചടപിടന്ന നടക്കാതെ, ശുദ്ധ ഒരു നായരെപ്പോലെ ഒരു മുണ്ടും തോൎത്തും എടുത്തു് സൌമ്യമായി നടക്കുന്നതു കണ്ടു ജനങ്ങൾ അത്ഭുതപ്പെട്ടുന്നു.

"റൊമ്പം സാത്ത്വികൻ. നിറഞ്ഞകുടം" എന്ന കുടവയറൻ കുപ്പുവാദ്ധ്യാർ വേണുവിൻെറ മുഖത്തുനോക്കി പറയുന്നു. വേണു ലജ്ജിക്കുന്നു. ജനങ്ങൾ വാദ്ധ്യാരെ കൊണ്ടാടുന്നു.

കള്ളക്കുളിയും കുറിയുമായി കയ്യിൽ ഒരു വടിയും തലയിലൊരു ഭാണ്ഡവും മാറിൽ ഉത്തരീയവും ധരിച്ചു് ചില ജാതിബ്രാഹ്മണരുടെ പ്രവേശനം. കുട്ടികളെ കാണാതെ പാഞ്ഞോടി വരുന്ന പശുക്കളെപ്പോലെ, "സദ്യതുടങ്ങി തങ്ങൾ. പിമ്പിലായോ" എന്ന പരിഭ്രമത്തോടെ മററു ചിലർ ബദ്ധപ്പെട്ടു വരുന്നു. എന്തിനേറെപ്പറയുന്നു? ആകപ്പാടെ മുല്ലശ്ശേരി നായർവീട്ടിൽ വല്ലാത്തൊരു ബഹളംതന്നെ!

ഈ സന്ദൎഭത്തിൽ മററു ചില സംഗതികൾ കൂടി പ്രസ്താവിക്കാനുണ്ടു്. ചാരിത്രകണ്ടകനായ നമ്മുടെ സുന്ദരയ്യനും, തന്നിൽസ്ഥായിയായി നിലനിന്നുവന്ന വിഷയാസക്തിയുടെ ഫലമായി ഒരു മഹാവ്യാധി പിടിപെട്ടു്, പരമാഗ്ര്യത്താൽ ഇയ്യിടെ പരലോകം പ്രാപിച്ചുകഴിഞ്ഞു. ഇതു നിമിത്തം വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കൎക്കു ആ ദുഷ്ടനിൽനിന്നും മോചനം ലഭിച്ചു. ശുദ്ധാത്മാവായ പണിക്കർ അടിയന്തരം ഭംഗിയായി നടത്തിച്ചു കൊടുക്കുന്നതിന്നു് ഇപ്പോൾ മുല്ലശ്ശേരിക്കു വന്നിട്ടുണ്ടു്. ഇദ്ദേഹത്തിൻെറ പ്രകൃതം ഭേദപ്പെട്ടു കണ്ടതിൽ കേശവനുണ്ണിയും വേണുഗോപാലനും എന്നുമാത്രമല്ല നാട്ടുകാരെല്ലാവരും അത്യന്തം അത്ഭുതപ്പെട്ടുവെന്നു പറയേണ്ടതില്ലല്ലൊ. വെയിലുകൊണ്ടു് പണിക്കർ വിയൎത്തൊലിച്ചു ശ്രമിക്കുന്നതുകണ്ടു് കമലത്തിന്നുംകൂടി അദ്ദേഹത്തിൻെറ പേരിൽ

സ്നേഹബഹുമാനങ്ങൾ തോന്നി. തങ്കം സന്തോഷാശ്രുക്കൾ വാൎത്തു. അവൾക്ക് എവിടെയും ഇരിക്കകൊള്ളാതായി. ഈ തിരക്കിന്നിടയിൽ ബാലകൃഷ്ണപ്പണിക്കരെ അവൾ ഗൂഢമായി ക്ഷണിച്ച് അല്പം ചായ സല്ക്കരിക്കുകയുമുണ്ടായി.

അതിഥികളെയെല്ലാം യഥായോഗ്യം സല്ക്കരിച്ചു. പഴയതരക്കാൎക്കും പുതിയ പരിഷ്കാരികൾക്കും മററും അവരവരുടെ അഭിരുചിക്കൊത്തവണ്ണം സുഖസൌകൎയ്യങ്ങൾ ഉണ്ടായിരുന്നു. ആൎക്കും യാതൊരു ബുദ്ധിമുട്ടും നേരിട്ടില്ല.

വിചാരിച്ചപോലെതന്നെ ഒമ്പതുമണിക്കു ബ്രാഹ്മണരുടെ സദ്യ തുടങ്ങി. സുമാറു പന്ത്രണ്ടു മണിക്കുള്ളിൽ അതുകഴിഞ്ഞു. പിന്നീട് ദേശസ്സദ്യയും സദ്യാണിയുമായി—ആവകകളും വെടിപ്പായിത്തന്നെ അവസാനിച്ചു. എന്തിനേറെ പറയുന്നു? എല്ലാവരുടേയും ശ്രമങ്ങൾകൊണ്ടും കേശവനുണ്ണിയുടെ ഭാഗ്യംകൊണ്ടും അടിയന്തരം ബഹു ഭംഗിയായിത്തന്നെ കഴിഞ്ഞുകൂടി—

കാരണവരുടെ ഭാൎയ്യയായ കുഞ്ഞമ്മാളുഅമ്മക്കും മററും വേണ്ട മൎയ്യാദകളെല്ലാം കേശവനുണ്ണി ചെയ്തു. നാട്ടുകാരെല്ലാം കേശവനുണ്ണിയെ ശ്ലാഘിക്കുകയും ചെയ്തു.

വൈരം മുറിഞ്ഞാൽ പിന്നീടുണ്ടാവുന്ന മൈത്രിക്കു ശക്തി അധികരിക്കുന്നത് സാധാരണയാണ്. മുല്ലശ്ശേരിൽ വീട്ടുകാൎക്കെല്ലാം, ബാലകൃഷ്ണപ്പണിക്കരുടെ പേരിൽ അതിയായ സ്നേഹബഹുമാനങ്ങൾ തോന്നിത്തുടങ്ങി. ഇങ്ങോട്ടു് എത്രത്തോളം സ്നേഹം ഉണ്ടോ അത്രത്തോളം അങ്ങോട്ടും സ്നേഹമുണ്ടാവുന്നത് പ്രായേണ എല്ലാ ജീവികളിലും നാം കണ്ടുവരാറുള്ളൊരു സംഗതിയാണല്ലോ. "എങ്ങിനെയാണ് അന്യൻെറ സ്നേഹം സമ്പാദിക്കുക?" എന്നു് ഒരാൾ തൻെറ ഗുരുവിനോടു ചോദിച്ചപ്പോൾ "അങ്ങോട്ടു സഹിതമായി സ്നേഹിക്കുക" എന്നു് ആ മഹാശയൻ ഉപദേശിച്ചുവത്രെ. മനുഷ്യ

സ്വഭാവവും സാധാരണയായി ഇങ്ങിനെയാണ് കണ്ടുവരാറുള്ളത്. ഇതിന്നനുസരിച്ചുതന്നെ, ബാലകൃഷ്ണപ്പണിക്കൎക്കും മല്ലയ്യൂൽ വീട്ടുകാരുടെ പേരിൽ സ്നേഹം വൎദ്ധിപ്പാൻ തുടങ്ങി.

വേണുഗോപാലനെ തന്റെ വീട്ടിലേക്കു ക്ഷണിച്ച് പണിക്കർ ഒരു വിരുന്നു സൽക്കാരം ചെയ്യുകയുമുണ്ടായി. ഈ സൽക്കാരം കമലത്തിന്ന് എത്രകണ്ടു രസിച്ചുവെന്നു പറയേണ്ടതില്ലല്ലൊ

അന്യോന്യം വൈരമുള്ളവർ ഒന്നിച്ചുകൂടി ശ്രമിച്ചൊരു കാൎയ്യം ചെയ്യേണ്ടിവന്നാൽ ആ കാൎയ്യം നിറവേറുന്നതിന്നിടയിൽ അവർ തമ്മിലുള്ള വൈരം നശിച്ചുവെന്നു വന്നേക്കാം. ചിലപ്പോൾ അതുകൊണ്ടുതന്നെ വൈരം മൂത്തുവെന്നും വരാം. എന്നാൽ ചെയ്വാൻ ശ്രമിച്ച കാൎയ്യം സാദ്ധ്യമായിരിക്കുകയുമില്ല. അതുപോലെതന്നെ ഒരു വീട്ടിലുള്ളവർ ഏതെങ്കിലും കാരണവശാൽ വൈരികളായി തീൎന്നിരുന്നുവെങ്കിലും പൊതുവായ വല്ല ആപത്തിലും അവർ ഒന്നിച്ചുകൂടുമ്പോൾ തമ്മിലുള്ള വൈരം അവരുടെ സംയോഗത്തിൽ നശിച്ചുപോയതായും കാണുന്നുണ്ട്—

രാമനുണ്ണി നായരുടേയും സുന്ദരയ്യന്റേയും മരണാന്തരം പണിക്കർ വീട്ടുകാരും മല്ലയ്യൂൽ വീട്ടുകാരും തമ്മിലുണ്ടായ ചേൎച്ചകണ്ട് ജനങ്ങളെല്ലാവരും അത്യന്തം സന്തോഷിക്കുകയും ആശ്ചൎയ്യപ്പെടുകയും ചെയ്തുവെന്നു മാത്രമല്ല, ഈ രണ്ടു വീട്ടുകാരേയും തമ്മിൽ തല്ലിച്ചിരുന്നതു് ദുരാചാരതൽപരനായ ആ സുന്ദരയ്യനായിരുന്നുവെന്നു എല്ലാവൎക്കും ബോദ്ധ്യപ്പെടുകയും ചെയ്തു.

ബാലകൃഷ്ണപ്പണിക്കർ, മല്ലയ്യൂൽ സാധാരണ വന്നു പോവാൻ തുടങ്ങി. കേശവനുണ്ണിയും വേണുഗോപാലനും പണിക്കർ വീട്ടിലേക്കും ചെന്നിരുന്നു. എന്നു മാത്രമല്ല ഇവർ മൂന്നുപേരും കൂടി മിക്കദിവസങ്ങളിലും വൈകുന്നേരം നടപ്പാൻപോ

വുക കൂടി പതിവായി. ഇതു കണ്ടു് മിക്കജനങ്ങളും സന്തോഷിച്ചു. ദുർവ്യവഹാരികൾക്കും സുന്ദരയ്യനെപ്പോലെയുള്ള മററു ചില കുസൃതിക്കാൎക്കും മാത്രമേ ഇവരുടെ ചെച്ച രസക്ഷയത്തെ നൽകിയുള്ളൂ.

ഇങ്ങിനെയിരിക്കെ, ഒരു ദിവസം മഠത്തിലെ രാമൻനായർ വന്നു് പണിക്കരെക്കൊണ്ടു് തങ്കത്തിന്നു് പുടമുറികഴിപ്പിക്കണമെന്നു അദ്ദേഹത്തിന്റെ അമ്മ നാരായിണി നെത്ത്യാർ ജാനകിനേത്ത്യാരോടു പറവാൻ പറഞ്ഞുവെന്നു പറഞ്ഞു ഇതു് രാമൻനായരുടെ ശുദ്ധ വെടിയാണെന്നു് ജാനകിനേത്ത്യാരും മററും കരുതി. ഒരു ദിവസം പണിക്കർ മുല്ലയ്ക്കലേക്കു ചെന്നപ്പോൾ ജാനകിനേത്ത്യാർ ഈ സംഗതിയെപ്പററി അദ്ദേഹത്തോടു സംസാരിച്ചു. അമ്മക്കു അങ്ങിനെയാണ് താല്പൎയ്യമെങ്കിൽ വയസ്സുകാലത്തു ആ മോഹം ഞാൻ സാധിപ്പിച്ചുകൊടുക്കേണ്ടതാണല്ലൊ എന്നു പണിക്കരും ജാനകിനേത്ത്യാരോടു പറഞ്ഞു. മുല്ലയ്ക്കൽ വീടുമുഴുവനും സന്തോഷംകൊണ്ടു നിറഞ്ഞു.—കമലത്തിന്നും വേണുവിന്നും കൂടി അതിയായ സന്തോഷം തോന്നി. ദിവസം തീച്ച്യാക്കി. വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കർ അവസാനം മുല്ലയ്ക്കലെ തങ്കത്തിനെത്തന്നെ സംബന്ധംചെയ്തു കൊണ്ടുപോയി. തങ്കത്തിന്റെ മനോരഥം സാധിച്ചു !

പുതിയ ചമയങ്ങളുടെ വിലവാങ്ങി, വ്യവഹാരത്തിൽപെട്ടുകിടക്കുന്ന നിലം വഹകളെ മുല്ലയ്ക്കൽ വീട്ടുകാർ വാഴപ്പള്ളിക്കാൎക്കു ഒഴിഞ്ഞുകൊടുക്കേണമെന്നായിരുന്നു ഹൈക്കോർട്ടിലെ വിധി. എങ്കിലും, ഇപ്പോൾ മുല്ലയ്ക്കലേക്കുതന്നെ ആ വഹകളെ ചെറിയൊരു ചാൎത്തിന്മേൽ ചാൎത്തിക്കൊടുത്തുകളയാമെന്നു പണിക്കർ പറഞ്ഞു. ഹൈക്കോട്ടു വക്കീലായ കേശവനുണ്ണി അതിന്നനുസരിച്ചില്ല. “പ്രിവികൌൺസിൽ അപ്പീലിന്നു ശീട്ടിട്ടിട്ടുണ്ടെന്നും, ഇനി അതും കൂടെ കഴിഞ്ഞുകൊള്ളട്ടെ

യെന്നും, ഇപ്പോൾ പിൻവലിക്കുകയോ രാജിയാവുകയോ ചെയ്യുന്നതു അത്ര ഭംഗിയല്ലെന്നും കാൎയ്യം കാൎയ്യത്തിൻെറ പാട്ടിൽ നടക്കുന്നതുകൊണ്ടു സ്നേഹത്തിന്നും ബന്ധുതക്കും വൈഷമ്യം കരുതേണ്ടാവശ്യമില്ലെന്നും'' പറയുകയാണുണ്ടായതു. അതുകൊണ്ടുതനിക്കും രസക്കേടില്ലെന്നും പണിക്കരും പറഞ്ഞു. ഈ കേസ്സിൽ അവസാനം മുല്ലയ്ക്കൽ നായർ വീട്ടുകാർതന്നെ ജയിച്ചുവെന്നും കൂടി ഈ അവസരത്തിൽതന്നെ പ്രസ്താവിച്ചുകൊള്ളുന്നു.

അധികകാലം ചെല്ലുന്നതിന്നുമുമ്പ്, കുറെക്കാലമായി കിടപ്പിൽ തന്നെയായിരുന്ന ചെമ്പകശ്ശേരി കാരണവൻ എൻറശ്ശ മേനോനും മരിച്ചു. വേണുഗോപാലൻ കാരണവനായി, മരിച്ചുപോയ കാരണവരുടെ അടിയന്തരാദികളെല്ലാം ഭംഗിയായിത്തന്നെ കഴിഞ്ഞുകൂടി- എല്ലാം പതിവ് പ്രകാരംതന്നെ ആയിരുന്നുവെങ്കിലും, അസാധാരണമായൊരു സംഗതി കൂടി ഈ അടിയന്തരത്തിൽ ഉണ്ടായി. അതു നായന്മാരെയെല്ലാം ജാതിവ്യത്യാസം കൂടാതെ സദ്യയ്ക്ക് ഒന്നിച്ചിരുത്തിയതായിരുന്നു. കിട്ടുന്ന അവസരങ്ങളിലെല്ലാം ഇങ്ങിനെ പ്രവൃത്തിക്കണമെന്നായിരുന്നു വേണുഗൊപാലൻെറആഗ്രഹം. ഇതിനെ ചില വയസ്സന്മാർ മൂക്കിലിരുന്നു ആക്ഷെപിക്കയുണ്ടായി. പക്ഷെ വെറെ ആരും അതിനെ അത്ര വകവെച്ചിട്ടുമില്ല.

ഖണ്ഡിതവൃത്തനായിരുന്ന സുന്ദരയ്യൻ മരിച്ചതൊട്ടുകൂടി ചെമ്പകശ്ശെരിരുഗ്മിണിയമ്മയുടെ വലത്തു കൈ മുറിഞ്ഞുപോയി എന്നുതന്നെ പറയണം- യാതൊന്നും തൎക്കിക്കാൻ പൊകാതെ രുഗ്മിണിയമ്മ വേണുഗോപാലന്നു കൈകാൎയ്യം ഒഴിഞ്ഞു കൊടുത്തു. തറവാട്ടുകാൎയ്യങ്ങൾ ശരിയാംവണ്ണം തന്നെ വേണു നോക്കുവാൻ തുടങ്ങുകയും ചെയ്തു. പക്ഷെ അന്നു മുതൽക്ക് രുഗ്മിണി അമ്മ താൻ മുമ്പ് വേണുഗോപാലനെ ദ്രോഹിച്ചതു മുഴുവനും ഓൎക്കുകയും ആ ഭയങ്കര കൃത്യങ്ങൾ തൻെറ മനസ്സിനെ അത്യധികം പീഡിപ്പിക്കുകയും ചെയ്തു. അധികകാ

ലം കഴിയുന്നതിന്നുമുമ്പു ആധി മുഴുത്ത് അത് ഒരു മഹാവ്യാധിയാകയും ചെയ്തു, എന്നു മാത്രമല്ല കാൎയ്യങ്ങൾ ഇങ്ങിനെ പരിണമിച്ചപ്പോൾ തന്റെ ജീവിതംതന്നെ ഒരു മഹാ ഭാരമായിതോന്നിത്തുടങ്ങി. താൻ ചെയ്യുന്ന ദുഷ്കൎമ്മങ്ങൾ താൻതാൻ തന്നെ അനുഭവിച്ചല്ലേ തീരു. ആധിയാലും വ്യാധിയാലും ബുദ്ധിമുട്ടി രുഗ്മിണിയമ്മക്ക് പിന്നെയും കുറെകാലംകൂടെ ജീവിതം നയിക്കേണ്ടിവന്നു.

സൎക്കാർ ഉദ്യോഗത്തിൽ ചെന്നു ചാടണമെന്നു വേണുവിന്നു ഒരുകാലത്തും മോഹമുണ്ടായിരുന്നില്ല. തന്റെ പഠിപ്പിനേയും പരിചയത്തേയും അടിസ്ഥാനപ്പെടുത്തി യഥേഷ്ടം ചികിത്സ(സ്വകാൎയ്യമായി)നടത്തണമെന്നാണ് നിശ്ചയിച്ചത്. തറവാട്ടുകാൎയ്യം കയ്യിൽകിട്ടി. അധികദിവസം ചെല്ലുന്നതിന്നുമുമ്പ് കേശവനുണ്ണിക്കു കൊടുപ്പാനുള്ള മുതലും പലിശയും അയച്ചുകൊടുത്തു. പലിശ കേശവനുണ്ണി സ്വീകരിച്ചില്ല. അനിഷ്ടമായിവരുമെന്നു കരുതി വേണുഗോപാലൻ സ്നേഹിതനെ നിൎബ്ബന്ധിച്ചതുമില്ല. മരുന്നുകളും മററും വേണ്ടു യഥേഷ്ടം വരുത്തി. ഒരു ചികിത്സാഗൃഹം നിൎമ്മിച്ചു. രോഗികളുടെ സുഖസൌകൎയ്യങ്ങളിൽ താൻ കാണിച്ച താല്പൎയ്യംകൊണ്ടും, ചികിത്സയുടെ ഗുണംകൊണ്ടും പലദിക്കിൽനിന്നും രോഗികൾ ശ്രീരാമപുരത്തു വന്നു നിറഞ്ഞു. ചികിത്സാഗൃഹത്തെ ക്രമേണ വലുതാക്കേണ്ടതായും വന്നു.

എട്ടുപത്തു കൊല്ലങ്ങൾക്കു മുമ്പ് കാനനമദ്ധ്യത്തിൽവെച്ച് യാദൃച്ഛികമായി സന്ന്യാസിവൎയ്യനായ ശേഖരദാസനെ കണ്ടതും അദ്ദേഹം തന്നോടരുളിചെയ്തതും മററും വേണുഗോപാലൻ ഇതുവരെ മറന്നിട്ടും ആരോടും പറഞ്ഞിട്ടുമില്ല. അതെല്ലാം സത്യസന്ധനായ തന്റെ ഹൃദയത്തിൽതന്നെ കിടക്കുന്നുണ്ടു്. അമ്മയെ കാണുമ്പോളൊക്കെ സന്ന്യാസിയെ ഓൎമ്മിക്കുക പതിവാണ്. തന്റെ കൈ കൊണ്ടാണ് മാതാവിന്റെ

രോഗശമനപൂത്തിയെന്നാണല്ലൊ ശേഖരദാസൻ പറഞ്ഞിട്ടുള്ളത്. ഈ വാക്ക് എപ്പോഴും വേണുഗോപാലന്ന് ഓമ്മയുണ്ട്. നല്ലവണ്ണം ചികിത്സിപ്പാനുള്ള ഔഷധങ്ങളും ഉപകരണങ്ങളും മററും സിദ്ധിച്ചതോടുകൂടി മററ ചികിത്സകൾക്കിടയിൽ കുട്ടിലക്ഷ്മിയമ്മയേയും കൊണ്ടു പിടിച്ചു ചികിത്സിപ്പാൻ തുടങ്ങുകയും കാലക്രമേണ രോഗം ഭേദപ്പെട്ടു വരികയും ചെയ്തു. പത്തിരുപത്താറു സംവത്സരകാലത്തോളം നിലനിന്നുപോന്നിരുന്ന ഈ വാതരോഗം ഭേദപ്പെട്ടതാണ് വേണുഗോപാലൻെറ ചികിത്സകളിൽ എല്ലാററിലുംവെച്ച് ഏററവും അത്ഭുതകരമായതെന്ന് ശ്രീരാമപുരത്തുള്ളവരെല്ലാം വിചാരിക്കുകയും ചെയ്തു.

വേണുഗോപാലൻെറ പേരു് നാടെങ്ങും വിളങ്ങി. ഇത്രയോഗ്യനായൊരു വൈദ്യൻ അടുത്തെങ്ങുമില്ലെന്ന് ജനങ്ങളെല്ലാംഘോഷിച്ചു. വേണുവിൻെറകീത്തിയും ജനരഞ്ജനയും അഭ്യുദയവുംകണ്ടു കേശവനുണ്ണി അത്യധികം സന്തോഷിച്ചു. തൻെറ സഹോദരിയായ കമലത്തിൻെറ മൌഢ്യം തീത്തുകളയാമെന്നു തീച്ച്യാക്കി. ഇതിനെപ്പററി ആദ്യം കേശവനുണ്ണി സംസാരിച്ചതു് അമ്മിണിയോടായിരുന്നു. അമ്മിണി വളരെ സന്തോഷിച്ചു; കേശവനുണ്ണി കൃതാത്ഥനായി.

ഇക്കാലത്തു് കമലത്തിൻെറ എളയച്ഛനായ ശ്രീമംഗലത്തു് നാരായണൻ നമ്പൂതിരിപ്പാടും അവിടെ വന്നു താമസിക്കുന്നുണ്ടു്. ഇദ്ദേഹം തങ്കത്തിൻെറ പുടമുറിക്കു വന്നിട്ടു് ഇനിയും മടങ്ങിപ്പോയിട്ടില്ല. കേശവനുണ്ണിയുടെ നിർബ്ബന്ധം കൊണ്ടു് അവിടെതന്നെ താമസിക്കുകയാണ്. ഒരു ദിവസം ഉച്ചതിരിഞ്ഞു് വാഴപ്പിള്ളി ബാലകൃഷ്ണപ്പണിക്കരും ശ്രീമംഗലത്തു നാരായണൻ നമ്പൂതിരിപ്പാട്ടുംകൂടി നാലുകെട്ടിൻെറ മുകളിൽ ഓരോ വത്തമാനങ്ങളും പറഞ്ഞുകൊണ്ടിരിക്കുന്നതിൻമദ്ധ്യേ കേശവനുണ്ണിയും അവിടെ ചെന്നു. വെററില മുറുക്കി അവർ തമ്മിൽ പലതും പറഞ്ഞുകൊണ്ടിരുന്നു. ഓരോ സംബന്ധ

വൎത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്നതിൻമദ്ധ്യേ കേശവ ന്നുണ്ണി, "ആകട്ടെ, അതൊക്കെ ഇരിക്കട്ടെ. നമ്മുടെ കമല ത്തിന്നു് ഇനി ഒരാൾ വേണമല്ലൊ" എന്നു പറഞ്ഞു.

പണിക്കർ:—അതെ. വൈകിയിരിക്കുന്നു. (നമ്പൂതിരിപ്പാ ട്ടിലോട്ട്) എന്താ അങ്ങിനെയല്ലേ?

നമ്പൂരി:—അതെ, അതെ. ഇശ്ശി വൈകി. ഒരു വിദ്വാനെ കണ്ടുപിടിച്ചേ കഴിയൂ.

ബാല:—നമ്മുടെ തരത്തിനും യോഗ്യതക്കും ഒത്ത ആൾ ആ യിരിക്കേണ്ടെ?

നമ്പൂരി:—അതെ, അതെ. നല്ലവണ്ണം ആലോചിച്ചിട്ടുവേ ണം. തമ്പുരാക്കന്മാർ ഇശ്ശി ഉണ്ടല്ലൊ ഇപ്പോൾ— ഏ തെങ്കിലും ഒരു തമ്പുരാനെ ആലോചിച്ചു ചെന്നാലോ?

കേശവ:—തമ്പുരാനും മററും വേണ്ട— കോവിലകങ്ങളിലും മററും ചെന്നാൽ നമ്മുടെ കുട്ടികൾക്കു് പരമസങ്കടമാണ്. അവിടെയുള്ള തമ്പുരാട്ടിമാരുടെ ദ്രോഹത്തിനു കയ്യും കണ ക്കുമില്ലത്രെ. അതുമല്ല, അവിടെയുള്ള തമ്പുരാട്ടിമാരെ എപ്പോഴും ഓച്ഛാനിച്ചു് നില്ക്കണം. അവരുടെ മക്കൾ ക്കൊക്കെ കീഴൊതുങ്ങി ബുദ്ധിമുട്ടേണ്ടിവരും.

പണി:—വല്ല മനക്കൽ നിന്നും ആയാലോ?

നമ്പൂരി:—അതെ. അതു ഞാൻ പറയണം എന്നു് നിരീച്ചു താ. അപ്പോഴെക്കും പണിക്കർ പറഞ്ഞു.

കേശവ:—വല്ല മനകളിലേക്കയക്കുന്നതിന്നും എനിക്കു ഇഷ്ടം ഇല്ല. അവൾക്കും അതു രസമാവില്ല. കുട്ടികളുടെ താല്പ ൎയ്യവും കുറേശ്ശ നോക്കണ്ടേ? പക്ഷേ, നമ്മെപ്പോലെയുള്ള വരെ വല്ലവരേയും കിട്ടിയാൽ മതിയായിരുന്നു.

നമ്പൂരി:—ഇതിനിടയ്ക്കു് ഒന്നു ഞാൻ പറഞ്ഞുവെച്ചേക്കാം. പട്ടർക്കു കൊടുക്ക വയ്യേ. ഐ. സി. എസ്സ്. ആയാലും ഐ. എം. എസ്സ്. ആയാലും ശരി. പരദേശിക്ക് കൊ ടുക്കവയ്യേ.

ബാല:—തമ്പുരാക്കന്മാരും നമ്പൂരിമാരും പട്ടന്മാരും കഴിച്ചാൽ പിന്നെ ഉള്ളത് നായരല്ലെ?

നമ്പൂരി—നായക്ക് കൊടുക്കേണ്ട കാൎയ്യം അല്പം ആലോചിച്ചിട്ടുവേണം. പണിക്കരുടെ കാൎയ്യം ഒന്ന വേറെയാ-നാട്ടുവാഴിസ്ഥാനവും മററും ഉണ്ടു. ജാതിയും നന്ന. ആസ്തിയും ഉണ്ട്.

കേശവ:—ഈ ജാതിവ്യത്യാസം ഒന്നും നോക്കേണ്ടാവശ്യമില്ലെന്നാണ് എൻെറ പക്ഷം. നായന്മാർ ഒക്കെ ഒന്നുതന്നെയല്ലെ ?

നമ്പൂരി:—എന്നാൽ ഈ ജാതിവ്യത്യാസം എന്തിനാണ് ഉണ്ടാക്കീട്ടുള്ളത്? അങ്ങിനെ പോരാ. നടവടി തെററിനടക്കാൻ പാടില്ല.

കേശവ—തിരുമനസ്സിലേക്ക സുഖക്കേടു തോന്നരുത്. എൻെറ അഭിപ്രായം തുറന്ന പറയാം.

നമ്പൂരി—ഓഹോ എത്രെങ്കിലും. ഒരു വൈഷമ്യവും ഇല്ല.

കേശവ—ഈ ജാതിവ്യത്യാസം ആരാണുണ്ടാക്കിയത്?

നമ്പൂരി—പരശുരാമൻ ശങ്കരാചാൎയ്യർ മുതലായവർ തന്നെ.

കേശവ—കേരളത്തിൽ ജാതിവ്യത്യാസത്തെ ഉണ്ടാക്കിത്തീൎത്തു സ്വാൎത്ഥികളായ അന്ന കാലത്തെ നമ്പൂതിരിമാരുടെ പണിയാണെന്നാണ് എൻെറ വിശ്വാസം. അല്ലാതെ ലോകോപകാരത്തിന്നായി അവതരിച്ച ആ മഹാത്മാക്കൾ ഇങ്ങിനെ ഒരേൎപ്പാടുചെയ്തുവെക്കുവാൻ വഴിയുണ്ടെന്ന് എനിക്ക തോന്നുന്നില്ല. ഇവയെത്ര ദോഷകരമായ ഏൎപ്പാടുകളാണ്? പരശുരാമനുണ്ടാക്കിയതെന്നും ശങ്കരാചാൎയ്യർ നിശ്ചയിച്ചതെന്നും ഒക്കെ പറഞ്ഞു ഭയപ്പെടുത്തിയാലല്ലെ ജനങ്ങൾ അനുസരിക്കുകയുള്ളു. അതാണതിൻെറ സൂത്രം.

നമ്പൂരി—ക്ഷ ! ക്ഷ ! കേശവനുണ്ണി, നന്നെ തെററി ധരിച്ചിട്ടുണ്ടു. അങ്ങിനെ ഒന്നുമല്ല. അന്ന കാലത്തുള്ളവൎക്ക കള്ളൊപ്പും മററുമില്ലെ. ജാതിവ്യത്യാസം വേണ്ടതാണ്. ബ്രഹ്മക്ഷ

ത്രിയവൈശ്യശൂദ്ര, എന്നീ നാലും വേണ്ടതാണ്. നായന്മാരുടെ എടയിലുള്ള ജാതിവ്യത്യാസവും വേണ്ടതാണ്. പണ്ടത്തെ ഏൎപ്പാടുകളൊന്നും തെററിനടക്കാൻ പാടില്ല.

കേശവ:—പണ്ടത്തെ ഏൎപ്പാടുകൾ മുഴുവനും തെററാണെന്ന് ഞാൻ വാദിക്കുന്നില്ല. ജാതിവ്യത്യാസം കേവലം അനാവശ്യമാണെന്നു മാത്രമാണ് ഞാൻ പറയുന്നത്. അതുകൊണ്ട് ജനങ്ങൾ തമ്മിൽ വളരെ സ്പദ്ധയുണ്ടായി കലഹിക്കുകയും നായർ സമുദായം പ്രത്യേകിച്ച് അധോഗതി പ്രാപിക്കുകയും ചെയ്യുന്നുണ്ട്.

നമ്പൂ—ക്ഷ! ക്ഷ! ജാതിവ്യത്യാസം വേണ്ടെന്നു വെച്ചാൽ പിന്നെ കലഹവും മററും ഉണ്ടാവില്ലെന്നോ?

കേശ:—കലഹിപ്പാനും കേട്ടുവരുവാനും ലോകത്തിൽ മനുഷ്യൎക്കു മററു അനേകം സംഗതികൾ ഉണ്ട്. അതിന്നും പുറമെ അനാവശ്യമായ ഈ ഒരു സംഗതിയും കൂടി വേണോ? എല്ലാ മനുഷ്യരിലും ചൈതന്യം അല്ലെങ്കിൽ ഈശ്വരാംശം ഉണ്ടെന്ന് ബുദ്ധി മഹൎഷി മുതലായവർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ജാതിവ്യത്യാസം ജനനാൽ ഉണ്ടാവുന്നതല്ല; ധൎമ്മവ്യത്യാസങ്ങൾകൊണ്ടാണ്. ബ്രഹ്മജ്ഞാനം നിമിത്തം ശൂദ്രൻ ബ്രാഹ്മണനായിത്തീരുന്നു. ബ്രഹ്മജ്ഞാനവിഹീനനായ വിപ്രൻ ബ്രാഹ്മണനാവുകയുമില്ല. ഇതിരിക്കട്ടെ—നായന്മാരുടെ എടയിലുള്ള ജാതിവ്യത്യാസത്തെപ്പററിയാണ് എനിക്കിപ്പോൾ അധികം പറയാനുള്ളത്. ഇതു് ആരോ ഉണ്ടാക്കിത്തീൎത്തൊരാപത്താണ്. പക്ഷെ, അന്ന് അതു് ആവശ്യമായിരുന്നു എന്നു സമ്മതിക്കുന്നതിന്നും കൂടി എനിക്കു വളരെ വിരോധമില്ല. അങ്ങിനെ വെച്ചതു് എന്തിന്നു

വേണ്ടിയെങ്കിലും ആയിക്കൊള്ളട്ടെ. അതും നമുക്കറിയേണ്ട. ഇന്ന അതു ആവശ്യമായിത്തോന്നുന്നില്ലെന്നുമാത്രമല്ല, അതു നിമിത്തം വളരെ ദോഷവും നായന്മാക്കു നേരിട്ടുണ്ടു്.

നമ്പൂ:—നായന്മാക്കെല്ലാവക്കും അങ്ങും ഇങ്ങും സംബന്ധം ആവാമെന്നോ? ക്ഷ! ക്ഷ! ജാതിയൊന്നും നോക്കേണ്ടന്നൊ? ക്ഷ! ക്ഷ!

കേശവ:—വേണ്ട. യോഗ്യതാപക്ഷം മാത്രം നോക്കിയാൽ മതി. അവരവരുടെ യോഗ്യതക്കു ഊനം തട്ടാത്ത വിധമാണെങ്കിൽ, ജാതിവ്യത്യാസം അല്ലാതെ മററു യാതൊരു കുറവുമില്ലാത്ത പക്ഷം, താഴ്ന്ന ജാതിയിലുള്ള ഒരു നായരെ മേൽ ജാതിക്കാക്കു സംബന്ധത്തിന്നു സ്വീകരിക്കുന്നതിന്നു യാതൊരു വിരോധവുമില്ല. അവരവരുടെ ജാതിയോ മേൽ ജാതിയോ വേണമെന്നു സിദ്ധാന്തിക്കുന്നതു നായന്മാർ തറവാട്ടുകളിൽ പെൺകുട്ടികൾ വിവാഹകാലത്തു വിവാഹം കഴിയാതെ എത്രയോ കാലം ഇരിക്കേണ്ടതായി വരികയോ, അല്ലെങ്കിൽ, ആ വക തറവാട്ടുകളിൽ അയോഗ്യന്മാരായ സംബന്ധക്കാരുടെ എണ്ണം വദ്ധിച്ചു വരികയോ ആണു് ചെയ്യുന്നതു്. ഈ ജാതിവ്യത്യാസം നിമിത്തം നായന്മാർ തമ്മിൽ വളരെ കലഹിക്കുകയും ചെയ്യുന്നുണ്ടു്. ഇതു വേണ്ടെന്നു വെച്ചില്ലെങ്കിൽ, നായർ സമുദായം മുഴുവനും കെട്ടു കുട്ടിച്ചോരായിപ്പോവും.

പണിക്കർ:—നിങ്ങൾ വെറുതേ തക്കിച്ചു് തക്കിച്ചിരിക്കുകയാണ്. സംസാരിക്കാൻ തുടങ്ങിയതെന്താണ്, വന്നെത്തിയതെവിടെയാണ്?

കേശവ—എവിടെയും ഇല്ല. കമലത്തിനെ നല്ലൊരുനായൎക്കു സംബന്ധംചെയ്തു കൊടുക്കുന്നതിന്നു വിരോധമില്ലെന്നുള്ള ദിക്കിൽ തന്നെ. എന്താ പണിക്കരുടെ അഭിപ്രായം, തുറന്നുപറയണം. മനസ്സിൽ ഒന്നും വെച്ചിരിക്കേണ്ട. ഇതു് നിങ്ങളുടെ ബാദ്ധ്യതയാണ്.

പണിക്കർ:—യാതൊരു വിരോധവും ഇല്ല. പക്ഷെ, നല്ലൊരാളെ കിട്ടണം.

നമ്പൂതിരി:—അതു ശരിയാണ്. ആരെയെങ്കിലും കേശവനുണ്ണി മനസ്സിൽ വിചാരിച്ചിട്ടുണ്ടോ ?

പണിക്കർ:—അതു ശരിതന്നെ. ഉണ്ടെങ്കിൽ പറഞ്ഞേക്കു; കാൎയ്യത്തിന്നു എളുപ്പമുണ്ടല്ലൊ.

കേശവ:—നമ്മുടെ വേണുഗൊപാലനെത്തന്നെ ഒന്നു ആലോചിച്ചുനൊക്കിയാലൊ ?

നമ്പൂതി:—ക്ഷ. ആയി. ആൾ രസികനാണ്. എനിക്കു വല്ലാത്തൊരു തലവേദനയുണ്ടായിരുന്നു. ഒരു നിമിഷത്തിൽ ഭേദപ്പെടുത്തി. മിടുക്കനാണ്. കമലത്തിന്നു ഒത്ത ആൾ ആയി. എന്താപണിക്കരെ ! പറയൂ.

പണിക്കർ:—അതെ, ആൾ യോഗ്യൻ തന്നെയാണ്.

കേശവ:—ശരി. എന്നാൽ ഇനിയുള്ള ഭാരമെല്ലാം നിങ്ങൾ രണ്ടു പേരിലും ചേൎന്നതാണ്. ആലോചിച്ചു എല്ലാവരോടും പറഞ്ഞു സമ്മതം വാങ്ങി ദിവസം തീൎച്ചയാക്കണം.

ഇക്കാൎയ്യത്തെപ്പററി ഇങ്ങിനെ പറഞ്ഞവസാനിപ്പിച്ചു മൂന്നുപേരും പിരിയുകയും ചെയ്തു.

ബാലകൃഷ്ണപ്പണിക്കർ ശ്രീരാമപുരത്തെ നാട്ടുവാഴിയാണല്ലൊ. ജാതിവ്യത്യാസം നോക്കാതെ സംബന്ധം നടത്തുവാൻ വിരൊധമില്ലെന്ന് പണിക്കർവീട്ടുകാരൊ മുല്ലയ്ക്കൽ നായർവീട്ടുകാരൊ തീൎച്ചയാക്കി, അങ്ങിനെ ഒരു സംബന്ധം നടത്തിയാൽ അതു, അപ്രദേശത്തുള്ളവൎക്കും അയൽ ദിക്കുകാൎക്കും ഒരു ദൃഷ്ടാന്തമായിരിക്കുന്നതുമാണല്ലൊ. വേണുഗോപാലനെ നായർ

വീട്ടുകാർ എടുക്കുന്ന കാൎയ്യത്തിൽ നാട്ടുകാൎക്കു യാതൊന്നും പറവാനില്ല. ഉണ്ടെങ്കിൽതന്നെ വിരോധം ഭാവിക്കേണ്ടതു കമലത്തിന്റെ ജേഷ്ടത്തിയുടെ ഭൎത്താവായ ബാലകൃഷ്ണപ്പണിക്കരാണ്. പെൺകുട്ടികളുടെ സംബന്ധകാൎയ്യങ്ങൾ തീൎച്ചയാക്കാനുള്ള ബാദ്ധ്യത സാധാരണയായി അധികം അവരുടെ ജ്യേഷ്ഠത്തിമാരുടെ ഭൎത്താക്കന്മാൎക്കാണെന്ന് നായന്മാരുടെ ഇടയിൽ ഒരു വിശ്വാസമുണ്ട്. ഏതായാലും ജ്യേഷ്ഠത്തിയുടെ ഭൎത്താവിന്റെ അഭിപ്രായം അറിഞ്ഞ അനുജത്തിക്ക് ഒരാളെ സ്വീകരിക്കുകയുള്ളു. സംബന്ധക്കാർ ഒത്തൊരുമിച്ച് കഴിഞ്ഞുകൂടേണ്ടതാകകൊണ്ട് ഇങ്ങിനെയുള്ള ഒരു ഏൎപ്പാട് സാമാന്യം നല്ലതാണെന്നുതന്നെ പറയണം. മെൽപറഞ്ഞ സമ്പ്രദായമനുസരിച്ച്, കമലത്തിന്ന് ഒരാളെക്കൊണ്ട് സംബന്ധം തുടങ്ങിക്കേണ്ടതു് ഇപ്പോൾ ബാലകൃഷ്ണപണിക്കരുടെ ചുമതലയായിട്ടാണല്ലൊ വന്നിരിക്കുന്നതു്. എന്നാൽ അദ്ദേഹത്തെക്കൊണ്ടുതന്നെ സമ്മതിപ്പിച്ച് വേണുഗോപാലന്റെ സംബന്ധം നടത്തിക്കണമെന്നാണ് കേശവനുണ്ണിയുടെ യുക്തി. കമലത്തിന്റെ സംബന്ധം നടത്തിപ്പാനുള്ള ഭാരം തന്റെതാണെന്ന് മുൻപറഞ്ഞ സംഭാഷണം കഴിഞ്ഞതിന്നുശേഷം പണിക്കർ അഭിമാനിപ്പാൻ തുടങ്ങുകയും ചെയ്തു.

ബാലകൃഷ്ണപ്പണിക്കർ ചെമ്പകശ്ശേരിക്കുപോയി. കുഞ്ഞിലക്ഷ്മിയമ്മയേയും ഭഗിനിയമ്മയേയും കണ്ട് തമ്മിൽ ആലോചിച്ചു. എല്ലാവൎക്കും സന്തോഷമാണെന്നറിഞ്ഞു. വേണുഗോപാലനോടും ഇക്കാൎയ്യത്തെക്കുറിച്ച് പണിക്കർ സംസാരിച്ചു. എല്ലാവൎക്കും അതു് താല്പൎയ്യമാണെങ്കിൽ താൻ അത്യധികം സന്തോഷിക്കുന്നുവെന്ന് വേണുഗോപാലൻ പണിക്കരോട് മറുവടി പറയുകയും ചെയ്തു.

കമലത്തിന്റെ ഹൃദയം തുടിച്ചു. അവൾക്ക് പണിക്കരും കേശവനുണ്ണിയും ഭേദമില്ലാതായി; അതുകണ്ട്

ശ്രമിച്ചപ്പോൾ കമലത്തിനു അസൂയ തോന്നി അതിനെ പിടിച്ച് ഒരു തള്ളു തള്ളി. "അവിടെ കിടക്ക്" എന്നു പറഞ്ഞ് കൈകൊണ്ടൊന്നു താഴ്ത്തി പുറത്തൊന്നടിച്ചു.

"എത്ര ആളുകളാണ് എന്നെ കബളിക്കാൻ? ദേവയാനിയോട് ഇവിടുന്ന് സംസാരിച്ചില്ലെ? എന്നു ചോദിച്ചുകൊണ്ട്, കമലം വിജയസൂചകമായൊരു മന്ദസ്മിതം ചെയ്തു.

"ഉവ്വ്. സൌഖ്യംതന്നെയല്ലെ, എന്നു ഞാൻ ദേവയാനിയോട് ചോദിക്കുമ്പോൾ കമലവും കേശവപിള്ളയും മററും ഉണ്ടായിരുന്നുവല്ലൊ. കമലത്തിന് എന്താ ഇത്ര ഓമ്മക്കേട്?" എന്നു വേണുവും പുഞ്ചിരിതൂകിക്കൊണ്ടുതന്നെ പറഞ്ഞു.

കമലം:—അല്ലാ, അത്രെ ഉണ്ടായിള്ളു? സ്വകാര്യമായി ഒന്നും സാസാരിക്കാൻ തരമായില്ല. ഉവ്വൊ?

വേണു;—ഉവ്വ്; നല്ലവണ്ണം സ്വകാര്യം പറയാനും ഇടകിട്ടി. എന്താ, അസൂയ തോന്നുന്നുണ്ടോ?

കമലം ഒന്നും പറഞ്ഞില്ല. അവളുടെ മുഖം ഒന്നു മങ്ങി.

വേണു:—എന്താ, ഒരാൾ മറെറാരാളെ സ്നേഹിക്കുന്നുണ്ടെങ്കിൽ ആയാൾക്കു മററാരോടും സംസാരിക്കാനൊ മറേറാ പാടില്ലെന്നോ?

കമലം:—അതല്ല.

വേണു:—പിന്നെന്താണ്?

കമലം:—ആ ആളിൽ ഉള്ള പ്രതിപത്തികൊണ്ട്, മററുവല്ലവരോടുംകൂടി ഇടപെഴകുകയോ മറേറാ ചെയ്താൽ തന്റെ [illegible] ചിത്തയായിപ്പോയേക്കുമെന്നൊരു ഭയം സാധാരണ ആക്കം [illegible]ന്നതാണ്.

വേണു:—ശരിയാണ്. ഇത് സ്ത്രീകൾക്കു പ്രത്യേകമായൊരു [illegible]. അവക്ക് അതു സഹജവുമാണ്.

ഞാൻ പറയുന്നില്ല.

വേണു:—വേണ്ടെന്ന വെക്കേണ്ട; പറഞ്ഞുകൊള്ളു.

കമലം:—ഈ പുരുഷന്മാൎക്കുണ്ടോ സ്ഥിരത? അവരെ വിശ്വസിച്ചിരുന്നാൽ...........

വേണു:—എന്താ, ചതിച്ചുകളയുമോ?

കമലം:—എന്താ സംശയം?

വേണു:—ആകട്ടെ, ഞാൻ ചതിക്കും എന്ന കമലത്തിന്ന തോന്നുന്നുണ്ടോ?

കമലം:—അത് ഇപ്പോൾ പറഞ്ഞിട്ട എന്താണ് ഫലം? എന്തോ, എനിക്ക കുറച്ചു ഭാഗ്യംഉണ്ട്. അല്ലെങ്കിൽ ...........

വേണു:—കമലം എന്തിനെ സൂചിപ്പിച്ചിട്ടാണ് പറയുന്നതെന്ന് എനിക്കമനസ്സിലായില്ല.

കമലം:—അല്ലു് ആത്രവേഗം മനസ്സിലാവില്ല. വെച്ചു ചെയ്ത കരാറ് നാം തമ്മിൽ അതിന്നമുമ്പുണ്ടായ ഏൎപ്പാടുകളോട വളരെ യോജിച്ചതുതന്നെയായിരുന്നു, അല്ലേ?

"ആതുമാത്രം ഇനി ഒരിക്കലും എടുത്തുപറയരുതേ. അതു എനിക്ക ഓൎക്കവയ്യാ, എന്റെ തങ്കത്തിനെ എനിക്ക സ്നേഹമില്ലെന്ന വിചാരിക്കുന്നുണ്ടോ?" എന്നും പറഞ്ഞു് വേണു കമലത്തിന്റെ അരികത്തെക്കൊന്നുകൂടി നീങ്ങിയിരുന്ന് അവളുടെ മാറത്തു കൈവെച്ചു.

കമലം യാതൊന്നും പറഞ്ഞില്ല. തന്റെ ഭുജവല്ലികൾകൊണ്ടു് പ്രിയതമന്റെ കണ്ഠത്തിൽ ചുററിപ്പിടിക്കുകയാണ് ചെയ്തത്. വേണു [illegible] ചെയ്തു.

സന്തോഷാശ്രുപൂൎണ്ണ [illegible]

പ്രിയന്റെ കവിൾത്തടത്തിൽ കൈകൊണ്ടൊന്നു തഴുകി വേണു തന്റെ ശിരസ്സിനെ കമലത്തിന്റെ മാൎവ്വിടത്തിൽ

പ്പിച്ചു. വേണുവിന്റെ ഫാലാദേശത്തിൽ പറന്നുകളിക്കുന്ന ചില ചുരുളൻ കുറുനിരകളുടെ വളവു തീർപ്പാൻ കമലം നന്നെ ശ്രമിച്ചു.

.................................................................................................................

.................................................................................................................

ഇങ്ങിനെ ഇരിക്കെ ഒരു മേഘപടലം ചന്ദ്രനെ മൂടി. കമലത്തിന്റെ കന്തളഭരമഴിഞ്ഞു് അതിലുണ്ടായിരുന്ന സുമനിരകൾ അവർ ഇരിക്കുന്നതിന്നു ചുററും ചിതറിവീണു. ചന്ദ്രൻ വീണ്ടും പ്രകാശിച്ചു.

തൽക്ഷണം കമലം വേണുവിന്റെ മുഖത്തുനോക്കിക്കൊ

ണ്ടു "ചിതദശയിൽ ദുഃഖങ്ങൾ നേരിടുന്നതു പിന്നീടുണ്ടാവു സുഖാനുഭവരസത്തെ അതിമധുരമാക്കിത്തീർക്കുന്നതിന്നാണെന്നുള്ളതിന്നു, മങ്ങിയശേഷം വീണ്ടും അത്യാഭയോടെ പ്രകാശിച്ച ഈ ചന്ദ്രബിംബം ഒരു ഉത്തമദൃഷ്ടാന്തമാണ്" എന്നു പറഞ്ഞു കഴിയുമ്പോഴെക്കും, മുമ്പ് അനുഭവിച്ച കഷ്ടപ്പാടുകളെക്കുറിച്ച് ഇനിയും പറഞ്ഞേക്കുമോ എന്നു ഭയപ്പെട്ടു, വേണു അവളുടെ ഓഷ്ഠാധരങ്ങളിൽ പ്രേമമുദ്രപതിച്ചു!

ശുഭം



